# സാഹിത്യാവലോകം.



വില മൂന്നു രൂപ.

വിശ്വനാഥപ്രസ്സ്, എറണാകുളം.

1122.

# വള്ളത്തോൾ ഗ്രന്ഥാലയം

## പുതിയ പുസ്തകങ്ങൾ

| | | | |
|---|---|---|---|
| **വിഷുക്കണി** — വള്ളത്തോൾ. (ടിപ്പണിയോടുകൂടിയ പത്തുകവിതകൾ) | 1 | 8 | 0 |
| **സ്ത്രീ** — വള്ളത്തോൾ (ഇ. എം. എസ്സിൻെറ ഉജ്ജ്വലമായ അവതാരിക) | 0 | 10 | 0 |
| **എൻെറ ഗുരുനാഥൻ** — വള്ളത്തോൾ | 1 | 0 | 0 |
| **ഇന്ത്യയുടെ കരച്ചിൽ** — വള്ളത്തോൾ (വിപുലീകരിച്ച രണ്ടാം പതിപ്പ്) | 0 | 6 | 0 |
| **വീരശൃംഖല** — വള്ളത്തോൾ (പത്തു കവിതകൾ — ടിപ്പണീസഹിതം) | 1 | 8 | 0 |
| **ദിവാസ്വപ്നം** — ( ,, ,, ) | 1 | 8 | 0 |
| **പരലോകം** — വള്ളത്തോൾ — (മഹച്ചരമങ്ങളെപ്പററിയുള്ള കവിതകളുടെ സമാഹാരം) | 1 | 8 | 0 |
| **ശരണമയ്യപ്പാ** — വള്ളത്തോൾ (ഭക്തിരസപ്രധാനമായ ഒരു മധുരകാവ്യം) | 0 | 3 | 0 |
| **അച്ഛനും മകളും** — വള്ളത്തോൾ | 0 | 12 | 0 |
| **ചെറുകഥകൾ** — അച്യുതക്കുറുപ്പ് (രണ്ടാംപതിപ്പ്) | 1 | 8 | 0 |
| **നൂർജഹാൻ** — അച്യുതക്കുറുപ്പ് | 1 | 8 | 0 |
| **ഭാരതരമണി** — (ഗോവിന്ദക്കുറുപ്പ്) | 1 | 6 | 0 |
| **മധുമഞ്ജരി** (വള്ളത്തോൾ ഗോപാലമേനോൻ) | 1 | 8 | 0 |

കാററലോഗിനാവശ്യപ്പെടുക—

വള്ളത്തോൾ ഗ്രന്ഥാലയം

A. ...

കൊച്ചി...



# ഈ നിർമ്മലാനന്ദത്തിൻെറ രഹസ്യമെന്ത്?

## സുദുർല്ലഭങ്ങളായ ഉത്തമഗ്രന്ഥ ങ്ങളുടെ സാഹചര്യം തന്നെ.

ചിന്താസുന്ദരങ്ങളായ ആശയങ്ങൾ!

ഹൃദയം തുടിപ്പിക്കുന്ന വാർത്തകൾ!!

രണ്ടും നൽകുന്ന മാസികകളും

വാരികകളും

മലയാളം, ഹിന്ദി, ഇംഗ്ലീഷ് എന്നീ ഭാഷകളിലെ

വിവിധപുസ്തകങ്ങളും.

നിങ്ങളുടെ ജീവിതത്തെ പരമാനന്ദ

പൂർണ്ണമാക്കുന്നു.

ഞങ്ങളുടെ സ്ഥിരം വായനക്കാരായിത്തീരുവിൻ!

## നല്ല ഗ്രന്ഥങ്ങൾക്കു ഞങ്ങൾക്കെഴുതുക!

**പീപ്പ്ൾസ് ബുക്ക് സ്റ്റാൾ**

(ഉടമസ്ഥർ: പി. സി. ബ്രദേഴ്സ്)

കോട്ട് റോഡ്, കോഴിക്കോട്

സമസ്തകേരള

# സാഹിത്യപരിഷത്തിന്റെ

## പതിനാറാം സമ്മേളനം



എറണാകുളത്തുവെച്ചു്
൧൧൧൯ മേടം ൩൧, എടവം ൧, ൨ എന്നീ
തിയതികളിൽ കൂടിയ സമ്മേളന
ത്തിന്റെ റിപ്പോർട്ടു്.

പ്രസാധകന്മാർ

നിർവ്വാഹകസംഘാംഗങ്ങൾ.

വില: മൂന്നുരൂപ.

വിശ്വനാഥപ്രസ്സ്, എറണാകുളം.
൧൧൨൨.

# സമസ്തകേരള
# സാഹിത്യപരിഷത്ത്

## ഷോഡശസമ്മേളനം

## എറണാകുളം.

---

൧൧൨൦ മേടം ൩൧, ഇടവം ൧, ൨.
൧൯൪൫ മേയ് ൧൩, ൧൪, ൧൫.

പൊതു അദ്ധ്യക്ഷൻ
മഹാകവി വള്ളത്തോൾ.

സ്വാഗതസംഘാദ്ധ്യക്ഷൻ
മഹാമഹിമശ്രീ
രാമവമ്മ പരീക്ഷിത്തു കുഞ്ഞുണ്ണിത്തമ്പുരാൻ, ബി. എ.
തിരുമനസ്സുകൊണ്ടു്.

# സമസ്തകേരള
# സാഹിത്യപരിഷത്ത്

## രക്ഷാധികാരികൾ

൧. ശ്രീ. ചിത്തിരതിരുനാൾ സർ ബാലരാമവർമ്മ, തിരുവിതാംകൂർ മഹാരാജാവു് തിരുമനസ്സുകൊണ്ടു്

൨. ശ്രീ രവിവർമ്മ കൊച്ചി മഹാരാജാവു തിരുമനസ്സുകൊണ്ടു്

സ്ഥിരാദ്ധ്യക്ഷൻ

റാവുസാഹിബ് മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യർ, എം. എ., ബി. എൽ., തിരുവനന്തപുരം.

ഉപാദ്ധ്യക്ഷ

ശ്രീമതി നാലപ്പാട്ടു ബാലാമണിയമ്മ, കൽക്കത്താ

സിക്രട്ടറിമാർ എ. ഡി. ഹരിശർമ്മ, എം. ഒ. ജോസഫ്

ഖജാൻജി വി. കരുണാകരൻനായർ



## ആജീവനസാമാജികന്മാർ

മഹാകവി ഉള്ളൂർ പരമേശ്വരയ്യർ, എം. എ. ബി. എൽ.
ടി. എൻ. ഗോപീനാഥൻനായർ, ബി. എ.
കൊച്ചി [illegible]-ാംകൂർ കേരളവർമ്മത്തമ്പുരാൻ
ടി. സുധാകരമേനോൻ, എം. എസ്സി.
അമ്പാടി ശങ്കരമേനോൻ, ബി. എ. ബി. എൽ.
മാറായിൽ നാണുമേനോൻ.
ഡോക്ടർ എ. കെ. കുഞ്ഞാലു
പ്രിൻസിപ്പാൾ പി. ശങ്കരൻനമ്പ്യാർ, എം എ.
പ്രൊഫസർ പി. നാരായണമേനോൻ, എം. എ.
ജോൺ പി. വളവി
പി. പി. ലൂക്ക്
എം. പി. പോൾ എം. എ.
ഡോക്ടർ സി. എൽ. ജോസഫ്

പോപ്പട്ടലാൽ ഗോവർദ്ധനലാൽ, എം. എൻ. സി.
എൻ. ഗോവിന്ദപ്പൈ, എം എൽ. സി.
കെ. ജെ. ഹെർഷൽ
സി. വി. എ. ഹൈദ്രോസ്
കെ. ആർ. ശങ്കുണ്ണി
ബി. എം. ജോസഫ്.
എസ്. എസ്. കോഡർ, എം. എൽ. സി.
മണപ്പാട്ട പി. കൊച്ചുമൊയ്തീൻ ഹാജി
മഹാകവി വള്ളത്തോൾ
നിലമ്പൂർ വലിയരാജാ അവർകൾ
വി. കെ. മേനോൻ
ഡോക്ടർ പി. ജെ. തോമസ്സ്, എം. എ. ഡി. ഫിൽ.
ശ്രീമതി നാലപ്പാട്ട ബാലാമണിയമ്മ



# പരിഷന്നിർവ്വഹണസമിതി

൧. ശ്രീ പി. ശങ്കരൻനമ്പ്യാർ എം. എ. (പ്രസിഡന്റ്)
൨. ,, ജി. ശങ്കരക്കുറുപ്പ്
൩. ,, പി. വി. കൃഷ്ണൻനായർ, ബി. ഒ. എൽ.
൪. ,, പി. നാരായണമേനോൻ, എം. എ.
൫. ,, കണ്ണൻ ജനാർദ്ദനൻ
൬. ,, പി. കെ. കരുണാകരമേനോൻ
൭. ,, ടി. സുധാകരമേനോൻ, എം. എസ് സി.
൮. ശ്രീമതി അമ്പാടി കാർത്ത്യായനിയമ്മ
൯. ശ്രീ ടി. എം. ചുമ്മാർ
൧൦. ,, ടി. കെ. കൃഷ്ണമേനോൻ, ബി. എ.
൧൧. ,, കെ. ആർ. രാമചന്ദ്രൻ
൧൨. ,, വി. കരുണാകരൻനായർ (ഖജാൻജി)
൧൩. ,, എ. ഡി. ഹരിശർമ്മ } കാര്യദർശിമാർ
൧൪. ,, എം. ഒ. ജോസഫ്

൧൧൧൯ മേടം ൩൧

# ശനിയാഴ്ച

## ഒന്നാം യോഗം

(വൈകുന്നേരം ൪—൫)

## ആദ്ധ്യക്ഷൻ: മഹാകവി വള്ളത്തോൾ



൧. രംഗപൂജ

൨. സ്വാഗതപ്രസംഗം — മഹാമഹിമശ്രീ രാമവർമ്മ പരീക്ഷിത്തു കുഞ്ഞുണ്ണിത്തമ്പുരാൻ ബി. എ. തിരുമനസ്സുകൊണ്ടു്.

൩. അദ്ധ്യക്ഷപ്രസംഗം — അദ്ധ്യക്ഷൻ

൪. സന്ദേശങ്ങൾ

---

## സംഗീതസദസ്സ്

(വൈകുന്നേരം ൫—൬)

ശ്രീമതി സരളാ രാമവർമ്മാ, ബി. എ.

---

## രണ്ടാം യോഗം

(വൈകുന്നേരം ൬—൯)

"കേരളീയകലകൾ"

അദ്ധ്യക്ഷ:—

### മിസ്സസ് ഒ. ടി. ശാരദാകൃഷ്ണൻ, ബി. ഏ.

൧. കൈരളീഗാനം.

൨. അദ്ധ്യക്ഷപ്രസംഗം.

൩. പ്രസംഗം—
ശ്രീ. പി. സി. ദേവസ്യാ, എം. ഏ.

൪. പ്രസംഗം — നമ്മുടെ നാടകവേദി
ശ്രീ. കെ. രാമകൃഷ്ണപിള്ള, ബി. എ., എൽ. എൽ. ബി.



---

## ദൃശ്യകലാപ്രദർശനങ്ങൾ

(രാത്രി ൧൦—൨)

നാടകം— 'കഥാബീജം' —ബഷീർ.

---

൧൧൧൯ ഇടവം ൧

# ഞായറാഴ്ച

## മൂന്നാം യോഗം

(രാവിലെ ൯—൧൧)

"സംസ്കൃതപ്രഭാവത്തിനു് അധീനമാകാത്ത
പഴയ മലയാളസാഹിത്യം"



അദ്ധ്യക്ഷൻ:

**ഡോക്ടർ സി. അച്യുതമേനോൻ**
**ബി. ഏ., പിഎച്ച്. ഡി.**

൧. കേരളഗാനം

൨. അദ്ധ്യക്ഷപ്രസംഗം—
അദ്ധ്യക്ഷൻ

൩. പ്രസംഗം—ജനകീയഗാനങ്ങൾ
ശ്രീ. സി. കെ. അപ്പുക്കുട്ടിഗുപ്തൻ, (ശിരോമണി)

൪. പ്രസംഗം—
ശ്രീമതി എം. പി. ഭദ്രമ്മ ബി. എ. (ഓണേഴ്സ്)

---

# നാലാംയോഗം

(രാവിലെ ൧൧—൧)

“ വെണ്മണിപ്രസ്ഥാനം ”

## അദ്ധ്യക്ഷൻ:

## ശ്രീ. കുററിപ്പുറത്തു കേശവൻനായർ



൧. അദ്ധ്യക്ഷപ്രസംഗം— അദ്ധ്യക്ഷൻ

൨. പ്രസംഗം—വെണ്മണി മഹൻനമ്പൂതിരിപ്പാടും അദ്ദേഹത്തിൻെറ കവിതയും
ശ്രീ. വി. കെ. രാമൻമേനോൻ, ബി. ഏ. എൽ. റി.

൩. പ്രസംഗം—
ശ്രീ. കെ. വാസുദേവൻമൂസ്സതു്

## ദൃശ്യകലാപ്രദർശനങ്ങൾ

(വൈകുന്നേരം ൨—൪)

൧. കഥാകാലക്ഷേപം.

൨. പാഠകം — എൻ. എൻ. ചാക്യാർ (ശിരോമണി)

൩. തുള്ളൽ.

## അഞ്ചാം യോഗം

(വൈകുന്നേരം ൩—൭)

(പരിഷദംഗങ്ങളുടെ
കാര്യാലോചനാസമ്മേളനം)

### അദ്ധ്യക്ഷൻ: മഹാകവി ഉള്ളൂർ

൧. ഉപക്രമം— അദ്ധ്യക്ഷൻ
൨. വിശദീകരണം—സിക്രട്ടറി
൩. പ്രമേയാവതരണം



---

## ആറാം യോഗം

( ൭—൯ )

“ ആധുനിക ഗദ്യസാഹിത്യം ”

### അദ്ധ്യക്ഷൻ:
### ശ്രീ. എം. പി. പോൾ, എം. എ.

൧. അദ്ധ്യക്ഷപ്രസംഗം — അദ്ധ്യക്ഷൻ
൨. പ്രസംഗം—പുരോഗമനഗദ്യസാഹിത്യം
ശ്രീ. എം. എസ്. ദേവദാസ്, എം. എ.
൩. പ്രസംഗം—ഇന്നത്തെ നാടകങ്ങൾ
ശ്രീ. പൊൻകുന്നം വി. എ. വർക്കി

---

# ഏഴാം യോഗം

(വൈകുന്നേരം ൨—ന്)

"ആധുനികപദ്യസാഹിത്യം"

## അദ്ധ്യക്ഷൻ:

## ശ്രീ. വെണ്ണിക്കുളം ഗോപാലക്കുറുപ്പ്

൧. അദ്ധ്യക്ഷപ്രസംഗം — അദ്ധ്യക്ഷൻ

൨. പ്രസംഗം—ആധുനികപദ്യസാഹിത്യം
ശ്രീ. സി. എ. കുഞ്ഞുണ്ണിരാജാ, ബി. എ., ബി. എൽ.

൩. പ്രസംഗം— ജി. ശങ്കരക്കുറുപ്പ്.

## ദൃശ്യകലാപ്രദർശനങ്ങൾ

(രാത്രി ൧൦—൧വരെ)

കഥകളി

---

൧൧൧൯ ഇടവം ൨.

# തിങ്കളാഴ്ച

## എട്ടാം യോഗം

(രാവിലെ ൯—൧൧)

"ശാസ്ത്രം, വിവർത്തനം"




അദ്ധ്യക്ഷൻ:

ശ്രീ. ഡി. പത്മനാഭനുണ്ണി, എം. ഏ.

൧. അദ്ധ്യക്ഷപ്രസംഗം—അദ്ധ്യക്ഷൻ

൨. പ്രസംഗം—കേരളവും ശാസ്ത്രപരിശ്രമവും
ശ്രീ. പി. കേ. കോരു എം. ഏ. എൽ. റ്റി.

൩. പ്രസംഗം— പാശ്ചാത്യശാസ്ത്രവും മലയാളഭാഷയും
ശ്രീ. കെ. ഭാസ്‌കരൻനായർ എം. എസ്‌സി.

---

# ഒൻപതാം യോഗം

(ഉപസംഹാരസമ്മേളനം)

(ഉച്ചയ്ക്കു് ൧൧—൧൨ വരെ)

## അദ്ധ്യക്ഷൻ:

## മഹാകവി വള്ളത്തോൾ



൧. അംഗീകരിക്കപ്പെട്ട പ്രമേയങ്ങൾ

൨. ഉപസംഹാരപ്രസംഗം—
അദ്ധ്യക്ഷൻ

൩. കൃതജ്ഞതാപ്രകടനം—
സിക്രട്ടറി

---

# സാഹിത്യപരിഷത്തു്

[ സംക്ഷിപ്തചരിതം ]

൧

അടിമത്തത്തിൽ അമൎന്നുകിടന്നു ഞെരുങ്ങിയിരുന്ന ഭാരതത്തിന്നു് ഒരു ഉണൎവ്വുണ്ടായിട്ടു് അര നൂററാണ്ടിലധികം കാലമായിരിക്കുന്നു. ഈ നവോത്ഥാനത്തിൻെറ പ്രബലങ്ങളായ തരംഗങ്ങൾ ആസേതുഹിമാചലം അടിച്ചു കയറിയിട്ടുണ്ടു്. അതിൻെറ ഫലമായി ഭാരതത്തിന്നുണ്ടായിട്ടുള്ള പരിവൎത്തനം അനന്യസദൃശം തന്നെ. രാഷ്ട്രീയമായി മാത്രമല്ല, സാംസ്കാരികമായും സാമ്പത്തികമായും സാമുദായികമായും സാഹിത്യപരമായും ആൎഷഭൂമി ഒന്നു് സഞ്ചലിച്ചിരിക്കുന്നു.

പ്രസ്തുത സഞ്ചലനത്തിൻെറ പ്രത്യക്ഷചിഹ്നങ്ങൾ സകല ഭാരതീയ ഭാഷാസാഹിത്യങ്ങളിലും ദൃശ്യമാണു്. ശ്രീ. രവീന്ദ്രാദികളുടെ നേതൃത്വത്തിൽ വംഗസാഹിത്യത്തിന്നുണ്ടായിട്ടുള്ള പരിപുഷ്ടിയും പുരോഗതിയും അതിനെ വിശ്വസാഹിത്യത്തിൻെറ മുന്നണിയിൽത്തന്നെ എത്തിച്ചിരിക്കുന്നു. ഹിന്ദി, ഗുജറാത്തി, മറാത്തി, തെലുങ്കു്, തമിഴു് മുതലായ ഭാഷകളിലെ സാഹിത്യത്തിന്നും അസാമാന്യമായ വികാസമാണു് ഇതുമൂലം ഉണ്ടായിട്ടുള്ളതു്. ആംഗലസാഹിത്യസമ്പൎക്കം ഈ പരിപോഷണത്തിന്നു് കരുത്തുകൂട്ടുകയും ചെയ്യുന്നു.

ഭാരതത്തിൻെറ തെക്കെ അററത്തു് ഒതുങ്ങിക്കഴിഞ്ഞുകൂടിയിരുന്ന കേരളീയരും ഇക്കാലത്തു് ആലസ്യം അവലംബിച്ചില്ല. തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നിങ്ങനെ രാഷ്ട്രീയമായി ത്രിധാ വിഭജിക്കപ്പെട്ടതാണെങ്കിലും കേരളത്തിൻെറ ഭാഷയും സംസ്കാരവും ഏകമാണെന്നുള്ള ബോധം

അവരുടെ ഹൃദയങ്ങളിൽ അങ്കുരിച്ചു. നമ്മുടെ ഭാഷയുടേയും സംസ്കാരത്തിന്റേയും സാഹിത്യത്തിന്റേയും ഉയർച്ചയ്ക്കും വളർച്ചയ്ക്കും കേവലനിദാനം കേരളീയർക്കാകമാനമുള്ള ഏകസാഹിത്യ സംഘടനയാണെന്ന് അവർ മനസ്സിലാക്കുകയും ചെയ്തു.

ഏതാദൃശമായ ഒരു സാഹിത്യസംഘടനയുടെ സംസ്ഥാപനത്തിനുള്ള പരിശ്രമമാണ്, "ഭാഷാപോഷിണീസഭ", "ഭാരതവിലാസം വിദ്വത്സഭ", "സന്മാർഗ്ഗപോഷിണീസഭ", "വിദ്യാഭിവർദ്ധിനീസഭ" മുതലായവയുടെ ആവിർഭാവത്തിനു കാരണം. എന്നാൽ, ഇവയ്ക്കൊന്നും അധികകാലം ജീവിച്ചിരിക്കുന്നതിനു സാധിച്ചില്ല. പ്രവർത്തകന്മാരുടെ ഉത്സാഹരാഹിത്യം, പരിതഃസ്ഥിതികളുടെ പ്രാതികൂല്യം മുതലായ കാരണങ്ങളാൽ ഈ സഭകൾ അഖിലകേരളസംഘടനകളായി വളരാതെ, ശൈശവത്തിൽത്തന്നെ അകാലമൃത്യുവടയുകയാണു ഉണ്ടായതു്.

വ

1102 മേടം പതിനൊന്നാംതിയ്യതി കേരളത്തിന്റെ സംസ്കാര ചരിത്രത്തിൽ അതിപ്രാധാന്യം അർഹിക്കുന്ന ഒരു ശുഭദിനമാണ്. ഭാഗ്യവശാൽ ... ത്തിന്റെ ഏതാണ്ടു മദ്ധ്യപ്രദേശമെന്നു പറയാവുന്ന ഇടപ്പിള്ളിയിൽവെച്ച് കേരളത്തിലെ പേരുകേട്ട കവികളുടേയും പണ്ഡിതന്മാരുടേയും സാന്നിദ്ധ്യത്തിൽ സമസ്തകേരള സാഹിത്യപരിഷത്തിന്റെ സമുൽഘാടനം നിർവ്വഹിക്കപ്പെട്ടു. ആ പുണ്യകർമ്മത്തിന്റെ പൗരോഹിത്യംവഹിച്ച മഹാമഹിമ ശ്രീ ഇടപ്പിള്ളി കൃഷ്ണരാജാവവർകളോട് മലയാളികൾക്കുള്ള കൃതജ്ഞത സീമാതീതമത്രേ. ആ മഹാനുഭാവന്റെ ഭാഷാഭിമാനത്തെ എത്രയെത്ര പ്രശംസിച്ചാലും അധികമായിപ്പോകുന്നതല്ല. ഇങ്ങനെയാണ് "സംയുക്തകേരള"ത്തിന്റെ ഏകപ്രത്യക്ഷചിഹ്നമായ "സമസ്തകേരള സാഹിത്യപരിഷത്ത്" ജന്മമെടുത്തതു്.

1102 മേടം 11, 12, 13 എന്നീ തീയ്യതികളിലായി സമ്മേളിച്ച "പരിഷത്ത്" പഞ്ചയോഗങ്ങളോടുകൂടിയതായിരുന്നു. ആദ്യത്തെ യോഗത്തിൽ സാഹിത്യപഞ്ചാനനൻ ശ്രീ. പി കെ. നാരായണപിള്ള ആദ്ധ്യക്ഷ്യം വഹിച്ചു. മഹാകവി ഉള്ളൂർ, മഹാമഹിമ ശ്രീ രാമവർമ്മ അപ്പൻ തമ്പുരാൻ, മഹാകവി വള്ളത്തോൾ, ശ്രീ. രാമവർമ്മ തമ്പാൻ എന്നീ ഭാഷാഭിമാനികളായിരുന്നു യഥാക്രമം മററു സമ്മേളനങ്ങളിലെ അദ്ധ്യക്ഷന്മാർ. സാഹിത്യപരിഷത്തിൻെറ ഈ സമ്മേളനങ്ങളെ ശ്രീ. പി. ശങ്കരൻ നമ്പ്യാർ, ശ്രീ. കെ. പി. കറുപ്പൻ, ശ്രീ. ജി. ശങ്കരക്കുറുപ്പ്, ശ്രീ. കുററിപ്പുഴ കൃഷ്ണപിള്ള, ശ്രീ. പുത്തേഴത്തു രാമൻമേനോൻ, ശ്രീ. സി. ഐ. ഗോപാലപിള്ള, ശ്രീ. കെ. കെ. രാജാ, ശ്രീമതി അമ്പാടി കാർത്ത്യായനിഅമ്മ, ശ്രീ. കെ. പി ശാസ്ത്രികൾ, ശ്രീ. കുററിപ്പുറത്തു കേശവൻ നായർ, ശ്രീ. സി. എസ്സ്. നായർ, ശ്രീ. കല്ലന്മാർതൊടി രാമുണ്ണി മേനോൻ, ശ്രീ. വരിക്കോലിൽ കേശവനുണ്ണിത്താൻ, ശ്രീ. ചെറുളിയിൽ കുഞ്ഞുണ്ണി നമ്പീശൻ, ശ്രീ. ആലത്തൂർ അനുജൻ നമ്പൂതിരിപ്പാട്, ശ്രീ. മധുസൂദനൻ ഭട്ടതിരിപ്പാട്, ശ്രീ. വർഗ്ഗീസ് തലക്കെട്ടി, ശ്രീ. വി. എം. ഗോവിന്ദമേനോൻ, ശ്രീ, സി. പി. കൃഷ്ണനിളയത്, ശ്രീ എം. കുഞ്ഞൻ വാര്യർ, ശ്രീ. എം. എൻ. നാരായണപിള്ള, ശ്രീ. മധുരവനം കൃഷ്ണക്കുറുപ്പ്, ശ്രീ. മേലങ്ങത്ത് അച്യുതമേനോൻ എന്നീ വിശിഷ്ട വിദ്വൽകേസരികൾ കവിതാപാരായണം കൊണ്ടോ പ്രസംഗംകൊണ്ടോ അലങ്കരിക്കുകയുണ്ടായി.

ഭാഷാചരിത്രനിർമ്മാണം, സാഹിത്യമാസികാപ്രവർത്തനം, ഗ്രന്ഥവിവർത്തനം, പരിഷന്മൂലധനസമ്പാദനം, പ്രാചീനഗാനസമ്പാദനം എന്നിവയെക്കുറിച്ചുള്ള പ്രമേയങ്ങൾ ഈ സമ്മേളനത്തിൽ പാസ്സാക്കി. ഭാഷാസാഹിത്യത്തിൻെറ വിവിധവശങ്ങളെ സ്പർശിക്കുന്ന പ്രസംഗാദികളെക്കൊണ്ട് വിജ്ഞാ

നപ്രദവും സമാകർഷകവുമായിരുന്നു, പരിഷത്തിന്റെ ഒന്നാം സമ്മേളനം.

തൃശ്ശൂർവെച്ച് 1103 ധനു 15-ാം തീയതിയാണ് പരിഷത്തിന്റെ ദ്വിതീയസമ്മേളനം ആരംഭിച്ചതു്. മഹാകവി ഉള്ളൂർ സാഹിത്യകലാപ്രദർശനം ഉദ്ഘാടനംചെയ്തു. ഒന്നാം യോഗത്തിൽ ശ്രീ. മൂർക്കോത്തുകുമാരനും രണ്ടാം യോഗത്തിൽ ശ്രീ. സി. പി. അച്യുതമേനോനും മൂന്നാം യോഗത്തിൽ ശ്രീമതി തരവത്തമ്മാളുവമ്മയും നാലാം യോഗത്തിൽ ശ്രീ. എം രാജരാജവർമ്മയും ആദ്ധ്യക്ഷ്യംവഹിച്ചു. ശ്രീമാന്മാരായ ഒടുവിൽ ശങ്കരൻകുട്ടിമേനോൻ, മേലങ്ങത്തച്യുതമേനോൻ, പി. ജെ. തോമസ്, എൻ. എസ്. പണ്ടാല, ജി. ശങ്കരക്കുറുപ്പ്, ഡി. പത്മനാഭനുണ്ണി, കുററിപ്പുറത്തു കേശവൻനായർ, ഏ. വി. സെബാസ്റ്റ്യൻ, പെട്ടരഴിയം ചെറിയരാമനിളയതു്, ആർ. ഈശ്വരപിള്ള, കെ. പി. ശാസ്ത്രികൾ, ചേലനാട്ട് അച്യുതമേനോൻ, കണ്ടൂർ നാരായണമേനോൻ, കോയിപ്പിള്ളിൽ പരമേശ്വരക്കുറുപ്പ്, സി. കുഞ്ഞിരാമമേനോൻ, എം. എൻ നായർ, പി. വി. കൃഷ്ണവാര്യർ, പി. അനന്തൻപിള്ള, എൽ. എ. രവിവർമ്മ, പള്ളത്തുരാമൻ, ആററൂർ കൃഷ്ണപ്പിഷാരോടി, വള്ളത്തോൾ നാരായണമേനോൻ, കെ. പി. കറുപ്പൻ, വി. ഉണ്ണിക്കൃഷ്ണൻനായർ, കെ. ശങ്കരപ്പിള്ള, ഇ. വി. കൃഷ്ണപിള്ള, വെള്ളായ്ക്കൽ ഗോവിന്ദമേനോൻ, കുന്നത്തു ജനാർദ്ദനമേനോൻ, കെ. വാസുദേവൻമൂസ്സതു്, പി. അനുജൻ അച്ഛൻ, വെണ്ണിക്കുളം ഗോപാലക്കുറുപ്പ്, കെ. ടി. രാമുണ്ണിമേനോൻ, പി. ജി. നാരായണപ്പണിക്കർ എന്നീ സാഹിത്യകാരന്മാരും ശ്രീമതിമാരായ കെ. എം. കുഞ്ഞിലക്ഷ്മിക്കെട്ടിലമ്മ, കടത്തനാട്ടു കെ. മാധവിഅമ്മ എന്നീ കവയിത്രികളും പ്രസ്തുത സമ്മേളനത്തിൽ ഭാഗഭാക്കുകളായി. കേരളചരിത്രം, ചുരുക്കെഴുത്ത്, പ്രസാധനപ്രചാരണമുദ്രണങ്ങൾ, ഭാഷാലിപികൾ, ചെറുകഥകൾ, ഗവേഷണസംരംഭങ്ങൾ മുതലായ നവീന

വിഷയങ്ങളെക്കുറിച്ചുള്ള പ്രബന്ധങ്ങളുടെ അനുവാചനം ഈ സമ്മേളനത്തിന്റെ ഒരു പ്രത്യേകതയായിരുന്നു.

അടുത്ത സമ്മേളനം കോട്ടയ്ക്കലായിരുന്നു. 1104 ധനു 15-ം, 16-ം തീയതികളിലായി നാലു യോഗങ്ങളുണ്ടായിരുന്നു. ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ള, ശ്രീ. കെ. സി. മാമ്മൻമാപ്പിള, ശ്രീമതി ബി. കല്യാണിയമ്മ, ശ്രീ. സി. എസ്. സുബ്രഹ്മണ്യൻപോററി എന്നിവർ ഓരോ യോഗത്തിലും യഥാക്രമം അദ്ധ്യക്ഷതവഹിച്ചു.

ജി. ശങ്കരക്കുറുപ്പ്, കേ. സി. ശ്രീ. വീരരായൻരാജാ, പുന്നശ്ശേരി നീലകണ്ഠശർമ്മാ, കെ. വാസുദേവൻമൂസ്സത്, മഹാകവി ഉള്ളൂർ, ആററൂർ കൃഷ്ണപ്പിഷാരടി, ഈ. വി. കൃഷ്ണപിള്ള, മധുസൂദനൻ ഭട്ടതിരിപ്പാട്, വി. ഉണ്ണികൃഷ്ണൻ നായർ, എൻ. എ. രവിവർമ്മാ, പെട്ടരഴിയം ചെറിയരാമനി ളയതു്, എം. ആർ. കൃഷ്ണവാരിയർ, കെ. നാരായണപ്പിഷാരടി, എ. ഡി. ഹരിശർമ്മാ, കടത്തനാട്ടു ശങ്കരവർമ്മരാജാ. കടത്തനാട്ടു മാധവിയമ്മ, തോട്ടയ്ക്കാട്ടു മാധവിയമ്മ, തരവത്തമ്മാളു അമ്മ, അമ്പാടി ഇക്കാവമ്മ, തോട്ടയ്ക്കാട്ടു ഗൗരി ക്കുട്ടിയമ്മ, ബി. ആനന്ദവല്ലിയമ്മ, കട്ടമത്തു് കുഞ്ഞുകൃഷ്ണക്കുറുപ്പ്, കടത്തനാട്ടു കൃഷ്ണവാരിയർ, ഒ. എം. സി. നാരായണൻനമ്പൂരിപ്പാട്, മുത്തിരിങ്ങോട്ടു ഭവത്രാതൻനമ്പൂതിരിപ്പാട്, രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു് എന്നിവർ ഓരോവിധത്തിൽ ഭാഗഭാക്കുകളായിരുന്നു. മൂന്നാം സമ്മേളനത്തിൽ.

"ഈ തൃതീയപരിഷത്തിനു മുൻ കഴിഞ്ഞവയേക്കാൾ ഒരു വിശേഷവിധി ഉണ്ടായതു പരീക്ഷ നടത്തുകയാകുന്നു. ഉപന്യാസപരീക്ഷ, കവിതാപരീക്ഷ, പാണ്ഡിത്യപരീക്ഷ ഇങ്ങനെ ഇതു മൂന്നുതരത്തിലായിട്ടാണുണ്ടായതു്." കേരളത്തിലെ വിവിധഗാനങ്ങൾ പാടിക്കേൾപ്പിക്കുക, പത്രങ്ങളും മാസികകളും പഴയ ഗ്രന്ഥങ്ങളും അച്ചടിപുസ്തകങ്ങളും പ്രദർശി

പ്പിക്കുക ഇത്യാദി ഉൾക്കൊള്ളുന്ന സാഹിത്യകലാപ്രദർശനം പ്രസ്തുത സമ്മേളനത്തിന്റെ ഒരു പ്രത്യേകതയായിരുന്നുവെന്നുതന്നെവേണം പറയുവാൻ.

ശ്രീനാരായണഗുരുസ്വാമികളുടെ നിര്യാണത്തിൽ പരിഷത്തിനുള്ള അനുശോചനം, ദ്വിതീയവാർഷികയോഗത്തിലെ മൂന്നാം തീർപ്പനുസരിച്ചുള്ള നിയമവ്യവസ്ഥകളുടെ അംഗീകരണം, മലബാർ, കൊച്ചി, തിരുവിതാംകൂർ എന്നീ സംസ്ഥാനങ്ങളിലെ വിദ്യാലയങ്ങളിൽ മലയാളപുസ്തകങ്ങൾ മിക്കവാറും ഒന്നുതന്നെയായിരിക്കണമെന്നുള്ള അഭ്യർത്ഥന, ധനസഹായത്തിനുവേണ്ടി മൂന്നു ഗവർമ്മേണ്ടുകളോടുമുള്ള അപേക്ഷ, നിഘണ്ടുനിർമ്മാണത്തിനു വേണ്ട നടപടികളെടുക്കാൻ മൂന്നു ഗവർമ്മേണ്ടുകളോടും മദിരാശി സർവ്വകലാശാലയോടുമുള്ള അഭ്യർത്ഥന, കേരളത്തിലെ സാഹിത്യകാരന്മാരെക്കുറിച്ചുള്ള ഗ്രന്ഥപരമ്പരയുടെ പ്രസിദ്ധീകരണത്തിനുള്ള നിർദ്ദേശം, പൗരസ്ത്യബിരുദധാരികൾക്കു വേണ്ടതു പ്രോത്സാഹനം നൽകാൻ മൂന്നു ഗവർമ്മേണ്ടുകളോടുമുള്ള അപേക്ഷ, ദ്വിതീയസമ്മേളനത്തിന്റെ റിപ്പോർട്ട് കൊച്ചി ഭാഷാപരിഷ്കരണക്കമ്മിററി പ്രസിദ്ധപ്പെടുത്താത്തതുകൊണ്ടു അതു പരിഷന്നിർവ്വാഹകസംഘത്തെ ഏല്പിക്കണമെന്നു കൊച്ചിഗവർമ്മേണ്ടിനോടുള്ള അഭ്യർത്ഥന, അടുത്തകൊല്ലത്തേക്കുള്ള നിർവ്വാഹകസംഘത്തിന്റെ രൂപവൽക്കരണം, തൃതീയസമ്മേളനത്തിലേയ്ക്കു പ്രതിനിധികളെ അയച്ചതിൽ മദിരാശി സർവ്വകലാശാലയോടും തിരുവിതാംകൂർ ഗവർമ്മേണ്ടിനോടുമുള്ള കൃതജ്ഞതാപ്രകാശനം, ഈ സമ്മേളനം സ്വീകരിച്ച പ്രമേയങ്ങളെ യഥാസ്ഥാനം എത്തിക്കുന്നതിനും മററും അടുത്തകൊല്ലത്തെ നിർവ്വാഹകസംഘാദ്ധ്യക്ഷനെ അധികാരപ്പെടുത്തൽ, അടുത്തകൊല്ലത്തെ ആയവ്യയക്കണക്കംഗീകരിക്കൽ എന്നിവയടങ്ങിയ പ്രമേയങ്ങൾ പാസ്സാക്കി.

1105 ധനു 13, 14, 15 എന്നീ തിയതികളിലായി തിരുവനന്തപുരത്തുവെച്ച് ചതുർത്ഥസമ്മേളനം ആഘോഷിക്കപ്പെട്ടു. ആറു യോഗങ്ങളുണ്ടായിരുന്ന സമ്മേളനത്തിന്. ഒന്നാം യോഗത്തിൽ രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സിലെ അദ്ധ്യക്ഷപ്രസംഗത്തിനുശേഷം പഴയന്നൂർ രാമപ്പിഷാരടി, അറയ്ക്കൽ നാരായണപിള്ള, ജി. വൈദ്യനാഥയ്യർ, കുത്താട്ടുകുളം മേരി ജോൺ എന്നിവർ പ്രബന്ധങ്ങൾ വായിച്ചു. രണ്ടാം യോഗത്തിലെ അദ്ധ്യക്ഷൻ ശ്രീ. ഐ. സി. ചാക്കോ ആയിരുന്നു. കെ എസ്. നീലകണ്ഠനുണ്ണി, എൻ. ഗോപാലപിള്ള, കിളിമാനൂർ ഗോദവർമ്മരാജാ, മുതുകുളം പാർവ്വതിയമ്മ, കൊന്നിയൂർ, ഗോവിന്ദപ്പിള്ള, ശാസ്തമംഗലം രാമകൃഷ്ണപിള്ള, അമ്പാടി ഇക്കാവമ്മ എന്നിവർ രണ്ടാം യോഗത്തിൽ പങ്കെടുത്തു. ശ്രീമതി അമ്പാടി കാർത്ത്യായനിയമ്മയായിരുന്നു മൂന്നാം യോഗത്തിലെ അദ്ധ്യക്ഷ. എൻ കുഞ്ഞിരാമൻപിള്ള, എൻ. കെ കൃഷ്ണപിള്ള, കൊന്നിയൂർ മീനാക്ഷിയമ്മ എന്നിവർ ഓരോ പ്രസംഗംചെയ്തു ഇരിങ്ങാലക്കുട നാരായണപ്പിഷാരടി, വെണ്ണിക്കുളം ഗോപാലക്കുറുപ്പ്, കെ സി. എൻ. വാഴുന്നവർ, മേലങ്ങത്തച്യുതമേനോൻ എന്നിവർ ഓരോ പദ്യപ്രബന്ധം വായിക്കയും ചെയ്തു. ശ്രീ പുന്നശ്ശേരി നീലകണ്ഠശർമ്മയുടെ അദ്ധ്യക്ഷതയിൽ നാലാം യോഗം സമ്മേളിച്ചു. ടി. ജെ പൊന്നമ്മ, സി. ഐ. രാമൻനായർ, വേലുക്കുട്ടിഅരയൻ, എം. രാമവാര്യർ, കൊട്ടാരത്തിൽ ശങ്കുണ്ണി, കെ. എം. മാത്തൻതരകൻ, വെണ്മണി നാരായണപിള്ള, കെ. കെ രാഘവപ്പണിക്കർ, സ്വാമി ബ്രഹ്മവ്രതൻ, കവിയൂർ വെങ്കിടാചലമയ്യർ എന്നിവർ ഭാഗഭാക്കുകളായിരുന്നു പ്രസ്തുത യോഗത്തിൽ. അഞ്ചാം യോഗത്തിൻെറ അദ്ധ്യക്ഷൻ ശ്രീ. സി. വി. കുഞ്ഞുരാമനായിരുന്നു. ജി. ഹരിഹരശാസ്ത്രി, മററത്തിൽ കുര്യൻകത്തനാർ, എ. സെയ്യദ്മുഹമ്മദ്, എം. ആർ. വേലുപ്പിള്ളശാസ്ത്രി, കെ. വി. സൈമൺ, ജി. ശങ്കരക്കുറുപ്പ്, കെ. പി. ശാസ്ത്രികൾ, പി. ചെല്ലമ്മ, ഇളങ്കാവിൽ ശങ്കരവാര്യർ,

അംശി പി. രാമൻപിള്ള, അതിരമ്പുഴ സെബാസ്റ്റ്യൻ എന്നിവർ പങ്കെടുത്തു. ശ്രീ. പി. കെ. നാരായണപിള്ളയായിരുന്ന ആറാം യോഗത്തിന്റെ അദ്ധ്യക്ഷൻ. കെ സാംബശിവശാസ്ത്രി, കെ. എൻ. ഗോപാലപിള്ള, സി. ഐ ഗോപാലപിള്ള, എ. ഡി ഹരിശർമ്മ, പി. ജി. നാരായണപ്പണിക്കർ, പൊങ്കുന്നം സെയ്ദ്മുഹമ്മദ്, എം. എൻ. നാരായണപിള്ള, തൈക്കാട്ട ചന്ദ്രശേഖരൻപിള്ള എന്നിവർ പ്രബന്ധാനുവാചനം നടത്തി.

കേരളത്തിന് പൊതുവായ ഒരു സർവ്വകലാശാല സ്ഥാപിക്കുക, പ്രതിനിധികളെ അയച്ചതിൽ മദ്രാസ്സ്, അണ്ണാമല എന്നീ സർവ്വകലാശാലകളോട്ട നന്ദിപറയുക, ഹോം യൂണിവേഴ്സിററി ലൈബ്രറിയുടെ മാതിരിയുള്ള ഗ്രന്ഥപരമ്പര പ്രസിദ്ധപ്പെടുത്തുക, ഒരു സാഹിത്യപരിഷന്മാസിക നടത്തുക, കേരളത്തിലാകമാനമുള്ള ഉന്നതവിദ്യാഭ്യാസം മലയാളത്തിലാക്കാനുള്ള പ്രാരംഭനടപടികളെടുക്കുക, ഭാഷയുടെ പ്രയോഗം, ലിപിപരിഷ്കാരം മുതലായവയിൽ ഐകരൂപ്യം വരുത്തുക, ഇതിന്നു മുമ്പു നടന്നിട്ടുള്ള പരിഷത്സമ്മേളനങ്ങളിൽ പാസ്സായിട്ടുള്ള നിശ്ചയങ്ങളെ പ്രചാരത്തിലാക്കുക, മലയാളം പുതുക്കെഴുത്ത് വിദ്യാലയങ്ങളിൽ പഠിപ്പിക്കുക, പരിഷത്തിന്റെ ഭരണസമിതിയുടെ തിരഞ്ഞെടുപ്പ് അംഗീകരിക്കുക, ഈ നിശ്ചയങ്ങളെല്ലാം യഥാസ്ഥാനം എത്തിക്കുന്നതിന് അദ്ധ്യക്ഷനെ അധികാരപ്പെടുത്തുക എന്നീ പ്രമേയങ്ങൾ ഈ സമ്മേളനത്തിൽ പാസ്സാക്കി.

1106 ധനു 14, 15, 16 എന്നീ തീയതികളിലായി കൊല്ലത്തുവെച്ചാണ് അഞ്ചാം വാർഷികസമ്മേളനം കൊണ്ടാടിയത്. ആറു യോഗങ്ങളുണ്ടായിരുന്നു സമ്മേളനത്തിന്. മഹാകവി വള്ളത്തോളാണ് ഉൽഘാടനകൃത്യം നിർവ്വഹിച്ചത്. മഹാകവി ഉള്ളൂരിന്റെ അദ്ധ്യക്ഷതയിൽ കൂടിയ ഒന്നാം യോഗത്തിൽ കെ. കുഞ്ചുപിള്ളപ്പണിക്കർ, എൽ. എ. രവിവർമ്മ

എന്നിവർ യഥാക്രമം ഒരു പദ്യപ്രബന്ധവും ഒരു ഗദ്യപ്രബന്ധവും വായിച്ചു. രണ്ടാം യോഗത്തിന്റെ അദ്ധ്യക്ഷ ശ്രീമതി കെ. ഭാഗീരഥിയമ്മ ആയിരുന്നു. പി. ശ്രീധരൻ പിള്ള, കെ. ഗോപാലപിള്ള, ഉൗമമ്പിള്ളി ചെറിയ സുബ്രഹ്മണ്യൻ നമ്പൂരിപ്പാട്, എം. ആർ. വാര്യർ എന്നിവർ പങ്കെടുത്തു. മാവേലിക്കര എം. ഉദയവർമ്മ രാജാ അവർകളുടെ അദ്ധ്യക്ഷതയിലാണ് മൂന്നാം യോഗം ചേർന്നത്. പി. സി. കോരുത്, ചേലനാട്ട അച്യുതമേനോൻ, കെ എൻ. പരമേശ്വരൻപിള്ള, കെ ഇ. ജോർജ്ജ്, എം. കെ. പത്മനാഭൻ എന്നിവർ പ്രബന്ധങ്ങൾ വായിച്ചു ശ്രീ. മൂക്കോത്തു കുമാരന്റെ ആദ്ധ്യക്ഷ്യത്തിൽകൂടിയ നാലാം യോഗത്തിൽ ആർ. വി. നായർ, മാത്തൻ തരകൻ എന്നിവർ ഓരോ കവിത വായിക്കുകയും പുത്തേഴത്തു രാമൻമേനോൻ പ്രസംഗിക്കുകയും ചെയ്തു. അഞ്ചാം യോഗത്തിന്റെ അദ്ധ്യക്ഷൻ ശ്രീ. പി. കെ. നാരായണപിള്ളയായിരുന്നു. കെ. കെ. രാഘവപ്പണിക്കരുടെ കവിതാപാരായണത്തിനുശേഷം കൈനിക്കര കുമാരപിള്ളയും ഭാഗീരഥി അമ്മയും എം. ആർ. വേലുപ്പിള്ളയും ഓരോ പ്രസംഗംചെയ്തു. മള്ളൂർ ഗോവിന്ദപ്പിള്ളയുടെ ആദ്ധ്യക്ഷ്യത്തിൽകൂടിയ ആറാം യോഗത്തിൽ കെ ദാമോദരൻ പ്രസംഗിക്കയും കെ. എം. വർഗ്ഗീസ്, ചങ്ങമ്പുഴ കൃഷ്ണപിള്ള എന്നിവർ കവിത വായിക്കുകയും ചെയ്തു.

10൬-ൽ പരിഷത്തിന്റെ ജീവിതത്തിൽ ഒരു വിശേഷസംഭവം കൂടിയുണ്ടായി. അതുവരെ രജിസ്റ്റർ ചെയ്യാതെ വർത്തിച്ചിരുന്ന സമസ്തകേരളസാഹിത്യപരിഷത്ത് എറണാകുളത്തു് രജിസ്റ്റർ ചെയ്തതു് അക്കൊല്ലമാണ്. ഈ പ്രവൃത്തി അതിനെ ഒരു സ്ഥിരം സ്ഥാപനമാക്കുന്നതിന് അത്യന്തം സഹായിച്ചു. മാത്രമല്ല, "ത്രൈമാസിക"ത്തിന്റെ പ്രസിദ്ധീകരണത്തിനു കാരണമാവുകയും ചെയ്തു.

107 ധനു 13, 14, 15 എന്നീ തീയതികളിലായി എറണാകുളത്തുവെച്ചു കൂടിയ ആറാം സമ്മേളനത്തിൽ പ്രദർശനോദ്ഘാടനം നിർവ്വഹിച്ചതു് ശ്രീ. എൽ. എ. രവിവർമ്മ അവർകളാണു്. എല്ലാപൊതുയോഗങ്ങളിലും ശ്രീ. എം. രാജരാജവർമ്മരാജ അദ്ധ്യക്ഷതവഹിച്ചു. ഒന്നാം യോഗത്തിൽ കെ. പി. ശാസ്ത്രികളുടെ കൈരളീസ്തോത്രത്തിനുശേഷം ശ്രീ. ടി. കെ. കൃഷ്ണമേനോൻ സ്വാഗതപ്രസംഗംചെയ്തു. പിന്നത്തേതു് അദ്ധ്യക്ഷന്റെ ഉപക്രമപ്രസംഗമായിരുന്നു. വി ശ്രീധരമേനോൻ ഈ യോഗത്തിൽ ഒരു കവിത വായിക്കയുമുണ്ടായി.

ഉപസംഘയോഗങ്ങൾകൂടുന്നതു് ഈ സമ്മേളനത്തിന്റെ ഒരു പ്രത്യേകതയായിരുന്നു. മഹാകവി ഉള്ളൂരിന്റെ അദ്ധ്യക്ഷതയിൽ സാഹിത്യപോഷണയോഗവും മഹാകവി വള്ളത്തോളിന്റെ അദ്ധ്യക്ഷതയിൽ കേരളകലാപ്രവർത്തനയോഗവും അപ്പൻ തമ്പുരാൻ തിരുമനസ്സിന്റെ അദ്ധ്യക്ഷതയിൽ നിഘണ്ടു നിർമ്മാണയോഗവും തോമസ് പോളിന്റെ അദ്ധ്യക്ഷതയിൽ പ്രസാധനയോഗവും സി. വി. കുഞ്ഞുരാമന്റെ അദ്ധ്യക്ഷതയിൽ പത്രപത്നാധിയോഗവും സമ്മേളിച്ചു ചർച്ച ചെയ്തു

ഉപസംഘയോഗങ്ങളിൽ സന്ദർശകന്മാർക്കു പ്രവേശം ഉണ്ടായിരുന്നില്ല. പ്രധാനസമ്മേളനവേദിയിൽ ആ സമയത്തു് ശ്രീ: പി. കെ. നാരായണപിള്ളയുടെ ആദ്ധ്യക്ഷ്യത്തിൽ ഒരു പൊതുസാഹിത്യയോഗം കൂടി. ശ്രീ: ജി. ശങ്കരക്കുറുപ്പു് സാഹിത്യത്തിലെ പുതിയ പ്രവണതകളെ പരാമർശിച്ചും യുവസാഹിത്യകാരന്മാരുടെ നില വിവരിച്ചും ഒരു പ്രസംഗം ചെയ്തു വലിയൊരിളക്കമുണ്ടാക്കി.

പിന്നത്തെ പൊതുയോഗത്തിൽ കെ. കെ. രാജാ, ഒ. എം. തോമസ്, പെട്ടരഴിയം ചെറിയ രാമനിളയതു് ആറ്റൂർ കൃഷ്ണപ്പിഷാരടി, ചേലനാട്ട് അച്യുതമേനോൻ, കെ. ടി. ചന്തു നമ്പ്യാർ

എന്നിവർ ഭാഗഭാഗക്കുകളായി. സ്ത്രീസമ്മേളനവും ആറാം സമ്മേളനത്തിലെ ഒരു വിശേഷമായി കണക്കാക്കാം. ആ യോഗത്തിലെ അദ്ധ്യക്ഷ ശ്രീമതി കരിമ്പററ ലക്ഷ്മിക്കുട്ടി നേത്യാരമ്മയായിരുന്നു. അവസാനത്തെ പൊതുയോഗത്തിൽ പി. ജി. നാരായണപ്പണിക്കർ, ചങ്ങമ്പുഴ കൃഷ്ണപിള്ള, ത്രാമ്പിക്കൽ പത്മനാഭമേനോൻ എന്നിവർ കവിതാ പാരായണം നടത്തി.

സപ്തമസമ്മേളനം കൂടിയതു കോഴിക്കോട്ടുവെച്ചാണ് 1933 ഏപ്രിൽ 22, 23, 24 എന്നീ തീയതികളിലായിരുന്നു പ്രസ്തുത സമ്മേളനത്തിൻെറ അദ്ധ്യക്ഷൻ മഹാമഹിമ ശ്രീ രാമവർമ്മ അപ്പൻ തമ്പുരാൻ തിരുമനസ്സുകൊണ്ടായിരുന്നു. ഒന്നാം യോഗത്തിൽ പാട്ടത്തിൽ നാരായണമേനോൻെറ സ്വാഗതപ്രസംഗത്തിനുശേഷം അദ്ധ്യക്ഷൻ ഉപക്രമപ്രസംഗം ചെയ്തു. അതിനെത്തുടർന്നു ആററൂർ കൃഷ്ണപ്പിഷാരടി പ്രദശ്നോദ്ഘാടനപ്രസംഗം നടത്തി. കുട്ടമത്തു കുഞ്ഞികൃഷ്ണക്കുറുപ്പിൻെറ കവിതാപാരായണവും, വിവിധവിനോദപ്രദശ്നവുമായിരുന്നു പിന്നത്തെച്ചടങ്ങുകൾ. രണ്ടാം യോഗത്തിൽ എസ്. ശ്രീധരൻ നമ്പൂരി, വടക്കുംകൂർ രാജരാജവർമ്മരാജ, കെ. എൻ. ചന്ദ്രശേഖരൻ നമ്പൂരി, കടത്തനാട്ടു കൃഷ്ണവാര്യർ എന്നിവർ ഓരോ കവിത വായിക്കുകയും കെ. പി. കറുപ്പൻ മുത്തിരിങ്ങോട്ടു ഭവത്രാതൻ നമ്പൂതിരി, ടി. കെ. രാമൻമേനോൻ എന്നിവർ പ്രസംഗിക്കുകയും ചെയ്തു. മൂന്നാം യോഗത്തിൽ ഇ. വി. കൃഷ്ണപിള്ള, വടക്കേപ്പാട്ടു നാരായണൻ നായർ, മൂർക്കോത്തു കുമാരൻ എന്നിവർ പ്രസംഗിച്ചു. പി. വി. കൃഷ്ണവാര്യർ, ടി. ശങ്കരൻ നമ്പീശൻ, ജി. ശങ്കരക്കുറുപ്പ് എന്നിവർ ഓരോ കവിത വായിച്ചു. നാലാം യോഗം ഒരു സൗഹാർദ്ദ സമ്മേളനത്തോടുകൂടിയാണ് ആരംഭിച്ചതു്. ദേവകിയമ്മ, കെ. സി. വീരരായൻ രാജ, ഉള്ളൂർ, കൃഷ്ണൻനായർ, പുത്തേഴത്തു് രാമൻമേനോൻ എന്നിവർ പ്രസംഗിക്കുകയും കെ. എൻ.

വാസുദേവൻ നമ്പൂരി, ചങ്ങരംകോത കൃഷ്ണൻ കർത്താവ്, പി. കുഞ്ഞിരാമൻനായർ, മുത്തിരിങ്ങോട്ടു ഭവത്രാതൻ നമ്പൂരി എന്നിവർകവിത വായിക്കയും ചെയ്തു.

സ്ഥിരപരിഷത്തിനു എല്ലാവിധത്തിലും സഹായിക്കുകയും അതിന്റെ നിർദ്ദേശങ്ങളെ അനുസരിക്കയും ചെയ്ക, തോമസ് പാളിന്റെ വിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തുക, പ്രാചീനഗ്രന്ഥങ്ങളും നവീനഗ്രന്ഥങ്ങളും പരിഷത്തു ധനം ഉണ്ടാകുമ്പോൾ പ്രസിദ്ധപ്പെടുത്തുക, ഭാഷാപരിഷ്ക്കാരണക്കമ്മിററിക്ക് പരിഷത്തയച്ചുകൊടുക്കുന്ന ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തുവാൻ അനുവാദം നല്കുണമെന്നു കൊച്ചി ഗവർമ്മേണ്ടിനോടു അപേക്ഷിക്കുക, നിഘണ്ടുനിർമ്മാണം പ്രയോഗപദ്ധതിയിൽ കൊണ്ടുവരിക, അതിനുവേണ്ടി ധനം സമ്പാദിക്കുന്നതിനു ഒരു സമിതിയെ അധികാരപ്പെടുത്തുക, ആറാം സമ്മേളനത്തിന്റെ റിപ്പോർട്ടച്ചടിപ്പിക്കണമെന്ന് എറണാകുളം കൊളേജിലെ ഭാഷാസാഹിത്യ മണ്ഡലത്തോടഭ്യർത്ഥിക്കുക എന്നീ പ്രമേയങ്ങൾ പാസ്സാക്കി.

1109 മേടം 16-ാം തീയതിയാണു എട്ടാം സമ്മേളനം നിലമ്പൂരുവച്ചാരംഭിച്ചതു്. ശ്രീ. വി. വി. കെ. നമ്പ്യാരുടെ "കൃഷ്ണകൈ"യോടുകൂടെ തുടങ്ങിയ ഒന്നാം യോഗത്തിൽ നിലമ്പൂർ മാനവേദൻ വലിയ രാജാവ് സ്വാഗതപ്രസംഗം ചെയ്തു. ശ്രീ. പുന്നശ്ശേരി നീലകണ്ഠശർമ്മയുടെ അദ്ധ്യക്ഷപ്രസംഗത്തിനുശേഷം കല്ലന്മാരുതൊടി രാമുണ്ണിമേനോൻ, പി. എൻ. കുഞ്ഞൻപിള്ള, ഇടപ്പിള്ളി രാഘവൻ പിള്ള എന്നിവർ പ്രബന്ധവാചനം നടത്തി. രണ്ടാം യോഗത്തിൽ മഹാകവി വള്ളത്തോളായിരുന്നു അദ്ധ്യക്ഷൻ. കെ. പി. ശാസ്ത്രികൾ, കെ. മാധവിഅമ്മ, കെ. പി. രാമൻപിള്ള എന്നിവർ ഓരോ കവിത വായിക്കുകയും സി. എസ്. നായർ, ജി. ശങ്കരക്കുറുപ്പ്, എം. പി. പോൾ എന്നിവർ പ്രസംഗിക്കുകയും ചെയ്തു. മഹാ

കവി ഉള്ളൂരിന്റെ അദ്ധ്യക്ഷപ്രസംഗത്തിനുശേഷം മൂന്നാം യോഗത്തിൽ വള്ളത്തോൾ ഗോപാലമേനോൻ ഒരു കവിത വായിച്ചു. എൽ. എ. രവിവർമ്മ, പുത്തേഴത്തു് രാമൻ മേനോൻ എന്നിവരുടെ പ്രസംഗങ്ങളായിരുന്നു അടുത്തതു്. നാലം യോഗത്തിന്റെ അദ്ധ്യക്ഷൻ മൂർക്കോത്തു കുമാരനായിരുന്നു. ആ യോഗത്തിൽ ചങ്ങമ്പുഴ കൃഷ്ണപിള്ള ഒരു കവിത വായിച്ചു.

പ്രമേയാവതരണമായിരുന്നു അടുത്ത പരിപാടി. സർ സി. ശങ്കരൻ നായർ, എം. എ. കണ്ടത്തു്, ടി. എം. അപ്പു നെടുങ്ങാടി, കെ. മാധവൻ നായർ, നടുവത്തു് പത്മനാഭ മേനോൻ, നീലഞ്ചേരി ശങ്കരൻ നായർ, മഹാമഹോപാദ്ധ്യായ കിള്ളിമംഗലത്തു് നാരായണൻ നമ്പൂരിപ്പാട്, കൊടുങ്ങല്ലൂർ ഗോദവർമ്മൻ ഭട്ടൻ തമ്പുരാൻ, കെ. പി. എം. മേനോൻ, ശ്രീ നാരായണൻ തമ്പി, ചിറയ്ക്കൽ കേരളവർമ്മ തമ്പുരാൻ, ആർ മുകുന്ദമല്ലർ എന്നിവരുടെ നിര്യാണത്തിലുള്ള അനുശോചനമായിരുന്നു പ്രഥമപ്രമേയം. ഒരു കേരള സർവ്വകലാശാല സ്ഥാപിക്കുക; ഇതുവരെ പ്രസിദ്ധീകരിക്കാത്തതായ നൂറു മലയാളവാക്കുകൾ വീതം ശേഖരിച്ചു അടുത്ത പരിഷത്സമ്മേളനത്തിനു മുമ്പായി സമർപ്പിക്കുക, പരിഷദംഗങ്ങൾക്കു വരിസംഖ്യ നാലുറുപ്പികയിൽനിന്നു മൂന്നുറുപ്പികയാക്കി ത്രൈമാസികം സൌജന്യമായി കൊടുക്കുക, ഭാഷയിലെ സാങ്കേതിക പദങ്ങളെ ശേഖരിക്കുന്നതിന് ഒരു സമിതിയെ നിയമിക്കുക, പരിഷത്തിന്റേയും ത്രൈമാസികത്തിന്റേ പുരോഗതിക്കുവേണ്ടി കേരളത്തിലും പുറത്തും ഉപസമാജങ്ങൾ സ്ഥാപിക്കുക, ഭാഷയിലുണ്ടാകുന്ന നല്ല പുസ്തകങ്ങൾ പരിഷത്തേറെറടുത്തു് അച്ചടിപ്പിക്കുക എന്നീ പ്രമേങ്ങളാണ് പിന്നീട് പാസ്സാക്കിയതു്.

1935 മേമാസത്തിൽ തലശ്ശേരിയിൽവെച്ചാണ് സാഹിത്യപരിഷത്തിന്റെ ഒമ്പതാം സമ്മേളനം കൂടിയതു്. ശ്രീ

വർഗ്ഗീസ് തലക്കെട്ടിയുടെ "മംഗള"ത്തോടും ശ്രീ സി. വി. കു ഞ്ഞിരാമൻെറ "കൈരളീപ്രാർത്ഥന"യോടുംകൂടി സമ്മേളനം ആരംഭിച്ചു. ചിറയ്ക്കൽ കോവിലകത്ത് രാമവർമ്മ വലിയതമ്പു രാൻ ആയിരുന്നു ഉദ്ഘാടകൻ. ശ്രീ. വി. പി. നാരായണൻ നമ്പ്യാരുടെ സ്വാഗതപ്രസംഗത്തിനുശേഷം ശ്രീ. കെ. സി. മാമ്മൻമാപ്പിളയുടെ അദ്ധ്യക്ഷതയിൽ ഒന്നാം സമ്മേളനം ആ രംഭിച്ചു. കുട്ടമത്തിൻെറ കവിതാപാരായണവും ഒന്നു രണ്ടു പ്ര സംഗങ്ങളുമായിരുന്നു പിന്നത്തെ ചടങ്ങുകൾ. രണ്ടാം യോഗ ത്തിൻെറ അദ്ധ്യക്ഷൻ ശ്രീ. ഏ. കെ. ശങ്കരവർമ്മരാജാവായി രുന്നു. മുതുകുളം പാർവ്വതിയമ്മ, പി. കെ. കൃഷ്ണൻനമ്പ്യാർ, കടത്തനാട്ടു ശങ്കരവാര്യർ എന്നിവർ ഓരോ കവിത വായിക്കു കയും അമ്പാടി നാരായണമേനോൻ, ജോസഫ് മുണ്ടശ്ശേരി എന്നിവർ പ്രസംഗിക്കുകയും ചെയ്തു. മിസിസ്സ് സി. കുട്ടൻനാ യരുടെ അദ്ധ്യക്ഷതയിലാണ് മൂന്നാം യോഗം സമ്മേളിച്ചതു്. ഏ. ഡി. ഹരിശർമ്മ, മഹാകവി ഉള്ളൂർ, ജി. ശങ്കരക്കുറുപ്പു്, വി. കൌമുദിക്കുട്ടിയമ്മ എന്നിവർ പ്രസംഗിക്കുകയും വി. വി. കെ. നമ്പ്യാർ ഒരു കവിത വായിക്കുകയും ചെയ്തു. നാലാം യോഗത്തിൻെറ അദ്ധ്യക്ഷൻ കെ. എം. സീതിസാഹിബ് ബ ഹദൂർ ആയിരുന്നു പി. എൻ. മൂസ്സതു്, മണന്തല നീലകണ്ഠ ശർമ്മ, മഹാകവി ഉള്ളൂർ എന്നിവർ പ്രസംഗിച്ചു. വടക്കെ മല ബാറിലെ ചില ഗ്രാമീണനൃത്തങ്ങൾ പ്രദർശിപ്പിക്കുകയും നാ ടോടിപ്പാട്ടുകൾ പാടുകയും ചെയ്തതു് ഈ സമ്മേളനത്തിൽ പങ്കുകൊണ്ടവരെയെല്ലാം അത്യന്തം ആഹ്ലാദിപ്പിച്ചു.

1111 മേടം 18-ം 19-ം തീയതികളിലായി തൃശ്ശൂർവെ ച്ചു് ദശമസമ്മേളനം ആഘോഷിക്കപ്പെട്ടു. മൂന്നു യോഗത്തി നുംകൂടി ശ്രീ. വി കൃഷ്ണൻതമ്പി മാത്രമേ അദ്ധ്യക്ഷനായി ഉണ്ടാ യിരുന്നുള്ളു. റവ: ഫാ. ജോൺ പാലോക്കാരൻെറ സ്വാഗതപ്ര സംഗത്തോടും ശ്രീ. കെ. പി. ശാസ്ത്രികളുടെ കൈരളീപ്രാർത്ഥ നയോടുംകൂടി സമ്മേളനം ആരംഭിച്ചു. അദ്ധ്യക്ഷൻെറ പ്രസം

ഗത്തിനുശേഷം കെ. കെ. രാജാ, ചങ്ങമ്പുഴ കൃഷ്ണപിള്ള, വി. വി കെ. നമ്പ്യാർ, വെള്ളായ്ക്കൽ ഗോവിന്ദമേനോൻ എന്നിവർ ഓരോ കവിത വായിക്കുകയും എം. പി. പോൾ, എം. എസ്. ദേവദാസ്, മൂർക്കോത്തുകുമാരൻ, സി. എസ്. നായർ എന്നിവർ പ്രസംഗിക്കുകയും ചെയ്തു. രണ്ടാമത്തെ യോഗം ഒരു വിവാദസദസ്സായിരുന്നു. കെ. പി. കറുപ്പൻ, ടി. കെ. രാമൻമേനോൻ, ചെറുളിയിൽ കുഞ്ഞുണ്ണിനമ്പീശൻ, നാലാങ്കൽ കൃഷ്ണപിള്ള എന്നിവർ കവിതാപാരായണം നടത്തി. "ഭാരതത്തിന് ഒരു സാമാന്യലിപി ആവശ്യമാണ്" എന്ന പ്രമേയം മഹാകവി ഉള്ളൂരും "കലയ്ക്കു സാന്മാർഗ്ഗികമായ ഉദ്ദേശ്യമില്ല" എന്ന പ്രമേയം പി. ശങ്കരൻനമ്പ്യാരും അവതരിപ്പിച്ചു. അനുകൂലമായും പ്രതികൂലമായും കുറെപ്പേർ പ്രസംഗിച്ചു. അത്യന്തം സജീവമായ ഒരു യോഗമായിരുന്നു വാദപ്രതിവാദസദസ്സ്. മൂന്നാം യോഗത്തിൽ നമ്പ്യാരുവീട്ടിൽ നാരായണമേനോൻ, മാത്തൻതരകൻ, മുതുകുളം പാർവ്വതിയമ്മ, സി. എ. കുഞ്ഞുണ്ണിരാജാ എന്നിവർ ഓരോ കവിത വായിച്ചു. യു. ഗോവിന്ദൻകുട്ടിനായർ, കൈനിക്കര കുമാരപിള്ള, മിസ്. അച്ചാമ്മ ജോസഫ് എന്നിവർ പ്രസംഗിക്കുകയും ചെയ്തു. അദ്ധ്യക്ഷൻെറ ഉപസംഹാരപ്രസംഗത്തിൽ ഭാഷാസാഹിത്യത്തിൻെറ സർവ്വതോമുഖമായ പുരോഗതിക്കുവേണ്ടി പരിഷത്തു പരിശ്രമിക്കേണ്ടതാണെന്ന് പ്രസ്താവിക്കുകയുണ്ടായി.

ഏകാദശസമ്മേളനം 112 ധനു 14, 15, 16 എന്നീ തീയതികളിലായി കൂടി. ഏഴു യോഗങ്ങളുണ്ടായിരുന്ന സമ്മേളനത്തിന്. സചിവോത്തമ സർ. സി. പി. രാമസ്വാമി അയ്യരായിരുന്നു ഉദ്ഘാടകൻ. സാഹിത്യകലാപ്രദർശനത്തിൻെറ ഉദ്ഘാടകൻ ശ്രീ. എ. ഗോപാലമേനോനും സ്വാഗതസംഘാദ്ധ്യക്ഷൻ ശ്രീ. വി. കൃഷ്ണൻ തമ്പിയുമായിരുന്നു. ഒന്നാം യോഗം നിലമ്പൂരു വലിയ രാജാവവർകളുടെ അദ്ധ്യക്ഷതയിൽ സമ്മേളിച്ചു. ശ്രീമാന്മാരായ കുട്ടമത്ത്, ജോസഫ് മുണ്ടശ്ശേരി,

വെങ്കിടരാമശർമ്മ, വെള്ളക്കുളത്തു കരുണാകരൻനായർ എന്നിവർ പ്രസ്തുത യോഗത്തിൽ പങ്കെടുത്തു. രണ്ടാം യോഗത്തിന്റെ അദ്ധ്യക്ഷൻ ശ്രീ. പി. ജെ തോമാസ്സായിരുന്നു. എസ്. ശ്രീധരൻനമ്പൂരി, ശാസ്തമംഗലം രാമകൃഷ്ണപിള്ള, നാരായണദാസ്, എൻ. വേലായുധനാചാരി എന്നിവർ ഓരോ കവിത വായിച്ചു. കൈനിക്കര പത്മനാഭപിള്ള, പി. കെ. പരമേശ്വരൻനായർ, പി. കെ. നാരായണപിള്ള എന്നിവർ പ്രസംഗിക്കുകയും ചെയ്തു. "നാടകരചനയിൽ ദേശകാലാദികളെ സംബന്ധിച്ചുള്ള നിയന്ത്രണങ്ങൾ നിർബ്ബന്ധമായി അനുഷ്ഠിക്കുന്നതു് ആശാസ്യമല്ല" എന്ന പ്രമേയത്തെക്കുറിച്ചുള്ള വാദപ്രതിവാദമായിരുന്നു അടുത്തതു്. കൈനിക്കര കുമാരപിള്ള പ്രസ്തുത പ്രമേയം അവതരിപ്പിക്കുകയും എം. ജി. കേശവപിള്ള എതിർക്കുകയും ചെയ്തു. ശ്രീ. പി. അനന്തൻപിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടിയ മൂന്നാം യോഗത്തിൽ കുത്താട്ടുകുളം മേരിജോൺ, ആര്യഭടൻ, കോയിപ്പിള്ളി പരമേശ്വരക്കുറുപ്പു്, എം. ആർ. വേലുപ്പിള്ള ശാസ്ത്രി, ചെമ്പിൽ എൻ. പി. പണിക്കർ, പി. കൃഷ്ണൻനായർ, എം. കൊച്ചപ്പൻ, കെ. ബാലരാമപ്പണിക്കർ, ആർ. സി. ശർമ്മ, അംശി കണ്ണങ്കര, പി. റ്റി. ഡേവിഡ്, കെ. കുഞ്ഞുകൃഷ്ണൻ, പി. ശ്രീധരൻപിള്ള എന്നിവർ ഭാഗഭാക്കുകളായി. സാഹിത്യസഖി ടി. സി. കല്യാണിയമ്മയായിരുന്നു നാലാം യോഗത്തിലെ അദ്ധ്യക്ഷ. മുതുകുളം പാർവ്വതിയമ്മ, കെ. ഭാനുമതിയമ്മ, തയ്യാട്ടു ചന്ദ്രശേഖരൻനായർ, കെ. എൻ. ഗോപാലപിള്ള, പി. രാജമ്മ, കെ. എൻ. വാസുദേവൻനമ്പൂരി, കരിങ്കുളം സി. നാരായണപിള്ള, എൻ. പി. ചെല്ലപ്പൻനായർ, എൻ. പത്മനാഭപ്പണിക്കർ, എം. ടി. തോമസ്, കെ. എസ്. നീലകണ്ഠനുണ്ണി, ഗോവിന്ദപ്പിള്ള ശാസ്ത്രി, തകഴി ശിവശങ്കരപ്പിള്ള എന്നിവർ പങ്കെടുത്തു ഈ യോഗത്തിൽ.

ഡാക്ടർ സി. കുഞ്ഞൻരാജാവിന്റെ അദ്ധ്യക്ഷതയിൽ കൂടിയ അഞ്ചാം യോഗത്തിൽ വെണ്ണിക്കുളം ഗോപാലക്കുറുപ്പും

പാലാ നാരായണൻനായരും ആർ. വി. നായരും പി. കെ. പുരുഷോത്തമമെകൈമ്മളും ഓരോ കവിത വായിച്ചു. പഴയന്നൂർ രാമപ്പിഷാരടി, എസ്സ്. ജെ. ശൂലപാണിവാര്യർ, കെ. പി. രാമൻപിള്ള, കെ. എം. മാത്തൻതരകൻ എന്നിവർ പ്രസംഗിക്കുകയും ചെയ്തു. "അന്യഭാഷാസാങ്കേതികപദങ്ങൾ യഥായോഗ്യം രൂപഭേദപ്പെടുത്തേണ്ടതാണ്" എന്ന പ്രമേയം ഡാക്ടർ കെ. ഗോദവർമ്മ അവതരിപ്പിക്കുകയും മള്ളൂർ ഗോവിന്ദപ്പിള്ള എതിർക്കുകയും ചെയ്തു. ആറാം യോഗത്തിൽ ശ്രീ. മള്ളൂർ ആദ്ധ്യക്ഷ്യംവഹിച്ചു. കെ. പി. ശാസ്ത്രികളുടെ പദ്യവാചനത്തിനുശേഷം ചിത്രമെഴുത്തു വർഗ്ഗീസ് പ്രസംഗിച്ചു. എൻ. കെ. പരമേശ്വരൻപിള്ളയുടെ കവിതാപാരായണവും ടി. മഹമ്മദ് ഇസ്മെയിലിന്റെ പ്രസംഗവുമായിരുന്നു അടുത്തത്. പിന്നീട് പൊൻകുന്നം വർക്കി, വെങ്കുളം പരമേശ്വരൻപിള്ള എന്നിവർ പ്രസംഗിച്ചു. ഏഴാം യോഗം മഹാകവി ഉള്ളൂരിന്റെ അദ്ധ്യക്ഷതയിൽ കൂടി. കട്ടക്കയം ജെ. ജോൺ, എ. ഭാസ്കരൻപിള്ള, കീഴ്കുളം രാമൻപിള്ള, കെ. കെ. ഇട്ടൂപ്പ്, കെ. കെ. രാഘവപ്പണിക്കർ, എം. എച്ച്. ശാസ്ത്രികൾ എന്നിവർ പ്രസ്തുത യോഗത്തിൽ പങ്കെടുത്തു.

1113 മേടം 14, 15, 16 എന്നീ തീയതികളിലായി കോട്ടയത്തുവെച്ചാണ് ദ്വാദശസമ്മേളനം കൂടിയത്. സമ്മേളനം ഉദ്ഘാടനംചെയ്തതു് വരാപ്പുഴ ആർച്ച്ബിഷപ്പ് ഡാക്ടർ ജോസഫ് അട്ടിപ്പേററി അവർകളാണ്. സമ്മേളനത്തിന്റെ പൊതുവദ്ധ്യക്ഷൻ ശ്രീ. മള്ളൂരും ഓരോ യോഗത്തിന്റെയും അദ്ധ്യക്ഷന്മാർ, മഹാകവി ഉള്ളൂർ, പി. അനന്തൻപിള്ള, പള്ളത്തുരാമൻ, റവ: ഫാ. പാലോക്കാരൻ, പി. ശങ്കരൻനമ്പ്യാർ, മഹാകവി വള്ളത്തോൾ, എം. ആർ. മാധവവാര്യർ എന്നിവരുമായിരുന്നു. കടമാളൂർ ഗോപാലപിള്ള, പി. രത്നമയീദേവി, വക്കം അബ്ദുൾഖാദർ, കോങ്ങോട്ടു കൃഷ്ണൻനായർ, കെ. നാരായണപ്പിഷാരടി, സി. എം. സെബാസ്റ്റ്യൻ, സി.

എൻ. എ. രാമയ്യശാസ്ത്രി, ശാരദാകൃഷ്ണൻ, നാലാങ്കൽ കൃഷ്ണപിള്ള, എം. പി. പോൾ, നാരായണദാസ്, ലളിതാംബിക അന്തർജ്ജനം, ജോസഫ് പെരുവത്തൂർ, കെ. എം. വർഗ്ഗീസ്, വേലുപ്പിള്ളശാസ്ത്രി, കുറിശ്ശേരി ഗോപാലപിള്ള, വി. നാരായണൻനായർ, എം. സി. മറിയാമ്മ, ചങ്ങമ്പുഴ, പി. കെ. നാരായണപിള്ള, കെ. എൻ. പരമേശ്വരൻപിള്ള, ഫാ: സെബാസ്റ്റ്യൻ തേർമഠം, പൊൻകുന്നം വർക്കി, ടി. എൻ. ഗോപീനാഥൻനായർ, കെ എൻ നമ്പീശൻ, സെബാസ്റ്റ്യൻ ഡി. തകടിയേൽ, പുലിയന്നൂർ രാമയ്യർ, എം. ററി. തോമസ്, മാത്യു കുഴിവേലിൽ, എൻ. എസ്സ്. പണ്ടാല, ടി. സി. കൊച്ചുകുട്ടിയമ്മ, കെ. പത്മനാഭൻ, തയ്ക്കാട്ട ചന്ദ്രശേഖരൻനായർ, കൈനിക്കര കുമാരപിള്ള ഫാദർ ജോൺ മററം, കെ. കെ. രാഘവപ്പണിക്കർ, കെ. ജി. നാരായണൻ, കെ ആർ. കേരളവർമ്മ രാജാ, മാത്തൻ തരകൻ, ആനി ജോസഫ്, സി. എസ്സ്. നായർ, കെ. ഭാനുമതിഅമ്മ, ജി. കൃഷ്ണപിള്ള, വെള്ളായ്ക്കൽ ഗോവിന്ദമേനോൻ, പി. സി. ദേവസ്യ, വെണ്ണിക്കുളം, ഒടുവിൽ ഗംഗാധരമേനോൻ, കെ. ജെ. തോമസ്സ്, മിസ്. പി മറിയാമ്മ വർഗ്ഗീസ്, വി. എം. കുട്ടികൃഷ്ണമേനോൻ, വട്ടോളി കൊച്ചുകൃഷ്ണൻനായർ, പി. ദാമോദരൻപിള്ള, പി. ഒ. അബ്രഹാം തരകൻ എന്നിവർ പ്രസ്തുത യോഗങ്ങളിൽ പങ്കെടുക്കുകയുംചെയ്തു.

പരിഷത്തിന്റെ ത്രയോദശസമ്മേളനം 114 കർക്കടകം 31, ചിങ്ങം 1, 2 എന്നീ തീയതികളിലായി ഇടപ്പള്ളിയിൽ വെച്ചു കൂടി. ഡാക്ടർ എ. ആർ. മേനോൻ ഉദ്ഘാടനകൃത്യം നിർവ്വഹിച്ചു. ഡാക്ടർ സി. അച്യുതമേനോൻ പ്രഥമയോഗത്തിന്റേയും വടക്കുംകൂർ രാജരാജവർമ്മ രണ്ടാം യോഗത്തിന്റേയും മിസ്സിസ് മീനാക്ഷി എൻ. മേനോൻ മൂന്നാം യോഗത്തിന്റേയും ഡാക്ടർ എ. ആർ. പുതുവാൾ നാലാം യോഗത്തിന്റേയും കെ. വി. എം. അഞ്ചാം യോഗത്തിന്റേയും ജോസഫ് മുണ്ടശ്ശേരി ആറാം യോഗത്തിന്റേയും അദ്ധ്യക്ഷതവ

ഹിച്ചു. ടി. ജി. വിശ്വനാഥഭാഗവതർ, പുത്തൂർ രാഘവൻ നായർ, വിരുത്തിവിള സുകുമാരൻനായർ, തെരുവത്തു രാമൻ, എൻ. വി. ആചാരി, ഫാ: തോമസ് നെടുങ്കല്ലൽ, തെക്കേക്കുന്നത്തു കല്യാണിക്കുട്ടിയമ്മ, ഏ. സരോജിനി, മേരി വർഗ്ഗീസ് കുന്നേൽ, വട്ടോളി കൊച്ചുകൃഷ്ണൻനായർ, വി. എസ്സ്. രാജൻ, നമ്പാത്തു ശിവരാമമേനോൻ, കെ. ആർ. കേരളവർമ്മരാജാ, എം. ഓ. ജോസഫ്, പി. എൻ. ത്രിവിക്രമൻപോററി, ജോർജ്ജു പള്ളിപ്പുറമ്പിൽ, ചൊവ്വര പരമേശ്വരൻ, അടയത്തു കൃഷ്ണപിള്ള, ശങ്കരമംഗലത്തു പത്മനാഭപിള്ള, ജി. ശങ്കരക്കുറുപ്പ്, വെള്ളങ്കുളത്തു കരുണാകരൻനായർ എന്നിവർ ത്രയോദശസമ്മേളനത്തിലെ പ്രബന്ധവാചകന്മാരായിരുന്നു.

പതിനാലാം സമ്മേളനം 116 ധനു 14, 15, 16 എന്നീ തീയതികളിലായി പാലക്കാട്ടുവെച്ചു കൂടി. നൃത്യകല, ഗദ്യസാഹിത്യം, ഹാസസാഹിത്യം, വിമർശം, പത്രപ്രവർത്തനം, ഗവേഷണം, ശാസ്ത്രവിവർത്തനം, നിഘണ്ടുനിർമ്മാണം, പദ്യസാഹിത്യം, ഗ്രാമീണസാഹിത്യം, ജീവത്സാഹിത്യം എന്നീ ശീർഷികകളിലായി പത്തു യോഗങ്ങളും ഒരു മഹിളാസമ്മേളനവുമുണ്ടായിരുന്നു. മഹാകവി വള്ളത്തോൾ, ടി. കെ. കൃഷ്ണമേനോൻ, കെ. സുകുമാരൻ, വടക്കുംകൂർ, കെ. എ. ദാമോദരമേനോൻ, ആററൂർ, അപ്പൻതമ്പുരാൻ, മഹാകവി ഉള്ളൂർ, കുട്ടമത്തു്, ജി. ശങ്കരക്കുറുപ്പ്, എന്നിവർ യഥാക്രമം ഓരോ യോഗത്തിലും ആദ്ധ്യക്ഷ്യംവഹിച്ചു. മഹിളാസമ്മേളനത്തിൻെറ അദ്ധ്യക്ഷ ശ്രീമതി ബി. കല്യാണിയമ്മയായിരുന്നു. ചങ്ങമ്പുഴ, കെ. രാമകൃഷ്ണപിള്ള, ടി. എം. ചുമ്മാർ, പി. സി. ദേവസ്യ, പി. ദേവകിയമ്മ, പി. കുഞ്ഞിരാമൻനായർ, ശാരദാകൃഷ്ണൻ. കിടങ്ങൂർ കൃഷ്ണവാര്യർ, പട്ടമന കൊച്ചുണ്ണിനമ്പൂരി, എം. ഒ. അവര, സി. എസ്സ്. നമ്പൂരി, കെ. ആർ. കേരളവർമ്മരാജാ, ടി. എൻ. ഗോപിനാഥൻനായർ, വടക്കേപ്പാട്ടു നാരായണൻനായർ, വക്കം അബ്ദുൾഖാദർ, കെ. വി. രാഘവൻനായർ, പി.

ഗോവിന്ദമേനോൻ, ഗൗരീപവിത്രൻ, പാറയ്ക്കൽ ഗൗരിയമ്മ, കെ. കെ. രാജാ, കോരങ്ങാട്ടു കൃഷ്ണൻനായർ, ടി. കെ. ജോസഫ്, പി. കൃഷ്ണൻനായർ, കോയിപ്പിള്ളി പരമേശ്വരക്കുറുപ്പ്, ഏ. ഡി. ഹരിശർമ്മ, എം. ആർ. നായർ, പി. അനന്തൻപിള്ള, കെ. പ്രകാശം, കെ. എൻ. ഗോപാലപിള്ള, വെണ്ണിക്കുളം, ടി. ടി. കേശവശാസ്ത്രി, ടി. എം. തോമസ്, കോമൻനായർ, കോയിത്തട്ട നാരായണൻ, കേശവദേവ്, എം. ഗോപാലമേനോൻ, എ. പി. കേശവൻനായർ എന്നിവർ പ്രസ്തുത യോഗങ്ങളിൽ ഭാഗഭാക്കുകളായിരുന്നു. ഡാക്ടർ ചേലനാട്ടു അച്യുതമേനോനായിരുന്നു പ്രദർശനോദ്ഘാടകൻ.

118 മേടം 21-ം 22-ം തീയതികളിലായി വറവൂർവെച്ചു് പതിനഞ്ചാം സമ്മേളനം കൊണ്ടാടി. മഹാകവി വള്ളത്തോൾ ഉൽഘാടകനും മഹാകവി ഉള്ളൂർ, പള്ളത്തുരാമൻ, എം. പി. പോൾ, കോച്ചാട്ടിൽ കല്യാണിക്കുട്ടിയമ്മ എന്നിവർ അദ്ധ്യക്ഷരുമായിരുന്നു. കെ. ഗോപാലകൃഷ്ണപിള്ളയായിരുന്നു സ്വാഗതപ്രസംഗം ചെയ്തതു്. ടി. എൻ. ഗോപിനാഥൻനായർ, ഡി. പി. ഉണ്ണി, കെ. കെ. രാഘവപ്പണിക്കർ, കോമാട്ടിൽ അച്യുതമേനോൻ, വി. രാമകൃഷ്ണപിള്ള, തൈക്കാട്ടു ചന്ദ്രശേഖരൻ, നായർ മാത്തൻ തരകൻ, കൈനിക്കര കുമാരപിള്ള, ഫാ. നെടുങ്കല്ലേൽ, കെ. എൻ. നായർ, അച്യുതൻവൈദ്യൻ, സി. പി. നാരായണൻനായർ, ഉറുമീസ് തരകൻ, സ്വാമി മംഗളാനന്ദൻ, പഴയന്നൂർ രാമപ്പിഷാരടി, തിക്കുറുശ്ശി സുകുമാരൻനായർ, കെ. ബാലരാമപ്പണിക്കർ, ശങ്കരൻകരിപ്പായി, സി. ഐ. ഗോപാലപിള്ള, കെ. ഗോപാലപിള്ള, നാരായണദാസ്, കെ. രാമകൃഷ്ണപിള്ള, തകഴി ശിവശങ്കരപ്പിള്ള പി. കുഞ്ഞുരാമൻനായർ, വക്കം അബ്ദുൾക്കാദർ, കേശവദേവ് എന്നിവർ ഈ യോഗങ്ങളിൽ കവിതാന്വാചകരെന്നനിലയിലോ പ്രാസംഗികരെന്നനിലയിലോ പങ്കെടുത്തു. രണ്ടാംദിവസത്തെ സ്വാഗതപ്രസംഗം നിർവ്വഹിച്ചതു് ശ്രീ. കെടാമംഗലം പപ്പുക്കുട്ടിയാ്.ണ

ഭാഷാഭിമാനികളായ പൊതുജനങ്ങളിൽനിന്നും പ്രതിഭാശാലികളായ പണ്ഡിതസഹൃദയന്മാരിൽനിന്നും വേണ്ടത്ര സാഹായ്യം ലഭിക്കായ്കയാലാണെന്നുതോന്നുന്നു, പരിഷത്ത് ത്രൈമാസികത്തിൻെറ പ്രവൎത്തനം കുറെക്കാലമായിട്ടു മന്ദീഭവിക്കാൻതുടങ്ങിയിരുന്നു. പരിഷദദ്ധ്യക്ഷനും ത്രൈമാസികപ്രധാനപത്രാധിപരുമായ മഹാകവി ഉള്ളൂർതന്നെ ഈ വാസ്തവത്തെക്കുറിച്ച് "ത്രൈമാസികംതന്നെ ഈ നിലയിലെങ്കിലും നടത്തിക്കൊണ്ടുപോകുവാൻ ഞങ്ങൾ പെടുന്ന പാട് ഞങ്ങൾക്കേ അറിഞ്ഞുകൂടൂ. 1114-ാമാണ്ട് അവസാനത്തിൽ ഇതിൻെറ പ്രവൎത്തനം തുടൎന്നുകൊണ്ടുപോകണമോ എന്നു ഞങ്ങൾ സംശയിക്കുകയും ഒടുവിൽ ഏതുമാതിരി ക്ലേശം സഹിച്ചും ഒരു കൊല്ലംകൂടി നടത്തുവാൻ തീരുമാനിക്കുകയും ചെയ്തു. ത്രൈമാസികത്തിൻെറ പുരോഗതി കൃഷ്ണപക്ഷത്തിലെ ചന്ദ്രൻേറതുപോലെയാണ് ഇപ്പോൾ കാണുന്നതു്. പൊതുജനങ്ങളിൽനിന്ന് ധനസഹായവും വിദ്വാന്മാരിൽനിന്ന് ലേഖനസാഹായ്യവും ഇന്നുള്ളതിൽ കൂടുതലായി ലഭിക്കാത്തപക്ഷം—ഈ ദുർദ്ദശയിൽനിന്നു പരിഷത്തിനെ ഉദ്ധരിക്കുവാൻ അതിനു ത്രാണിയുള്ള ചില നേതാക്കന്മാർ ഉടനടി സന്നദ്ധരാകാത്തപക്ഷം—ഈ കൊല്ലം അവസാനിക്കുമ്പോൾ അനന്തരകരണീയം എന്തെന്നുള്ളതിനെപ്പററി അത്യന്തം ഗാഢമായി വിചിന്തനംചെയ്യേണ്ടിവരുമെന്നുള്ളതിനു സന്ദേഹമില്ല." എന്നിങ്ങനെ നൈരാശ്യനിബിഡമായ ഒരു പ്രസ്താവന പുറപ്പെടുവിക്കുകയുണ്ടായിട്ടുണ്ട്.

1115-ൽത്തന്നെ തുടങ്ങിയ ഈ ദയനീയദശ 1119-ആയപ്പോഴേക്കും മൂൎദ്ധന്യതയിലെത്തി. ത്രൈമാസികം നടത്തിക്കൊണ്ടുപോകുകതന്നെ ദുസ്സഹമായിത്തീൎന്നു. പരിഷജ്ജീവാത്മാവായമഹാകവിതന്നെ ഈ വിവരം എറണാകുളത്തെ ചില സാഹിത്യകാരന്മാരെ അറിയിക്കുകയും ചെയ്തു. ഇത്രയും കാലമായി കേരളത്തിലെ ഭാഷയേയും സംസ്കാരത്തേയും പുരോഗമിപ്പിക്കുവാൻ പ്രയത്നിച്ചുകൊണ്ടിരുന്ന പരിഷത്തും അതിൻെറ

ജിഹ്വയായ ത്രൈമാസികവും പ്രസ്ഥായുസ്സായിത്തീരുന്നതിൽ എറണാകുളത്തെ "സാഹിത്യസമിതി"ക്ക ആത്യന്തികമായ പരിതാപംതോന്നി. അതിൻെറ ഫലമായിട്ടാണ് പരിഷത്തിൻെറ പതിനാറാം സമ്മേളനം എറണാകുളം മഹാരാജകലാലയത്തിൽവെച്ച് ആഘോഷിക്കവാനും പരിഷത്തിൻെറ സാമ്പത്തികസ്ഥിതി ഉയൎത്തുവാനും ത്രൈമാസികപ്രവൎത്തനം ഏറെറടുക്കവാനും തീൎച്ചയാക്കിയതു്.

പതിനാറാം സമ്മേളനത്തിൻെറ പരിപാടിയും പ്രബന്ധങ്ങളും പുസ്തകത്തിൽത്തന്നെ ചേൎത്തിട്ടുണ്ട്. അതുകൊണ്ടു് പ്രസ്തുത സമ്മേളനത്തിൻെറ നടവടിച്ചുരുക്കം ഇവിടെ ചേക്കുന്നില്ല. പരിഷത്തിനെ സാമ്പത്തികമായും സാഹിത്യപരമായും മററും സഹായിച്ചിട്ടുള്ള സകലരോടും, പ്രത്യേകിച്ച് എറണാകുളത്തേ മഹാജനങ്ങളോടും അതിലും വിശേഷിച്ച് മഹാരാജകലാലയത്തിലെ വിദ്യാൎത്ഥ്യദ്ധ്യാപകവൃന്ദത്തോടും ഞങ്ങളംക്കുള്ള അകൈതവമായ കൃതജ്ഞത ഇവിടെ സവിനയം രേഖപ്പെടുത്തിക്കൊള്ളുന്നു.

ആരംഭംമുതൽ നാളതുവരെയുള്ള പരിഷൽപ്രവൎത്തനത്തിൻെറ ഫലമായി നിഘണ്ടു നിൎമ്മാണം മുതലായ മഹാകൃത്യങ്ങളൊന്നും നിൎവ്വഹിക്കവാൻ കഴിഞ്ഞിട്ടില്ലെങ്കിലും കേരളത്തിലൊട്ടാകെയുള്ള ജനതയിൽ ഭാഷാഭിമാനവും സാഹിത്യാഭിനിവേശവും സാംസ്കാരികോൽബുദ്ധതയും ഉളവാക്കവാൻ സാധിച്ചിട്ടുണ്ട്. മലയാളക്കരയിലെ പ്രധാനപ്രദേശങ്ങളിൽവെച്ച് പരിഷൽസമ്മേളനം കൊണ്ടാടുവാൻ സാധിച്ചതാണു് അതിനു നിദാനം. പൊതുജനങ്ങളുടെ സജീവമായ സഹായസഹകരണങ്ങളോടുകൂടി പരിഷത്തു് കേരളഭാഷയുടെ പുരോഗതിക്കും പരിപുഷ്ടിക്കുംവേണ്ടി സോത്സാഹം പ്രവൎത്തിക്കുവാൻ ഇടവരുമാറാകട്ടെ!

പ്രഥമയോഗം

# സ്വാഗതപ്രസംഗം

(മഹാമഹിമശ്രീ രാമവൎമ്മ പരീക്ഷിത്തു
കുഞ്ഞുണ്ണിത്തമ്പുരാൻ, ബി. എ. തിരുമനസ്സുകൊണ്ടു്)

---

മാന്യ മഹതീമഹാന്മാരേ,

സമസ്തകേരള സാഹിത്യപരിഷത്തിന്റെ ഈ സമ്മേളനം ആരംഭിക്കുന്ന ശുഭമുഹൂൎത്തത്തിൽ പങ്കുകൊള്ളുവാൻ കേരളത്തിന്റെ വിവിധഭാഗങ്ങളിൽനിന്നും, പലതരത്തിലുള്ള ക്ലേശങ്ങൾ സഹിച്ചു് ഇന്നിവിടെ സന്നിഹിതരായിരിക്കുന്ന നിങ്ങൾക്കേവൎക്കും സ്വാഗതസംഘത്തിന്റെ നാമത്തിലും, എന്റെ സ്വന്തംനിലയിലും, സ്വാഗതം ശംസിക്കുവാൻ എനിക്കതിയായ സന്തോഷമുണ്ടു്.

പരിഷത്തിന്റെ പതിനാറാമത്തെ സമ്മേളനമാണിതു്. ഇതിനു മുമ്പു നടന്ന സമ്മേളനങ്ങളേക്കാൾ ഇതിനുള്ള പ്രത്യേകത ഈ സമ്മേളനം പരിഷന്നിൎവ്വാഹകസമിതിയുടെ നേരിട്ടുള്ള ഉത്തരവാദിത്വത്തിൽ നടത്തപ്പെടുന്നുവെന്നുള്ളതാണു്. കൗമാരസഹജമായ പ്രസരിപ്പോടുകൂടി ഓടിച്ചാടി നടന്ന പരിഷത്കുമാരി, യൗവനത്തിലേക്കു പ്രവേശിച്ചതോടുകൂടി ഒരു കുലവനിതയേപ്പോലെ തറവാട്ടിൽത്തന്നെ അടങ്ങിയൊതുങ്ങി നിലകൊള്ളുന്നു എന്നു മാത്രമേ അതിന്നൎത്ഥമുള്ളു.

യശശ്ശരീരനായ ഇടപ്പള്ളി കൃഷ്ണരാജാ അവർകളുടെ ഭാഷാഭിമാനത്തിന്റേയും, സാഹിത്യസേവനൗത്സുക്യത്തി

ൻേറയും പ്രത്യക്ഷലക്ഷ്യമായി 1102-ൽ ഇടപ്പള്ളിയിൽവെച്ച രംഗപ്രവേശംചെയ്യതാണു് ഇന്നത്തെ സമസ്തകേരളസാഹിത്യപരിഷത്തു്. അതിനെ തുടൎന്നു തൃശ്ശൂർ, തിരുവനന്തപുരം, തലശ്ശേരി മുതലായ പല സ്ഥലങ്ങളിലായി പരിഷത്തിൻെറ 15 സാംവത്സരികസമ്മേളനങ്ങൾ നടന്നിട്ടുണ്ടു്. ഈ ഓരോ സ്ഥലത്തും അതാതുപ്രദേശങ്ങളിലെ സാഹിത്യപ്രണയികളുടെ ശ്രമഫലമായി സമ്മേളനങ്ങൾ നടന്നുപോന്നുവെന്നല്ലാതെ ആ സമ്മേളനങ്ങളെ പരസ്പരം ഘടിപ്പിക്കുന്ന യാതൊരു ബന്ധവുമില്ലാതെയാണിരുന്നിട്ടുള്ളതു്.

മലയാളഭാഷയുടെ സമുത്കൎഷത്തെ മുൻനിൎത്തി ഇതിനു മുൻപും സമസ്തകേരളീയങ്ങളായ സാഹിത്യസംഘടനകൾ രൂപവൽകൃതങ്ങളായിട്ടുണ്ടു്. സാക്ഷാൽ കേരളകാളിദാസനായ കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേയും അദ്ദേഹത്തിൻെറ വലംകൈ ആയിരുന്ന കണ്ടത്തിൽ വറുഗീസ്മാപ്പിള അവൎകളുടേയും പ്രയത്നഫലമായി 1067-ൽ സമാരബ്ധമായ ഭാഷാപോഷിണിസഭ, യശശ്ശരീരനായ മാളിയമ്മാവു മാത്തു ലോന അവൎകളുടെ ഉത്സാഹത്താൽ 1080-ൽ ആരംഭിച്ച ഭാരതവിലാസസഭ, കൈരളീപ്രണയിപ്രധാനനായ അപ്പൻതമ്പുരാൻ തിരുമനസ്സിലെ ഉത്സാഹത്താൽ 1088-ൽ തുടങ്ങിയ കൊച്ചി സാഹിത്യസമാജം, വൈക്കം സന്മാൎഗ്ഗപോഷിണിസഭയുടെ നേതൃത്വത്തിൽ 1097-ൽ ആരംഭിച്ച സമസ്തകേരളസാഹിത്യസമാജം എന്നിവ ഏതാദൃശങ്ങളായ ചില സംഘടനകളത്രെ. എന്നാൽ ആരംഭകന്മാൎക്കുണ്ടായിരുന്നത്ര ഉത്സാഹം അനന്തരകാലികൎക്കു് ഇല്ലാതിരുന്നതിനാലോ എന്തോ, അവയെല്ലാം അല്പായുസ്സുകളായിത്തീരുകയാണു ചെയ്തതു്.

പൂൎവ്വജന്മാരുടെ ഈ അനുഭവം പരിഷത്തിനും ഉണ്ടാകരുതെന്നു കരുതിയാണു് 1108-ൽ, ഇവിടെവെച്ച പരിഷത്തിൻെറ 6-ാമതു സമ്മേളനം നടത്തിയപ്പോൾ, അതിനെ റജിസ്റ്റർ ചെയ്തതു്. അതോടുകൂടി പരിഷത്തു് ഒരു സ്ഥിരം

സംഘടനയായിത്തീൎന്നു. യശശ്ശരീരനായ മഹാമഹിമശ്രീ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടായിരുന്നു അതിന്റെ പ്രഥമാദ്ധ്യക്ഷൻ. അവിടുത്തെ ഉത്സാഹത്താൽത്തന്നെ, ഇന്നു ഭാഷാസാഹിത്യമാസികകളിൽ സൎവ്വപ്രകാരേണയും മുന്നണിയിൽ നില്ക്കുന്ന ത്രൈമാസികം ആരംഭിക്കപ്പെട്ടു. അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു് അദ്ധ്യക്ഷസ്ഥാനത്തുനിന്നു വിരമിച്ചതിനുശേഷം, ഇക്കഴിഞ്ഞ പത്തിൽപരം കൊല്ലങ്ങളായി, നമ്മുടെയെല്ലാം അകൈതവമായ സ്നേഹബഹുമാനങ്ങൾക്കു പാത്രീഭൂതനായ മഹാകവി ഉള്ളൂർ അവർകൾ പരിഷത്തിന്റെ അദ്ധ്യക്ഷനായിരിക്കുന്നു. പരിഷത്തു പൂൎവ്വജൎക്കു നേരിട്ട ദുരദൃഷ്ടത്തിനു വിധേയമാകാതെ ഓജസ്സോടുകൂടി വളൎന്നുവരുന്നതിനുള്ള കാരണം, മഹാനുഭാവനായ അദ്ദേഹത്തിന്റെ അതിരററ ഭാഷാസ്നേഹം മാത്രമാണെന്നു് അതിശയോക്തിലേശം കൂടാതെ പറയാവുന്നതാണു്.

പരിഷത്തു രജിസ്റ്റർചെയ്യിട്ടുള്ള ഒരു സംഘടനയാണെങ്കിലും, ഇതേവരെ നടന്നുവന്നിട്ടുള്ള സാംവത്സരികസമ്മേളനങ്ങളെല്ലാം സ്ഥിരം പരിഷത്തിനോടു ബന്ധമില്ലാതെ അതാതുപ്രദേശങ്ങളിലെ ഭാഷാപ്രണയികളുടെ ഉത്സാഹത്താൽ നടക്കുകയായിരുന്നുവെന്നു പറഞ്ഞുവല്ലോ. വാൎഷികസമ്മേളനങ്ങൾ ഇങ്ങനെ നടന്നുപോന്നതുകൊണ്ടു് ആവക സമ്മേളനങ്ങൾക്കും സ്ഥിരംപരിഷത്തിനും തമ്മിൽ ബന്ധമില്ലാതെ വന്നു. ഓരോ സമ്മേളനവും കഴിയുമ്പോഴേക്കും അതിൽ നിഷ്ണാതരായിരുന്നവരുടെ തീക്ഷ്ണത മന്ദീഭവിക്കുകയും, അവർ സജ്ജമാക്കിയ പരിപാടികൾതന്നെ വിസ്മരിക്കപ്പെടുകയുമാണു് ഉണ്ടായിട്ടുള്ളതു്. ചില സാംവത്സരികസമ്മേളനങ്ങളിൽ പാസ്സാക്കപ്പെട്ടിട്ടുള്ള പ്രമേയങ്ങൾതന്നെ ഇന്നേവരെ സ്ഥിരംപരിഷത്തിനു ലഭിച്ചിട്ടില്ലാ എന്നു പറഞ്ഞാൽ ഇക്കാൎയ്യത്തിൽ ഉള്ള അമാന്തം എത്രയെന്നു സ്പഷ്ടമാണല്ലോ.

പ്രായോഗികതയെപ്പററിയുള്ള ചിന്തകൂടാതെ പല സാംവത്സരികസമ്മേളനങ്ങളിലും പല പ്രമേയങ്ങളും പാ

സ്സാക്കപ്പെട്ടിട്ടുണ്ടു്. ആ പ്രമേയങ്ങൾ നടപ്പിൽവരുത്താൻ ചുമതലപ്പെട്ടവരെന്നു സാമാന്യജനങ്ങൾ ധരിച്ചുവെച്ചിട്ടുള്ള പരിഷൽപ്രവൎത്തകന്മാൎക്കു് ആവക പ്രമേയങ്ങൾ നാളതുവരെ കിട്ടിയിട്ടുപോലുമില്ല. 'പരിഷത്തു് എന്തു പ്രവൎത്തിച്ചു' എന്നുള്ള ചോദ്യംമാത്രം അവശേഷിക്കുകയും ചെയ്യുന്നു. സാംവത്സരികസമ്മേളനങ്ങൾ രജിസ്റ്റർചെയ്തു പരിഷത്തുതന്നെ നേരിട്ടുനടത്തുവാൻ തീരുമാനിച്ചിരിക്കകൊണ്ടു മേലാൽ ഈ വൈഷമ്യം ഉണ്ടാകുകയില്ലെന്നു പ്രതീക്ഷിക്കാം.

പക്ഷെ, ഈ ഒരു പരിഷ്കാരംകൊണ്ടുമാത്രം പരിഷത്തോ മലയാളഭാഷയോ പുരോഗമിക്കുമെന്നു മോഹിക്കുന്നതിനു് അൎത്ഥമില്ല. സാമാന്യജനങ്ങൾ കൂടുതൽകൂടുതലായി പരിഷത്തിനോടു സഹകരിക്കേണ്ടിയിരിക്കുന്നു. സമുദായവും സാഹിത്യവും തമ്മിൽ അവിഭാജ്യമായ ബന്ധമാണുള്ളതു്. അവ രണ്ടും ഒരുമിച്ചേ പുരോഗമിക്കുകയുള്ളു. ഭൗതികസമ്പത്തുകൾ സമുദായത്തിന്റെ ശരീരമാണെങ്കിൽ, സാഹിത്യം അതിന്റെ ആത്മാവാണെന്നു പറയാം. ആത്മാവില്ലാത്ത ശരീരം നിരുപയോഗമാണെന്നു പ്രസിദ്ധമാണല്ലോ. സാഹിത്യത്തിൽ നിന്നകന്നുനില്ക്കുന്ന സമുദായം കേവലം ജഡമയമാണെങ്കിൽ അതിൽ അത്ഭുതപ്പെടുവാനില്ല. എന്തു നഷ്ടം സഹിച്ചും ജീവനെ നിലനിൎത്തുവാൻ വ്യഗ്രത കാണിക്കാറുണ്ടല്ലോ; അതുപോലെ സാഹിത്യത്തിന്റെയും സംസ്കാരത്തിന്റെയും പുരോഗതിക്കായി എന്തു ത്യാഗം ചെയ്യുന്നതിനും നാം സന്നദ്ധരായിരിക്കേണ്ടതാണു്.

രാഷ്ട്രസംബന്ധമായി മൂന്നായും, സാമുദായികവും മതപരവുമായി അനേകവിധമായും വിഭജിക്കപ്പെട്ടിരിക്കുന്ന ഈ ഭാൎഗ്ഗവക്ഷേത്രത്തെ കൂട്ടിയിണക്കുന്ന സുവൎണ്ണശൃംഖലയത്രെ മലയാളസാഹിത്യം. ഭാരതത്തിലെ മററു നാട്ടുഭാഷകളിൽ പലതിനും ഇതുപോലെയുള്ള സംഘടനകളുണ്ടു്. വംഗസാഹിത്യപരിഷത്തു്, ഹിന്ദിസാഹിത്യപരിഷത്തു്, കൎണ്ണാടകസാഹിത്യപരിഷത്തു് മുതലായവ അത്തരത്തിൽപ്പെട്ടവയാ

കുന്നു. ആ സംഘടനകളുടെ സർവ്വതോമുഖമായ വികാസത്തേയും അവ മൂലം തത്തൽഭാഷകൾക്കുണ്ടായിരിക്കുന്ന അഭിവൃദ്ധിയേയും ആലോചിക്കുമ്പോൾ അവയെ നമ്മുടെ പരിഷത്തുമായി തുലനംചെയ്യുന്നതു നന്നായിരിക്കുമെന്നു് എനിക്കു തോന്നുന്നു. അങ്ങനെ ചെയ്താൽ മാത്രമേ നമ്മുടെ ന്യൂനതകൾ നമുക്കറിയാറാവുകയുള്ളു. ആ സ്ഥാപനങ്ങളിൽ പലതിനും പ്രത്യേകം കേന്ദ്രാലയങ്ങളും ആഫീസുകളും സ്ഥിരവേതനം പറ്റുന്ന ശുശ്രൂഷകന്മാരുമുണ്ടു്. ധനശക്തിയുടെ കുറവുനിമിത്തം നമുക്കിതേവരെ അതിനൊന്നിനും ഭാഗ്യമുണ്ടായിട്ടില്ല. നമ്മുടെ നാട്ടിൽ ഉദാരശീലന്മാരായ ധനവാന്മാരോ, പുരോഗമനേച്ഛുക്കളായ സാഹിത്യകാരന്മാരോ ഇല്ലാഞ്ഞിട്ടല്ല. അവരെ സമീപിക്കുന്നതിനോ, അവരുടെ ഭാഷാഭിമാനത്തെ സജീവമായി പ്രയോജനപ്പെടുത്തുന്നതിനോ സാധിച്ചിട്ടില്ലാ എന്നു മാത്രമേയുള്ളു.

പരിഷത്തു സ്ഥിരമായ ഒരു സ്ഥാപനമായിത്തീരുകയും, അതു് അനപേക്ഷണീയമായ ഒരു സ്ഥാപനമാണെന്നു തെളിയുകയും ചെയ്യുന്നതുവരെ ധനവാന്മാരെ സമീപിക്കുന്നതിനും അവരിൽനിന്നു ധനസഹായം പ്രതീക്ഷിക്കുന്നതിനും പ്രായോഗികങ്ങളായ വൈഷമ്യങ്ങളുണ്ടു് എന്നു സമ്മതിക്കാതെ തരമില്ല. ഒരു സ്ഥാപനം ഉറപ്പേറിയതാണെന്നു ബോദ്ധ്യംവരുന്നതുവരെ അതിലേക്കു മുക്തഹസ്തം സംഭാവന ചെയ്യുവാൻ വൈമുഖ്യം ഉണ്ടാവുക സ്വാഭാവികമാകുന്നു. മനുഷ്യരുടെ വികാരങ്ങളെ പ്രത്യേകം ഉത്തേജിപ്പിക്കുന്ന രാഷ്ട്രസ്ഥാപനങ്ങളുടെപോലും അനുഭവം ഇതാണെങ്കിൽ, വിചാരങ്ങളെ സ്പർശിക്കുന്ന പരിഷദാദിസംഘടനകളുടെ കാര്യം പ്രത്യേകം പറയേണ്ടതില്ലല്ലൊ.

ഇങ്ങനെയൊക്കെയാണെങ്കിലും, കേവലം നിർജ്ജീവമോ പ്രയോജനശൂന്യമോ ആയ നിലയിലല്ലാ പരിഷത്തു് ഇതേവരെ കഴിഞ്ഞുപോന്നിട്ടുള്ളതെന്നു് അതിന്റെ ചരിത്രം തെളിയിക്കുന്നു. വിശ്രുമാവസരങ്ങളുള്ള സമ്പന്നന്മാരുടേ

യോ, കൃത്യാന്തരപരതന്ത്രന്മാരല്ലാത്ത വിനോദരസികന്മാരുടേയോ വിഹാരരംഗമെന്ന നിലയിൽനിന്നു്, കേരളീയസംസ്കാരത്തിന്റെ പ്രകാശം പ്രസരിപ്പിക്കുന്ന മുഖ്യകേന്ദ്രമെന്ന നിലയിലേയ്ക്കു സാഹിത്യത്തെ കൊണ്ടുവരുന്നതിനു്—കേരളീയജനസാമാന്യത്തിനു തങ്ങളുടെ സംസ്കാരത്തിലും നേട്ടങ്ങളിലും ഒരു അഭിമാനം ജനിപ്പിക്കുന്നതിനു്—സാഹിത്യവിഷയകമായ പ്രബുദ്ധത ജനസാമാന്യത്തിനിടയിൽ ജനിപ്പിക്കുന്നതിനു്—പരിഷത്തിനു സാധിച്ചിട്ടുണ്ടു്. വിമർശം തൊഴിലാക്കിയിട്ടുള്ള അല്പം ചില ദോഷൈകദൃക്കുകൾ ചെയ്യാറുള്ളതുപോലെ, കേവലം ആടലും പാടലുമായിട്ടാണു പരിഷത്തു് ഇതേവരെ കഴിഞ്ഞുപോന്നിട്ടുള്ളതെന്നു് ആവലാതിപ്പെടുന്നവരോടു "വന്നു കാണുക" എന്നുമാത്രമേ ഒരു ജഗദ്ഗുരുവിന്റെ ഭാഷയിൽ ഞങ്ങൾക്കു പറയുവാനുള്ളൂ.

മലയാളഭാഷതന്നെ ഉന്മൂലനം ചെയ്യപ്പെടേണ്ടതാണെന്നു പരസ്യമായി വാദിക്കുവാൻ മടിച്ചിട്ടില്ലാത്ത ചില കേരളീയർ മുൻകാലങ്ങളിലുണ്ടായിരുന്നു. ഭാഗ്യവശാൽ ഇന്നു് ആ നിലയ്ക്കു മാററംവരികയും, സ്വതന്ത്രകല്പനങ്ങൾക്കു പുറമേ വൈദേശികസാഹിത്യങ്ങളിലെ നല്ലനല്ല ഭാഗങ്ങൾ തർജ്ജമചെയ്തും നമ്മുടെ സാഹിത്യത്തേയും ഭാഷയേയും പുരോഗമിപ്പിക്കേണ്ടതാണെന്നുള്ള അഭിപ്രായത്തിനു സാർവ്വത്രികമായ സുപ്രതിഷ്ഠ ലഭിക്കുകയും ചെയ്തിട്ടുണ്ടു്. പരിഷത്തു നിഷ്പ്രയോജനമായ ഒരു സ്ഥാപനമാണെന്നും, അതുകൊണ്ടു ഭാഷയ്ക്കു ദോഷമേ ഉണ്ടാകുകയുള്ളുവെന്നും വിശ്വസിക്കുന്ന അല്പം ചിലർ ഇനിയും ഉണ്ടായേക്കാം. ക്രമേണ അവരും പരമാർത്ഥം ധരിക്കുകയും, ത്രിവിധകരണങ്ങളെക്കൊണ്ടും പരിഷത്തിനെ പോഷിപ്പിക്കുകയും ചെയ്യുമെന്നു നമുക്കു പ്രതീക്ഷിക്കാം. പരിഷത്തു നിഷ്പ്രയോജനമാണെന്നു വാദിക്കാത്തവരോടു് എനിക്കൊന്നേ പറയുവാനുള്ളൂ. നിങ്ങൾ ദൂരെ മാറിനില്ക്കാതെ പരിഷത്തിന്റെ അംഗങ്ങളാവുക. പരിഷത്തു സ്വേച്ഛാപ്രഭുത്വപരമായ ഒരു സ്ഥാപനമല്ല. എവ

രേയും അത്ര സ്വാഗതംചെയ്യുന്നു. ഭാഷയുടേയും സാഹിത്യത്തിൻേറയും ഉന്നതി എന്ന ലക്ഷ്യത്തിൽ നിന്നു പിഴയ്ക്കാത്തിടത്തോളം ആരുടെ അഭിപ്രായത്തിനും അതിൽ സ്ഥാനമുണ്ടു്.

പരിഷത്തിനെ ഒരു ബഹുജനസംഘടനയാക്കി വികസിപ്പിക്കേണ്ട കാലമായിരിക്കുന്നുവെന്നും, ഇക്കൊല്ലംതന്നെ കുറഞ്ഞതു് 100 ആയുഷ്കാലസാമാജികരേയും 1000 സാധാരണസാമാജികരേയും സമ്പാദിക്കണമെന്നും പരിഷൽപ്രവത്തകന്മാർ വിചാരിക്കുന്നു. ഈയിടയിലത്തെ ശ്രമത്തിൻെറ ഫലമായി 35 ആയുഷ്കാലസാമാജികരേയും 150 സാധാരണസാമാജികരേയും പരിഷത്തിനു കൂടുതലായി ലഭിച്ചിട്ടുണ്ടു് എന്നുള്ള പ്രിയവാത്ത നിങ്ങളെ അറിയിക്കാൻ എനിക്കു് അതിയായ സന്തോഷമുണ്ടു്. എറണാകുളത്തും കൊച്ചിയിലും നിന്നുണ്ടായിരിക്കുന്ന അനുഭവത്തെ മുൻനിത്തി കേരളത്തിലെ ഇതരകേന്ദ്രങ്ങളെപ്പററി ചിന്തിക്കുമ്പോൾ ഒരുന്തറല്ല, അതിൽ കൂടുതൽ ആയുഷ്കാലസാമാജികന്മാർതന്നെ പരിഷത്തിനുണ്ടാകുക വിഷമമല്ലെന്നാണു വിചാരിക്കേണ്ടതു്.

കഴിഞ്ഞ കൊല്ലാവസാനത്തിൽ പരിഷത്തു് അതിൻെറ പൂവ്വജന്മാരെ അനുഗമിക്കുമോ എന്നു ഭയപ്പെട്ടുകൊണ്ടിരുന്ന പരിഷൽപ്രവത്തകന്മാരിൽ ഇന്നു് ആശ്വാസത്തിൻേറയും പ്രതീക്ഷയുടേയും ഒരു പ്രകാശം കാണുന്നുണ്ടു്. പരിഷത്തിനോടു പൊതുവേ ദൃശ്യമായിരിക്കുന്ന ആദരവും, അതിൽ അംഗത്വം വരിക്കുന്നതിൽ സാമാന്യജനങ്ങൾ പ്രകടിപ്പിക്കുന്ന സന്മനസ്സുമാണു് അതിനുള്ള കാരണം. എന്നാൽ സുഖദുഃഖസമ്മിശ്രമായ ഈ ലോകത്തിൽ സന്തോഷംമാത്രം അനുഭവിക്കുക സാദ്ധ്യമല്ലല്ലൊ. മലയാളഭാഷയുടേയും സാഹിത്യത്തിൻേറയും തദ്വാരാ പരിഷത്തിൻേറയും, ആശാകേന്ദ്രങ്ങളായിരുന്ന പല സാഹിത്യപ്രണയികളും ഈ കൊല്ലത്തിൽ നമ്മെ വിട്ടുപിരിഞ്ഞിട്ടുണ്ടു്. പരിഷത്തിൻെറ രക്ഷാധികാ

രിയായിരുന്ന സർ കേരളവൎമ്മ കൊച്ചി മഹാരാജാവു തിരുമനസ്സുകൊണ്ടു്, ഉപാദ്ധ്യക്ഷയായിരുന്ന ശ്രീമതി ലക്ഷ്മിക്കുട്ടി വലിയ നേത്ത്യാരമ്മ, മാവേലിക്കര ഉദയവർമ്മതമ്പുരാൻ ബി. ഏ., നന്ത്യാർവീട്ടിൽ കെ. പരമേശ്വരൻപിള്ള എം. ഏ., കുമ്മനം ഗോവിന്ദപ്പിള്ള, എം. ആർ. നായർ എം. ഏ. (സഞ്ജയൻ), കുട്ടമത്തു കുന്നിയൂരു കുഞ്ഞികൃഷ്ണക്കുറുപ്പു്, തോട്ടം ശങ്കരൻ പോററി, കോഞ്ഞോട്ടു കൃഷ്ണൻനായർ, ടി. തോമസ്, മൂത്തിരിങ്ങോട്ടു ഭവത്രാതൻ നമ്പൂതിരിപ്പാടു്, ഓ. എം. ചെറിയാൻ, കെ. വി. സൈമൺ, നടുവത്തു മഹൻനമ്പൂതിരി മുതലായ സാഹിത്യോപാസകന്മാരുടെ ആത്മാവുകൾക്കു നമുക്കു നിത്യശാന്തിയെ പ്രാൎത്ഥിക്കുകയും, അവരുടെ അനുഗ്രഹം നമ്മുടെ ശ്രമങ്ങൾക്കു സാഫല്യത്തെ നൽകുമാറാകട്ടെ എന്നു് ആശംസിക്കുകയും ചെയ്യാം.

എന്റെ ഈ പ്രസംഗം അവസാനിപ്പിക്കുന്നതിനു മുൻപായി പരിഷത്തു മേലിൽ എന്തുചെയ്യുവാൻ പോകുന്നു എന്നുള്ളതിനെപ്പററിയും ഒരു വാക്കു പറയേണ്ടിയിരിക്കുന്നു. പരിഷത്തു് അനുപേക്ഷണീയമായ ഒരു സ്ഥാപനമാണെന്നുള്ളതിനു മററു തെളിവുകൾ ഞാൻ ഹാജരാക്കേണ്ടതില്ല. ആസ്ഥിതിക്കു് അതിനെ എല്ലാവിധത്തിലും ഉറച്ച ഒരു സ്ഥാപനമാക്കിത്തീർക്കേണ്ടതു് അത്യാവശ്യമാകുന്നു. ഭാഷയുടെ അഭിവൃദ്ധി പരിഷത്തിനെ ആശ്രയിച്ചിരിക്കുന്നതുപോലെതന്നെ, പരിഷത്തിന്റെ പുരോഗതി ബഹുജനങ്ങളേയും ആശ്രയിച്ചിരിക്കുന്നു. അതിനാൽ തന്റെ മാതൃഭാഷയിൽ അഭിമാനമുള്ള ഓരോ മലയാളിയും പരിഷത്തിൽ അംഗമായിച്ചേരേണ്ടതാണു്; പരിഷത്തിലെ അംഗത്വം ഒരഭിമാനമായി പരിഗണിക്കേണ്ടതാണു്. വംഗദേശിയക്കു് അവരുടെ മാതൃഭാഷയോടുള്ളതുപോലെയുള്ള സ്നേഹം എന്തുകൊണ്ടു നമുക്കു നമ്മുടെ മാതൃഭാഷയോടു് ഉണ്ടായിക്കൂടാ? പ്രവൎത്തകന്മാർ വന്നു യാചിക്കട്ടെ, അംഗമായി ചേൎന്നുകളയാം, എന്നുള്ള മനോഭാവം ഒരുത്തൎക്കും ഉണ്ടാകുമെന്നു ഞാൻ വിചാ

രിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ഓരോ മലയാളിയും പരിഷത്തിന്റെ പ്രവൎത്തകനാകുന്നു.

ലക്ഷണയുക്തമായ ഒരു നിഘണ്ടു നിൎമ്മിക്കുക, സൎവ്വങ്കഷമായ ഒരു ഭാഷാചരിത്രമെഴുതുക, എന്നിങ്ങനെ പല പ്രമേയങ്ങളും ഇതിനുമുൻപുള്ള സാംവത്സരികസമ്മേളനങ്ങളിൽ പാസ്സാക്കപ്പെട്ടിട്ടുണ്ടു്. പരിഷത്തിന്റെ സ്ഥിരാദ്ധ്യക്ഷനും നമ്മുടെ ആരാധനാപാത്രവുമായ മഹാകവി ഉള്ളൂർ സമഗ്രമായ ഒരു ഭാഷാചരിത്രം എഴുതിത്തീരാറായിട്ടുണ്ടു്. പരിമിതമായ മൂലധനത്തോടും കഴിവുകളോടുംകൂടിയ പരിഷത്തിനു നിഘണ്ടുനിൎമ്മാണംപൊലെ ശ്രമസാദ്ധ്യവും വ്യയകരവുമായ ഒരു സംരംഭം ഇപ്പോൾ ഏറെറടുക്കുക സാദ്ധ്യമല്ലെന്നു ഞാൻ പ്രത്യേകം പറയേണ്ടതില്ലല്ലൊ. എന്നാൽ ആ ലക്ഷ്യത്തിലേക്കു ചെന്നു ചേരത്തക്ക പ്രാരംഭശ്രമങ്ങൾ ചെയ്യണമെന്നു പരിഷത്തു് പ്രവൎത്തകൎക്കു് ആഗ്രഹമില്ലായ്കയുമില്ല.

ഇതിലേക്കു് ഒരഖിലകേരളഗ്രന്ഥശാല ഉടനെ സ്ഥാപിക്കണമെന്നാണു പ്രവൎത്തകന്മാർ ആഗ്രഹിക്കുന്നതു്. കേരളീയർ എഴുതിയിട്ടുള്ളതും കേരളത്തെപ്പററി എഴുതിയിട്ടുള്ളതുമായ സകല ഗ്രന്ഥങ്ങളും--അച്ചടിച്ചവയും അച്ചടിക്കാത്തവയുമായ എല്ലാ ഗ്രന്ഥങ്ങളും—ഈ ഗ്രന്ഥശാലയിൽ ശേഖരിച്ചുവെക്കണമെന്നുള്ളതാണുദ്ദേശ്യം. 25 കൊല്ലത്തിനു മുൻപു് അച്ചടിച്ചിട്ടുള്ള ഗ്രന്ഥങ്ങൾപോലും ഇന്നു കിട്ടാതായിരിക്കുന്നു! ഒരു സാധാരണ വായനശാല അല്ലാത്തതിനാൽ ഒന്നാംതരം ഗ്രന്ഥമേ ശേഖരിക്കാവൂ എന്നു നിഷ്കൎഷയില്ല. ഭാഷയിൽ എഴുതപ്പെട്ടിട്ടുള്ള സകലഗ്രന്ഥങ്ങളുടേയും ഓരോ പ്രതിയെങ്കിലും ഈ ഗ്രന്ഥശാലയിലുണ്ടായിരിക്കണം. മലയാളത്തെപ്പററി ഗവേഷണം നടത്തുന്നവൎക്കും ഉപരിപഠനം ചെയ്യുന്നവൎക്കും ഈ ഗ്രന്ഥശാല അമൂല്യമായ ഒരനുഗ്രഹമായിരിക്കും. കേരളത്തിലെ സാഹിത്യകാരന്മാരും പ്രസാധകന്മാരും അവൎക്കു് ഉടമസ്ഥാവകാശമുള്ള ഗ്രന്ഥങ്ങളു

ടെ കാരോ പ്രതി സംഭാവന ചെയ്യുന്നപക്ഷം, ഞങ്ങളുടെ ഈ ഉദ്ദേശം നിഷ്പ്രയാസം സാധിക്കുന്നതാണ്. ഈശ്വരാനുഗ്രഹത്താൽ ധാരാളം പണം കൈയിലുള്ള ഈ ഘട്ടത്തിൽ, നമ്മുടെ ധനവാന്മാർ ഉദാരമായ വിധത്തിൽ സഹായിക്കുമെങ്കിൽ ഈ ഗ്രന്ഥങ്ങൾ ശേഖരിച്ചുവെക്കുന്നതിലേക്കു മനോഹരമായ ഒരു സൗധവും ഉണ്ടാവുന്നതാണ്. അതോടുകൂടി പരിഷത്തിനു സ്വന്തമായ ഒരു കേന്ദ്രാലയവും ഉണ്ടായിത്തീരും.

പരിഷത്തു് ഒരു രാജ്യത്തിന്റേയോ ഒരു ജനവിഭാഗത്തിന്റേയോ സ്വന്തം സമ്പത്തല്ല. അതിന്റെ അഭിവൃദ്ധി കേരളത്തിനൊട്ടാകെ അഭിമാനകരമാണ്. ഈ വസ്തുത നല്ലവണ്ണം മനസ്സിലാക്കി, ഞങ്ങളുടെ പരിശ്രമത്തിൽ ഹൃദയപൂർവ്വം സഹകരിക്കുന്നതിനായി, ഇന്നിവിടെ സന്നിഹിതരായിരിക്കുന്ന അദ്ധ്യക്ഷന്മാൎക്കും പ്രാസംഗികന്മാൎക്കും സാമാജികന്മാൎക്കും ഞാൻ ഒരിക്കൽക്കൂടി സ്വാഗതം ശംസിച്ചുകൊള്ളുന്നു. ലോകമഹായുദ്ധം നിമിത്തം പലവിധങ്ങളായ അസൗകൎയ്യങ്ങളും അനുഭവിച്ചുകൊണ്ടാണ് എല്ലാവരുടേയും ഇപ്പോഴത്തെ സ്ഥിതി. അതിനാൽ ഞങ്ങളുടെ സൽകാരത്തിൽ പല ന്യൂനതകളും ഉണ്ടാവാനിടയുണ്ടു്. അവയെ ഗണിക്കാതെ സ്വഗൃഹങ്ങളിൽ എന്നപോലെ ഉള്ളതുകൊണ്ടു തൃപ്തിപ്പെട്ടു ഞങ്ങളുടെ ശ്രമത്തെ സഫലമാക്കുവാൻ അഭ്യൎത്ഥിച്ചുകൊള്ളുന്നു.

# അദ്ധ്യക്ഷപ്രസംഗം

(മഹാകവി വള്ളത്തോൾ)

---

സദസ്യർക്കെല്ലാവക്കും സാഷ്ടാംഗനമസ്കാരം! സ്വാഗത സംഘാദ്ധ്യക്ഷനു്—പണ്ഡിതപ്രകാണ്ഡമായ പരീക്ഷിത്തുതമ്പുരാൻ തിരുമനസ്സിലേയ്ക്കു്—വിശേഷിച്ചും വിനയപൂരിതമായ തൊഴുകൈ!

1119-ലെ ഈ സമ്മേളനം, കഴിഞ്ഞ പതിനഞ്ചു സമ്മേളനങ്ങൾപോലെയല്ല; ഇതു സമസ്തകേരളസാഹിത്യപരിഷത്തിൻേറതു തന്നെയാണു്. ഈ പതിനാറുവയസ്സുകാരിയായ പരിഷത്തു് അറുപത്തഞ്ചുവയസ്സുകാരനായ എന്നെ അധീശനായി വരിച്ചതു്, കഴിഞ്ഞ വാൎഷികയോഗങ്ങളിൽ പലതിലും അദ്ധ്യക്ഷത വഹിച്ചവൻ എന്ന അവകാശത്തെ പരിഗണിച്ചു മാത്രമായിരിക്കും; ഭദ്രേ, ഭവതിയുടെ നീതിബോധത്തേയും പ്രീതിയോഗത്തേയും ഞാൻ കൃതജ്ഞനായി, അഭിമാനഭരിതനായി, ആരാധിച്ചുകൊള്ളുന്നു.

പരിഷത്സമ്മേളനങ്ങളിൽ പല പല പ്രമേയങ്ങൾ നാം നട്ടിട്ടുണ്ടു്; എന്നാൽ അവയിലൊന്നും പൂത്തില്ല, കായ്ച്ചില്ല. കാരണം, വളംവെപ്പാൻ വകയില്ലാഞ്ഞതന്നെ. ഇടപ്പള്ളിയിലെ ഒന്നാം സമ്മേളനത്തിൽ വെച്ചുതന്നെ, ഒരു ലക്ഷം ഉറപ്പിക്കയെങ്കിലും മൂലധനമായുണ്ടായേ വല്ലതും ചെയ്യാൻ പരിഷത്തു ശക്തയാകയുള്ളു എന്നു ഞാൻ സഭ്യജനങ്ങളെ ഉദ്ബോധിപ്പിക്കുകയുണ്ടായി. ഒമ്പതു സംവത്സരങ്ങൾക്കു മുമ്പു തലശ്ശേരിയിൽ കൂടിയ യുവജനസാഹിത്യസമാജത്തിൻെറ പ്രഥമയോഗത്തിൽ വെച്ചാകട്ടേ, ഞാൻ കുറെ 'അധികപ്രസംഗം' തന്നെ തട്ടിവിട്ടു. അത്യുത്സുകവിദ്യരായ യുവാക്കം

ളിൽ ഒരായിരം പേർ കാവിയിൽ മുക്കിയ ഖദർവസ്ത്രം ഉടുത്തു്, തുഞ്ചത്താചാര്യന്റെ ഛായാമുദ്രയും ഹൃദയാന്തത്തിൽ പതിച്ച്, ഭിക്ഷുക്കളായി സഞ്ചരിച്ച്, പണം പിരിച്ചുണ്ടാക്കട്ടേ എന്നാണ് ഞാൻ അന്നു പറഞ്ഞതിന്റെ ചുരുക്കം. ഈ ശബ്ദം മുഴുവൻ ആകാശത്തു ലയിച്ചുപോയി എന്നു പറഞ്ഞുകൂടാ. അടുത്ത അവസരത്തിൽത്തന്നെ, ഒരു മലയാളപത്രം എന്റെ അവിവേകത്തെ ചൂണ്ടിക്കാണിച്ചു. ഖദർവസ്ത്രം 'ദേശീയ'ചിഹ്നമാകയാൽ കേരളീയയുവാക്കൾ അതു ധരിച്ചുകൂടാ എന്നും, വിധിയുടെ പ്രഭാവത്തെ പ്രതിപാദിച്ച പ്രതിപാദിച്ച മനുഷ്യരെ അലസത്വത്തിൽ കൊണ്ടുചാടിച്ച എഴുത്തച്ഛന്റെ ഛായാമുദ്രയും വർജ്ജനീയം തന്നെ എന്നുമായിരുന്നു, ആ പത്രത്തിന്റെ മുഖലേഖം. ഇതു വായിച്ചപ്പോൾ, ഒരു നിയമസഭായോഗത്തിലെ ഖദർപ്രസ്താവം എന്റെ ഓർമ്മയിൽ കേറി. ഒരു ജനപ്രതിനിധി, ശിപായിമാർക്കും മററും ഖദർവസ്ത്രങ്ങൾ വേണം ഗവർമ്മേണ്ടിൽനിന്നു പതിവായി കൊടുക്കുക എന്നൊരു പ്രമേയം അവതരിപ്പിച്ചു; ഉടനെ മററൊരു ജനപ്രതിനിധി, വസ്ത്രധാരണവിഷയത്തിൽ നിർബന്ധമൊന്നും പാടില്ലെന്നുപന്യസിച്ച്, തന്റെ വിശാലമനസ്കതയെ വെളിപ്പെടുത്തി! ഞാൻ ചെയ്ത ഖദർധാരണോപദേശത്തെ ഖണ്ഡിച്ച പത്രസംപാദകന്റെ സഹോദരനാകാം, ഈ യൂറോപ്യവേഷധാരിയായ നിയമസഭാംഗം.

എന്റെ ആ തലശ്ശേരിപ്രസംഗത്തിൽ, "മനുഷ്യൻ എങ്ങനെയായാൽ മനുഷ്യനാകുമെന്നു മനോഹരമായ സാഹിത്യഭംഗിയിൽ ഉപന്യസിക്കുകയാണ്, രാമായണ-ഭാരതാദികൾ ചെയ്യുന്നതു്. നാം എത്ര വലിയ പരിഷ്കാരത്തിലെത്തിയാലും, നമ്മുടെ മാർഗ്ഗദർശികളും മാതൃകാപുരുഷന്മാരും രാമ-യുധിഷ്ഠിരാദികൾതന്നെ" എന്നു രണ്ടു വാക്യങ്ങൾ ഉൾപ്പെട്ടിരുന്നു. ഇവയും ആ പത്രസംപാദകനെ അസുഖപ്പെടുത്തിക്കളഞ്ഞു. അദ്ദേഹം അഭിപ്രായപ്പെട്ടതിന്റെ സാരം ഇന്നും, ഒമ്പതു സംവത്സരങ്ങൾക്കു ശേഷവും, ഞാൻ സകൗതു

കം ഒരനുസ്മരിക്കുന്നുണ്ട്. 'മനുഷ്യന്റെ പിതൃഭക്തിയും മററും അസ്വാഭാവികമാണെന്നു മനശ്ശാസ്ത്രജ്ഞനായ ഫ്രായിഡ് സയുക്തികം സമർത്ഥിച്ചുകഴിഞ്ഞിരിക്കുന്നു. അതിനാൽ രാമന്റെ പിതൃഭക്തി, ഏകപത്നീവ്രതം എന്നിവ പരിഹാസ്യങ്ങളാകുന്നു; ഭാര്യയെ അപഹരിച്ചതിനു രാവണനേയും മററ സംഖ്യം രാക്ഷസരേയും കൊലപ്പെടുത്തിയതാകട്ടെ, നിന്ദനീയം കൂടിയാണ്. യുധിഷ്ഠിരൻ ഭാര്യയെ ബഹുപത്നിയാക്കിയതു ശ്ലാഘ്യം തന്നെ; എന്നാൽ അയാൾ പൗരുഷരഹിതനും മതഭക്തനുമാണ്. ഇവരിരുവരും ഇന്നത്തെ കേരളീയയുവാക്കൾക്ക്, ഭാര്യക്കു ബഹുപത്നീത്വം നൽകിയതിലല്ലാതെ മറെറാന്നിലും അനുകരണീയരല്ല.' ഇതൊക്കെയാണ്, നമ്മുടെ പത്രസംപാദകൻ വായനക്കാൎക്കെഴുതിക്കൊടുത്തതു്. രാജ്യഭ്രഷ്ടനായി കാട്ടിൽ അലഞ്ഞുനടന്ന രാമനു കുടുംബത്തെ പുലർത്താൻ കഴിവുണ്ടായിരുന്നുവോ? അയാൾക്ക് "കാലുകെട്ടി" ല്ലാതാക്കുകയല്ലേ, സീതയെ കൊണ്ടുപോയ രാവണൻ സദയം ചെയ്തതു്? അതിൽ കൃതജ്ഞനായി ആ രാക്ഷസപ്പെരുമാളെ ക്ഷണിച്ചുവരുത്തി, മിന്നാമിനുങ്ങുകളാകുന്ന വൈദ്യുതദീപങ്ങളാൽ ഒളിതിരണ്ട വനവൃക്ഷശാഖകളുടെ ചുവട്ടിൽവച്ച് ഒരന്തിവിരുന്നു നല്കുകയല്ലായിരുന്നുവോ രാമൻ ചെയ്യേണ്ടിയിരുന്നതു്? നേരേ മറിച്ചല്ലേ—രാവണനെ കൂട്ടത്തോടെ കൊല്ലുകയല്ലേ—വാല്മീകിയുടെ സൽപുരുഷൻ ചെയ്തുകളഞ്ഞതു്? എന്നും മററുമായിരിക്കാം ആ ഉൽപതിഷ്ണുവിന്റെ ചോദ്യം! മാന്യസാമാജികന്മാർ ക്ഷമിക്കണം; കിഴവന്മാരുടെ പതിവാണല്ലോ പഴംകഥപറയൽ.

അന്നു് ആ പത്രത്താൽ മാത്രമല്ലാ എഴുത്തച്ഛൻ അധിക്ഷേപിക്കപ്പെട്ടതു്; യുവജനസാഹിത്യസമാജത്തിന്റെ ദ്വിതീയയോഗത്തിലും, തുഞ്ചന്റെ പഞ്ചവൎണ്ണക്കിളിയെ നരച്ചീരാക്കിക്കൊണ്ടു് ഒരു പ്രഭാഷണം നടക്കുകയുണ്ടായി. അതിന്റെ ഉടമസ്ഥന്റെ അഭിപ്രായത്തിൽ, കൈരളിയുടെ ജാതകം തിരുത്തിയെഴുതിയ ദിവ്യനാരായം ഒരു വെറും തൂവൽ

കഴിഞ്ഞതോണ്ടിയാണു്! ആ പ്രഭാഷണത്തിൻെറ ഒരു പുതിയ പതിപ്പത്രേ, അഞ്ചാറാഴ്ചവട്ടങ്ങൾക്കുമുമ്പേ ഏതോ ഒരു സമ്മേളനത്തിലും പ്രചരിച്ചതു്. ഇതിൻെറ മൂർച്ച എന്നെപ്പോലെയുള്ള പഴഞ്ചന്മാരുടെ ഹൃദയത്തെ ക്ഷതപ്പെടുത്താതിരിക്കില്ല. എന്നാൽ, നവനവസാഹിത്യതൃഷ്ണയാൽ വററിവരണ്ട കണ്ഠങ്ങളിൽനിന്നാണു് ഈ പരുഷാക്ഷരങ്ങളുടെ പുറപ്പാടു് എന്ന വാസ്തവത്തെ നാം വിലവെയ്ക്കണം.

കൈരളിയുടെ ഭാഗ്യാവശേഷത്താൽ, ഒട്ടേറെ സാഹിത്യകാരന്മാർ—വിശേഷിച്ചും യുവകവികൾ—മാമൂലിനെ മറയത്തുതള്ളി, നൂതനസരണികളിൽ കാൽവെപ്പാൻ തുടങ്ങിയിട്ടുണ്ടു്. എന്നാൽ, പിൻഭാഗത്തു പഴമയുടെ നിഴൽ ചേന്നുതന്നെയാണു്, അവരുടെ പുതുമയും. ആദർശപ്രേമമത്രേ, മിക്കപേരുടെയും പ്രതിപാദ്യം. ഒരു യുവാവും യുവതിയും തമ്മിൽ അനുരക്തരായിത്തീരുക; അനുരാഗം നിറവേറാഞ്ഞാൽ ആത്മഹത്യചെയ്യുക! ഈ പാപകൃത്യത്തെ പാടിപ്പുകഴ്ത്തുന്ന കവികൾക്കു് "സ്നേഹഗായകന്മാർ" എന്ന ഉന്നതബിരുദം നല്ലാൻ, ഒരു ശുദ്ധബ്രാഹ്മണനായിരുന്ന വെണ്മണി മഹൻനമ്പൂരിപ്പാടിനെ, അദ്ദേഹം കുറെ ശൃംഗാരശ്ലോകങ്ങൾ ഉണ്ടാക്കിപ്പോയതിനാൽ വിഷയലംപടൻ എന്നു വിളിക്കേണമെന്നു ശഠിക്കുന്ന 'സദാചാരഭക്ത'ന്മാർപോലും കൈനീട്ടി നില്ക്കുന്നു. "ഒരു മനുഷ്യനു" എന്തിനെയെങ്കിലും നശിപ്പിക്കാൻ പൂർണ്ണാധികാരമുണ്ടെങ്കിൽ, അതു തൻെറ പ്രാണനെയാണു്" എന്നു വിധിച്ച മഹാചിന്തകനായ ബർണാഡ്ഷാ ഇന്ത്യക്കാരനല്ല. ഭാരതീയൻ പരോപകാരാത്ഥം പ്രാണനെ പരിത്യജിക്കും; ആത്മഹത്യയാകട്ടേ, അവനു മഹാപാപമാകുന്നു.

രണ്ടാഴ്ചവട്ടത്തിനുമുമ്പു തിരുവിതാംകൂറിലൊരേടത്തു ഒരു തരുണനും തരുണിയും പ്രണയനൈഷ്ഫല്യം മൂലം ഒരേ കയറിൻെറ രണ്ടററംകൊണ്ടു് ഒപ്പം തൂങ്ങിമരിച്ചു എന്നൊരു വൃത്താന്തം തെക്കൻപത്രങ്ങളിൽ കാണുകയുണ്ടായി. ഹാ,

അത്യുൽക്കടമായ ഈ അനുരാഗസ്ഥൈര്യവും ഉടനെ ചില ഖണ്ഡകാവ്യങ്ങളിൽ സംക്രമിക്കാതിരിക്കില്ല! എച്ച്. ജി. വെത്സാണെന്നു തോന്നുന്നു, "ബഹുജനങ്ങൾ വായിക്കേണമെന്ന ഉദ്ദേശത്തോടേ എഴുതപ്പെടുന്ന പ്രബന്ധങ്ങളിൽ അനുരാഗപ്രസ്താവം അടങ്ങിയിരിക്കുകതന്നെ വേണം" എന്നഭിപ്രായപ്പെട്ടിട്ടുണ്ട്; ഇതു നമുക്കും അനുഭവവിദിതം തന്നെ. എന്നാൽ മുദ്രാരാക്ഷസനാടകവും മററും മഹത്തരമായ മാധുര്യത്തെ വഹിക്കുന്നതു്, ശൃംഗാരത്തേൻ തളിച്ചതുകൊണ്ടല്ലല്ലൊ.

ഈ സന്ദർഭത്തിൽ, എന്റെ ഹൃദയം പെട്ടെന്നു് അലഹബാദിലേയ്ക്കു പാഞ്ഞുകളഞ്ഞു: കുറെ സംവത്സരങ്ങൾക്കു മുമ്പു ഞാൻ കലാമണ്ഡലം കഥകളിയോഗത്തോടുകൂടി അലഹബാദിൽ പോയപ്പോൾ, ആനന്ദഭവനത്തിൽച്ചെന്നു പണ്ഡിതജവഹർലാൽ നെഹ്റുവിനെ കണ്ടു. അദ്ദേഹം കഥകളിയെപ്പററി സ്നേഹത്തോടെ കുശലപ്രശ്നം ചെയ്തു. അതിനു മറുപടിയായി ഞാൻ, "കഥകളിയെ പഠിപ്പുള്ളവരൊക്കെ മേല്ക്കുമേൽ പ്രശംസിക്കുന്നുണ്ടെങ്കിലും, ഞങ്ങൾക്കു ടിക്കററു വില്പനയിൽ നിത്യച്ചെലവിനുപോലും വകയുണ്ടാകുന്നില്ലെ"ന്ന വാസ്തവം തുറന്നുപറഞ്ഞു. ഇതു കേട്ടിട്ടു്, "ഇത്രയും മികച്ച ഒരു കല വടക്കേ ഇന്ത്യയിൽ ആദരിക്കപ്പെടുന്നില്ലെന്നോ!" എന്നിങ്ങനെ അദ്ദേഹം ആശ്ചര്യം പ്രകാശിപ്പിച്ചു. അപ്പോൾ ഞാൻ, "യോഗത്തിൽ സ്ത്രീകളില്ലായ്കയാൽ നിങ്ങളുടെ കഥകളിക്കു് ഇവിടങ്ങളിൽ പണം കിട്ടില്ല" എന്നു ശ്രീ സരോജിനി നായഡു എന്നോടുപദേശിച്ചതു് അദ്ദേഹത്തെ ധരിപ്പിച്ചു. തൽക്ഷണം, ഒരു ഹിന്ദിദിനപത്രത്തിന്റെ അധിപർ ഞങ്ങളുടെ അടുക്കൽ വന്നെത്തി. ആ മാന്യന്റെനേക്കു് നെഹ്റു എടുത്തെറിഞ്ഞ ചോദ്യം ഇതായിരുന്നു:—"വേഷത്തിനു പെണ്ണുങ്ങളില്ലായ്കയാൽ, ഇവരുടെ കഥകളിക്കു പണം പിരിയുന്നില്ലപോൽ; ഇത്രയ്ക്കധഃപതിച്ചുപോയോ, നമ്മുടെ രാജ്യം?" ആക്കു ധൈര്യപ്പെടാം, മലയാണ്മയിലെ പ്രണയകാ

റ്റ്യപ്രാചുര്യംകണ്ടെത്തിയാൽ, ജവഹർലാലിനെപ്പോലെയുള്ള ഒരു സംസ്കൃതഹൃദയൻ "ഇത്രയ്ക്കധഃപതിച്ചുപോയോ ധീരോദാത്തമായ കേരളം!" എന്നു ചോദിച്ചു പോയേക്കില്ലെന്നു്?

ആർഷകാവ്യങ്ങളാൽപ്പോലും അംഗീകരിക്കപ്പെട്ട അനുരാഗം വർണ്ണനീയമല്ലെന്നോ, ശൃംഗാരം വർജ്ജനീയമെന്നോ അല്ല എൻെറ വിവക്ഷിതം. അനുരാഗംപോലെതന്നെ ഉൽകൃഷ്ടമല്ലയോ, സഹോദരസ്നേഹവും ബാലവാത്സല്യവും ഭൂതാനുകമ്പയും മററും? ആണെങ്കിൽ കേരളത്തിലെ സാഹിത്യകാരന്മാരും, വിദേശങ്ങളിലെ സാഹിത്യകാരന്മാരെന്നപോലെ ശൂന്യാകാശത്തുനിന്നു കീഴ്പോട്ടിറങ്ങി, തങ്ങഠം നിവസിക്കുന്ന മനുഷ്യലോകത്തിൻെറ യാഥാത്ഥ്യങ്ങളെ ഒന്നു നോക്കിക്കാണാൻ കൺവിടത്തേണ്ടതല്ലയോ? നാസിസ-ഫാസിസത്തീയ്യിൽ നിന്നു പൊന്തിവന്ന പെരുംപോർപ്പിശാചിനാൽ രക്തമാംസങ്ങഠം ഭക്ഷിക്കപ്പെട്ടു ഭക്ഷിക്കപ്പെട്ടു് ഓരോ ഭൂവിഭാഗവും കേവലം അസ്ഥിക്കൂടമായി മാറുന്നതു നാം കാണുന്നില്ലയോ? ആ സംഹാരമൂത്തി ആത്തണഞ്ഞതിനു മുമ്പുതന്നെ, നമ്മുടെ രാജ്യം ചുടലപ്പറമ്പായിത്തീന്നിരിക്കുന്നുവല്ലോ. കഴിഞ്ഞ ആണ്ടിലും ഈ ആണ്ടിലുമായി എത്രയെത്രലക്ഷം ബംഗാളികളും മലയാളികളും പട്ടിണിയാലും പകച്ച്വ്യാധികളാലും അകാലമരണത്തിൽ ആഴ്ത്തപ്പെട്ടുപോയി! അവരുടെ മരിക്കാതെ ശേഷിച്ച പിഞ്ചുപൈതങ്ങളോ, ഭഗ്നചിത്തരും നഗ്നഗാത്രരുമായി അവിടവിടെ അലഞ്ഞുനടക്കുന്നു; വിശന്നും തളന്നും വഴികളിൽവീണു്, നായ്ക്കളാലും കുറുനരികളാലും കടിച്ചു വലിക്കപ്പെടുകയും ചെയ്യുന്നു. ഇങ്ങനെ രാജ്യത്തെങ്ങും തീ പിടിച്ചിരിക്കേ, ആ പഴയ അനുരാഗവീണയും മീട്ടിക്കൊണ്ടിരിപ്പാൻ നമ്മഠം നീറോചക്രവത്തിയുടെ ഗോത്രക്കാരാണോ?

പ്രിയപ്പെട്ട നവീനസാഹിത്യകാരന്മാരേ, നിങ്ങളുടെ ഭാവനാദൃഷ്ടി പരിസരാവസ്ഥകളിൽ പതിയേണ്ടുന്ന ആവശ്യം ഇപ്പോളെന്നപോലെ മുമ്പൊരിക്കലും ഉണ്ടായിട്ടില്ല. "പാലും

തേനും ഒഴുകി"യിരുന്ന രാജ്യം പൈദാഹങ്ങളാൽ പാടുപെടു ന്ന കാലമാണിതു്! ഈ ഘോരദുർദ്ദശയുടെ നാരായവേരിനെ നിങ്ങൾ കണ്ടുപിടിക്കണം; അതിന്മേൽ നിങ്ങളുടെ തൂലിക ഒരു കടുംകോടാലിയായി ചെന്നുവീഴുകയും വേണം. ഒരു കേളികേട്ട ഇംഗ്ലീഷ്സാഹിത്യകാരനായ ശ്രീ ഹരീന്ദ്രനാഥ ശതോപാദ്ധ്യായൻ—ശ്രീമതി സരോജിനി നായിഡുവിൻെറ അനുജൻ—ചില മാസങ്ങൾക്കുമുമ്പേ ബോംബായിൽ ചേൎന്ന അഖിലേന്ത്യാ പുരോഗമനസാഹിത്യസമാജത്തിൽ വായിച്ച ഒരിംഗ്ലീഷുഗാനത്തിലെ ചോദ്യങ്ങൾ നിങ്ങൾ കേട്ടിട്ടുണ്ടാ കാം:—"സ്വേച്ഛാധികാരിയുടെ വെടിത്തിരകളേയും ബോം ബുകളേയും പീരങ്കിയുണ്ടകളേയും ലജ്ജിപ്പിക്കാൻ ഗാനത്തി ന്നു ത്രാണിയില്ലെങ്കിൽ, ആ ഗാനംകൊണ്ടെന്തു പ്രയോജനം? വെളിച്ചം കേറാത്ത തുറുങ്കുകളിൽ, മനസ്സിനെ ഞെരിക്കുന്ന വയും നോവിക്കുന്നവയുമായ നരകങ്ങളിൽ, കിടന്നുഴലുന്ന മി ത്രങ്ങളെ വിട്ടുവിപ്പിക്കാൻ ഗാനത്തിനു കഴിവില്ലെങ്കിൽ, ആ ഗാനം കൊണ്ടെന്തു പ്രയോജനം?"

ഒന്നാംതരം വാസനയുള്ള ഗ്രന്ഥകാരന്മാർ ഇന്നു നമ്മു ടെ ഇടയിൽ ഇല്ലാഴ്കയില്ല. അവൎക്കു കുറേക്കൂടി പദശുദ്ധിയും ഒട്ടൊട്ടു നവീനശാസ്ത്രപരിചയവും ഉണ്ടാക്കിത്തീർക്കാൻ സാ ഹിത്യപരിഷത്തു ശ്രമിക്കുമെങ്കിൽ, അതു് ഒരു മികച്ച ഭാഷാ പോഷണകൃത്യമായിരിക്കും. കൊച്ചി-തിരുവിതാംകൂറുകൾ വിദ്യാഭ്യാസത്തിൽ കുറെ പൊന്തിനില്ക്കുന്നുണ്ടെങ്കിലും, ബ്രിട്ടീഷു മലബാറിൻെറ നില അത്രയ്ക്കായിട്ടില്ലാത്തതുകൊ ണ്ടു കുറേ കാലത്തേയ്ക്കു വിശേഷിച്ചും, നമ്മുടെ കൃതികളിലെ ഭാഷ ലളിതലളിതമായിത്തന്നെയിരിക്കണം; അപഭ്രംശ രഹിതവുമായിരിക്കണം. പദങ്ങളെ സംഭാഷണരീതിയിൽ വിന്യസിക്കണമെന്നാണു് വെണ്മണിശതാബ്ദമഹാമഹസമ്മേ ളനത്തിൽവെച്ചു ഞാൻ പറഞ്ഞതു് എന്നും, സംസാരഭാഷ യേ ഉപയോഗിക്കാവൂ എന്നല്ലെന്നും, ചില പത്രലേഖകന്മാ രോടു് എടുത്തു പറയേണ്ടിവന്നതിൽ ലജ്ജിക്കുന്നു. പതിന

ഞ്ചുസംവത്സരങ്ങൾക്കു മുമ്പു റഷ്യയിൽ ഒരു യഥാൎത്ഥമായ മനുഷ്യചരിത്രഗ്രന്ഥം എഴുതിയുണ്ടാക്കാൻ ഒരു വിദ്വൽസംഘം സ്ഥാപിക്കപ്പെട്ടിരുന്നു; ആ ഗ്രന്ഥത്തിന്റെ ഭാഷാലാളിത്യം നോക്കാൻ വെറും തൊഴിലാളികളെയാണു് നിയമിച്ചിരുന്നതു്! വിവക്ഷിതങ്ങളെ വിശദങ്ങളും വിശ്രൂഭലങ്ങളുമായ പദവാക്യങ്ങൾകൊണ്ടു വെളിപ്പെടുത്തുക എന്നതു് ഒരപ്രധാനകാൎയ്യമല്ല. "നിങ്ങൾ പറയേണ്ടതെന്തെന്നറിഞ്ഞാൽ പോരാ, അതു് എങ്ങനെ പറയണമെന്നുകൂടി അറിയണം" എന്നു റഷ്യൻ മഹാകവിയായ മാക്സിംഗോക്കി ഉപദേശിച്ചിട്ടുള്ളതു നമ്മുടെ ചില നിരൂപകന്മാരെ ഉൽബോധിപ്പിക്കേണ്ടിവന്നിരിക്കുന്നു. ഇവൎക്കും "രസാത്മകമായ വാക്യം" തന്നെയാണു് കാവ്യം; എന്നാൽ രസം സ്ഫുരിക്കേണമെങ്കിൽ ഉചിതങ്ങളായ പദങ്ങളെ യഥാസ്ഥാനം വിന്യസിക്കണമെന്ന തത്വം—"പദാനാം സ്ഥാപിതേ ധൈൎയ്യേ ഹന്ത സിദ്ധാ സരസ്വതീ" എന്ന ദണ്ഡിവചനം—ഇവർ ചെറുകവികളെ പഠിപ്പിക്കുന്നില്ല. നേരേമറിച്ചു്, "സത്യത്തെ അതിശ്രേഷ്ഠമായ ഭാഷയിൽ വെളിപ്പെടുത്തുമ്പോൾ, ആ ഭാഷതന്നെ കാവ്യമായിച്ചമയുന്നു" എന്നഭിപ്രായപ്പെട്ട മാത്യു ആർനോൾഡിനെ ഓൎക്കാതെ, രചനയല്ല, ആശയമാണു നോക്കേണ്ടതു്—ദേഹം വേണ്ട, ആത്മാവു മതി—എന്ന സാഹിത്യവേദാന്തം പ്രചരിപ്പിക്കുകയാണു് ഇവൎക്കു പ്രിയം. മറ്റെന്തുവേണം, വിരൂപകാവ്യങ്ങളുടെ എണ്ണം ഏറിയേറിവരാൻ?

ആചാൎയ്യനിർദ്ദിഷ്ടങ്ങളായ മൂന്നു കവിതോദ്ഭവഹേതുക്കളിൽ രണ്ടാമത്തതു്, ലോകശാസ്ത്രകാവ്യാദ്യവേക്ഷണത്താലുള്ള 'നിപുണത' യാണല്ലോ. നമ്മുടെ പ്രാചീനകവികളിൽ പലരും ഒന്നിലേറെശ്ശാസ്ത്രങ്ങളിൽ പാണ്ഡിത്യമുള്ളവരായിരുന്നു; അതിന്റെ രശ്മി വേണ്ടുന്നിടങ്ങളിൽ പതിഞ്ഞു്, അവരുടെ കൃതികൾക്കു് ഔജ്ജ്വല്യം വരുത്തിയിട്ടുണ്ടുതാനും. അന്നത്തെ ബുദ്ധി ഇന്നത്തെ ഭൗതികശാസ്ത്രങ്ങളിലും ചുഴിഞ്ഞിറങ്ങിയിരുന്നു. ലോകത്തിലെ ഒന്നാമത്തെ വിമാനം ഇന്ത്യ

യുടേതല്ലയോ? വിമാനനിർമ്മാണപ്രതിപാദകഗ്രന്ഥങ്ങളും പണ്ടേ ഇന്ത്യയിലുണ്ടുപോൽ. വാല്മീകിയുടെ പ്രകൃതിവിജ്ഞാനത്തിനു നിദർശനമായ പുഷ്പകവിമാനം ഒരതിമാനുഷവസ്തുവാണെന്നു പിന്തലമുറക്കാർ മാറിദ്ധരിച്ചിട്ടില്ലായിരുന്നുവെങ്കിൽ, വിമാനനിർമ്മാതൃപ്രശസ്തിയെ വിദേശീയർ കൈക്കലാക്കുമായിരുന്നുവോ? "ദിഗ്ജയത്തിന്നിറങ്ങിയ ലളിതകലയ്ക്ക്, സഞ്ചാരിയായ പ്രകൃതിശാസ്ത്രം കൂട്ടുവേണം" എന്നത്രേ, ഫ്രഞ്ചുമഹാകവി വിക്തോർ ഹ്യൂഗോവിൻെറ അഭിപ്രായം. വളരെ വളരെ ചെറുകഥകളും നോവലുകളും നാടകങ്ങളും നിർമ്മിച്ച് സ്വഭാഷയെ പരിപോഷിപ്പിച്ച്, 40 വഷങ്ങൾക്കു മുമ്പ് 44-ാം വയസ്സിൽ ചരമഗതിയടഞ്ഞ റഷ്യൻ സാഹിത്യകാരനായ ചെക്കോവു പറയുന്നു, തൻെറ വൈദ്യശാസ്ത്രവൈദുഷ്യം തനിക്കു കാവ്യനിർമ്മാണത്തിൽ തുലോം സഹായമായിത്തീർന്നിട്ടുണ്ടെന്ന്. വാസ്തവത്തിൽ ഏതു ശാസ്ത്രവും കലാകാരന് അത്യാവശ്യമാണ്; മനശ്ശാസ്ത്രം വിശേഷിച്ച്. തൽപരിചയക്കുറവുമൂലം പററാവുന്ന അസാംഗത്യങ്ങൾ നമ്മുടെ കാവ്യങ്ങളിൽ സുലഭമാണ്. ഈ കെട്ടകാലത്ത്, മൃഗോചിതമായ യുദ്ധത്താൽ കടിച്ചുടയ്ക്കപ്പെടുന്ന ദ്വീപാന്തരങ്ങളിൽ മനുഷ്യത്വത്തിൻെറ നിലനിൽപ്പിനായി നിർമ്മിക്കപ്പെട്ട ചില നാടകാഖ്യായികാദികളെ നോക്കിയാൽ എളുപ്പത്തിലറിയാം, ശാസ്ത്രചച്ച, സാഹിത്യത്തെ എത്രമേൽ പ്രശസ്തവും പ്രയോജനകരവുമാക്കുമെന്ന്.

നവീനശാസ്ത്രങ്ങളെന്നപോലെ വിശ്വസാഹിത്യഗ്രന്ഥങ്ങളും കൈരളിക്കു കൈവരേണ്ടിയിരിക്കുന്നു. എന്നാൽ പാവങ്ങൾ, കുററവും ശിക്ഷയും, എന്നീ അത്യുൽകൃഷ്ടങ്ങളായ ഫ്രഞ്ച്-റഷ്യൻ നോവലുകൾ തർജ്ജമചെയ്യുവരുടെ കഷ്ടാനുഭവം ഇനിയത്തെ മഹാഗ്രന്ഥവിവത്തകന്മാക്കു പററിപ്പോകാതിരിപ്പാൻ സാഹിത്യപരിഷത്തു കരുതൽ ചെയ്യണം. അടുത്ത ആണ്ടിലെ സമ്മേളനത്തോടൊപ്പം അന്യഭാഷയിലെ ഒരു ശ്രേഷ്ഠപുസ്തകമെങ്കിലും മലയാണ്മയിൽ വരാൻ ഒരേ

പ്പാട്ട് ഈ സമ്മേളനത്തിൽ ചെയ്യുവെച്ചാൽ നന്ന്. സം വത്സരംതോറം സമ്മേളനം നടത്തുന്നതുകൊണ്ടുമാത്രം നാം സംതൃപ്തരാകരുത്. ഓരോ വഷത്തിലും ഓരോ കർമ്മപദ്ധതി പരിഷത്തിനാൽ തുറക്കപ്പെടണം; അതിലൂടെ സഞ്ചരിക്കപ്പെടുന്നവക്കു വേണ്ടുവോളം പാഥേയവും നൽകണം. ഉത്തമഗ്രന്ഥങ്ങളെ വദ്ധിപ്പിക്കുക തന്നെയാണു സവ്വപ്രധാനം. അന്യഭാഷാഗ്രന്ഥങ്ങളെ പകത്തെടുത്തു പകത്തെടുത്തല്ലയോ ഇംഗ്ലീഷുകാർ സ്വഭാഷയെ പോഷിപ്പിച്ചതും പോഷിപ്പിക്കുന്നതും? അവർ ഏതു ഭാഷയിലെങ്കിലും ഒരു നല്ലപുസ്തകം പുറത്തായാൽ, ഉടനടി അതു സ്വഭാഷയിൽ സംക്രമിപ്പിക്കുന്നു. അതിനാലല്ലയോ, ഇംഗ്ലീഷുഭാഷ, പണ്ടു ഇമേഴ്സൺ ആശംസിച്ചതിൻവണ്ണം, "വളരെ വളരെ നദികൾ കൂടിച്ചേന്ന് ഒരു സമുദ്ര"മായിത്തീന്നതു്? മഹാത്മാഗാന്ധി ഒരിക്കൽ പ്രസ്താവിച്ചതുപോലെ, "അന്യരുടെ ആഹാരംകൊണ്ടു നമുക്കു ജീവിക്കുക വയ്യാ, സ്വസ്വഭാഷകളിൽ അവയുടേയും അന്യഭാഷകളുടേയും നിധികൾ സൂക്ഷിച്ചുവെയ്ക്കണം." ഇപ്പോൾ ജർമ്മനിയുടെ നേരേ പ്രചണ്ഡയുദ്ധം നടത്തിക്കൊണ്ടിരിക്കുന്ന റഷ്യയിൽ, ഒരു യുവപണ്ഡിതസംഘം—കേട്ടാൽ ആക്കും അത്യത്ഭുതം തോന്നും—ശത്രുബോംബുകൾ പ്രതിക്ഷണം വന്നു വീഴുന്നതിന്നിടയിൽവെച്ചു്, നമ്മുടെ മഹാഭാരതത്തെ റഷ്യൻഭാഷയിൽ സംക്രമിപ്പിച്ചു പോരുന്നുണ്ടു്. ഈ വിവത്തകസംഘത്തിൻെറ ഗുരു, റഷ്യയിലെ സംസ്കൃതപണ്ഡിതന്മാരിൽ അഗ്രഗണ്യനായ കാലിയനോവാണു്. "റഷ്യൻ പണ്ഡിതന്മാക്കു് എന്നും പ്രിയപ്പെട്ടിട്ടുള്ളതാണു മഹാഭാരതം. സംസ്കാരസംരക്ഷണത്തിനായി മിത്രരാജ്യങ്ങൾ ഒരു യുദ്ധത്തിലെപ്പെട്ടിരിക്കുന്ന ഇക്കാലത്താകട്ടേ, ഗ്രന്ഥത്തിനു പ്രചാരം വദ്ധിച്ചിരിക്കുന്നു. സ്വന്തം മാതൃഭൂമിയെക്കുറിച്ചും സകലമനുഷ്യവഗ്ഗത്തെക്കുറിച്ചും സ്നേഹമുൾക്കൊള്ളുന്ന ഈ ഇതിഹാസത്തിന്നു് ഇന്നു വിശേഷാൽ പ്രാധാന്യമുണ്ടു്" എന്നത്രേ അദ്ദേഹം ചില പത്രപ്രതിനിധികളോടു പ്രസ്താവിച്ചതു്. പ

ഴയതൊക്കെ പതിരെന്നു പുതുമക്കാരും, പുത്തനൊക്കെ പുല്ലെന്നു പഴമക്കാരും തമ്മിൽ വഴക്കടിക്കുന്നതു സമയം കളയാൻമാത്രം കൊള്ളാം.

റഷ്യയ്ക്കു തന്റെ യുവപണ്ഡിതന്മാരെക്കൊണ്ടു മഹാഭാരതം പകൎപ്പിച്ചെടുക്കാമെങ്കിൽ, എന്തുകൊണ്ടു കേരളത്തിന്നു് ഋഗ്വേദം സ്വായത്തമാക്കിക്കൂടാ? ലളിതവും മിതവുമായ ഒരു വ്യാഖ്യാനത്തോടേ ആ പരിശുദ്ധമഹാഗ്രന്ഥം മലയാണ്മയിൽ അവതരിക്കുമെങ്കിൽ, അതു് ഒരു ചില്ലറ നേട്ടമായിരിക്കുമോ? വളരെക്കാലം മഹാകവി ടാഗോറിന്റെ വിശ്വഭാരതിയിൽ സംസ്കൃതാധ്യാപകപദത്തെ അലങ്കരിച്ച വിദ്വൽപ്രവരനായ ശ്രീ വിധുശേഖരശൎമ്മാ എം. എ. മുപ്പതുനാല്പതു കൊല്ലങ്ങൾക്കുമുമ്പേ ഒരു സംസ്കൃതപത്രഗ്രന്ഥത്തിൽ ഋഗ്വേദത്തിലെ ചില സൂക്തങ്ങൾക്കു ചെറിയ ചെറിയ സംസ്കൃത വ്യാഖ്യാനം എഴുതിയിരുന്നതു ഞാൻ കണ്ടിട്ടുണ്ടു്. അതിന്റെ രീതി കാണിപ്പാനായി, ഋഗ്വേദം 10-ാം മണ്ഡലം 34-ാം സൂക്തത്തിലെ ഒരു ഋക്കും അതിന്റെ വ്യാഖ്യാനവും ഇവിടെ ഉദ്ധരിക്കാം. പണം വെച്ചു ചൂതുകളിക്കുന്നവനു പറ്റുന്ന കഷ്ടപ്പാടാണു് വിഷയം:—

ഋക്കു്: ജായാ തപ്യതേ കിതവസ്യ ഹീനാ
മാതാ പുത്രസ്യ ചരതഃ ക്വസ്വിൽ
ഋണാവാ ബിഭ്യദ്ധനമിച്ഛമാനോ-
ന്യേഷാമസ്തമുപ നക്തമേതി.

വ്യാ:—കിതവസ്യ ജായാ ഹീനാ സതീ തപ്യതേ; യത്രക്വാപി ചരതഃ കിതവസ്യ പുത്രസ്യ മാതാ പി തപ്യതേ; ഉത്തമൎണ്ണൈഃ പ്രദത്തം ധനം തസ്മാൽ കിതവാൽ പുനഃ പ്രാപ്യേത, ന വേതി ബിഭേതി; സ്വയം ച സ കിതവോ വാസാൎത്ഥം രാത്രാവന്യേഷാം ഗൃഹമുപസൎപ്പതി.

ചൂതുകളിക്കാരന്റെ ഭാൎയ്യ വറതിപെട്ടു വ്യസനിക്കും; എവിടെയെങ്കിലും അലഞ്ഞുനടക്കുന്ന ചൂതാടിമകനെപ്പററി അമ്മയും വ്യസനിക്കും: അവനു കടമായിക്കൊടുത്ത പണം

തിരിയെ കിട്ടുമോ ഇല്ലയോ എന്നു കടംകൊടുത്ത ആൾ പേടിച്ചുകൊണ്ടിരിക്കും. ആ ചൂതാടിക്കു രാത്രിയിൽ ചുരുണ്ടുകിടപ്പാൻ അന്യൻെറ ഇറയംതന്നെ!

ഇത്തരത്തിൽ ഒരു വ്യാഖ്യാനംകൊണ്ടു് ഋഗ്വേദം മലയാളികൾക്കു സുഗ്രഹമാക്കിയാലത്തെ ഫലം മധുരോദാരമായിരിക്കും; അതു് അന്ധവിശ്വാസങ്ങളകറ്റും; വൎഗ്ഗമത്സരങ്ങളെ വററിക്കും; ഐക്യബുദ്ധിയെ അങ്കുരിപ്പിക്കും; സദാചാരനിഷ്ഠയെ സമുന്നമിപ്പിക്കും; ധൎമ്മമൎമ്മത്തെ ധരിപ്പിക്കും; കൎമ്മവൈമുഖ്യത്തെ കൈവെടിയിക്കും; സാഹിത്യത്തെ സംസ്കാരപൂൎണ്ണമാക്കും.

ഗുജറാത്തിസാഹിത്യസമാജത്തിൻെറ ഒരു വാൎഷികയോഗത്തിൽ ഗാന്ധിജി അഭിപ്രായപ്പെട്ടതു നിങ്ങളെ കേൾപ്പിച്ചാൽ മതി, എനിക്കു തൽക്കാലം പറയാനുള്ളതു മുഴുമിക്കാൻ. ഇതാണു് ആ ഗുരുവൎയ്യൻെറ ഉപദേശം:—"ലോകഭാഷകളിലെ ഉത്തമഗ്രന്ഥങ്ങളൊക്കെ പഠിപ്പിക്കാൻ കുറെ യുവാക്കൾക്കായി ഒരു ക്ലാസ്സേൎപ്പെടുത്തുക. അവർ അന്യഭാഷകളിലെ സദ്ഗ്രന്ഥങ്ങളെ സ്വഭാഷയിൽ തൎജ്ജമ ചെയ്യുന്നതു ലാഭകരമായ ഒരു പദ്ധതിയായിത്തീരും."

സമസ്തകേരളസാഹിത്യപരിഷത്തു സൎവ്വോൽക്കൎഷേണ വൎത്തിക്കട്ടെ!

ദ്വിതീയയോഗം

# കേരളീയ കലകൾ

## അദ്ധ്യക്ഷാപ്രസംഗം

## (കേരളീയകലകളിൽ കഥകളിക്കുള്ള സ്ഥാനം)

(മിസ്സസ് ഒ. ടി. ശാരദാകൃഷ്ണൻ, ബി. എ.)

---

മിസ്സസ് ശാരദാകൃഷ്ണൻ സുദീർഘമായ ഒരു ആമുഖത്തോടുകൂടിയാണു തന്റെ അദ്ധ്യക്ഷാപ്രസംഗം ആരംഭിച്ചതു്. ഉത്തുംഗവും അഭികാമ്യവുമായ ഈ അദ്ധ്യക്ഷാപദത്തിലേക്കു തന്നെ ഉയർത്തിയതിനു താൻ അതീവകൃതജ്ഞയാണെന്നും, വീട്ടിൽ കുട്ടികളുടെ സംഗീതവും സാഹിത്യവുമായി മാത്രമേ പരിചയമുള്ളുവെങ്കിലും കൈരളിയേയും കേരളീയകലകളേയും ഉള്ളഴിഞ്ഞുപാസിക്കുന്ന ഒരു ഭക്തയാണു താനെന്നും, മററുരാജ്യത്തോടു താരതമ്യപ്പെടുത്തി നോക്കിയാലും അഭിമാനത്തോടുകൂടി സാഹിത്യത്തിനുവേണ്ടി മഹത്തായ സേവനങ്ങൾ കേരളീയവനിതകൾ ചെയ്തിട്ടുണ്ടെന്നും, അതിനെ ആദരിച്ചു സ്ത്രീലോകത്തെ മാനിക്കുവാൻവേണ്ടിയാണു് ഒരു സ്ത്രീയെ അദ്ധ്യക്ഷയായി പരിഷദ്ഭാരവാഹികൾ തിരഞ്ഞെടുത്തതെന്നു താൻ വിചാരിക്കുന്നുവെന്നും ഉപക്രമമായി പറഞ്ഞുകൊണ്ടു്, കേരളീയകലകളെ പൊതുവിലും "കേരളകലകളിൽ കഥകളിക്കുള്ള സ്ഥാന"ത്തെ പ്രത്യേകമായും പരാമർശിച്ചു് അവർ പ്രസംഗം തുടന്നു.

### കേരളീയകലകൾ

പ്രകൃതവിഷയത്തെപ്പററി ചിന്തിക്കുമ്പോൾ കലയുടെ സ്വരൂപം സാമാന്യമായറിയുന്നതു് ഉപയോഗപ്രദമായിരിക്കും. ലോകത്തിൽ മനുഷ്യപ്രയത്നത്താൽ ഉണ്ടായിട്ടുള്ളതെല്ലാം കലയും തദ്വിപരീതമായിട്ടുള്ളതെല്ലാം പ്രാകൃതവുമാകുന്നു. കലയുടെ സ്രഷ്ടാവു മനുഷ്യനും, പ്രാകൃതവസ്തുക്കളുടെ

സ്രഷ്ടാവു പ്രകൃതിയും അഥവാ ഈശ്വരനുമത്രെ. വസ്ത്രം, ഭവനം, നിരത്തു്, ഉദ്യാനം, ഭാഷ, ചിത്രം, സംഗീതം, സാഹിത്യം, നൃത്യം, വാദ്യം, നാട്യം മുതലായവ മനുഷ്യസൃഷ്ടങ്ങളാകയാൽ കലകളിലും; സമുദ്രം, പർവ്വതം, പീഠഭൂമി, മരുഭൂമി, നദി, തടാകം മുതലായവ പ്രകൃതിയാലോ ഈശ്വരനാലോ സൃഷ്ടങ്ങളാകയാൽ പ്രാകൃതവസ്തുക്കളിലും ഉൾപ്പെടുന്നു. വിനോദം, ആവശ്യനിർവ്വഹണം എന്ന രണ്ടു പ്രയോജനങ്ങളാണു് കലകൾക്കുള്ളതു്. അതിനാൽ പ്രയോജനത്തെ ആടിസ്ഥാനമാക്കി കലകളെ വിനോദകലകളെന്നും, ആവശ്യകകലകളെന്നും രണ്ടു തരത്തിൽ വേർതിരിക്കാം. വിനോദകലകൾക്കു സുകുമാരകലകൾ, സുന്ദരകലകൾ, ലളിതകലകൾ, ഹൃദ്യകലകൾ എന്നും മററും പല പര്യായങ്ങളുണ്ടു്. സംഗീതം, സാഹിത്യം, ചിത്രമെഴുത്തു്, നൃത്യം, നാട്യം മുതലായവ വിനോദത്തിനുവേണ്ടിയുള്ളവയാകയാൽ സുന്ദരകലകളും, നിരത്തു്, വസ്ത്രം, ഭവനം മുതലായവ മററാവശ്യങ്ങൾക്കുവേണ്ടിയുള്ളവയാകയാൽ ആവശ്യകകലകളുമാകുന്നു. എന്നാൽ പ്രസ്തുതങ്ങളായ രണ്ടുജാതി കലകളുടേയും ധർമ്മങ്ങൾ ഒന്നിൽത്തന്നെ കലർന്നുകാണാം. ഉദാഹരണത്തിനു് ഒരു ഭവനമോ, വസ്ത്രമോ എടുക്കുക. നഗ്നത മറയ്ക്കുകയാണു വസ്ത്രംകൊണ്ടുള്ള പ്രയോജനമെന്നിരിക്കിലും അതിന്മേലുള്ള കരയും കുറിയും മററു വിചിത്രവേലകളും വിനോദാത്മമാണെന്നു സമ്മതിക്കാതെ കഴിയുമൊ? മഞ്ഞു്, വെയിൽ, മഴ മുതലായ ശല്യങ്ങളിൽനിന്നു രക്ഷ നേടുകയാണു ഭവനംകൊണ്ടുള്ള പ്രയോജനമെന്നിരിക്കിലും വെള്ള വീശുന്നതും, കുമ്മായംകൊണ്ടും മററും ചില ശില്പപ്രവൃത്തികൾ ചെയ്യുന്നതും വിനോദാത്മമല്ലയോ? അതിനാൽ സുന്ദരകലകളുടേയും ആവശ്യകകലകളുടേയും ധർമ്മങ്ങൾ കലർന്ന "മിശ്രകലകൾ" എന്ന പേരിൽ മൂന്നാമതൊരു വിഭാഗംകൂടി കലകൾക്കു കല്പിക്കാവുന്നതാണു്. ശിലായുഗം മുതല്ക്കേ മനുഷ്യൻ കലാകുതുകിയാണെന്നതിനു തർക്കമില്ല. മനുഷ്യനു നരകത്തിലും

നാകലോകം പണിയുന്നതു് കല ഒന്നു മാത്രമാണു്. ജീവിതത്തിലെ അന്ധകാരംനീക്കി അലൗകികമായ ഒരു വെളിച്ചം നൽകി ആനന്ദിപ്പിക്കുകയാണു കലയുടെ മുഖ്യമായ പ്രവൃത്തി. കലാപരമല്ലാത്ത ജീവിതവും മരണവും തുല്യബലങ്ങളാകുന്നു. അതിനാൽ മനുഷ്യനെ മനുഷ്യനാക്കിത്തീക്കുന്നതു്, വാസനാസിദ്ധവും മനുഷ്യൻെറ ഉടപ്പിറവിയുമായ കലയാണെന്നു തീൎത്തു പറയാം.

കേരളീയർ പ്രാചീനകാലം മുതല്ക്കേ കലാവിഷയത്തിൽ അനിതരസാധാരണമായ സാമത്ഥ്യവും പ്രഖ്യാതിയും നേടിയവരാണു്. അന്യദേശീയക്കില്ലാത്ത പല കലകളും കേരളീയക്കുണ്ടു്. ചാക്യാർകൂത്തു്, പാഠകം, കൃഷ്ണനാട്ടം, കൂടിയാട്ടം, കഥകളി, ഓട്ടൻതുള്ളൽ, മോഹിനിയാട്ടം, കൈകൊട്ടിക്കളി, കളരിപ്പയററ്, ഓണത്തല്ലു്, ചെണ്ടപ്രയോഗം, കോൽക്കളി, പൂരക്കളി, വില്ലടിച്ചാൻപാട്ടു്, അയ്യപ്പൻപാട്ടു്, ഭദ്രകാളിപ്പാട്ടു്, നാഗത്താൻപാട്ടു്, കളംപാട്ടു്, തച്ചോളിപ്പാട്ടു് എന്നിവ കേരളീയക്കു കലാപരമായുള്ള പ്രത്യേകസ്വത്തുക്കളാണു്. ഇവയിൽ ചിലതു രൂപാന്തരപ്പെട്ടത്തി ദേശാന്തരങ്ങളിൽ നടത്തിവരുന്നുണ്ടെങ്കിലും, മററു ചിലതു് ഇന്നും അന്യദേശീയക്കു് അസുലഭങ്ങളായിത്തന്നെ ഇരിക്കുന്നതേയുള്ളു. അതിനാൽ കലയെ സംബന്ധിച്ചിടത്തോളം ഇതരദേശക്കാരെ അപേക്ഷിച്ചു സാഭിമാനം തലയുയത്തി നിൽക്കുവാനുള്ള യോഗ്യത കേരളീയക്കു നഷ്ടപ്പെട്ടിട്ടില്ല. ഇനി നമുക്കു് ഈ "കേരളീയകലകളിൽ കഥകളിക്കുള്ള സ്ഥാന"മെന്താണെന്നു പരിശോധിക്കാം.

### കഥകളി

കഥകളിയെപ്പററി ആട്ടക്കഥ എന്നും, രാമനാട്ടമെന്നും കൂടി പറയാറുണ്ടു്. ഇതു് ഒരൊററ കലയല്ല. അനേകം കലകളുടെ സങ്കലനമാണു്. സംഗീതം, സാഹിത്യം, വാദ്യം, നാട്യം, നൃത്തം, നൃത്യം, ശില്പം, കായികാഭ്യാസം മുതലായ

അനേകം കലകൾ ഇതിലടങ്ങിയിട്ടുണ്ടു്. തേൻ ഒരു മധുര പദാൎത്ഥമാണല്ലോ. അതോടൊന്നിച്ച മുന്തിരിങ്ങയും കല്ക്കണ്ടവും, വെല്ലവും, പഴവും കൂടിച്ചേൎന്നുണ്ടാകുന്ന ആ പഞ്ചാമൃതം എത്രമേൽ മാധുൎയ്യപൂൎണ്ണമായിരിക്കുമെന്നു് അനുഭവസ്ഥന്മാരോടു പറയേണ്ടതില്ല. അതുപോലെ മുൻപറഞ്ഞ ഏതൃതരങ്ങളായ എല്ലാ കലകളും ഒന്നിച്ച ചേൎന്നു രൂപമെടുത്ത കഥകളി സരസസരസമായ ഒരു സുന്ദരകലയാണെന്നു ഇനി വിശേഷിച്ച പറയേണ്ടതില്ലല്ലോ. ആകയാൽ കേരളീയങ്ങളായ ഇതരകലകളുടെ കൂട്ടത്തിൽ ചക്രവൎത്തിസ്ഥാനമാണു് കഥകളിക്കുള്ളതെന്നു നിൎവ്വിവാദമായി സമൎത്ഥിക്കാവുന്നതാണു്.

കൊല്ലവൎഷം 9-ാംനൂററാണ്ടാണു് കഥകളിയുടെ ആവിർഭാവകാലം. സാമൂതിരിരാജാവും കൊട്ടാരക്കരത്തമ്പുരാനും തമ്മിലുണ്ടായ വിരോധം കഥകളിയുടെ ആവിൎഭാവത്തിനു വഴിതെളിയിച്ചുവെന്നത്രെ പരക്കെ വിശ്വസിച്ചുവരുന്നതു്. കൃഷ്ണനാട്ടംകളിയോഗക്കാരെ അയച്ചുകിട്ടാത്ത പരിഭവംനിമിത്തം കൊട്ടാരക്കരത്തമ്പുരാൻ കൃഷ്ണനാട്ടത്തിനുപകരം രാമനാട്ടമുണ്ടാക്കി. ആ രാമനാട്ടമാണു് ഒന്നാമത്തെ ആട്ടക്കഥ. ശ്രീകൃഷ്ണകഥയെ അവതാരം, കാളിയമൎദ്ദനം, രാസക്രീഡ, കംസവധം, രുക്മിണിസ്വയംവരം, ബാണയുദ്ധം, വിവിദവധം, സ്വൎഗ്ഗാരോഹണം, എന്നു് എട്ടു ഖണ്ഡങ്ങളാക്കി പിരിച്ച വിരചിച്ച കൃഷ്ണനാട്ടത്തിന്നെതിരായി, രാമകഥയെ പുത്രകാമേഷ്ടി, സീതാസ്വയംവരം, വിച്ഛിന്നാഭിഷേകം, ഖരവധം, ബാലിവധം, തോരണയുദ്ധം, സേതുബന്ധം, യുദ്ധം, എന്നിങ്ങനെ എട്ടുഭാഗങ്ങളാക്കി രാമനാട്ടവും വിരചിക്കപ്പെട്ടു. കലാപരതയെ സംബന്ധിച്ചിടത്തോളം രാമനാട്ടത്തിനു പറയത്തക്ക മേന്മയൊന്നുമില്ലെങ്കിലും ഒരു നവീനപ്രസ്ഥാനത്തിൻെറ ആരംഭഘട്ടമെന്ന നിലയിൽ അതിനു ഗണ്യമായ ഒരു സ്ഥാനം നൽകാതിരുന്നുകൂടാ.

രാമനാട്ടത്തിൽ അഭിനയഭാഗം വളരെ അപരിഷ്കൃതമായിരുന്നു. അതിൽപിന്നീടു പരിഷ്കാരങ്ങൾ വരുത്തിയതു വെട്ടത്തുരാജാവാണ്. മനയോലയും, കിരീടവും, കുപ്പായവും, ഭാഗവതന്മാരുടെ പാട്ടും, ചെണ്ടയുമാണ് ആ പരിഷ്കാരങ്ങൾ. ഇതിനെ "വെട്ടത്തുസമ്പ്രദായ"മെന്നു പറയുന്നു. ഈ സമ്പ്രദായത്തിന്നു മുമ്പു നടന്മാർതന്നെയാണ് പാട്ടും പാടിയിരുന്നതു്. ഇതിനുശേഷം കപ്ലിങ്ങാട്ടു നമ്പൂതിരിയെന്നും കല്ലടിക്കോട്ടു നമ്പൂതിരിയെന്നും പറയുന്ന രണ്ടു കലാരസികന്മാർ കഥകളിയിൽ ചില മാററങ്ങൾ ചെയ്തിട്ടുണ്ടു്. അവയെ മുറയ്ക്കു് "കപ്ലിങ്ങാട്ടു സമ്പ്രദായ"മെന്നും "കല്ലടിക്കോട്ടു സമ്പ്രദായ"മെന്നുമാണ് പറഞ്ഞുവരുന്നതു്. തലമുടിയും കച്ചയും അരിമാവും ചുണ്ണാമ്പും കൊണ്ടുള്ള ചുട്ടിയും, മൂക്കത്തും നെററിമേലും പൂവെയ്ക്കലും, നിണമണിയലും, കപ്ലിങ്ങാടൻ സമ്പ്രദായപ്രകാരം ഉണ്ടായ മാററങ്ങളാണ്. കലാശം ചവിട്ടുന്നതിലും മുദ്രകൈ കാണിക്കുന്നതിലും തിരനോക്കിലും മററും ചില മാററങ്ങൾ കല്ലടിക്കോടൻ സമ്പ്രദായപ്രകാരവും സംഭവിച്ചു.

പിന്നീടു് ഇപ്പോൾ കാണുന്നവിധം കഥകളിയുടെ എല്ലാഭാഗങ്ങളും സമ്പൂർണ്ണമായി പരിഷ്കരിച്ചതു കോട്ടയത്തുരാജാവാണ്. കോട്ടയത്തുരാജാവിന്നു ശേഷം അനേകം ആട്ടക്കഥകൾ വെളിക്കു വന്നിട്ടുണ്ടെങ്കിലും ഉണ്ണായിവാരിയർ, കാർത്തികതിരുനാൾ, വലിയകോയിത്തമ്പുരാൻ, അശ്വതിതിരുനാൾ, ഇരയിമ്മൻ തമ്പി മുതലായ ഏതാനും മഹാകവികളുടെ കൃതികൾ പ്രത്യേകം സ്തുത്യർഹങ്ങളാണ്.

കൂടിയാട്ടം, അഷ്ടപദിയാട്ടം, കൃഷ്ണനാട്ടം എന്നിവയിൽനിന്നാണ് കഥകളി ഉത്ഭവിച്ചതെന്നു പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. നൃത്തപ്രധാനങ്ങളായ അഷ്ടപദിയാട്ടവും കൃഷ്ണനാട്ടവുമാണ് കഥകളിയിലെ നൃത്തഭാഗത്തിനുള്ള അടിസ്ഥാനം. എന്നാൽ ഇന്നു് ആ വിഷയം കണ്ടാലറിയാത്തവിധം കഥകളിയിൽ മാററത്തിന്നു പാത്രമായിട്ടുണ്ടു്. ഇ

പ്പോൾ ആട്ടക്കഥയിൽ കാണുന്ന വേഷങ്ങളുടെ സമ്പ്രദായവും അഭിനയരീതിയും, കൈമുദ്രകളും മററു മിക്ക ചടങ്ങുകളും കൂടിയാട്ടത്തിൽനിന്നു് അവതാരമെടുത്തതാണത്രെ. കേളികൊട്ടു്, അരങ്ങത്തു മദ്ദളമെടുക്കൽ, തോടയം പുറപ്പാടു്, മേളപ്പദം ഇവ സമസ്തകഥകളിയിലും കഥ തുടങ്ങുന്നതിനു മുമ്പു് ആദരണീയങ്ങളും അനുഷ്ഠേയങ്ങളുമായ ചടങ്ങുകളാകുന്നു. കഥകളിയിൽ അഭ്യസിച്ച രണ്ടുമൂന്നു കുട്ടികൾ തലയിൽ ഓരോ കച്ചകെട്ടി തിരശ്ശീലയുടെ മറവിൽനിന്നു് ഏതാനും വായ്ത്താരികളോടുകൂടി ചില നൃത്തവിശേഷങ്ങൾ കാണിക്കുന്നതാണു് തോടയം. അപ്പോൾ ഭാഗവതന്മാരുടെ പാട്ടും താളവും മദ്ദളവാദ്യവും ഉണ്ടായിരിക്കും. മററുള്ള ചടങ്ങുകളുടെ സ്വരൂപം ഉത്തരത്ര സ്പഷ്ടമാകുന്നതാണു്.

## കഥകളിയിലെ സാഹിത്യം.

പുറമേയുള്ള രൂപം പ്രമാണിച്ചു കഥകളിഗ്രന്ഥങ്ങളെ പരിശോധിച്ചാൽ പദ്യങ്ങളല്ലാതെ ഒരൊററ ഗദ്യംപോലും കാണപ്പെടുന്നതല്ല. പദ്യങ്ങളാകട്ടെ ശ്ലോകങ്ങൾ, പദങ്ങൾ (പാട്ടുകൾ) ഇങ്ങനെ രണ്ടു പ്രകാരത്തിലാണു്. ഈ രണ്ടുവിധം പദ്യങ്ങൾക്കു പുറമെ ചില കഥകളികളിൽ ദണ്ഡകം കൂടി കാണാം. ശ്ലോകങ്ങൾ സംസ്കൃതഭാഷയിലും പദങ്ങളെല്ലാം മണിപ്രവാളഭാഷയിലുമായിരിക്കും. എന്നാൽ ചില കഥകളിഗ്രന്ഥങ്ങളിൽ മണിപ്രവാളഭാഷയിലും ശ്ലോകങ്ങൾ ഇല്ലായ്കയില്ല. നളചരിതംതന്നെ അതിന്നു ദൃഷ്ടാന്തമാകുന്നു. ആട്ടക്കഥാകാരന്മാർക്കു ശബ്ദാലങ്കാരങ്ങളിലുള്ള പ്രതിപത്തി സീമാതീതമാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. പദങ്ങളിലാണു് അതു പൂർണ്ണരൂപമെടുത്തുകാണുന്നതു്. ദ്വിതീയാക്ഷരപ്രാസമില്ലാത്ത ഒരൊററ പദംപോലും ഒരു ഗ്രന്ഥത്തിലും കാണപ്പെടുന്നതല്ല. ആദിപ്രാസം, അന്ത്യപ്രാസം, വൃത്ത്യനുപ്രാസം, യമകം മുതലായി മററുള്ള ശബ്ദാലങ്കാരങ്ങളും ആട്ടക്കഥാകാരന്മാർക്കു് ഏററവും ഹൃദ്യങ്ങളാകുന്നു. പാടിക്കേൾക്കുമ്പോൾ ഈ ശബ്ദാലങ്കാരങ്ങളെല്ലാംതന്നെ

ശ്രോത്രസുഖത്തെ പ്രദാനംചെയ്യുന്നവയാണെന്നതിന്നു സംശയമില്ല. എന്നാൽ ശബ്ദങ്ങളുടെ വിന്യാസം സംഗീതാനുസാരിയല്ലെങ്കിൽ ശബ്ദാലങ്കാരം ഗായകന്മാൎക്കും ശ്രോതാക്കൾക്കും ഉപകാരത്തിന്നു പകരം ഉപദ്രവമാണ് ഉണ്ടാക്കിത്തീൎക്കുക. പക്ഷെ, പ്രചാരം സിദ്ധിച്ച ആട്ടക്കഥകളിലൊന്നും ഈ ദോഷം ഇല്ലെന്നുതന്നെ പറയാം.

ആട്ടക്കഥകളുടെ നിൎമ്മാണത്തിൽ ഒരു ക്രമം കാണപ്പെടുന്നുണ്ട്. ഒന്നാമതു വന്ദനശ്ലോകങ്ങൾ, പിന്നീടു പുറപ്പാടിനുള്ള ശ്ലോകങ്ങൾ, തദനന്തരം പുറപ്പെട്ട വേഷക്കാരുടെ പിന്നിൽനിന്നു ഭാഗവതന്മാർ ചൊല്ലുവാനുള്ള പദങ്ങൾ, ഇവ മൂന്നും നിൎമ്മിച്ചുകഴിഞ്ഞതിന്നു ശേഷം കഥയുടെ ആരംഭം, ഇതാണ് ആ ക്രമം. ഇവയിൽ വന്ദനശ്ലോകങ്ങൾ, നാടകത്തിലെ നാന്ദിയുടേയും പുറപ്പാടു പ്രസ്താവനയുടേയും സ്ഥാനത്തെ അനുകരിക്കുന്നതായി നമുക്കൂഹിക്കാം. കഥാഭാഗം തുടങ്ങിയാൽ പിന്നെ കഥകളിഗ്രന്ഥങ്ങളിൽ ശ്ലോകങ്ങളും പദങ്ങളും ഇടകലൎന്നങ്ങനെപോകും. ശ്ലോകങ്ങൾ കവിയുടെ വാക്കിൽ കഥാഗതിയേയും, പദങ്ങൾ കഥാപാത്രങ്ങളുടെ വാക്കിൽ അവരുടെ മാനസികങ്ങളും വാചികങ്ങളുമായ വ്യാപാരവിശേഷങ്ങളേയും കാണിക്കുന്നു. അതിനാൽ നാടകത്തിൽ വിഷ്കംഭാദികൾക്കുള്ള നിലയാണ് കഥകളിയിൽ ശ്ലോകങ്ങൾക്കുള്ളതെന്നു സ്പഷ്ടം.

ആട്ടക്കഥയ്ക്കായി തിരഞ്ഞെടുക്കുന്ന ഇതിവൃത്തങ്ങൾ പുരാണങ്ങളിലും രാമായണം, ഭാരതം എന്നീ ഇതിഹാസങ്ങളിലും ഉള്ളവയായിട്ടാണ് കാണപ്പെടുന്നതു്. എന്നാൽ "അരിപ്പാട്ടു അനന്തപുരം കൊട്ടാരത്തിൽ മകം തിരുനാൾ മൂത്തതമ്പുരാ"നുണ്ടാക്കിയ "സൎവ്വജ്ഞവിജയ"ത്തിലെ ഇതിവൃത്തം ഒന്നുമാത്രം പൌരാണികമോ ഐതിഹാസികമോ അല്ല; കവികല്പിതമാകുന്നു. എല്ലാ ആട്ടക്കഥകളിലും ചില കല്പിതാംശങ്ങളുണ്ടാകും. അവ പ്രായേണ വേഷങ്ങളുടെ എണ്ണം പൂ

ണ്ണമാകുവാൻ വേണ്ടിയായിരിക്കും. എല്ലാത്തരം വേഷക്കാരേയും രംഗത്തിൽ പ്രവേശിപ്പിക്കാഞ്ഞാൽ ആട്ടക്കഥാകാരന്മാൎക്കു സംതൃപ്തിയുണ്ടാകുന്നതല്ല. അതു കഥാഗതിക്കും രസപുഷ്ടിക്കും അനുകൂലമോ എന്നു നോക്കുന്ന പതിവു് അവരിൽ അധികംപേൎക്കുമില്ലതാനും.

ശൃംഗാരപ്പദങ്ങളെന്ന പേരിൽ സംഭോഗശൃംഗാരവൎണ്ണനാപരങ്ങളായി ആട്ടക്കഥയിൽ കാണപ്പെടുന്ന കവിതാഭാഗം ഔചിത്യവിചാരത്തിന്നു വിധേയമാകുമ്പോൾ എത്രയും അപകൃഷ്ടസ്ഥാനത്താണിരിക്കുന്നതെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. പ്രാമാണികന്മാരായ കവികൾകൂടി പ്രാചീനസരണിയെ അനുകരിക്കുകയല്ലാതെ ഒരു പരിഷ്കാരവും ഈ വിഷയത്തിൽ ചെയ്തിട്ടില്ല. സംസ്കൃതനാടകത്തിൽ എററവും അകററിനിൎത്തിയ ഈ ഭാഗം ആട്ടക്കഥകളിൽ ആകാവുന്നത്ര അടുപ്പിച്ചിരിക്കുന്നു. വേഷങ്ങളുടെ പൂൎണ്ണതയ്ക്കു വേണ്ടി വെമ്പുന്ന ആട്ടക്കഥാനിൎമ്മാതാക്കൾ കല്പിതകഥാംശങ്ങൾകൊണ്ടു കവിതയെ ചില സ്ഥലത്തു വളരെ വഷളാക്കുകകൂടിച്ചെയ്തിട്ടുണ്ടെന്ന സംഗതിയും ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ.

ഇങ്ങനെ ചില ദോഷങ്ങളുണ്ടെങ്കിലും ആശയങ്ങളുടെ നൂതനത്വം, അൎത്ഥാലങ്കാരങ്ങളുടെ രസാനുഗുണമായ സന്നിവേശം, സാരസ്യം, സാരള്യം, പ്രസന്നത, ഉജ്ജ്വലത്വം, പ്രൗഢി മുതലായ സാഹിത്യഗുണങ്ങളിണങ്ങിയ ഭാഗങ്ങൾ ആട്ടക്കഥകളിൽ ധാരാളമുണ്ടു്. ആട്ടത്തെ ആശ്രയിക്കാതെ തന്നെ തനിച്ചിരുന്നു ആട്ടക്കഥകൾ വായിച്ചുരസിക്കുവാൻ സാധിച്ച സഹൃദയന്മാരോടു കഥകളിയിലെ സാഹിത്യഗുണങ്ങളെപ്പററി വിവരിക്കേണ്ടുന്ന ആവശ്യമുണ്ടെന്നു തോന്നുന്നില്ല.

## കഥകളിയിലെ സംഗീതം

പല കലകളുടേയും സങ്കലനസ്വരൂപമാണു് കഥകളിയെന്നു പറഞ്ഞുവല്ലോ. കഥകളിയിലെ ഇതരകലാംശങ്ങ

ളെ അപേക്ഷിച്ച് ഒട്ടും താഴെയല്ലാത്ത ഒരു സ്ഥാനമാണ് സംഗീതത്തിനുള്ളത്. ലോകത്തിൽ ഇതരത്ര സംഗീതത്തിനു ലഭിച്ച നിലയെന്തോ, അതുതന്നെ കഥകളിയിലും അതിന്നു ലഭിക്കാതിരുന്നിട്ടില്ല. പഠിപ്പും പരിചയവും വാസനയും തികഞ്ഞ ഭാഗവതർമാരാണെങ്കിൽ ശ്രോതാക്കളെ ആനന്ദത്തിൽ ആറാടിക്കുവാനുള്ള കഴിവു കഥകളിപ്പാട്ടുകൾക്കുണ്ട്. തോടി, നീലാംബരി, ഭൈരവി, കല്യാണി മുതലായി വളരെ വളരെ രാഗവിശേഷങ്ങൾ സുപ്രസിദ്ധങ്ങളാണല്ലോ. സന്തോഷം, സന്താപം, ക്രോധം മുതലായ വികാരങ്ങളെ കാണിപ്പാൻ പ്രത്യേകം പ്രത്യേകം രാഗങ്ങളുണ്ട്. ദൂരെനിന്നു കഥകളിപ്പാട്ടു കേൾക്കുമ്പോൾത്തന്നെ സംഗീതമർമ്മജ്ഞന്മാൎക്കു രംഗത്തിൽവെച്ചഭിനയിക്കപ്പെടുന്ന വിഷയം മനസ്സിലാക്കുവാൻ പ്രയാസമില്ല. ഭാഗവതർമാരുടെ പാട്ടിന്നനുസരിച്ചാണിരിക്കും വേഷക്കാരുടെ അഭിനയം. അരങ്ങത്തുനിന്നു പാടുന്ന രണ്ടു ഭാഗവതർമാരിൽ ഒരാൾ മുൻപാട്ടുകാരനും, മററ്റാൾ വഴിപ്പാട്ടുകാരനുമാണല്ലോ. മുൻപാട്ടുകാരൻഭാഗവതരെ "പൊന്നാനി ഭാഗവതർ" എന്നും, വഴിപ്പാട്ടുകാരൻഭാഗവതരെ "ശങ്കിടിഭാഗവത"രെന്നും പറഞ്ഞുവരുന്നു. പൊന്നാനിഭാഗവതർ ചേങ്ങിലയിന്മേലും ശങ്കിടിഭാഗവതർ ഇലത്താളംകൊണ്ടും താളംപിടിച്ചാണ് പാടുക. ചെണ്ട, മദ്ദളം, വേഷക്കാരുടെ നൃത്തവിശേഷം, എന്നീ എണ്ണങ്ങളോടുകൂടി പുറപ്പെടുന്ന കഥകളിപ്പാട്ടുകളുടെ കമനീയത ഒന്നു വേറെതന്നെയാണ്. വല്ലവരും കഥകളിപ്പാട്ടുകളെ ആക്ഷേപിക്കുന്നുണ്ടെങ്കിൽ അതിന്നു കാരണം, അവരുടെ സംഗീതാനഭിജ്ഞതയും ഭാഗവതർമാരുടെ അയോഗ്യതയും മാത്രമായിരിക്കും.

## കഥകളിയിലെ നാട്യം

കഥാപുരുഷന്മാരുടെ രതി, വിരഹവ്യഥ, ശോകം, ഭയം, ഉത്സാഹം, കോപം മുതലായ മാനസികവികാരങ്ങളെ സാമാജികന്മാരിൽ രസത്തെ ജനിപ്പിക്കത്തക്കവിധം അഭിനയി

ച്ചു കാണിക്കുന്നതാണ് നാട്യം. വേഷംകെട്ടി രംഗത്തിൽപ്ര വേശിച്ച് തത്തത്കഥാപാത്രങ്ങളുടെ അതാതവസ്ഥാഭേദങ്ങ ളെ അഭിനയിക്കുന്ന നടനിൽ തദ്ഭേദബുദ്ധി—തന്മയതാപ്ര തീതി—വരുത്തുന്ന വഴിക്കാണ് സാമാജികന്മാൎക്കു രസാസ്വാ ദമുണ്ടാകുന്നതു്. നടനെപ്പററി ഇങ്ങനെ ഒരു ബുദ്ധി സാമാ ജികന്മാൎക്കുണ്ടാകണമെങ്കിൽ നടൻ അഭിനയപ്രകടനത്തിൽ വാസനാവിശേഷത്താലും അഭ്യാസവൈഭവത്താലും അത്യ ന്തം കുശലത സമ്പാദിച്ചവനായിരിക്കണം. നമ്മുടെ കേര ളധരയെ അലങ്കരിച്ച അത്തരം നടന്മാർ യശശ്ശരീരന്മാരാ യി ഇന്നും വൎത്തിക്കുന്നു. ചിലർ ഇന്നു ജീവിച്ചിരിക്കുക യും ചെയ്യുന്നുണ്ടു്. വിസ്തരഭയത്താൽ അവരുടെയെല്ലാം പേർ ഇവിടെ ഉദ്ധരിക്കുന്നില്ല.

നാട്യം, നൃത്യം, നൃത്തം, എന്നീ മൂന്നു പദങ്ങൾ ഒരേ പ ൎയ്യായത്തിൽ നിഘണ്ടുഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ളവയാണെ ങ്കിലും, നാട്യശാസ്ത്രത്തിൽ ഇവയ്ക്കു തമ്മിൽ വലിയ വ്യത്യാ സമുണ്ടു്. നാട്യത്തെ രസാഭിനയമെന്നും, നൃത്യത്തെ ഭാവാ ഭിനയമെന്നും, നൃത്തത്തെ ശാരീരികചേഷ്ടാവിശേഷാഭിന യമെന്നുമാണ് പറയുന്നതു്. വേണ്ടിടത്തോളം പരിപോ ഷം പ്രാപിച്ച വികാരം രസവും, ആ സ്ഥിതിയിലെത്താത്ത വികാരം ഭാവവുമത്രെ. നാട്യനൃത്യനൃത്തങ്ങൾ മൂന്നിന്നും ക ഥകളിയിൽ പ്രവേശമുണ്ടെങ്കിലും, പ്രാധാന്യം പ്രമാണി ച്ചു നാടകം നാട്യപ്രധാനമായ കലയെന്നും, കഥകളി നൃത്യപ്രധാനമായ കലയെന്നും നിൎണ്ണയിച്ചു്, നാടകത്തി ന്നും കഥകളിക്കും ചിലർ പരസ്പരഭേദം പറഞ്ഞുവരുന്നു.

സാത്വികം, ആംഗികം, വാചികം, ആഹാൎയ്യം എന്നു അഭിനയങ്ങൾ നാലു തരമുണ്ടു്. മാനസികവികാരാഭിനയം സാത്വികവും, ശാരീരികവികാരാഭിനയം ആംഗികവും, ഗ ദ്യപദ്യാത്മകങ്ങളായ വാക്കുകൾകൊണ്ടുള്ള വ്യവഹാരം വാചി കവും, വേഷരചനാവിധാനം ആഹാൎയ്യാഭിനയവുമാകുന്നു. മുൻപറഞ്ഞ നാട്യവും നൃത്യവും ഒന്നാമത്തെ അഭിനയത്തി

ല്യം, നൃത്തം രണ്ടാമത്തെ അഭിനയത്തിലും ഉൾപ്പെടുന്നു. കഥകളിയിൽ വാചികാഭിനയം നടന്മാർ കാണിക്കുക പതിവില്ലെന്നും, അതിൻെറ കർത്തൃത്വം ഭാഗവതർമാരിലാണിരിക്കുന്നതെന്നും മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. വാചികാഭിനയത്തെ ഒഴിച്ചു മററു മൂന്നുതരം അഭിനയങ്ങളും നടന്മാർതന്നെയാണു് കഥകളിയിൽ പ്രയോഗിക്കുന്നതു്.

ആംഗികാഭിനയത്തിലുൾപ്പെട്ട കൈമുദ്രകളെക്കുറിച്ചും തദുപരി ആഹാര്യാഭിനയത്തെക്കുറിച്ചും ഇവിടെ കുറച്ചൊന്നു ചിന്തിക്കാം. കൈമുദ്രകൾക്കു ഭാരതഭൂമിയിൽ പണ്ടേയ്ക്കുപണ്ടേ ഉൽകൃഷ്ടമായ ഒരു സ്ഥാനമുണ്ടു്. ഭാരതീയവിദ്യകളിൽ പ്രഥമവും പ്രധാനവുമായ വേദത്തിൽ ഉപദേശിക്കപ്പെട്ട മന്ത്രങ്ങളുടേയും തന്ത്രങ്ങളുടേയും അനുഷ്ഠാനം സഫലമാകുന്നതു മുദ്രകളെക്കൊണ്ടാകുന്നു. മുദ്രാഹീനങ്ങളായ ജപഹോമാദികർമ്മങ്ങളെല്ലാംതന്നെ നിഷ്ഫലങ്ങളാണെന്നാണു് ശാസ്ത്രീയസിദ്ധാന്തം. അതിനാൽ മുദ്രകൾ ആട്ടക്കഥാപ്രവർത്തകന്മാരുടെ പുതിയ കണ്ടുപിടുത്തമല്ലെന്നും, മററുള്ള ഭാരതീയവിദ്യകളുടെയെന്നപോലെ മുദ്രകളുടെയും ഉൽപ്പത്തിസ്ഥാനം വേദമാണെന്നും, അതുവഴി കഥകളിക്കു് ഉന്നതമായ പ്രാമാണ്യമുണ്ടെന്നും, ഇതുവരെ പറഞ്ഞതിൽനിന്നു നമുക്കു മനസ്സിലാക്കാം. കൈമുദ്രകളിൽ പരിചയം നേടിയാൾക്കു ഭാഷാസഹായ്യം അപേക്ഷിക്കാതെതന്നെ ശരീരഗത്തം മുഴുവനും അന്യരെ അറിയിക്കുവാൻ സാധിക്കും. മുദ്രകളുടെ തരഭേദങ്ങളേയും, അവയുടെ വിഭാഗങ്ങളേയും ഫലങ്ങളേയും പററി സവിസ്തരം പ്രതിപാദിക്കുന്ന ഭരതനാട്യം, ഹസ്തലക്ഷണദീപിക മുതലായവ സുപ്രസിദ്ധങ്ങളായ ഗ്രന്ഥങ്ങളാകുന്നു.

ഇനി ആഹാര്യാഭിനയത്തെപ്പററി നിരൂപണംചെയ്യാം. താടിവെച്ച വേഷം, തേച്ചവേഷം, മിനുക്കിയ വേഷം, ഇങ്ങനെ ആട്ടക്കഥയിലെ വേഷവിശേഷങ്ങളെ ഒന്നാമതു് മൂന്നു ജാതിയായി ഭാഗിച്ചിട്ടുണ്ടു്. കറുത്ത താടി, വെള്ളത്താടി, ചുവ

ന്നതാടി എന്നു താടിവെച്ച വേഷം മൂന്നു വിധമാണു്. കരിതേച്ച വേഷം, പച്ചതേച്ച വേഷം, കത്തിതേച്ച വേഷം, വെള്ളമനയോലതേച്ച വേഷം, ചുവന്ന ചായില്യംതേച്ച വേഷം, എന്നിത്തരത്തിൽ തേച്ച വേഷത്തിന്നു വിവിധ വിഭാഗങ്ങളുണ്ടു്. കിരാതന്നു കറുത്ത താടിയും, കിമ്മീരൻ ദുശ്ശാസനൻ മുതലായ ക്രൂരന്മാൎക്കു ചുവന്ന താടിയും, ഹനുമാൻ നന്ദികേശ്വരൻ മുതൽപേൎക്കു വെള്ളത്താടിയും, നക്രതുണ്ഡി ശൂൎപ്പണഖ സിംഹിക മുതലായ കഠോരിസ്ത്രീകൾക്കു കരിതേച്ച വേഷവും, ബലഭദ്രൻ പരമേശ്വരൻ എന്നിവൎക്കു വെള്ളമനയോലതേച്ച വേഷവും, യുധിഷ്ഠിരഭീമാൎജ്ജുനാദികൾക്കു പച്ചതേച്ച വേഷവും, അഗ്നിക്കു ചുവന്നചായില്യംതേച്ച വേഷവും, അസുരന്മാൎക്കും അസുരസ്വഭാവന്മാരായ ശിശുപാലദുൎയ്യോധനപ്രഭൃതികൾക്കും കത്തിതേച്ച വേഷവുമാണു് ഉപയോഗിച്ചുവരുന്നതു്. ബ്രാഹ്മണർ, മഹൎഷിമാർ, സ്ത്രീകൾ ഇവൎക്കെല്ലാം മിനുക്കിയ വേഷമത്രെ പതിവു്. ഇവയിൽനിന്നു വ്യത്യസ്തങ്ങളായ ചുരുക്കംചില വേഷവിധാനസമ്പ്രദായങ്ങളുമുണ്ടു്. ഒരു കരടിക്കരങ്ങിന്റെ പൊയ്മുഖംവെച്ചാണു് ജാംബവാന്റെ പുറപ്പാടു്. ഉദാത്തൻ, ഉദ്ധതൻ, ലളിതൻ, ശാന്തൻ എന്നിങ്ങനെ നാലു തരം നായകന്മാരുള്ളതിൽ ഉദാത്തന്നു പച്ചയും, ഉദ്ധതന്നു ചുവന്ന താടിയും, ലളിതന്നു കത്തിതേച്ച വേഷവും, ശാന്തന്നു ഋഷിവേഷവുമാണെന്നുള്ള ചിലരുടെ അഭിപ്രായം സാൎവ്വത്രികമായി യോജിക്കുന്നതല്ല. എങ്കിലും വേഷരചനാവിശേഷങ്ങളാൽ തന്നെ ആളുകളുടെ തരഭേദംകൂടി മനസ്സിലാക്കുവാനുള്ള ഉപായം കഥകളിയിലെ വേഷരചനാസമ്പ്രദായത്തിൽ പ്രായേണ ഉള്ളടക്കംചെയ്തു തീൎച്ചയായും ചിന്താസുന്ദരമായിട്ടുണ്ടു്.

## കഥകളിയിലെ വാദ്യം

ആട്ടക്കഥയിൽ മദ്ദളം, ചെണ്ട, ചേങ്ങില, ഇലത്താളം എന്നു നാലു തരം വാദ്യങ്ങൾ ഉപയോഗിച്ചുവരുന്നു. പൊ

ന്നാനിഭാഗവതരുടെ ചേങ്ങിലയിന്മേലുള്ള അടിയാണ് മ ദ്ദളക്കാരന്റേയും ചെണ്ടക്കാരന്റേയും പ്രയോഗവിശേഷങ്ങ ളെ വ്യവസ്ഥപ്പെടുത്തുന്നതു്. കഥകളിയിൽ ആദ്യമായി വെളിക്കുവരുന്നതു വാദ്യപ്രയോഗമാണു്. ഒരു സ്ഥലത്തു കഥകളി നിശ്ചയിച്ചുകഴിഞ്ഞാൽ അന്നു സന്ധ്യയ്ക്കടുത്തു കേ ളികൊട്ടു് എന്നൊരു ചടങ്ങായിരിക്കും ഒന്നാമതു് അവിടെ നടത്തപ്പെടുന്നതു്. ഇന്നവിടെ കഥകളിയുണ്ടെന്നു പരസ്യ പ്പെടുത്തുകയാണതിന്റെ ഉദ്ദേശം. അതിൽ മേൽപ്പറഞ്ഞ നാലുതരം വാദ്യങ്ങളുടേയും പ്രയോഗമുണ്ടാകും. "അരങ്ങത്തു മദ്ദളം എടുക്കുക" എന്ന രണ്ടാമത്തെ ചടങ്ങിന്റെ ആരംഭ ഘട്ടത്തിൽ മദ്ദളം മാത്രമേ ഉപയോഗിക്കാറുള്ളൂ. മദ്ദളക്കാര ന്റെ വാദ്യകർമ്മമർമ്മജ്ഞത വെളിപ്പെടുത്തുവാനുള്ള സന്ദ ർഭം ഇതാണു്. തോടയം എന്ന മൂന്നാമത്തെ ചടങ്ങു നടക്കു ന്ന അവസരത്തിലും മദ്ദളം ഒഴിച്ചുകൂടാത്തതാകുന്നു. ഈ അവസരത്തിൽ ചെണ്ട ആവശ്യമില്ല. തോടയം കഴിഞ്ഞാൽ പിന്നീടുണ്ടാകുന്ന പുറപ്പാടിൽ, അതായതു വേഷക്കാരൻ ഒ ന്നാമതു് അരങ്ങത്തു വരുന്ന അവസരത്തിൽ, ചെണ്ടക്കാരൻ അരങ്ങത്തു ഹാജർകൊടുക്കും. പുറപ്പാടു കഴിഞ്ഞതിനു ശേ ഷമുണ്ടാകുന്ന മേളപ്പദമത്രെ വാദ്യക്കാരുടെ പ്രയോഗവൈഭ വം പ്രദർശിപ്പിക്കുവാനുള്ള സന്ദർഭം. മേളപ്പദമെന്നതു ഭാ ഗവതർമാർക്കും വാദ്യക്കാർക്കും തങ്ങളുടെ വിദ്യകൾ പ്രകടിപ്പി ക്കുവാനുള്ള ഒരു ഏർപ്പാടാണു്. മേല്പറഞ്ഞ വാദ്യങ്ങൾ ക്കെല്ലാംകൂടി മേളം എന്നു പറയാറുണ്ടു്. വാദ്യത്തിൽ വി വരമുള്ളവർക്കു്, കഥകളിമേളത്തിലെ ഓരോ ഏർപ്പാടും അ ത്യന്തം കൗതുകകരമായിരിക്കും.

## കഥകളിയിലെ ശില്പം

"കഥകളിയിലെ ശില്പം" എന്നിവിടെ പറഞ്ഞതു ക ഥകളി നടന്മാരുടെ വേഷരചനയിൽ ഉപയോഗിക്കുന്ന കി രീടം, കുപ്പായം, ഉടുത്തുകെട്ടു് മുതലായ ഉപകരണങ്ങളിലും ചുട്ടികുത്തു്, കത്തിത്തേപ്പു മുതലായി കറിക്കൂട്ടുകൊണ്ടു ചെ

യ്യുന്ന പ്രസാധനത്തിലും കളിയാട്ടുന്ന കലാവിശേഷങ്ങളെ ഉദ്ദേശിച്ചാണു്. മരംകൊണ്ടാണു് കിരീടമുണ്ടാക്കുന്നതെങ്കിലും അതിന്റെ പ്രവൃത്തി പൂർണ്ണമായാൽ അതിന്മേൽ കാണുന്ന ശില്പവൈചിത്ര്യം ആരെയാണാകർഷിക്കാത്തതു്? ചുട്ടികുത്തും കത്തിത്തേപ്പും മററും എത്ര ഭംഗിയുള്ളവയാണു്! അധികകാലത്തെ പരിശീലനംകൂടാതെ കുറിക്കൂട്ടുകൊണ്ടു് ഇത്തരം ശില്പസൗന്ദര്യം കാണിപ്പാൻ കഴിയുന്നതല്ല. കഥാപാത്രങ്ങളുടെ ആകൃതിഭേദവും പ്രകൃതിഭേദവും സ്പഷ്ടമാകത്തക്കവിധം കുപ്പായം, മുഖത്തുതേപ്പു മുതലായവകൊണ്ടു വേഷവിധാനത്തിൽ പ്രദർശിപ്പിക്കുന്ന കലാവൈചിത്ര്യം ആനന്ദപ്രദവും ആലോചനാർഹവുമാണെന്നു് ആരാണു് സമ്മതിക്കാത്തതു്?

കഥകളിയിലെ കായികാഭ്യാസം

വളരെക്കാലം കച്ചകെട്ടി പയററി കൈയും മെയ്യും സ്വാധീനംവരുത്തിയ ഒരാൾക്കല്ലാതെ ഒരു കഥകളിനടനാകുവാൻ സാധിക്കുന്നതല്ല. ദേഹത്തെ യഥാസന്ദർഭം വളയ്ക്കുവാനും തിരിക്കുവാനും കാലുയർത്തുവാനും ചാടുവാനും അമരുവാനും നൃത്തംവെയ്ക്കുവാനും, കണ്ണു പുരികം കവിൾത്തടം നെററി മുതലായ അവയവങ്ങളിൽ ശോഭജനകങ്ങളായ വിലാസവിശേഷങ്ങൾ പ്രകാശിപ്പിക്കുവാനും, വളരെ നേരം അവിശ്രാന്തമായി ചേഷ്ടിപ്പാനും, കായികാഭ്യാസചാതുര്യം അതിനാൽ സിദ്ധിക്കുന്ന ദേഹബലവും ശരീരദാർഢ്യവുമില്ലാത്ത നടനു് ഒരിക്കലും സാധിക്കുന്നതല്ല. ആകയാൽ ഒരു കഥകളിനടനു വലിയ ഒരു ആയുധാഭ്യാസിയായി ഉയരുവാനും സൗകര്യംകിട്ടുന്നു.

കഥകളിയിൽ സ്ത്രീകൾക്കുള്ള സ്ഥാനം

അടുത്തകാലംവരെ പുരുഷന്മാരല്ലാതെ സ്ത്രീകൾ കഥകളിയിലെ നടനകല അഭ്യസിക്കുക പതിവില്ലായിരുന്നു. എന്നാൽ വള്ളത്തോൾമഹാകവിയുടെ കലാമണ്ഡലത്തിന്റെ ആവിർഭാവത്തിനുശേഷം അതിൽനിന്നു പൊട്ടിപ്പുറപ്പെട്ട കേ

ളീയ നൎത്തകസംഘത്തിൽ പ്രവേശം അനുവദിക്കപ്പെട്ട മഹിളാമണികൾ ആ വിഷയത്തിൽ സമ്പാദിച്ച സുപ്രസിദ്ധി കേരളീയനടജനങ്ങളുടെ കൂട്ടത്തിൽ പ്രവേശിപ്പാൻ സ്ത്രീകൾക്കുള്ള അർഹതയെ സ്പഷ്ടീകരിച്ചിരിക്കുന്നു. പാലാട്ടു കോമന്റെ പ്രിയതമയായ ഉണ്ണി, പുത്തൂരംവീട്ടിലെ ഉണ്ണിയാൎച്ച മുതലായ കേരളീയ വനിതാരത്നങ്ങൾ കായികാഭ്യാസത്തിലും ആയുധവിദ്യയിലും പുരുഷന്മാരെക്കൂടി അതിശയിച്ച സ്ഥിതിക്കു്, എന്തുകൊണ്ടു് അവരുടെ സഹോദരിമാൎക്കു കഥകളിനടനവിഷയത്തിലും സ്ഥാനം അനുവദിച്ചുകൂടാ? ഇന്നു ഏതാണ്ടു് അസ്തോന്മുഖമായിക്കിടക്കുന്ന കഥകളിപ്രസ്ഥാനത്തിന്നു് ഒരു പുതിയ ജീവൻ ലഭിക്കണമെങ്കിൽ പുരുഷന്മാരോടൊപ്പം സ്ത്രീകളും ഈ വിഷയത്തിൽ പങ്കെടുക്കേണ്ടതു ആവശ്യമായാവു. ലോകത്തിലുള്ള ഏതു പ്രസ്ഥാനവും സജീവമായി പ്രചരിക്കണമെങ്കിൽ അതിലെല്ലാററിലും സ്ത്രീകളും ഭാഗഭാക്കുകളാകാതെ നിൎവ്വാഹമില്ലെന്നു ലോകം തെളിയിച്ചുകഴിഞ്ഞിരിക്കുന്നു. സ്ത്രീകൾക്കു് അസാദ്ധ്യമായ എന്തൊരെണ്ണമാണു് കഥകളിയിലുള്ളതു്? സാഹിത്യം സ്ത്രീകളെക്കണ്ടാൽ പേടിച്ചോടിക്കളയുമോ? സംഗീതം സ്ത്രീകൾക്കു വശപ്പെടാത്ത ഒന്നാണോ? ശീലിപ്പിച്ചാൽ കായികാഭ്യാസവിഷയത്തിൽ സ്ത്രീകൾക്കു പ്രാവീണ്യം സമ്പാദിച്ചുകൂടേ? രസാഭിനയത്തിലും ഭാവാഭിനയത്തിലും ശിക്ഷണംകഴിക്കാതെതന്നെ പാടവം നേടിയവരാണു് യോഷിത്തുകളെന്ന പരമാൎത്ഥം നിഷേധിക്കുവാൻ പുരുഷന്മാൎക്കു ധൈൎയ്യമുണ്ടോ? എന്തിനധികം പറയുന്നു, കഥകളിനടനകലയിൽ പങ്കെടുപ്പാൻ പുരുഷന്മാരേപ്പോലെതന്നെയോ അതിൽ കൂടുതലായോ സ്ത്രീകൾക്കും അധികാരവും അർഹതയും ഉണ്ടെന്നുള്ളതു സംശയരഹിതമായ സംഗതിയാകുന്നു.

### കഥകളിയുടെ പ്രചാരത്തിനുള്ള മാൎഗ്ഗങ്ങൾ

കഥകളി എത്രതന്നെ ഗുണപുഷ്ടിയിഷ്ടമാണെന്നു് നാം ഉദ്ഘോഷിച്ചാലും പൊതുജനങ്ങൾക്കു് അതിന്റെ പേരിൽ പ്ര

ത്തിപത്തി കുറഞ്ഞുകുറഞ്ഞുകൊണ്ടാണു് വരുന്നതു്. അതിനാൽ കഥകളിയുടെ നേരെ പൊതുജനങ്ങൾക്കു് അഭിരുചിയുണ്ടാക്കുകയാണു് കഥകളിയുടെ പ്രചാരത്തിനുള്ള ഒന്നാമത്തെ മാർഗ്ഗം. കഥകളിയിലെ സാഹിത്യത്തിന്റെ ദുരവഗാഹതയും ചില ഭാഗവതർമാരുടെ സംഗീതത്തിന്റെ നിഷ്ഠുരസ്വരതയും അസ്പഷ്ടാക്ഷരതയും കൈമുദ്രകളുടെ ദുർബ്ബോധതയും മറവുമാണു് പൊതുജനങ്ങളെ കഥകളിയിൽനിന്നു അകററിനിൎത്തുന്നതു്. ഇതിൽ സാഹിത്യാഭിരുചി വർദ്ധിപ്പിക്കുന്നതിനുള്ള ഒരു മാൎഗ്ഗം ഇവിടെ നിർദ്ദേശിക്കാം. സംസ്കൃതപാണ്ഡിത്യമില്ലാത്ത കേരളീയനും കേരളഭാഷാപരിജ്ഞാനമില്ലാത്ത സംസ്കൃതപണ്ഡിതനും അവിജ്ഞേയമായ ഒരു സാഹിത്യപ്രസ്ഥാനമാണു് ആട്ടക്കഥ. അതിനാൽ കേരളീയൎക്കു പൊതുവേ ആട്ടക്കഥാസാഹിത്യത്തിൽ അവഗാഹം സിദ്ധമാകണമെങ്കിൽ എല്ലാവൎക്കും സംസ്കൃതപരിജ്ഞാനം അനുപേക്ഷണീയമാണു്. മുതിർന്നവൎക്കു പുതുതായി ആ ഭാഷയിൽ പരിജ്ഞാനമുണ്ടാക്കി ആട്ടക്കഥാസാഹിത്യത്തിൽ അഭിരുചി വർദ്ധിപ്പിക്കുക സാദ്ധ്യമല്ലെന്നിരിക്കിലും, വിദ്യാൎത്ഥികളെ സംബന്ധിച്ചെടത്തോളം അതു അസാദ്ധ്യമല്ല. എല്ലാ കേരളീയൎക്കും സുഗമമായ മറെറാരു വഴി പറയാം. ഓരോ കഥകളിഗ്രന്ഥത്തെയും, കഥാഭാഗവും ആശയവിശേഷവും സാരസ്യവും വിട്ടുകളയാതെ, ലളിതമായ മലയാളഭാഷയിൽ രംഗവിഭാഗം കാണിച്ചു തർജ്ജമചെയ്തു് അച്ചടിപ്പിച്ചു പരസ്യപ്പെടുത്തുന്നതായാൽ അതു് എല്ലാവൎക്കും സുഗ്രഹമാകുന്നതും തദ്വാരാ പൊതുജനങ്ങൾക്കു് ആട്ടക്കഥാസാഹിത്യത്തിൽ രുചി വൎദ്ധിക്കുന്നതുമാണു്. കൂടാതെ സാധാരണ സഭായോഗങ്ങളിൽ ചില കഥകളിഗ്രന്ഥങ്ങളെപ്പററി അഭിജ്ഞന്മാരെക്കൊണ്ടു പ്രസംഗിപ്പിക്കുകയും തദവസരത്തിൽ ഒരു കഥകളിനടനെ വരുത്തി ചില ഭാഗങ്ങൾ അഭിനയിപ്പിക്കുകയും ചെയ്യുന്നതും ഉദ്ദേശസിദ്ധിക്കു് അനുകൂലമായ ഏർപ്പാടാകാതിരിക്കയില്ല. അതിനുംപുറമെ കളി

നടക്കുന്നതിനിടയിൽ രംഗപ്രവേശം ചെയ്യാൻ പോകുന്ന വേഷക്കാരുടെയും ആ രംഗത്തിലെ കഥയുടേയും അഭിനേയങ്ങളായ ഭാഗങ്ങളുടേയും ഒരു സംക്ഷിപ്തവിവരം ഓരോ രംഗത്തിൻേറയും പ്രാരംഭത്തിൽ നല്ല ഭാഷയിൽ സംസാരിച്ചു സാമാജികന്മാരെ ഗ്രഹിപ്പിക്കുന്നതായാൽ ഇന്നത്തെപ്പോലെയുള്ള മട്ടപ്പു സാധാരണജനങ്ങൾക്കു കഥകളിയെ സംബന്ധിച്ചു തോന്നുകയില്ല. പിന്നെ കൈമുദ്രകളിൽ ഒരു സാമാന്യജ്ഞാനമെങ്കിലും സമ്പാദിക്കുവാൻ സാധിച്ചാൽ കഥകളി ആൎക്കും വിരസമാവുകയില്ലെന്നുള്ളതു തീർച്ചതന്നെ. വേഷവിധാനത്തിലും ചില മാററങ്ങൾ അത്യന്താപേക്ഷിതങ്ങളാണു്. മഹർഷിവേഷവും സ്ത്രീവേഷവും പരിഷ്കരിക്കാതെ കഴികയില്ല. ഇപ്പോഴത്തെ മഹർഷിവേഷം കാണുമ്പോൾ ഭക്തിരസത്തിനു പകരം ബീഭത്സരസമാണു് ദ്രഷ്ടാക്കളുടെ ഹൃദയത്തിൽ സ്ഥാനം പിടിക്കുന്നതു്. സ്ത്രീവേഷം ഏതാണ്ടു പാഴ്സിസ്ത്രീകളുടെ വേഷവിധാനത്തോടു സാമ്യപ്പെടുത്തി മാറുന്നതു സ്വീകാൎയ്യമായ ഒരു പരിഷ്കാരമായിരിക്കുമെന്നാണു് എനിക്കു തോന്നുന്നതു്. കഥകളുടെ പഴമയും പലൎക്കും രുചിപ്രദമല്ല. അതിനാൽ സാധിക്കുന്നിടത്തോളം പുതുമ കഥകളിൽ വരുത്താൻ നോക്കണം. അതു കുറേയൊക്കെ സാദ്ധ്യമാണുതാനും. അൎജ്ജുനൻെറ തീൎത്ഥയാത്രയിൽ വഴിക്കു കാണുന്ന ചില കാഴ്ചകളെ നടൻ അഭിനയംമുഖേന വർണ്ണിക്കാറുണ്ടു്. അതിൽ ചിലതെല്ലാം ഇന്നു ലോകത്തിൽ കാണുന്ന കാഴ്ചകളാക്കി മാററിയാൽ ഇന്നത്തെ ലോകസ്ഥിതിയേയും കഥകളി വഴിയായി ജനങ്ങളെ ധരിപ്പിച്ചു ജീവൽസാഹിത്യത്തിലുള്ള മനോധൎമ്മം കഥകളിയിലും കാണിക്കുവാൻ കഴിഞ്ഞേക്കാം. ഇങ്ങനെ പല മാൎഗ്ഗങ്ങളും കഥകളിയിൽ പുതുമ വരുത്തുവാനുണ്ടു്. നടന്മാൎക്കു രംഗത്തിലിരിക്കുവാൻ ഉപയോഗിക്കുന്ന ഉരൽ മാറി വല്ല സ്ററൂളോ മററോ ആക്കുന്നതു മഹാപരാധമോ മഹാപാതകമോ ആയിരിക്കുമെന്നാണു് കഥകളിക്കാർ കരു

ത്തുന്നതെന്നു തോന്നിപ്പോകും. ചുരുക്കിപ്പറഞ്ഞാൽ കഥകളിയുടെ പ്രചാരണത്തിനായി ചില സംഘങ്ങൾ ഏൎപ്പെടുത്തുകയും, കഥകളിക്കു നമ്മുടെ വിദ്യാലയങ്ങളിൽ അധികൃതമായിത്തന്നെ പ്രവേശനം അനുവദിക്കുകയും ചെയ്യുന്ന പക്ഷം തത്സംബന്ധികളായ സൎവ്വവിധ പരിഷ്കാരങ്ങളും സുഖസാദ്ധ്യങ്ങളാകുന്നതും അങ്ങനെ അതു കഥകളിയുടെ പ്രചാരത്തിനു് ഉത്തമമാൎഗ്ഗമായിത്തീരുന്നതുമാണു്.

ഉപസംഹാരം

കഥകളിയുടെ പ്രചാരണം കേരളീയരുടെ ഒഴിച്ചുകൂടാത്ത കൎത്തവ്യമാകുന്നു. ഇതൊന്നിന്റെ പ്രചാരണത്തിൽ അനേകം കലകളാണു് പ്രചരിപ്പിക്കപ്പെടുന്നതു്. കായികാഭ്യാസത്തിൽ കേരളീയൎക്കുള്ള പാരമ്പര്യം കഥകളിയാൽ സുരക്ഷിതമായിത്തീരുന്നു. കലാവിഷയകമായി കേരളീയൎക്കുള്ള പ്രഖ്യാതി കേരളത്തിൽ നിലനിറുത്തുവാനും വിദേശങ്ങളിൽ പരത്തുവാനും കഥകളിയെ അതിശയിക്കുന്ന മറെറാരു കല കേരളത്തിലില്ല. ഇപ്പോൾത്തന്നെ കഥകളിയുടെ പേരിൽ വിദേശീയരിൽ പലരും അത്ഭുതംപൂണ്ടിരിക്കുകയാണു്. കലാമണ്ഡലത്തിന്റെ വിദേശപൎയ്യടനത്തിൽ ഈ സംഗതി വെളിവായിട്ടുണ്ടു്. ഇന്നു ലോകനൎത്തകന്മാരെന്ന പേരിൽ പ്രസിദ്ധന്മാരായ ഉദയശങ്കരപ്രഭൃതികൾ ആ പ്രസിദ്ധിക്കു ഹേതു സമ്പാദിച്ചതു കഥകളിയിൽ അഭ്യസിച്ചതുകൊണ്ടാണെന്നുള്ള വാസ്തവം സദസ്യൎക്കു അവിദിതമല്ലല്ലോ. ഒരു അമേരിക്കൻ വനിതയെ കേരളത്തിലേക്കാനയിച്ചു കഥകളി കേരളത്തിൽവെച്ചു് അവരുമായി കുറേക്കാലം കൂട്ടുകെട്ടിൽ കഴിഞ്ഞു്, ഒരു പ്രിയസഖിയെന്നപോലെ ആ മഹതിയോടൊന്നിച്ചു് അമേരിക്കയിലേക്കു യാത്രചെയ്തതു നാം അറിയുന്ന സംഗതിയല്ലേ? ആ വീരസ്ത്രീ കലകളിയേ ഇപ്പോൾത്തന്നെ ലോകദൃഷ്ടിയിൽ കൊണ്ടുവരാൻ എന്തൊക്കെ വിദ്യകളാണു് ചെയ്യുന്നതു്. നമ്മുടെ കൈയിലുള്ള നല്ലനല്ല പദാൎത്ഥങ്ങളുടെ നന്മ വെളിപ്പെടുത്തുവാൻ വിദേശീയരെ ആശ്രയിക്കുന്ന പ

ണ്ടുപണ്ടേയുള്ള നമ്മുടെ പതിവു നമുക്കു് ഇനിയുള്ള കാലം അത്ര ആശാസ്യമല്ല. ഇന്നു് ആ അമേരിക്കൻവനിത ചെയ്യുന്നതുപോലെയും അതിലധികമായും കഥകളിയുടെ രമണീയത ലോകസമക്ഷം വെളിപ്പെടുത്തുവാൻ നമുക്കു സാധിക്കയില്ലെന്നുണ്ടോ? എല്ലാം സാധിക്കും. ഒരുമയും ഉത്സാഹവും മാത്രം വേണം.

ഈയിടെ ആരോ "ഇല്ലസ്റ്റ്രേറ്റഡ് വീക്കിലി"യിൽ ഉത്സവത്തിലെ രാവണന്റെ വേഷം ചിത്രീകരിച്ചതു് ആരുടെയെല്ലാം ശ്രദ്ധയെ കഥകളിയിലേക്കാകർഷിക്കുവാൻ പര്യാപ്തമായിത്തീർന്നിരിക്കും. നമ്മുടെ സംസ്കാരസമ്പത്തു സൂക്ഷിച്ചുവെച്ച ഒരു നിധികുംഭമാണു കഥകളി എന്നുകൂടി നാം ധരിക്കണം. പുരാണമഹാപുരുഷന്മാരുടെ പാവനചരിത്രം അറിയുവാനും അവതാരപുരുഷന്മാരിൽ ഭക്തി ജനിക്കുവാനും ഈ പ്രസ്ഥാനം സഹായിക്കുന്നു. ശിഷ്ടന്മാരും ദുഷ്ടന്മാരുമായ കഥാപാത്രങ്ങളെക്കൊണ്ടു കൈകാര്യം നടത്തുന്ന ആട്ടക്കഥയുമായുള്ള പരിചയം ലോകത്തിലുള്ള അത്തരക്കാരെപ്പറ്റി പഠിക്കുവാൻ പൊതുജനങ്ങളെ പ്രേരിപ്പിക്കുന്നു. കലാപരിശീലനത്താൽ ആനന്ദമനുഭവിക്കുന്ന ഹൃദയത്തിൽ സംസ്കാരബീജം വിതച്ചു ഫലിപ്പിക്കുവാൻ എളുപ്പമാണു്. ആകയാൽ ഇങ്ങനെ പരശ്ശതം പ്രയോജനങ്ങൾക്കു് അവലംബമായ കഥകളിയെ സർവ്വത്ര പ്രചരിപ്പിക്കുവാൻ സർവ്വ കേരളീയരും യാതൊരു വ്യത്യസ്തബുദ്ധിയുംകൂടാതെ ഉറച്ചുപരിശ്രമിക്കണമെന്നുൽബോധിപ്പിച്ചുകൊണ്ടു് എന്റെ പ്രസംഗം ഉപസംഹരിച്ചുകൊള്ളുന്നു.

# നമ്മുടെ നാടകവേദി

(കെ. രാമകൃഷ്ണപിള്ള, ബി. ഏ., എൽ. എൽ. ബി.)

---

വിശാലമായ ഒരു പറമ്പിൽ ചുററം ഓലകൊണ്ടു കെട്ടി മറച്ച ഒരു വളപ്പ്; ഒരററത്തു് ഉയർത്തികെട്ടിയ ഒരു പന്തൽ; അതിനു താഴെ പൊങ്ങിയ ഒരു തറ; തൊട്ടു മുൻവശത്തു തറ പൊക്കുവാൻ മണ്ണു വെട്ടിയെടുത്ത ഒരു കുഴി; ആ കുഴിയിൽ നിരത്തിയ റിസേർവ്വഡു് കസേരകളിൽ കുബേരന്മാർ; നേരെ പുറകിൽ കസേരകളിലും ബെഞ്ചുകളിലുമായി മദ്ധ്യസ്ഥിതന്മാർ; എല്ലാററിൻെറയും പുറകിൽ വെറും തറയിൽ സാധാരണക്കാർ; തിങ്ങിനിറഞ്ഞിരിക്കുന്ന കൊട്ടകയിൽനിന്നും ഉതിർന്നുപൊങ്ങുന്ന ചൂളംവിളിയും, കൈകൊട്ടും, കൊഡ്ളാ വിളിയും, കേട്ടു ഫൂൽക്കാരത്തോടെ നിശ്ചലരായി നില്ക്കുന്ന പെട്രോമാക്സ് വിളക്കുകൾ; മൂടിയില്ലാത്ത വിഞ്ഞപ്പെട്ടിയിൽ സോഡാക്കുപ്പിയും ചുമന്നുകൊണ്ടു് ഇടമില്ലാത്തിടത്തു് ഇടമുണ്ടാക്കി നടക്കുന്ന മലിനവസ്ത്രധാരികളായ ബാലന്മാർ; നേരം പാതിരാവു്; കർട്ടനകത്തു നിന്നുയരുന്ന ഗോവിന്ദനാമസംകീർത്തനം ദൂരെയിരിക്കുന്നവർ കേൾക്കുമ്പോൾ, ഉഴിയുന്ന കർപ്പൂരത്തിൻെറ പ്രഭ മുൻപിലിരിക്കുന്നവക്കു കാണാറാവുന്നു. 'പാവനമധുരാനിലയേ' എന്ന പാട്ടിൻെറ പല്ലവിയും, താളമേളങ്ങളുടെ മുഴക്കവും, ഇടയ്ക്കു തടഞ്ഞുകൊണ്ടു കട്ടൻെറ മേലോട്ടേക്കുള്ള പോക്കും, ഒരേ നിമിഷത്തിൽ കഴിയുന്നു.

ഒരു കൈയിൽ റിസ്ററ വാച്ചും, പത്തുവിരലുകളിലും മോതിരവും, ലൂസ്സായ സിൽക്കു് ജുബ്ബായും, മീതേ മടക്കിത്തോച്ച കസവു മിന്നും പൂവാടയും, കഴുത്തിൽ സ്വർണ്ണച്ചെയി

നും, തോളോളം വളർത്തി ചീകിയൊതുക്കി ചുരുളുകൾ ചുററും തൂക്കിയ തലമുടിയും ആയി കാണുന്ന ഒരു പച്ചശൃംഗാരിയാണ് 'ആൾ ഇൻഡ്യാ റേഡിയോ സ്റ്റാർ' നാഗമണി ഭാഗവതർ. രാഗവിസ്താരം തെല്ലൊന്നു നിർത്തി, തലയിണയും ചാവട്ടയും വിട്ടൊന്നുയർന്ന്, സദസ്യരെ അദ്ദേഹം വന്ദിക്കുന്നു; ഹസ്താഡനംകൊണ്ട് അവർ അതു സ്വീകരിക്കുന്നു. പക്ഷെ തൊട്ടത്ത നിമിഷത്തിൽ ഹാർമ്മോണിയസ്വരമുൾപ്പെടെ അഷ്ടസ്വരങ്ങളും ആയി ഭാഗവതരദ്ദേഹം തൊണ്ട തുറന്നു ഗന്ധർവ്വ നഗരത്തിലേക്ക് ഉയർന്നു പറക്കുവാൻ ശ്രമിക്കുന്നു. മൃദംഗഢോലക്കുകളുടെ പള്ള തല്ലിപ്പൊളിക്കുന്ന മൃദംഗക്കാരൻ പാട്ടുകാരനോടൊത്തു പറക്കുവാൻ ശ്രമിക്കുന്നതും ഇടയ്ക്കിടെ കാണാം. "ദേശഭക്തവീരധീരഗാന്ധി" എന്നലറിക്കൊണ്ട്, അലച്ചയുടെ പിന്നാലെ മിലിട്ടറി മാർച്ചുചെയ്തു വരുന്ന ദുഷ്യന്തമഹാരാജാവിനെ തടഞ്ഞുനിർത്തുന്നതു നിത്യനും നിരാമയനുമായ ഭാഗവതരാണ്.

ചവിട്ടുഹാർമ്മോണിയത്തിൽ പിടിച്ചുനിന്നു രാജാവും, പിടിച്ചിരുന്നു ഭാഗവതരും, കൂടി അരമണിക്കൂർനേരം ഒരു സംഗീതഗുസ്തി നടത്തുകയായി. അതു കഴിയുമ്പോഴാണു രാജാവിനു രാജാവെന്ന ബോധം ഉണ്ടാകുന്നതും, കസേരയിൽ ചെന്നു രാജോചിതമായി ഇരിക്കുന്നതും. ആ മീശ ഒന്നു തലോടി, കൈലേസെടുത്തു വീശി, സഗൗരവം, "ആരവിടെ" എന്നു ചോദിക്കുന്നു. പ്രവേശിക്കുന്ന സേവകനോടു മന്ത്രിയെ കൂട്ടിക്കൊണ്ടുവരുവാൻ അനുജ്ഞ നല്കുന്നു. ആധികാരിയായ മന്ത്രിസത്തമൻ യാതൊരു കൂസലുംകൂടാതെ ഒരു പാട്ടും പാടിക്കൊണ്ടുതന്നെ പ്രവേശിക്കും. സംഗീതമത്സരം കഴിയുന്നതുവരെ രാജാവു മൗനമായിരുന്നുകൊള്ളണം. പിന്നീടു 'ഹേ! അമാത്യാ,' എന്നു സംബോധനചെയ്തുകൊണ്ടു രാജ്യക്ഷേമാന്വേഷണമാണ്. മന്ത്രിപുംഗവൻ ആദ്യക്ഷരപ്രാസവും അനുപ്രാസവുംവച്ചു വാർത്തെടുത്ത വാചകങ്ങളിൽത്തന്നെ ഉത്തരം പറയും. അടുത്തുനിന്നു കേൾക്കുന്ന

ശ്രാവം മഹർഷിമാരുടേതാണു്. വന്യമൃഗങ്ങളുടെ ഉപദ്രവം കൊണ്ടു യാഗവിഘ്നം ഉണ്ടായ വിവരം അവർ നിവേദനം ചെയ്യുന്നു.

മൃഗയാവിനോദത്തിനുള്ള ഒരുക്കമാണു രാജാവും മന്ത്രിയും. അടുത്ത രംഗം നായാട്ടു്. കൂടുതൽ കസവുവച്ച മണിസൂട്ടുമായിട്ടാണു കാട്ടിലേക്കുള്ള പുറപ്പാടു്. പരിഷ്കൃതമായ മാളികയുടെ ചിത്രം വരച്ച കട്ടനായിരിക്കാം ഒരു പക്ഷെ, വനരംഗത്തിനു പശ്ചാത്തലമായി തൂങ്ങുന്നതു്. രംഗാലാപം ചെയ്തുകൊണ്ടു്, ശരമയച്ചു മൃഗങ്ങളേയും കലയേയും സൗന്ദര്യബോധത്തേയും ആ രാജാവും മന്ത്രിയും ഒരേ സമയത്തു നിഹനിച്ചു കൃതാർത്ഥരാവും. മന്ത്രമണ്ഡപത്തിൽ രാജാവിനൊപ്പമിരുന്നു പാടിയ ആ ഭാഗവതരെ, ആ കാന്താരമദ്ധ്യത്തിലും, അടുത്തു കാണാൻപോവുന്ന പ്രണയരംഗത്തിലും നമുക്കു കാണാൻ കഴിയും. വിശ്രമത്തിനു പോവുന്ന ഇടത്തിലാണു് ശകുന്തളയെ നാം കാണുന്നതു്. കണ്വാശ്രമത്തിലെ ശകുന്തള ടോപ്പുംവച്ചുകെട്ടി, ഒരു പാട്ട പൗഡർ മുഖത്തും, ഞരച്ചു പൊങ്ങിയ കൈകളിലും തേച്ചുപിടിപ്പിച്ചു്, തമിഴ് സ്ത്രീകളുടെ ചേലയും ചുററി, ബ്രൂച്ചുംകുത്തി റിസ്ററുവാച്ചും കെട്ടി അങ്ങനെ പറപറക്കുന്നതിലൂടെ പതിഞ്ഞ രാഗവും പാടി രംഗത്തുവരും.

ആ രംഗം അവസാനിക്കുമ്പോൾ ഓരോരുത്തരും ഒത്തു് ഒന്നായി പാടിക്കൊണ്ടു് അന്തർദ്ധാനവുംചെയ്യും. ഇതിനിടെ വിളക്കണയുന്നതും, ബഞ്ചുകൾ ഒടിയുന്നതും, സോഡാക്കുപ്പി പൊട്ടുന്നതും, സദസ്യരുടെ വിനോദത്തിനു മാററു കൂട്ടുന്ന അസാധാരണമല്ലാത്ത സംഭവങ്ങളാണു്. ഈവിധം മണിസൂട്ടും, കിന്നരിത്തൊപ്പിയും, തുറന്ന തൊണ്ടയും, വാർത്തെടുത്ത വാചകങ്ങളും, ഹർമ്മോണിയപ്പെട്ടിയും, മൃദംഗച്ചെണ്ടയും, പഴഞ്ചൻ കട്ടനും, കൂക്കുവിളിയും, സോഡാക്കുപ്പികളും, പുരസ്ത്രീകളും, കാലവളപ്പും ഒത്തുചേർന്നാൽ ഇന്നത്തെ നാടൻ നാടകത്തിന്റേയും നാടകവേദിയുടേയും ഒരു രൂപം നമുക്കു കിട്ടും.

കൂത്തും പാഠകവും കഥകളിയും നടന്ന നടനവേദിയുമായി മാത്രം പരിചയപ്പെട്ടിരുന്ന കേരളീയക്ക്, ഇന്നത്തെ നാടകവേദിയുമായി ഒരു ബന്ധമുണ്ടാക്കിക്കൊടുത്തതു് അഭിജ്ഞാനശാകുന്തളമായിരുന്നു. അഭിജ്ഞാനശാകുന്തളത്തിലെ ഭാഷ, സംസ്കൃതാനഭിജ്ഞന്മാക്കു് അഗമ്യമായിരുന്നുവെങ്കിലും, സംസ്കൃതനാടകങ്ങളിൽ അദ്വിതീയമായ ഗ്രന്ഥത്തേയും സംസ്കൃതകവികളിൽ അഗ്രഗണ്യനായ കവിയേയുമാണു് കേരളവമ്മതമ്പുരാൻ കൈരളിക്കു കാഴ്ചവെച്ചതു്. അഭിജ്ഞാനശാകുന്തളത്തിൻെറ പരിഷ്കരിച്ച പതിപ്പുകളും, രാജരാജവമ്മ തിരുമേനിയുടെ മലയാളശാകുന്തളവും, മററു ചിലരുടെ വിവത്തനസാഹസങ്ങളും, കവികുലകൂടസ്ഥനായ കാളിദാസൻെറ ഹൃദയസൗന്ദര്യം ആസ്വദിപ്പാനുള്ള പരിശ്രമങ്ങളായി വ്യാഖ്യാനിക്കാവുന്നതാണു്. ശാകുന്തളത്തെത്തുടന്നു് കാളിദാസൻെറ മററു നാടകങ്ങളും, ഭവഭൂതി ഭാസൻ തുടങ്ങിയവരുടെ നാടകങ്ങളും ഭാഷയിലേക്കു വിവത്തനം ചെയ്യപ്പെട്ടു. എന്നാൽ അക്കാലത്തു മലയാളത്തിൽ സ്വതന്ത്രങ്ങളായി നിർമ്മിക്കപ്പെട്ട നാടകങ്ങളിലെ പ്രതിപാദ്യവിഷയവും, പ്രതിപാദനസമ്പ്രദായവും, സംസ്കൃതത്തിൻെറ അന്ധമായ അനുകരണം മാത്രമായിരുന്നു. കേരളീയത്വത്തേക്കാൾ അകേരളീയത്വമാണു് അവയിലെല്ലാം മുഴച്ചുനിന്നതു്. ഭാഷാനാടകകത്താക്കളുടെ സൂകരപ്രസവത്തിനു ശാശ്വതമായ നിയന്ത്രണമുണ്ടായതു് "ചക്കീചങ്കരം" എന്ന പരിഹാസനാടകത്തിൻെറ അവതരണത്തോടുകൂടിയാണു്. സംസ്കൃതനാടകങ്ങളിലെ സാഹിത്യത്തിൻെറ പ്രചുരിമയും ഹാസ്യത്തിൻേറയും ക്രിയാംശത്തിൻേറയും ദൗർല്ലഭ്യവും കേരളീയനടനു തൃപ്തികരമായിത്തോന്നിയില്ല.

ഈ വിധം ആദ്യനാടകങ്ങൾ, നാടകവേദിയോടു് അടുക്കാതെ, സഹൃദയഹൃദയങ്ങളിലേക്കു് അമന്നുകൊണ്ടിരുന്ന കാലത്താണു് ഗായകകോവിദനായ കല്യാണരാമയ്യൻെറ നേതൃത്വത്തിൽ ആദ്യത്തെ തമിഴുനാടകം കേരളത്തിൽ വന്നതു്

അത്ര വളരെ കണ്ടു പരിചയമില്ലാത്ത കട്ടനം, ചവിട്ടുഹാർമ്മോണിയവും, മണിസൂട്ടുകളും കിന്നരിത്തൊപ്പിയും, അത്ര തന്നെ കേട്ടു പരിചയമില്ലാത്ത സംഗീതമേളങ്ങളും സംസ്കൃത നാടകവിരക്തന്മാരെ പുതിയ നാടകവേദിയിലേക്കു് ആകർഷിച്ചു. കല്യാണരാമയ്യരുടെ ആക്രമണത്തിനുശേഷം, മലയാളനാടകസഹൃദയസാമ്രാജ്യത്തെ പല തമിഴ സംഘക്കാരും സന്ദർഭംനോക്കി ആക്രമിച്ചിട്ടുണ്ടു്. ഈ ആക്രമണത്തെ നേരിടുവാൻ എന്നോണം അതേ ജാതിയിൽ പ്രശസ്തനടനും പ്രസിദ്ധഗായകനുമായിരുന്ന കൊല്ലം നാരായണപിള്ള ഒരു ദേശീയനാടകസംഘത്തെ രൂപവൽക്കരിച്ചു. ശാകുന്തളത്തിലെ ശ്ലോകഭാഗങ്ങളെ ഗാനരൂപത്തിൽ രംഗത്തിൽ പ്രയോഗിച്ചാണു് സ്വദേശീയങ്ങളായ നാടകസംഘങ്ങളുടെ ആവശ്യങ്ങളെ നിർവ്വഹിച്ചുവന്നതു്. കെ. സി. കേശവപിള്ളയുടെ സദാരാമയും, ചക്രപാണിവാര്യരുടെ ഹരിശ്ചന്ദ്രചരിതവും, അച്യുതമേനോന്റെ സംഗീതനൈഷധവും, സാർവ്വത്രികമായി പ്രചരിച്ചുവെങ്കിലും, അന്തശ്ശക്തിയുടെ കുറവുകൊണ്ടു്, തമിഴ് നാടകസംക്രമണത്തെ തടഞ്ഞു നിൎത്തുന്നതിനു പര്യാപ്തമായിത്തീൎന്നില്ല. എങ്കിലും നാട്ടിൻപുറങ്ങൾ നാടൻസംഗീത നാടകങ്ങൾക്കായി ഒഴിഞ്ഞുകൊടുത്തിട്ടുണ്ടു്. പട്ടണങ്ങളിലെ പണം പിരിച്ചു്, രാജാധിരാജത്വം സംരക്ഷിച്ചു്, തമിഴനാടകം വിജയിച്ചരുളി. ആദ്യം ചിത്രണം ചെയ്ത നാടകവേദിയും, അതിന്റെ നിഴലെന്നപോലെ കൂടിയിരിക്കുന്ന അനാടകീയമുദ്രകളും അങ്ങനെ നമുക്കു ലഭിച്ചിട്ടുള്ളതാണു്.

ആംഗലപ്രഭാവത്തോടുകൂടി നാടകസാഹിത്യശാഖയ്ക്കു് അന്തശ്ശക്തിയും അന്തഃസൗന്ദര്യവും വൎദ്ധിക്കുവാനുള്ള സൗകര്യങ്ങൾ ലഭിച്ചു. പ്രഹസനവും ഗദ്യനാടകവും നാടകസാഹിത്യത്തിലെ പുതുമകളായിത്തീൎന്നു. കേരളീയപ്രകൃതിയുടെ പ്രതിഭാവവും പ്രതിരൂപവും പ്രതിധ്വനിയും നമ്മുടെ ഇന്നത്തെ നാടകവേദിയിൽ കാണുവാനും കേൾക്കുവാനുംതുടങ്ങി. സി. വി., അപ്പൻതമ്പുരാൻ, ഈ. വി. തുടങ്ങിയ അനുഗൃഹീ

ന്മാരുടെ വിദഗ്ദ്ധഹസ്തങ്ങളിൽ പ്രഹസനശാഖ പുഷ്കലമായിത്തീൎന്നു. ചരിത്രാഖ്യായികകളിൽനിന്നും ജന്മമെടുത്തതാണു് മലയാളഗദ്യനാടകം; സംഗീതസഹായംകൂടാതെ നാടകം നടക്കുമെന്നു കാണിച്ചുകൊടുത്തതു് മാൎത്താണ്ഡവൎമ്മയും, ധൎമ്മരാജാവും, രാമരാജബഹദൂരും, കേരളപുത്രനും, ദുൎഗ്ഗേശനന്ദിനിയും, ഭൂതരായരുമാണല്ലോ. സീതാലക്ഷ്മി, കേശവദാസൻ, വേലുത്തമ്പിദളവാ, തുടങ്ങിയ സ്വാതന്ത്ര്യചരിത്രനാടകങ്ങൾ മുൻചൊന്ന നോവൽനാടകങ്ങളെ തുടൎന്നുണ്ടായി. കാലത്തിന്റെ ആഹ്വാനത്തെ ആദരിച്ചു്, മലയാളത്തിൽ സ്വതന്ത്രങ്ങളായ സാമുദായികനാടകങ്ങൾ നവീനരീതിയിൽ ഉണ്ടായിക്കൊണ്ടുമിരിക്കുന്നു. വസ്തുസ്വീകരണത്തിലും പ്രതിപാദനസമ്പ്രദായത്തിലും വരുത്തിയ വ്യതിയാനം അരശ്ശതാബ്ദം പഴക്കമുള്ള നാടകവേദിയിലാണു് നാം ഇന്നു കണ്ടുകൊണ്ടിരിക്കുന്നതു്.

എങ്കിലും പ്രേതബാധകൾ ഉണ്ടാകാറുള്ളതുപോലെ, മലയാളസംഗീതനാടകങ്ങൾ നമ്മുടെ നാടകവേദിയെ ആവേശിച്ചിരിക്കുന്ന ഒരു കാലമാണിതു്. മുന്നോട്ടു പോകുന്നതിലധികം പിന്നോട്ടു കൊണ്ടുപോകുവാൻ കഴിവുള്ള ഈ സംഗീതനാടകഭ്രാന്തു ചക്രിചങ്കരകൎത്താവിന്റെ ഉയൎത്തെഴുന്നേല്ക്കൽകൊണ്ടേ അവസാനിക്കൂ.

ഇന്നത്തെ നാടകങ്ങൾ അന്തശ്ശക്തിയുടേയും അന്തഃസൗന്ദൎയ്യത്തിന്റേയും കുറവും, പഴയതിനോടുള്ള അന്ധമായ ഭക്തിയുടേയും പുതിയതിനോടുള്ള അകാരണമായ വെറുപ്പിന്റേയും ജീവിതപ്രശ്നങ്ങളിൽനിന്നും ഒഴിഞ്ഞുമാറുവാനുള്ള ഔത്സുക്യത്തിന്റെയും ആധിക്യവുംകൊണ്ടു പരിഷ്കൃതനാടകസാഹിത്യത്തോടു സമീപിക്കുന്നില്ലെന്നിരുന്നാലും, പഴയതിൽനിന്നു വളരെയെല്ലാം മുന്നോട്ടു പോയിട്ടുണ്ടു്. എന്നാൽ നാടകവേദിയെ സംബന്ധിച്ചു പറയുകയാണെങ്കിൽ, അതിനു നാടകസാഹിത്യത്തോടൊപ്പം വളരുവാൻ കഴിഞ്ഞിട്ടില്ല.

നാടകം ചതുരശ്രശോഭിയാണു്. അതായതു് അഭിനയിക്കപ്പെടുന്ന നാടകവസ്തു, അഭിനയിക്കുന്ന നടൻ, അഭിനയിക്കപ്പെടുന്ന നാടകവേദി, അഭിനയം ആസ്വദിക്കുന്ന സദസ്സു്, എന്നി തുല്യവിസ്തൃതങ്ങളായ ചതുഷ്കോണങ്ങളുടെ ഭംഗികൊണ്ടു ശോഭിക്കുന്നതാണു് നാടകം. ഈ നാലംശങ്ങളും, നാലംഗങ്ങളും, തമ്മിൽ അത്രയ്ക്കു് അവിഭാജ്യമായ ഒരു ബന്ധമാണുള്ളതു്. ഈ നാലംശങ്ങളും തമ്മിൽ ഒരു ലയലീനത; ഈ നാലംഗങ്ങളും തമ്മിൽ ഒന്നിനൊന്നുചേൎന്നു നില്ക്കുവാനുള്ള അന്തശ്ശക്തിയും അന്തഃസൗന്ദൎയ്യവും; അപ്പോഴേ നാടകം നാടകമാകുകയുള്ളു; നാടകവേദി നാടകവേദിയാകുകയുള്ളു; നടൻ നടനാകുകയുള്ളു; സ്വീകൎത്താവു സ്വീകൎത്താവാകുകയുള്ളു. നാലിനും കൂടിയല്ലാതെ, ഒന്നിനു പ്രത്യേകമായ ഒരു സത്തയില്ല. അതുകൊണ്ടു ചതുരശ്രശോഭിയായ നാടകം ചതുരശ്രശോഭിയായിത്തന്നെ ഇരിക്കണം.

പാശ്ചാത്യരാജ്യങ്ങളിലെ നാടകവേദിയോടൊപ്പം നമ്മുടെ നാടകവേദിയും പരിഷ്കരിച്ചുകളയാമെന്ന പ്രതീക്ഷയോടെയല്ല അവിടെ സാധിച്ച കാൎയ്യങ്ങളെപ്പററി അനുസ്മരിപ്പിക്കുന്നതു്. റഷ്യ രാജ്യാഭിമാനത്തിൽ മററു രാഷ്ട്രങ്ങളെ അധഃകരിച്ചിരിക്കുന്നു. മഹാസമരം നടന്നുകൊണ്ടിരിക്കുന്ന ഈ ഘട്ടത്തിൽപോലും, മോസ്കോയിലെ ആൎട്ടതിയേററിൽവച്ചു് ഷേക്സ്പിയറിൻെറ വിശേഷാന്തരങ്ങളായ നാടകങ്ങൾ അഭിനയിച്ചതായി അറിയുന്നു. ഗ്രാമങ്ങളുടെ ഉദ്ധാരണത്തിനു നാടകവേദിയെക്കൊണ്ടു് എന്തെല്ലാം കഴിയുമെന്നും അവർ കാണിച്ചുകൊടുത്തിട്ടുണ്ടു്. ഇംഗ്ലണ്ടിലെ നാടകശാലകളും സിനിമാശാലകളോടൊപ്പം തന്നെ പരിഷ്കൃതമായിട്ടുണ്ടു്. സിനിമയിൽനിന്നു സ്വീകരിക്കാവുന്നതു മുഴുവൻ അവർ നാടകത്തിലേക്കു സ്വീകരിച്ചുകഴിഞ്ഞു. സിനിമയും നാടകവും തമ്മിൽ നടക്കുന്ന നിശ്ശബ്ദമായ മത്സരത്തിൽ, നാടകത്തിനു് ഇതേവരെ തലകുനിക്കേണ്ടി വന്നിട്ടില്ല. സുപ്രസിദ്ധനായ നോവൽകവാർഡിൻെറ നാടകങ്ങൾ തുടച്ചു

യായി ആറുമാസം ലണ്ടൻ നാടകശാലയിൽ അഭിനയിച്ചതായി റിപ്പോർട്ടുകളിൽ കാണുന്നു. വൈദ്യുതശക്തിയുടേയും രംഗവിധാനപരിഷ്കാരത്തിനുള്ള കഴിവുകളുടേയും പരിണതഫലമാണ് അതെല്ലാം.

ഐക്യനാട്ടുകാർ നാടകവേദിയുടെ പരിഷ്കരണത്തെപ്പററി കാര്യമായി ചിന്തിപ്പാൻ തുടങ്ങിയതു് 1935-ലാണു്. തൊഴിലററുപോയ നാടകക്കാൎക്കുവേണ്ടി അവർ അവിടെ ഒരു ഫെഡറൽ തീയേററർ സ്ഥാപിച്ചു. ഈ പദ്ധതിയുടെ പ്രണേതാവും ഡയറക്ടറുമായ "ഫ്ളഗനാൻ" ആണു് ഫെഡറൽ തീയേററർ പദ്ധതിയെ സംഘടിപ്പിച്ചതു്. ഐക്യനാടിനെ അഞ്ചു ഖണ്ഡങ്ങളായി വിഭജിച്ചു്, ഓരോ ഖണ്ഡത്തിൻേറയും ഉത്തരവാദിത്വം ഓരോ ഡയറക്ടൎക്കു നല്കി. പ്രധാനപട്ടണങ്ങളിലും ഗ്രാമങ്ങളിലും പരിഷ്കൃതമാംവിധം നാടകശാലകൾ പണിയിച്ചു് അവയെയെല്ലാം ഫെഡറൽ തീയേറററിനോടു സംഘടിപ്പിച്ചു. വാസനാസമ്പന്നരായ യുവതിയുവാക്കന്മാരെ തെരഞ്ഞെടുത്തു് അഭിനയപരിശീലനം നല്കുകയും, അതാതുപ്രദേശത്തിൻെറ പ്രത്യേകാവശ്യങ്ങൾക്കു പററിയവിധം നവീനനാടകങ്ങൾ നിൎമ്മിക്കുന്നതിനു് അനുഗ്രഹീതന്മാരായ നാടകകൎത്താക്കന്മാരെ ചുമതലപ്പെടുത്തുകയും ചെയ്തു. ഈ പദ്ധതിയുടെ ശരിയായ പ്രവൎത്തനസമയത്തു് 13162 പേൎക്കു നല്ല ശമ്പളം കൊടുക്കുവാൻ കഴിഞ്ഞിരുന്നു. ഏകദേശം 158 നാടകക്കമ്പനികളോളം ഒരേസമയത്തു പ്രവൎത്തനം നടത്തിവന്നിരുന്നു. എല്ലാ നടന്മാൎക്കും തുല്യശമ്പളം എന്നൊരു പ്രത്യേകത ഈ പദ്ധതിയുടെ വിജയത്തിനു് ഒരു പ്രധാനകാരണമായിരുന്നു. ഈ പദ്ധതിയുടെ വിജയകരമായ നടത്തിപ്പിൻെറ ഫലമായി ഏകദേശം 1700 പുതിയ നാടകങ്ങൾതന്നെ നിൎമ്മിക്കേണ്ടിവന്നു എന്നും അറിയുന്നുണ്ടു്.

ഇതിനുംപുറമെ 'കാരവൻ തിയേറേറഴ്സ്' എന്നപേരിൽ അറിയപ്പെടുന്ന ഒരു പ്രസ്ഥാനവും അവിടെ വിജയകര

മായി നടപ്പിൽ വരുത്തിയിട്ടുണ്ടു്. നാടകത്തിനു വേണ്ട സകല സാമഗ്രികളുമായി രാജ്യത്തിന്റെ വിവിധഭാഗങ്ങളിൽ സഞ്ചരിച്ചു് അഭിനയം നടത്തുകയാണു് ഈ നാടകസംഘത്തിന്റെ ജോലി. കഴിഞ്ഞ മൂന്നുവർഷക്കാലമായി തിരുവിതാംകൂറിലെ പ്രധാനപട്ടണങ്ങളിൽ നാടകം നടത്തിവന്ന നവാബു് ടി. എസ്സ്. രാജമാണിക്യം അവർകളുടെ നാടകക്കമ്പനി, കാരവൻ തിയേറ്റേഴ്സിന്റെ മാതൃകയിൽ സംവിധാനം ചെയ്തിട്ടുള്ളതാണു്.

നമ്മുടെ സർവ്വതോമുഖമായ പരാധീനതയും പരാജയമനോഭാവവുമാണു് പുരോഗതിക്കു തടസ്സമായി നില്ക്കുന്നതു്. ഒരു സ്വതന്ത്രഭാരതത്തിനേ ഭാരതീയനെ ഭാരതീയനാക്കുവാൻ കഴിവുള്ളു എന്ന വസ്തുത ഞാൻ വിസ്മരിക്കുന്നില്ല. നമ്മുടെ പരിശ്രമങ്ങൾക്കു വിലങ്ങുതടിയായി നില്ക്കുന്ന സാമ്പത്തികവിഷമതകളേയും ഞാൻ വിസ്മരിക്കുന്നില്ല. എങ്കിലും ഉള്ള കഴിവുകൾ മുഴുവൻ പ്രയോഗിക്കുവാനുള്ള ഒരു സന്നദ്ധത നമുക്കുണ്ടാവുകതന്നെ വേണം. കേരളകലാമണ്ഡലവും മഹാകവി വള്ളത്തോളും കഥകളിപ്രസ്ഥാനത്തിന്റെ പുനരുജ്ജീവനത്തിനു് എന്തെല്ലാം ചെയ്തു എന്നുള്ളതിനു നാംതന്നെ അനുഭവസാക്ഷികളാണല്ലോ. അകല്മഷമായ ആത്മാർത്ഥതയും, അവിശ്രമമായ പരിശ്രമവും ആ വിജയത്തിന്റെ ജീവശ്വാസങ്ങളായി നിലനില്ക്കുന്നു എന്നും നാം അറിയുന്നുണ്ടല്ലോ. അതുപോലെ ഒരു സന്നദ്ധത കലാപ്രണയിയായ ഒരു പരിശ്രമിക്കുണ്ടാകുമെങ്കിൽ ജനകീയമായ അടിസ്ഥാനത്തിന്മേൽ ഒരു നാടകകലാമണ്ഡലം സംസ്ഥാപിക്കുവാൻ കേരളത്തിനു കഴിയും. ആ കേന്ദ്രസമിതിയുടെ ആഭിമുഖ്യത്തിൽ ഏറ്റവും പരിഷ്കൃതമായ ഒരു നാടകശാല കേരളത്തിന്റെ മദ്ധ്യസ്ഥാനത്തു സ്ഥാപിക്കണം. അതിനോടനുബന്ധിച്ചു പ്രധാനപട്ടണങ്ങളിലും നഗരങ്ങളിലും ചെറിയതരം നാടകശാലകൾ സ്ഥാപിക്കണം. നെടുനീളത്തിലുള്ള 'കൊട്ടക'കൾ നാടകശാലയാകുകയില്ല എന്നു നാം ഓർക്കണം. നിശ്ശബ്ദ

രോദനങ്ങൾപോലും കേൾക്കുവാനും, ലോലവികാരസ്ഫുരണങ്ങൾപോലും കാണുവാനും സൗകര്യമുള്ള നാടകശാലകളാണ് നമുക്കു ഉണ്ടാകേണ്ടതു്. അഖിലകേരളീയമായ അടിസ്ഥാനത്തിന്മേൽ സംഘടിപ്പിച്ചു വരുന്ന ഗ്രന്ഥശാലകളോട് ചേൎത്തുതന്നെ ഈ നാടകശാലകളും ഉണ്ടാകുന്നതു കൂടുതൽ പ്രയോജനകരമായിരിക്കും എന്നും എനിക്കഭിപ്രായമുണ്ടു്.

നാടകവേദിയോടൊപ്പംതന്നെ അഭിനയപരിശീലനവും പരിഷ്കരിക്കുകയും പരിപുഷ്ടമാക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. ആൎക്കും എന്തുവേഷവും കെട്ടാമെന്നും ഏതുനാടകവും അഭിനയിക്കാമെന്നും ഉള്ള ഒരു ധാരണ സാധാരണക്കാരുടെ ഇടയിലുണ്ടു്. അഭിനയപരിശീലനം (റിഹേഴ്സൽ) കൂടാതെയും അഭിനയം നടത്തുന്നതു സൎവ്വസാധാരണമായി തീൎന്നിരിക്കുന്നു. ഏതു വേഷമാണോ അഭിനയിക്കുന്നതു്, ആ വേഷവും ആ വേഷത്തിന്റെ വികാരവിചാരങ്ങളുമായി താദാത്മ്യം വരേണ്ടതാണെന്നുള്ള ബോധം നമ്മുടെ മിക്ക നാടന്മാരുടെ ഇടയിലും കുറഞ്ഞുകാണുന്നു. കഥാപാത്രം പറയേണ്ട ഭാഗം അതുപടി മനഃപാഠമാക്കി തടവുകൂടാതെ പറഞ്ഞാൽ ആ ഭാഗം വിജയകരമായി എന്നു വിശ്വസിക്കുന്നവരും നമ്മുടെ കൂട്ടത്തിൽ വിരളമല്ല. സൈഡ്കൎട്ടന്റെ പുറകിൽ പകുതി മറഞ്ഞുനിന്നുകൊണ്ടു്, സംഭാഷണഭാഗങ്ങൾ പറഞ്ഞുകൊടുക്കുന്ന പ്രോംന്റർമാരുടെ സഹായം ഇന്നത്തെ പല നടന്മാൎക്കും അനുപേക്ഷണീയമായിത്തീൎന്നിട്ടുണ്ടു്. അഭിനയത്തേക്കാൾ കൂടുതൽ ശ്രദ്ധ, പ്രോംന്ററിൽ പതിഞ്ഞുപോകുന്നതുകൊണ്ടു്, നടനു സ്വാഭാവികമായി ഒരു പരാജയം പറ്റിപ്പോകുന്നു. ക്ഷമ കെട്ടുപോകുന്ന പ്രോംന്റർ പകുതി തല പുറത്തുകാണിച്ചു്, പതിയാത്ത ഒച്ച പുറത്തു കേൾപ്പിക്കുന്നതു്, ഒരഭിമാനമായിട്ടാണു് കരുതുന്നതെന്നു തോന്നുന്നു.

സങ്കല്പശക്തിയുള്ള വിദ്യാസമ്പന്നന്മാർ അഭിനയിക്കുവാനും അഭിനയപരിശീലനം ചെയ്യിക്കുവാനും രംഗത്തേക്കു വരുമ്പോഴേ മുൻചൊന്ന വിലക്ഷണതകൾക്കു പരിഹാരമുണ്ടാ

ക്കു. ഇന്നത്തെ വിദ്യാഭ്യാസപരിപാടിയിൽ അഭിനയകലയ്ക്കു് ഒരു പ്രധാനസ്ഥാനം കല്പിക്കുകയും, തികഞ്ഞ വാസനയുള്ളവരെക്കൊണ്ടു വിദ്യാർത്ഥികൾക്കു് അഭിനയകലാപരിശീലനം നല്കുകയും വേണം. അഭിനയകലകളിൽ അഗ്രിമസ്ഥാനം വഹിക്കുന്ന കഥകളിയുമായി പാരമ്പര്യമൂലമുള്ള പരിചയപ്പെട്ടിട്ടുള്ള കേരളീയവിദ്യാർത്ഥികൾക്കു് ഈ വഴിയിൽ വളരെയെല്ലാം വളരുവാൻ കഴിയും. നാടകങ്ങളിൽ പുരുഷന്മാർതന്നെ സ്ത്രീവേഷം കെട്ടുന്ന വിലക്ഷണസമ്പ്രദായം കേരളത്തിൽ മാത്രമേ ഇന്നു നിലവിലുള്ളു. സ്ത്രീത്വത്തിൻെറ മൃദുലതയും മനോഹാരിതയും മാധുര്യവും നശിപ്പിക്കുന്ന ഈ കലാകൊലപാതകത്തെ കേരളത്തിലെ വിദ്യാസമ്പന്നകളായ സ്ത്രീകളെങ്കിലും പ്രതിഷേധിക്കേണ്ടതാണു്.

ചിന്തോദ്ദീപകങ്ങളായ നാടകങ്ങൾ; വാസനാസമ്പന്നരായ നടന്മാർ; പരിഷ്കൃതമായ നാടകവേദി; സഹൃദയരായ സദസ്യർ; ഒന്നിനൊന്നു്, ഉടലും ഉയിരുമായി, വസ്തുവും നിഴലുമായി, വാക്കും അർത്ഥവും ആയി, ഏകകേന്ദ്രത്തിൽ സമ്മേളിച്ചുവെങ്കിൽ!

# സംസ്കൃതപ്രഭാവത്തിനു മുമ്പുള്ള
# പഴയ മലയാളസാഹിത്യം

## അദ്ധ്യക്ഷപ്രസംഗം

ഡോക്ടർ ചേലനാട്ട് അച്യുതമേനോൻ, ബി. എ.,
പി എച്ച്. ഡി. (ലണ്ടൻ)

മഹാകവി ഉള്ളൂരിനും മഹാസദസ്സിനും നമസ്കാരം!

മുഖവുര കഴിയുന്നതും ചുരുക്കി, അക്ഷരത്തിൽ ഞെരുക്കി, അർത്ഥത്തിൽ പെരുക്കി, പ്രസംഗങ്ങൾ ചെയ്യണമെന്നായി നിർവ്വാഹകസമിതിയുടെ ഒരു നിർദ്ദേശം കാണുകയുണ്ടായി. അതില്ലെങ്കിൽത്തന്നെ നാന്ദിപ്രകടനംതുടങ്ങിയ ചടങ്ങുകൾക്കൊന്നും ഞാനൊരുക്കമില്ല. പണ്ഡിതരാജനെന്നു പേരെടുത്ത പരീക്ഷിത്തുതമ്പുരാൻ തിരുമനസ്സിലെ മേൽനോട്ടത്തിൽ നടക്കുന്ന ഒരു സാഹിത്യമഹോത്സവം; അദ്ദേഹത്തിന്റെ പരികർമ്മികളിൽ മിക്കവരും എന്റെ ഉത്തമസ്നേഹിതന്മാർ: ഞാനോ കൈരളീക്ഷേത്രത്തിൽ എപ്പോഴും തൊഴുകൈയായി നില്ക്കുന്ന ഒരു വിനീതഭക്തൻ. ഇത്രയും മതി, ഞാനിവിടെ വന്നുചേരുന്നതിനുള്ള അവകാശം സ്ഥാപിക്കാൻ. അദ്ധ്യക്ഷനാകണമെന്നു നിർവ്വാഹകസമിതി ആവശ്യപ്പെട്ടപ്പോൾ അല്ലെന്നു പറവാനുള്ള ഗുരുത്വക്കേടും എനിക്കു തോന്നിയില്ല. അതുകൊണ്ട് എന്റെ പ്രസംഗമോ പ്രവൃത്തിയോ നിങ്ങൾ പ്രതീക്ഷിച്ചപോലെയാകുന്നില്ലെങ്കിൽ അതിന്റെ ഉത്തരവാദം നിർവ്വാഹകസംഘത്തിനാണ്. മെച്ചപ്പെട്ടുവെങ്കിൽ അതുകൊണ്ടുള്ള ചാരിതാർത്ഥ്യം എനിക്കും.

ഇനി വിഷയത്തിൽ പ്രവേശിക്കാം. ഒന്നാമതായി ഞാൻ പരിഷദ്ഭാരവാഹികളുടെ ഔചിത്യത്തെ അഭിനന്ദിച്ചുകൊള്ളട്ടെ. ഇതിനുമുമ്പുണ്ടായ സമ്മേളനങ്ങളിലൊന്നും "സംസ്കൃതപ്രഭാവത്തിനു മുമ്പുള്ള മലയാള"ത്തിനെ ആസ്പദമാക്കി ഒരു യോഗം കൂടുകയുണ്ടായിട്ടില്ല. ഇക്കുറിയെങ്കിലും ആ വിഷയത്തിനു് ഈ രംഗത്തിൽ സ്ഥാനമുണ്ടായതിൽ ഞാൻ സന്തോഷിക്കുകയും, പരിഷദ്ഭാരവാഹികളുടെ വിശാലവീക്ഷണത്തെ സർവ്വാത്മനാ അഭിനന്ദിക്കുകയും ചെയ്തുകൊള്ളുന്നു. സംസ്കൃതസമ്പർക്കത്തിനു മുമ്പു മലയാളഭാഷയില്ലെന്നു വിശ്വസിക്കുന്നവർ ഇന്നും നമ്മുടെ ഇടയിലുണ്ടു്. ഒരിക്കൽ സമ്പർക്കമുണ്ടായി എന്നു നാം പറയുമ്പോൾ, അതു് ഏതിനോടാണെന്നു ചോദ്യവും അതോടുകൂടി ഉത്ഭവിക്കുന്നുണ്ടു്. ലീലാതിലകകർത്താവിന്റെ കാലത്തു മണിപ്രവാളത്തിനു പുറമെ 'പാട്ടു്' എന്നൊരിനംകൂടി ഭാഷാസാഹിത്യത്തിലുണ്ടായിരുന്നുവെന്നു് "ദ്രമിഡസംഘാതാക്ഷരനിബദ്ധമെതുകാമോനവൃത്തവിശേഷയുക്തം പാട്ടു്" എന്ന ലക്ഷണനിർവ്വചനത്തിൽനിന്നു സ്പഷ്ടമാകുന്നുണ്ടു്. ആചാര്യൻ മണിപ്രവാളത്തിന്റെ വകഭേദങ്ങൾ വേർതിരിച്ചു കാണിച്ചതുപോലെ പാട്ടിന്റെ ഉൾപ്പിരിവുകൾ ചൂണ്ടിക്കാണിക്കാതിരുന്നതു നമ്മുടെ നിർഭാഗ്യമെന്നേ പറയേണ്ടു. മണിപ്രവാളത്തിനു മുമ്പുള്ള തനിമലയാളത്തിനു് അക്കാലത്തുതന്നെ ഒരുറച്ചസ്ഥിതി വന്നിട്ടില്ലെങ്കിൽ ആചാര്യൻ അതിനു തന്റെ ഗ്രന്ഥത്തിൽ സ്ഥാനം കല്പിക്കുന്നതല്ലല്ലോ.

ഈ ഘട്ടത്തിൽ പല പ്രശ്നങ്ങളും നമ്മേ നേരിടുന്നുണ്ടു്. ദേശചരിത്രവും സാഹിത്യചരിത്രവുമായിട്ടുള്ള ബന്ധം, ഭാഷയുടെ ഉത്ഭവം, കേരളീയരുടെ തനി സംസ്കാരം, എന്നിവയാണു് അവയിൽ ചിലതു്. ദേശചരിത്രവും സാഹിത്യചരിത്രവും പരസ്പരം ബന്ധപ്പെട്ടവയാണു്. ഒന്നുറച്ചിട്ടില്ലെങ്കിൽ മററതിനും കോട്ടംകാണും. കേരളചരിത്രം ഇപ്പോഴും പരശുരാമന്റെ കാലിൽ തൂങ്ങിക്കൊണ്ടാണു നില്ക്കുന്നതു്. ത

ന്റെ വൈഷ്ണവതേജസ്സ് ശ്രീരാമകലർപ്പിച്ച മഹേന്ദ്രാചലത്തിലേക്കു തപസ്സിന്നു പോയ പരശുരാമൻ തന്നെയാണോ കേരളം കടലിൽനിന്നു വീണ്ടെടുത്ത പരശുരാമൻ എന്ന ചോദ്യത്തിനു ശരിയായ ഉത്തരം ഇനിയും കിട്ടിയിട്ടില്ല. ഒന്നിലധികം പരശുരാമനെ തേടിപ്പിടിക്കേണ്ടതായി വരുമോ എന്നും സംശയമുണ്ട്. പരശുരാമനിൽ അവകാശം സ്ഥാപിപ്പാൻ നമ്മോടൊപ്പം തുളുരാജ്യക്കാരുമുണ്ട്. തുളുരാജ്യം പൊന്തിവന്നാൽ അതിനു തെക്കോട്ടുള്ള ഭൂമിയും അങ്ങനെ എന്തുകൊണ്ടു വന്നുകൂടാ എന്നായിരിക്കും ചിലക്കുള്ള സമാധാനം. ആ പ്രമേയത്തിലേക്കു കടപ്പാൻ ഇപ്പോൾ സമയമില്ല.

കേരളത്തിനു സ്വാതന്ത്ര്യമായ ഒരു നില എന്നുകാലത്തെങ്കിലും ഉണ്ടായിട്ടുണ്ടോ എന്നു പരിശോധിച്ചതിനുശേഷം, അവിടന്നങ്ങോട്ട് ഓരോ പടിയായി നമുക്കു പോകാം. സോളമന്റെ കപ്പലുകൾ മൂന്നു കൊല്ലത്തിലൊരിക്കൽ സ്വർണ്ണം, വെള്ളി, ആനക്കൊമ്പ്, കുരങ്ങന്മാർ, മയിൽ എന്നിവ കൊണ്ടുപോകുവാൻ കേരളത്തിൽ വന്നിരുന്നതായി യവനചരിത്രകാരന്മാർ, 3000 കൊല്ലങ്ങൾക്കുമുമ്പേ, പ്രസ്താവിച്ചിട്ടുണ്ട്. അവരണഞ്ഞിരുന്ന തുറമുഖം ചാലിയ[1]മായിരുന്നു. നിലമ്പൂർ വഴിയായി വരുന്ന ചാലിയാറ് കടലിൽ ചേരുന്ന സ്ഥലത്താണിത്. കേരളത്തിലെ മററു പുഴകളെ അപേക്ഷിച്ച് ഈ പുഴയ്ക്ക് ആഴവും കൂടും. മേല്പറഞ്ഞ സാധനങ്ങളിൽ സ്വർണ്ണം ചാലിയാറിൽനിന്ന് ഒരു കാലത്ത് അരിച്ചെടുത്തിരുന്നതായി അറിയുന്നു. നിലമ്പൂർ മുതലായ പ്രദേശങ്ങളിൽ കാണുന്ന മണലിനു മാർദ്ദവവും കറപ്പും അധികമുണ്ടുതാനും. പൊന്നു കിട്ടുന്നേടത്തു വെള്ളിയെത്തിക്കാൻ പ്രയാസമില്ല. ആനക്കൊമ്പ് ആനയുള്ളേടത്തല്ലാതെ കിട്ടുകയില്ലല്ലോ. മലയാളത്തിലോ തമിഴ്ദേശത്തിലോ ആനകളെ അധികം കാണുന്നതെന്നു പ്രത്യേകിച്ചു പറയേണ്ടതില്ല. അമ്പലത്തിൽ എഴുന്നെള്ളിപ്പുതുടങ്ങി, ഇങ്ങേ അററം വിറകുമരം പിടിക്കുന്ന

(1) കോഴിക്കോട്ടുനിന്നു 6 നാഴിക തെക്കു്, ബേപ്പൂർ എന്ന സ്ഥലത്തിനടുത്തു്.

തുവരെയുള്ള പല ജോലികളും നമ്മുടെ നാട്ടിൽ ആനക്കുള്ള താണ്. നിർഭാഗ്യവശാൽ പരദേശത്തു പെട്ടുപോയ ആനക്കുട്ടികൾ തക്കതായ തീറ്റകിട്ടാതെ ചാവുകയോ ആൾപ്പൊക്കം ഉയരാതെ ജീവിക്കുകയോ ആണ് പതിവ്. ആനക്കൊമ്പുപണിക്കു കേളികേട്ട സ്ഥലം ഇപ്പോഴും കേരളംതന്നെയാണ്. കുരങ്ങന്മാരുടെ കുത്തക നമുക്കു വേണമെന്നില്ല. തമിഴ്ദേശത്തു കാണുന്ന ചിലതരം കുരങ്ങന്മാരെ നമ്മുടെ ദേശത്തും കാണാറുണ്ടെങ്കിലും മലയാളത്തിലുള്ള 'കരിമുകറന്മാർ' പരദേശത്തേക്കു കടന്നതായി അറിയുന്നില്ല. നമ്മുടെ കാട്ടുകളൊന്നിളക്കിയാൽ ചില പുതിയ വർഗ്ഗങ്ങളെ ഇനിയും കണ്ടെന്നുവന്നേക്കാം. മയിലിന്റെ കാൎയ്യവും നമുക്കു മറ്റൊരാൾക്കു വിട്ടുകൊടുക്കാൻ തരമില്ല. ഇവയെല്ലാം തമിഴകത്തുനിന്നായിരിക്കണം കൊണ്ടുപോയിരുന്നതെന്നു കനകസഭാപിള്ള[1] വിശേഷിച്ചാസ്പദമൊന്നുംകൂടാതെ ഊഹിക്കുന്നു. മറ്റൊരു ചരിത്രകാരൻ [2] അവ 'ചാലിയത്തു' നിന്നായിരുന്നു കയററിയിരുന്നതെന്നു പ്രസ്താവിക്കുന്നു. 'ചാലിയം' ബേപ്പൂർ ചാലിയമാണെന്നുള്ളതിലേക്കു സംശയമില്ല. അങ്ങനെയൊരു സ്ഥലപ്പേരു് തമിഴ്ദേശങ്ങളിലൊന്നും ഇതുവരെ കണ്ടെത്തിയിട്ടില്ല. റോമൻകാർ കാർത്തേജ്പട്ടണം നശിപ്പിക്കുന്നതിനു മുമ്പ് അതിന്റെ ഗോപുരവാതിൽ മലബാറിൽനിന്നു കൊണ്ടുവന്ന ചന്ദനംകൊണ്ടു പണിചെയ്യതായിരുന്നുവെന്നു മറ്റൊരു ചരിത്രകാരൻ രേഖപ്പെടുത്തിയിട്ടുണ്ട്. [3] അശോകശാസനങ്ങളിലും കേരളത്തെ സ്മരിച്ചിരിക്കുന്നു. രാമായണത്തിലും മഹാഭാരതത്തിലും കേരളം കടന്നുകൂടിയിട്ടുണ്ട്.

കുരുമുളകിനുവേണ്ടി യവനന്മാർ 'മുസിരിസ്' എന്ന തുറമുഖത്തിൽ വന്നിരുന്നതായി പ്ലിനി മുതലായവർ പ്രസ്താ

---

(1) Tamils Eighteen Hundred years Ago എന്ന ഗ്രന്ഥത്തിന്റെ കൎത്താവ്.

(2) Rowlindson

(3) Carthage and Carthaginians

വിക്കുന്നുണ്ട്. ഇതു കൊടുങ്ങല്ലൂരിനോടു തൊട്ടുകിടക്കുന്ന 'മു യിരുക്കോട'ല്ലാതെ മറ്റൊന്നുമല്ല. ഇതുകൂടാതെ യവനന്മാർ വേറെയും ചില തുറകളെപ്പററി പ്രസ്താവിക്കുന്നുണ്ട്. തുണ്ടി സ്സ് [Tundis] നൌറ [Noura] ബാർക്കെ [Barce] ചൊട്ടൻ കര [Cottonkara] കുമരി [Kumari] എന്നിവയാണ് അവ യിൽ പ്രധാനമായവ. തുണ്ടിസ്സിനെ വടക്കേമലയാളത്തി ലേക്കു വലിച്ചുകേററാൻ കനകസഭാപിള്ള ഉത്സാഹിക്കുന്നു. അതിനെ കടലുണ്ടിയിൽ ഉറപ്പിക്കുവാൻ മററു ചിലരും ശ്ര മിക്കുന്നു. നൌറയ്ക്കു് ഇതുവരെ ഗതികിട്ടീട്ടില്ല. ഞാറയ്ക്കലാ യിരിക്കുമോ എന്നാണെനിക്കുള്ള സംശയം. ബാർക്കെ വ ക്കലെവരെ കൊണ്ടുപോകുന്നതിനേക്കാൾ ഭേദം 'വരയ്ക്ക'ലാക്കു യല്ലേ എന്നു ചരിത്രകാരന്മാർ ആലോചിക്കേണ്ടതാണ്. 'ചൊട്ടൻകര'യും പിടികിട്ടാത്ത സ്ഥലമാണ്. 'ചോററാനി ക്കര'യായിക്കൂടെന്നില്ല. നല്ല മുളകിനു കേളികേട്ടതാണ് ആ കര. 'കുമരി'ക്കു് അന്നും ഇന്നും വലിയ വ്യത്യാസമൊ ന്നുമില്ല. ദീർഘംകൂടിയെന്ന മെച്ചംമാത്രമേയുള്ളു. മുസിരി യെപ്പററി പ്രസ്താവിക്കുന്ന കൂട്ടത്തിൽ അതു് കേരോബോത്രോ സ് [Kerobothros-Coelobothras] എന്ന രാജാവിൻെറ കീ ഴിലായിരുന്നുവെന്നും സൂചനയുണ്ട്. ഇതിനെ 'കേരളപുത്ര' നായിട്ടാണു ചരിത്രകാരന്മാർ നിർണ്ണയിച്ചിട്ടുള്ളതു്. 'തമിഴ കത്തു്' ചേരരാജാവിൻെറ കീഴിലായി നില്ക്കുന്ന ഒരു രാജാ വായിട്ടല്ല അയാളുടെ നില കാണുന്നതു്.

ഈ പ്രസ്താവങ്ങളിൽനിന്നെല്ലാം ക്രിസ്ത്വബ്ദത്തിനു മു മ്പുതന്നെ "കേരളം" അല്ലെങ്കിൽ "മലയാളം" യവനന്മാ രുമായി കച്ചവടം നടത്തത്തക്ക നിലയിലായിരുന്നുവെ ന്നു വ്യക്തമാകുന്നുണ്ട്. അങ്ങനെ മുന്നണിയിലെത്തിയ ഒരു രാജ്യത്തിനു്, അല്ലെങ്കിൽ രാജ്യവിഭാഗത്തിനു്, ഒരു പ്ര ത്യേക സംസ്കാരമോ ഭാഷയോ ഉണ്ടായിരുന്നില്ലെന്നുവരു മോ? അന്നു നമ്മളും തമിഴരും ഒന്നായിരുന്നുവെന്നു പറയു ന്നവരോടു് 'നമ്മുടെ മരുമക്കത്തായ'ത്തിനെ അപ്പോൾ എ

വിടെയാണു മാറേണ്ടതെന്നു് ചോദിക്കേണ്ടിയിരിക്കുന്നു. തമിഴരുടെ ആധിപത്യം ഒരുകാലത്തു കേരളത്തിലുണ്ടായിരുന്നില്ലെന്നാണു് ഞാൻ വാദിക്കുന്നതെന്നു നിങ്ങൾ തെററിദ്ധരിക്കരുതു്. അങ്ങനെ നാം ഇരുന്നകാലത്തും നമ്മുടെ സംസ്കാരം വേറെയായിരുന്നുവെന്നാണു് എൻെറ വിവക്ഷ. അതിനുമുമ്പു സ്വതന്ത്രമായ ഒരു നിലയും നമുക്കുണ്ടായിരുന്നുവെന്നാണു് മറെറാരു വാദമുഖം. ഈ വാദങ്ങൾ വികസിപ്പിക്കുവാൻ ഇപ്പോൾ സൗകര്യമില്ലാത്തതിനാൽ സൂചനകൊണ്ടു തൃപ്തിപ്പെടുവാനേ നിർവ്വാഹമുള്ളു. മറെറാരു സംഗതിയുംകൂടി നിങ്ങളുടെ ആലോചനയ്ക്കു വിഷയമാകേണ്ടതുണ്ടു്. കേരളത്തിലെ കാളീസേവയെപ്പററി ഞാൻ ഗവേഷണം നടത്തിക്കൊണ്ടിരിക്കുമ്പോൾ, കാളിയെപ്പററിയുള്ള തോററങ്ങളും പാട്ടുകളും സങ്കല്പഭേദങ്ങളും എനിക്കു പരിശോധിക്കേണ്ടതായിവന്നു. അതിൽ വടക്കും തെക്കും തമ്മിലുള്ള ഒരു പ്രധാനവ്യത്യാസം എൻെറ ശ്രദ്ധയെ ആകർഷിച്ചു. കൊടുങ്ങല്ലൂർനിന്നു വടക്കോട്ടുള്ള പാട്ടുകളിലെല്ലാം ദാരുകവധമാണു് പ്രമേയം. അവിടന്നു തെക്കോട്ടാകട്ടെ 'കന്നകി'യുടെ കഥയ്ക്കാണു പ്രചാരം കാണുന്നതു്. കന്നകിയെ ഭദ്രകാളിയായി സങ്കല്പിക്കുന്നതുമുണ്ടു്. ദാരുകനെ കൊന്ന കാളി വെറും കാളിയായി തെക്കൻദിക്കിലും അവശേഷിച്ചിട്ടില്ലെന്നില്ല. പക്ഷെ ആ കാളിയെ കന്നകിയാകുന്ന 'ഭദ്രകാളി' കയ്യേറി നിഷ്പ്രഭയാക്കിയിരിക്കുന്നു. ഈ പരമാൎത്ഥം തമിഴരുടെ ആധിപത്യം കൊടുങ്ങല്ലൂരിന്നപ്പുറമുള്ള മലയാളത്തിൽ പ്രവേശിച്ചിട്ടില്ലെന്നൂഹിക്കുവാൻ മതിയായ കാരണമാകുന്നുണ്ടു്. ചേരസാമ്രാജ്യത്തിലുൾപ്പെട്ടതായിരുന്നു കേരളമെന്നു പറയുന്നതിനു്, കൊടുങ്ങല്ലൂർവരെ മാത്രമേ ചേരചക്രവൎത്തിമാരുടെ സ്വാധീനശക്തി എത്തിയിരുന്നുള്ളു എന്നൊരു പുതിയ വ്യാഖ്യാനം സൃഷ്ടിക്കേണ്ടതല്ലയോ എന്നു സംശയമുണ്ടു്. വെട്ടത്തു്, വെള്ളാട്ടരെ, നെടിയിരിപ്പു് മുതലായ രാജവംശങ്ങളിൽ തമിഴരുമായുള്ള ബന്ധത്തിൻെറ അവശിഷ്ട

ങ്ങൾ കാണുന്നതുമില്ല. ഇതു മുൻപറഞ്ഞ സിദ്ധാന്തത്തിനു് അനുകൂലമായിരിക്കുന്നുണ്ടു്. ഈ ഭാഗം ഇവിടെ നില്ക്കട്ടെ.

ഇനി ഭാഷയുടെ ഉൽപത്തിയെപ്പററി ചിന്തിക്കാം. 'സംസ്കൃതഹിമഗിരിഗളിതാ' എന്ന വാദം ഇപ്പോൾ കേവലം ത്യാജ്യകോടിയിലായിട്ടുണ്ടെന്നു കരുതാമെന്നു തോന്നുന്നു. ലോകത്തിലുള്ള സകലഭാഷകളും സംസ്കൃതത്തിൽനിന്നു് ഉത്ഭവിച്ചവയാണെന്നു പറയുന്നവരും വിശ്വസിക്കുന്നവരും ആയ പണ്ഡിതമ്മന്യന്മാർ മലയാളത്തേയും അതിലുൾപ്പെടുത്തിയിട്ടുണ്ടാവാം. അവരുടെ വാദത്തിലടങ്ങിയ അസ്വരസം പലക്കും സ്പഷ്ടമായിക്കഴിഞ്ഞിട്ടുണ്ടു്. 'തമിഴ്കക്ഷി'കളോടാണു നമുക്കു കുറഞ്ഞൊന്നു മല്ലിടേണ്ടതായിട്ടുള്ളതു്. "തമിഴ് മൂക്കിൽക്കൂടി സംസാരിച്ചാൽ മലയാളമായി" [1] എന്നൊരു തമിഴ്പണ്ഡിതൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഈ അഭിപ്രായം അക്ഷരംപ്രതി ആദരിക്കുന്ന മറെറാരു തമിഴ്പണ്ഡിതനെ, നമ്മുടെ പച്ചമലയാളകൃതികളിൽനിന്നു ചില വരികൾ ചൊല്ലിക്കേൾപ്പിച്ചപ്പോൾ അയാൾ അത്ഥമറിയാതെ വിഷമിക്കുവാൻ തുടങ്ങി. ഡോക്ടർ ഗുണ്ടർട്ടു് തമിഴിൻെറ സോദരിയാണു് 'മലയാള'മെന്നു സയുക്തികം പ്രതിപാദിച്ചിട്ടുണ്ടു്. മലയാളം പഠിക്കാത്ത ഡോക്ടർ കാൾഡ്വെല്ലാകട്ടെ തമിഴിൻെറ മകളാണു മലയാളമെന്നു ശഠിക്കുന്നതുമുണ്ടു്. 'മലയാളഭാഷയുടെ പ്രാഗ്രൂപം കൊടുന്തമിഴാണെ'ന്ന രാജരാജൻെറ പ്രസ്താവനയോടുകൂടിയാണു് ആ വാദത്തിനു ശാസ്ത്രീയഗൗരവം ലഭിച്ചതു്. അദ്ദേഹം കേരളപാണിനീയത്തിൻെറ മുഖവുരയിൽ ഉപന്യസിച്ച ആറു നയങ്ങൾ—തമിഴ് മലയാളമായി മാറുന്നതിന്നു പ്രേരകമായിട്ടുള്ള ആറു വ്യത്യാസങ്ങൾ—ഇവിടെ വിസ്തരിക്കേണ്ടതായിട്ടില്ല. അതിൽ 'ഖിലോപസംഗ്രഹം'മെന്ന നയത്തെപ്പററി മാത്രം രണ്ടുവാക്കു പറയേണ്ടതായിട്ടുണ്ടു്. പഴയ പ്രയോഗങ്ങൾ എടുത്തു സൂക്ഷിക്കുകയെന്നാണല്ലോ ഇതിൻെറ അത്ഥം. പഴയ പ്രയോഗങ്ങൾ മലയാള

(1) K. Srinivasa Iyengar—Tamil Studies.

ത്തിൽ അവശേഷിക്കണമെങ്കിൽ അതിന്നും പഴക്കം വേണ്ട താണല്ലോ. അമ്മയേക്കാൾ മകൾക്കു പഴക്കം കൂടുമെന്നു പറയുന്നതു യുക്തിക്കു യോജിക്കുന്നുമില്ല. പണ്ഡിതവര്യനായ ആററൂർ പിഷാരടിയവർകൾ തമിഴിന്റെ സോദരീസ്ഥാനമാണു മലയാളത്തിനനുവദിച്ചിരിക്കുന്നതു്. [1] പിന്നെ 'തമിഴ്' എന്ന ശബ്ദത്തിന്റെ വ്യാപകത്വവും വിശദമാക്കേണ്ടതായിരിക്കുന്നു. അമരം തമിഴ്ക്കുത്തോടുകൂടിയതു", ചാക്യാന്മാരുടെ തമിഴ്", എന്നിവയിൽ കാണുന്ന തമിഴ് ഒന്നു വേറെയായിരിക്കണം. ഇതിൽ ആദ്യത്തേതു വ്യാഖ്യാനമെന്ന അൎത്ഥത്തിലും, രണ്ടാമത്തേതു പ്രബന്ധമെന്ന അൎത്ഥത്തിലുമാണു് ഇപ്പോൾ പ്രചരിക്കുന്നതു്. പ്രബന്ധങ്ങൾ സംസ്കൃതപദബഹുലമായിട്ടാണു കാണുന്നതും.

ഞങ്ങളുടെ സൎവ്വകലാശാലയിൽ ദ്രാവിഡഭാഷകളിൽ സമാനമായി കാണുന്ന പദങ്ങൾ ശേഖരിച്ചു് ഒരു നിഘണ്ടു നിർമ്മിക്കാൻ ശ്രമിക്കുന്നുണ്ടു്. അതിനായി തമിഴ്, തെലുങ്കു്, മലയാളം, കൎണ്ണാടകം, തുളു എന്നീ ഭാഷകളിൽ കാണുന്ന 6000 ത്തോളം പദങ്ങൾ ശേഖരിച്ചുകഴിഞ്ഞിട്ടുണ്ടു്. ഇതിൽ പദങ്ങളുടെ പ്രാചീനത്വത്തെപ്പററി സംശയം ജനിക്കുമ്പോൾ മാൎഗ്ഗദർശികളായി കാണുന്നതു മലയാളവും തുളുവും ആണു്. ഈ വാസ്തവം മലയാളത്തിന്റെ പഴക്കത്തിനു മററൊരു ദൃഷ്ടാന്തമല്ലേ? ചില പദങ്ങളുടെ അൎത്ഥത്തിൽ (വെള്ളം, പണി മുതലായവ) ചെന്തമിഴിനോടാണു് മലയാളത്തിനു് അധികം യോജിപ്പു കാണുന്നതു്.

മലയാളം തമിഴിന്റെ സന്താനമാണെന്നു വാദിക്കുവാൻ പ്രേരിപ്പിച്ച ഒരു പ്രധാനസംഗതി 'ചിലപ്പതികാര' മെന്ന തമിഴ്കാവ്യത്തിന്റെ ജന്മഭൂമി കേരളമാണെന്നുള്ളതാണു്. ചേരൻചെങ്കുട്ടവനെന്ന ചേരചക്രവൎത്തിയുടെ അനുജൻ ഇളംകോവടികളാണല്ലോ അതിന്റെ കൎത്താവു്. അ

(1) സാഹിത്യചരിത്രം പീഠിക നോക്കുക.

ഗ്രന്ഥത്തിൽ ഉപയോഗിച്ച ചില പദങ്ങൾ തമിഴ്പണ്ഡിതന്മാരെ ഇപ്പോഴും അമ്പരപ്പിക്കുന്നുണ്ടെന്ന് എന്റെ സഹപ്രവർത്തകനായ ഒരു തമിഴ്വിദ്വാൻ സമ്മതിക്കുന്നുണ്ട്. ഉദാഹരണത്തിനായി 'പൊതപ്പും, ചെറുമിയും' അദ്ദേഹം എടുത്തു കാണിക്കയുമുണ്ടായി. പൊതപ്പിന്റെ അവകാശി നാം തന്നെയാണ്. ചെറുമിക്ക്—സുന്ദരിയെന്ന അർത്ഥത്തിലാണ ചിലപ്പതികാരത്തിൽ ഈ പദം പ്രയോഗിച്ചിട്ടുള്ളതു്—മുമ്പുണ്ടായിരുന്ന സൗന്ദര്യം ഇപ്പോളില്ലെന്നു വ്യസനിക്കേണ്ടതായിരിക്കുന്നു. വയലിൽ പണിയെടുക്കുന്ന ചെറുമി അംഗസൗഷ്ഠവത്തിൽ ഒട്ടും താണപടിയിലല്ലെന്നു പറയാതെയും തരമില്ല. അതിനു് 'ചെറുമ'നെന്ന ഒരു പുല്ലിംഗരൂപവും നമ്മുടെ ഭാഷയിലുണ്ടു്; തമിഴിലില്ലതാനും. ഈ ശബ്ദങ്ങൾ 'പുറനാട്ടു തമിഴാ'യി തമിഴ്വിദ്വാന്മാർ തള്ളിയിരിക്കയാണ്. 'തമിഴക'ത്തിനു പുറത്തും തമിഴ് സംസാരിക്കുന്നുവെന്നു പറയുന്നതിന് അർത്ഥമുണ്ടോ? മലയാളത്തിൽ വളരെക്കാലം പരിചയിച്ച ഇളംകോവടികൾ അവിടെ നടപ്പുണ്ടായിരുന്ന ഭാഷയിലെ ചില പദങ്ങൾ അറിയാതെ തന്റെ കാവ്യത്തിൽ ചെലുത്തിയതായിരിക്കാനാണ് അധികം എളുപ്പം. അതു സ്വാഭാവികവുമാണ്. അപ്പോൾ തമിഴല്ലാതെ മറ്റൊരു ഭാഷ കേരളത്തിൽ നടപ്പുണ്ടായിരുന്നതായി ഊഹിക്കേണ്ടിയിരിക്കുന്നു. രാജഭാഷ തമിഴായിരുന്നതുകൊണ്ടു് അക്കാലത്തു കേരളീയർതന്നെ പല ഗ്രന്ഥങ്ങളും തമിഴിലെഴുതിട്ടുണ്ടായിരിക്കാം. നാം ഇപ്പോൾ ഇംഗ്ലീഷ്ഭാഷയിലെഴുതുന്നുണ്ടല്ലോ. അതുപോലെ സംസ്കൃതം വിദ്വൽഭാഷയായി കരുതിയിരുന്ന കാലത്തു കേരളീയർ ആ ഭാഷയിലും അനവധി ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുണ്ടു്. അതുകൊണ്ടു് അക്കാലത്തെ സംസാരഭാഷ സംസ്കൃതമായിരുന്നെന്നു വാദിക്കുന്നതിൽ എത്രത്തോളം ഔചിത്യമുണ്ടു്? അത്രമാത്രമേ ഈ വാദത്തിനും പ്രാധാന്യമുള്ളൂ. സമാനപദങ്ങൾ രണ്ടിലും കാണുന്നുണ്ടെന്നുള്ള സംഗതി അങ്ങോട്ടും ഇങ്ങോട്ടും തിരിക്കാവുന്നതാണ്. തെ

ലുങ്കും കർണ്ണാടകവും തുളുവും അപ്പോൾ തമിഴിൽനിന്നുത്ഭവിച്ചതാണെന്നു സമ്മതിക്കേണ്ടതായി വരും. അങ്ങനെയൊരു വാദം ഇതുവരെ ആരും പുറപ്പെടുവിച്ചതായി അറിയുന്നില്ല.

ചിലപ്പതികാരത്തിൽ കേരളത്തെ സംബന്ധിക്കുന്ന മറെറാരു പ്രസ്താവനകൂടിയുണ്ടു്. ചെങ്കുട്ടവചക്രവത്തി നീലഗിരിയിൽ താവളമുറപ്പിച്ചിരിക്കുമ്പോൾ അദ്ദേഹത്തെ വിനോദിപ്പിക്കാനായി ഒരു കൂത്തച്ചാക്യാർ പറവൂർനിന്നു വന്നതായി ആ കാവ്യത്തിൽ കാണുന്നുണ്ടല്ലോ. തമിഴരുടെ ഇടയിൽ ചാക്യാരുമില്ല, കൂത്തുമില്ല. ഈ കലയെപ്പററി ഒരു പ്രസംഗം ചെയ്യേണമെന്നു് ആകാശവാണിവകുപ്പുകാർ എന്റെ സ്നേഹിതനായ ഒരു തമിഴ് പണ്ഡിതനോടു് ആവശ്യപ്പെട്ടപ്പോൾ 'ചിലപ്പതികാരത്തിൽ കാണുന്ന ചാക്യാരും കൂത്തും തമിഴരുടേതല്ല, മലയാളികളുടേതാണു്' എന്നു് അധികൃതന്മാരെ അറിയിക്കുകയും, അവർ എന്നെ സമീപിച്ചു വിവരങ്ങൾ കുറിച്ചെടുക്കുകയുമുണ്ടായി. ഇതിൽനിന്നു കേരളീയക്കു നൃത്തകലയിൽ അന്നുണ്ടായിരുന്ന വൈദഗ്ദ്ധ്യം വെളിവാകുന്നുണ്ടു്. ആ കല തമിഴരുടേതിൽനിന്നു ഭിന്നമായിരുന്ന ഒന്നാണെന്നും തെളിയുന്നു. ഇങ്ങനെ നിഷ്കർഷിച്ചു നോക്കുന്നതായാൽ ചിലപ്പതികാരത്തിൽ പ്രതിപാദിച്ചിട്ടുള്ള പല കാര്യങ്ങളും കേരളീയരുടേതാണെന്നു വരുന്നതാണു്. നൃത്തകലാനൈപുണ്യം ജനതയുടെ സംസ്കാരത്തിന്റെ ഒരു പരമലക്ഷ്യമാണു്. ഒരു സംസ്കാരവും കലാകൗശലവും പല നൂററാണ്ടുകളായി പ്രത്യേകമായി പരിപാലിച്ചുപോന്ന മലയാളിക്കു് ഒരു ഭാഷക്കുമാത്രം അന്യാശ്രയം വേണ്ടിവന്നുവെന്നു വിശ്വസിക്കാവുന്നതാണോ? ഇനിയും വിസ്തരിക്കുന്നില്ല. കേരളത്തിനു പ്രത്യേകമായി ഒരു സ്ഥിതിയും സംസ്കാരവും ഭാഷയും പ്രാചീനകാലത്തുതന്നെ ഉണ്ടെന്നുള്ള പരമാത്ഥം തെളിവോടുകൂടി സ്ഥാപിക്കാവുന്നതാണെന്നു വ്യക്തമായി എന്നു കരുതുന്നു.

ഈ ഭാഷയുടെ പ്രാചീനരൂപമെന്തായിരുന്നുവെന്നാണ് ഇനി ആലോചിക്കാനുള്ളതു്. ഭാഷയിലെ ആദ്യത്തെ കൃതി രാമചരിതമാണെന്നു ചില പണ്ഡിതന്മാൎക്കു് അഭിപ്രായമുണ്ടു്. അതു് തെക്കൻതിരുവിതാംകൂറിലാണു ജനിച്ചിട്ടുള്ളതു്. ആ ദിക്കിലെ ഭാഷപോലെ തമിഴും മലയാളവും കലൎന്ന ഒരു വികൃതഭാഷയാണ് അതിൽ കാണുന്നതു്. തമിഴ്‌വിദ്വാന്മാൎക്കു് അതിലെ മലയാളപദങ്ങൾ 'കീറാമുട്ടി'കളാണ്. മലയാളവിദ്വാന്മാൎക്കു് അതിലെ തമിഴ്പദങ്ങളും അതുപോലെതന്നെ വിഷമമുണ്ടാക്കുന്നുണ്ടു്. ഇരുകൂട്ടരും കൈവിട്ടപോലെയാണ് അതിന്റെ തൽകാലസ്ഥിതി. മന്ന് എന്ന പദം 'മൻറ്' എന്ന രൂപത്തിൽ പ്രയോഗിക്കുവാൻപോലും അതിന്റെ കൎത്താവു് ഒരുങ്ങിക്കാണുന്നു. അതുകൊണ്ടു് ആ അസ്ഥിവാരത്തിന്മേൽ മലയാളത്തിന്റെ പ്രാചീനരൂപം കെട്ടിയുറപ്പിക്കുന്നതു ഗുണമായി പരിണമിക്കുമെന്നു തോന്നുന്നില്ല. ഭാഷാചരിത്രകാരന്മാർ ഉലകുടെ പെരുമാൾപാട്ടു്, അഞ്ചുതമ്പുരാൻ പാട്ടു്, പയ്യൂർ പട്ടോല എന്നിവയെല്ലാം പഴയ മലയാളത്തിന്നു് ഉദാഹരണങ്ങളായി എടുത്തുകാണിക്കാറുണ്ടു്. ഇവയൊന്നും പൂൎണ്ണരൂപത്തിൽ കിട്ടിയിട്ടില്ല. പയ്യൂർ പട്ടോലയെപ്പററി ആദ്യം പ്രസ്താവിച്ച ഡോക്ടർ ഗുണ്ടർട്ടിനുപോലും കേട്ടുകേൾവിയേ ഉള്ളു. ഇവയെക്കൂടാതെതന്നെ അനവധി പാട്ടുകൾ നമ്മുടെ നാട്ടിലുണ്ടു്. അവയെ സംഭരിക്കുവാനും അച്ചടിപ്പിക്കുവാനും അധികംപേരും ശ്രമിച്ചിട്ടില്ലെന്നുള്ളതു നമുക്കു് അഭിമാനിക്കത്തക്കതല്ല. ഇനി വല്ലവരും അതിനു ശ്രമിക്കുന്നുണ്ടെങ്കിൽത്തന്നെ അവരെ പ്രോത്സാഹിപ്പിക്കുന്നതിന്നുപകരം പരിഹസിക്കുവാനാണു നമ്മുടെ ചില വിദ്വാന്മാർ ശ്രമിക്കാറുള്ളതും. ആ മനഃസ്ഥിതിയും നമ്മുടെ ഭാഷാഭിമാനത്തിനു യോജിച്ചതല്ല.

ഈവക പാട്ടുകൾ മൂന്നുതരമായി തിരിക്കാവുന്നതാണ്. അവയിൽ പഴക്കത്തിലും രീതിയിലും പ്രാധാന്യം കാളിയേപ്പററിയുള്ള തോററംപാട്ടുകൾക്കാണ്. ഇവയെ ഒരുപ്രകാര

ത്തിൽ 'നാടോടി'യെന്നു പറയാമെങ്കിലും മറെറാരുപ്രകാര ത്തിൽ അത്രത്തോളം പരന്നുകിടക്കുന്നതല്ലെന്നും പറയേണ്ടി യിരിക്കുന്നു. പാന, പാട്ടു് മുതലായ കർമ്മങ്ങൾ കഴിക്കുന്നവ രുടെ പ്രത്യേകസ്വത്തായിട്ടാണു് ഇവ ഇപ്പോൾ ഇരിക്കുന്ന തു്. അത്തരം കർമ്മികൾ എല്ലാദേശങ്ങളിലും ഉള്ളതുകൊ ണ്ടു കേരളത്തിലെല്ലായിടത്തും അവക്കു പ്രചാരമുണ്ടെന്നുള്ള തിലേക്കു തക്കമില്ല. അതുകൊണ്ടു നാടോടിയെന്ന വിശേ ഷണം തീരെ അയുക്തമാണെന്നു പറഞ്ഞുകൂടാ. അവയുടെ രചനയും നാടോടിപ്പാട്ടുകളോടു് അധികം അടുത്തുകൊണ്ടാ ണിരിക്കുന്നതു്. കാളിയെപ്പററിയുള്ള, അല്ലെങ്കിൽ അമ്മയെ പ്പററിയുള്ള, പാട്ടുകൾ അസംഖ്യമാണു്. കാളീസാഹിത്യം ഒരു വലിയ ഭണ്ഡാഗാരംപോലെയാണിരിക്കുന്നതു്. ഇതി ന്റെ ഒരു ഭാഗം തുറന്നുനോക്കിയതിന്റെ ഫലമാണു "കേരള ത്തിലെ കാളീസേവ" [1] എന്ന പേരിൽ ഞാൻ സർവ്വ കലാശാലയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ള ഗ്രന്ഥം. പാന, കളംപാട്ടു് എന്നീ രണ്ടാരാധനക്രമങ്ങ ളെ സംബന്ധിക്കുന്ന പാട്ടുകളാണിവ. ഈ തോററങ്ങ ളും [2] പാട്ടുകളും ദേശംതോറും ഭിന്നമായിട്ടാണിരിക്കുന്നതു്. എല്ലാററിന്റേയും പ്രമേയം കാളി ദാരുകനെ കൊന്ന ക ഥയാണെങ്കിലും പ്രതിപാദനം പല രൂപത്തിലായിട്ടാ ണു്. ഈ വിഷയത്തെപ്പററി അധികവിവരം അറിയേ ണമെന്നുള്ളവരെ എന്റെ മേല്പറഞ്ഞ പ്രസിദ്ധീകരണ ത്തിൽക്കൂടി ഒന്നു കണ്ണോടിക്കുവാൻ ക്ഷണിച്ചുകൊള്ളുന്നു. ഇപ്പറഞ്ഞ ആരാധനാരീതികൾ കൂടാതെ മുടിയേററു്, ചാമു ണ്ഡിതെയ്യാട്ടം, നിണവലി, പാലും വെള്ളരി എന്നിങ്ങനെ അനവധിയെണ്ണങ്ങൾ വേറെയുമുണ്ടു്. ഇവയ്ക്കെല്ലാം തോററങ്ങ

(1) Kali Worship in Kerala, vol. I

(2) ഇതിനെ സ്തോത്രത്തിന്റെ തത്ഭവമായിട്ടു ചിലർ ധരിക്കുന്നുണ്ടു്. തോ ന്നുക എന്നതിന്റെ നാമരൂപമാണു് ഈ പദം. 'രാക്ഷസരാജ, നി നക്കു് തോററം ബലാൽ.' അ. രാ.

ളുമുണ്ടു്. അവയെല്ലാം ശേഖരിച്ചു അച്ചടിപ്പിക്കുന്നതായാൽ 'കേരളത്തിലെ കാളീസേവ'യെപ്പോലെ ഒരു പത്തു ഗ്രന്ഥം പുറത്തിറക്കാവുന്നതാണു്. മാതൃകയ്ക്കായി ചില ഉദാഹരണങ്ങൾ താഴെ ചേർക്കുന്നു.

കാളിയുടെ വാഹനമായ വേതാളത്തിന്റെ വർണ്ണന:-

"മഴപോലെ പല്ലും, കൊഴുപോലെ നാവും, കന്താണി പോലെ മൂക്കും, കുണ്ടുകിണററിൽ മിന്നാംമിനുങ്ങപോലെ കണ്ണിലെ മിഴി രണ്ടും, പെരുമ്പാമ്പു കൊന്നുതൂക്കിയതുപോലെ കൈയും കാലും, ഒട്ടകത്തിന്മേൽ ഉണ്ണികടിച്ചാലെപ്പോലെ മുല രണ്ടും, താന്നോരു മുതുകിനു വിരുന്നുപോയിക്കിടക്കുന്ന വയറും, നിരന്ന പാറപ്പുറത്തു പാടവള്ളി പടന്നാലെപ്പോലെ നാരും ഞരമ്പും, ഇങ്ങനെയിരിക്കുന്ന വേതാളത്തെ"...

ഈ വർണ്ണനയുടെ തന്മയത്വം പറഞ്ഞറിയിക്കേണ്ടതില്ല. നമുക്കു പരിചിതമല്ലാത്ത വസ്തുക്കളൊന്നും ഉപമാനങ്ങളായി പ്രസ്താവിച്ചിട്ടുമില്ല. തനി മലയാളപദങ്ങൾക്കു ക്ഷാമവും കാണുന്നില്ല.

മണ്ഡോദരിയുടെ സ്വപ്നം വർണ്ണിക്കുന്നതു നോക്കുക.

"അതേതുമല്ല തോഴിമാരേ! പാലാലെ അടികഴുകി പട്ടാലെ അടിതോർത്തി വെള്ളിവിളക്കിൽ കർപ്പൂരത്തിരിയുമിട്ടു പട്ടുമെത്തമേൽ ഇമ്പനിദ്രയെക്കൊള്ളും എന്നുടെ ഭർത്താവു് ഇപ്പോൾ വെറുനിലമേ കിടന്നു ഉഴലുന്നതും കണ്ടുണർന്നേൻ തോഴിമാരെ!"

ഇങ്ങനെ പല ഭാഗങ്ങളും തോററത്തിലുണ്ടു്. വിസ്തരഭയത്താൽ ചുരുക്കുന്നു.

ഈവക പാട്ടുകൾ ശേഖരിക്കുന്നതു് എളുപ്പമല്ലെന്നു് അനുഭവംകൊണ്ടു് എനിക്കറിയാം എന്റെ സ്നേഹിതനും അയൽപക്കക്കാരനും ആയ ഒരു കുറുപ്പു് കാലക്കേട്ടു് എന്നെക്കാണിക്കാതെ ഓരോ കഴികഴിവുകൾ പറഞ്ഞു നാലഞ്ചുകൊല്ലം എന്നെ കളിപ്പിച്ചു. പിന്നെ അദ്ദേഹത്തിന്റെ മകനൊ

ചിത്രമെഴുത്തു പരിശീലിപ്പിക്കാനായി മദിരാശിക്കു കൊണ്ടു പോയി. ആ കുട്ടിയെക്കൊണ്ടു് എഴുതിപ്പിച്ചിട്ടാണു ദാരുകവധംപാട്ടിന്റെ ഒരു കൈയെഴുത്തുപ്രതി ഞാൻ സമ്പാദിച്ചതു്. ഇത്ര കഷ്ടപ്പെട്ടു ഞാൻ സമ്പാദിച്ച നിധി ലണ്ടൻ കാമ്പ്ബെൽ ഗ്ലാവിലെ പൗരസ്ത്യശാഖാമന്ദിരത്തിന്റെ ഒരു മൂലയിൽ നിർബ്ബാധമായിരിക്കുന്നതു കാണുവാനും എനിക്കു ഭാഗ്യമുണ്ടായി. (1)

ഈ തോററങ്ങളുടെ കാലം ഏതാണെന്നു തിട്ടപ്പെടുത്തി പറവാൻ പ്രയാസമാണു്. അതിനോടു ബന്ധപ്പെട്ടുനില്ക്കുന്ന "പാന"യെന്ന "കർമ്മ"ത്തിന്റെ കാര്യം നോക്കുകയാണെങ്കിൽ അതു വിഗ്രഹങ്ങൾ നിർമ്മിക്കുവാൻ തുടങ്ങിയതിന്റെ എത്രയോ മുമ്പുള്ളതാണെന്നു പറയാതെ തരമില്ല. അതിനു പാലമരമാണു് അമ്മയെന്ന സങ്കല്പത്തിന്മേൽ പാനപ്പന്തലിൽ നാട്ടുന്നതു്. ഒരു മുക്കാലിയും ചോപ്പും വാളും അതിന്റെ കീഴ്ഭാഗത്തായി വെക്കയും വേണം. ഏതുവിധമായാലും സംസ്കൃതപ്രഭാവത്തിനു മുമ്പാണെന്നു സംശയം കൂടാതെ പറയാം. നമ്മുടെ പ്രാചീനദൈവങ്ങളായ വേട്ടക്കരനെപ്പററിയും അയ്യപ്പനെപ്പററിയും പാമ്പുകളെപ്പററിയും ഇങ്ങനെ തോററങ്ങളുണ്ടു്. അവ ശേഖരിച്ചു പ്രസിദ്ധപ്പെടുത്തുവാൻ ഞാൻ ശ്രമിക്കുന്നുണ്ടു്.

ഇവി മറെറാരുതരം പാട്ടുകൾ നമ്മുടെ ശ്രദ്ധയെ അർഹിക്കുന്നതായുണ്ടു്. അവ പടപ്പാട്ടു് അല്ലെങ്കിൽ വീരഗാനങ്ങൾ എന്ന വകുപ്പിലുൾപ്പെടുന്നവയാണു്. കാളി നമ്മുടെ കളരിയിലെ പരദൈവമാണു്. പ്രാചീനസമുദായത്തിൽ മത്സരങ്ങളും രണങ്ങളും ധാരാളമുണ്ടായിരുന്നതായി ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ടു്. പരിഷ്കാരം തികഞ്ഞ ഇക്കാലത്തും നമ്മുടെ മാത്സര്യബുദ്ധിക്കു കോട്ടം തട്ടിട്ടില്ലെന്നു പറഞ്ഞുകൂടാ. അപ്പോൾ യുദ്ധവീരന്മാരെക്കുറിച്ചു ബഹുമാനം

(1) ഭാഷാഗവേഷണത്തിനു ലണ്ടനിൽ പോവുന്നതു വെറുതെയാണെന്നു പറയുന്നവർ ഈവക സൗകര്യങ്ങൾകൂടി ആലോചിക്കേണ്ടതാണു്.

വർദ്ധിക്കുന്നതും, അവരുടെ പരാക്രമങ്ങൾ വർണ്ണിക്കുവാൻ ആഗ്രഹം ജനിക്കുന്നതും, സ്വാഭാവികമാവാനിടയുണ്ടല്ലോ. ആ മനഃസ്ഥിതിയിൽനിന്നാണ വീരഗാനങ്ങളുടെ ജനനം. ആരോമൽച്ചേകവർ മുതൽ കോട്ടയത്തുതമ്പുരാൻ വരെയുള്ള വീരന്മാരുടെ രണപാടവം ഈ പാട്ടുകളിൽ, ഇന്നും പാടി കേട്ടാൽ കോൾമയിർക്കൊള്ളിക്കുന്ന വിധത്തിൽ, വിവരിച്ചിട്ടുണ്ട്.

"വടക്കൻ പാട്ടുകൾ" എന്നൊരു വലിയ സമ്പത്തു നമുക്കുണ്ട്. രീതിയുടെ സാമ്യംകൊണ്ട് ഇവയെല്ലാം ഒരേ കാലത്തുണ്ടായവയാണെന്നു ചിലർ തെററിദ്ധരിച്ചിട്ടുമുണ്ട്. ഈ പാട്ടുകളെ പുത്തൂരം (1) പാട്ടുകളെന്നും, തച്ചോളിപ്പാട്ടുകളെന്നും, രണ്ടായി തരംതിരിക്കാവുന്നതാണ്. പുത്തൂരംപാട്ടുകൾക്കു പഴക്കം കൂടും. കേരളത്തിൽ രാജകുടുംബങ്ങൾ ഉണ്ടാകുന്നതിനു മുമ്പാണ് അവയുടെ കാലം. തച്ചോളിപ്പാട്ടുകൾ അവയ്ക്കുശേഷം ഒരു 300 കൊല്ലം കഴിഞ്ഞിട്ടാണ്. അപ്പോഴേക്ക സാമൂതിരിരാജാവ്, കടത്തനാട്ടു തമ്പുരാൻ, ചിറയ്ക്കൽ രാജാവ് എന്നീ സ്വരൂപികൾ സ്ഥിരപ്രതിഷ്ഠന്മാരായിരിക്കുന്നു. തച്ചോളിത്തറവാട്ടിൽ(2)പ്പെട്ട വീരന്മാരാണ് ഈ പാട്ടുകളിലെ നായകന്മാർ. അവരിൽ അഗ്രഗണ്യൻ ഒതേനക്കുറുപ്പുമാണ്. ഒതേനന്റെ പരാക്രമങ്ങൾക്കു കണക്കില്ല. ചിറയ്ക്കൽ മുതൽ ചാവക്കാട്ടുവരെ ആ വീരൻ എത്തിയതായി പാട്ടുകളിൽനിന്നും ഊഹിക്കാവുന്നതാണ്. കേരളത്തിലെ റോബിൻ ഹുഡ് (3) എന്ന ഒരു ബഹുമതി ലോഗൻ (4) ഈ വീരകേസരിക്കു കല്പിച്ചുകൊടുത്തിട്ടുണ്ട്. ആ മഹാൻ ജീവിച്ചിരിപ്പുണ്ടെങ്കിൽ ആ ബഹുമതി നന്ദിപൂർവം തിരസ്കരി

(1) പുത്തൂരംവീട്ടിൽ ജനിച്ച ആരോമൽച്ചേകവരും ഉണ്ണിയാർച്ചയുമാണല്ലോ അവയിൽ കളിയാടുന്നതു്.

(2) ഇതൊരു വൎഗ്ഗപ്പേരാണെന്നു ചിലർ പറയുന്നുണ്ട്.

(3) ഇംഗ്ലണ്ടിലെ ഒരു തസ്കരപ്രമാണി

(4) മലബാർ മാന്വലിന്റെ കർത്താവു്

കുമായിരുന്നു. ഒതേനനും തസ്കരവൃത്തിയുമായി യാതൊരു ബന്ധവുമുള്ളതായി പാട്ടുകളിൽ നിന്നോ ഐതിഹ്യങ്ങളിൽ നിന്നോ അറിയുന്നില്ല. എന്നുമാത്രമല്ലാ, നിസ്സഹായരായവൎക്കു വേണ്ടി രാജാവിനോടും മല്ലിടാൻ തയ്യാറായിരുന്ന ഒരു പരോപകാരിയും ത്യാഗിയുമായിട്ടാണു പാട്ടുകളിൽ ആ നായർപ്രമാണി കളിയാടുന്നതു്. വെള്ളക്കാൎക്കും ആ രണവീരൻെറ കൈമിടുക്കറിവാനിടയായിട്ടുണ്ടു്. പടവെട്ടി പല പ്രഭുക്കന്മാരേയും ആ പുരുഷകേസരി കീഴടക്കീട്ടുമുണ്ടു്. എതിരാളി മരിച്ചാൽ അയാളുടെ സ്വത്തു ജയിച്ചവൻ കീഴടക്കുന്ന പതിവു് അന്നും ഇന്നും ഉള്ളതാണു്. ഈ സംഗതിയായിരിക്കണം ആ വീരാഗ്രണിയെ റോബിൻഹുഡിനോടുപമിക്കുവാൻ നമ്മുടെ ലോഗൻ സായ്പിനെ പ്രേരിപ്പിച്ചതു്. ഈ ഘട്ടത്തിൽ ലോകപരാക്രമിയായ അലക്സാണ്ടരോടു് ഒരു കവൎച്ചക്കാരൻ പറഞ്ഞ പരമാൎത്ഥം ഓൎമ്മ വരുന്നു. കവൎച്ച ചെയ്ത കുററത്തിനു് ഒരുത്തനെ ഭടന്മാർ പിടിച്ചു് അലക്സാണ്ടരുടെ മുമ്പാകെ ഹാജരാക്കിയപ്പോൾ "താൻ മാനമായി കാലക്ഷേപം ചെയ്യാതെ, എന്തിനാണു് ഇങ്ങനെ ആളുകളുടെ സ്വത്തു കവൎച്ചചെയ്യാൻ നടക്കുന്നതു്?" എന്നു് ആ മഹാൻ ചോദിച്ചു. അതിനു കവൎച്ചക്കാരൻ, "ഞാൻ ചില്ലറ സ്വത്തുക്കളെ മാത്രമേ അപഹരിക്കാറുള്ളു. അങ്ങു വലിയ രാജ്യങ്ങളാണു കൊള്ള ചെയ്തുപിടിക്കുന്നതു്. അപ്പോൾ എന്നെക്കാൾ വലിയ കവൎച്ചക്കാരനല്ലേ അങ്ങു്?" എന്നു മറുപടി പറകയുണ്ടായി. പരാക്രമികൾ ജീവിക്കുന്നതു യുദ്ധംകൊണ്ടും മത്സരംകൊണ്ടുമാണു്. അതിലുണ്ടാകാവുന്ന അഴിമതികൾക്കെല്ലാം അവരെല്ലാവരും അപരാധികളുമാണു്. അതിൽ കവിഞ്ഞതായ അക്രമങ്ങൾ ഒന്നും ഒതേനൻ ചെയ്തിട്ടില്ല. ഈ പ്രകൃതവും തൽക്കാലം നില്ക്കട്ടെ.

ഈ പാട്ടുകളിൽ വിളയാടുന്ന തനി മലയാളിത്തം ഏതൊരു കേരളീയനെയാണു് ആനന്ദനൃത്തംചെയ്യിക്കാത്തതു്? "കുന്നത്തിലുംകൊന്ന പൂത്തപോലെ" കണ്ണിനെ മയക്കുന്ന

വീരന്മാർ അന്നുണ്ടായിരുന്നുവെങ്കിൽ "ഇരുട്ടത്തു് കളിമിന്നും കുട്ടിമാണി"കളും "പുത്തൻ പരിച പോൽപൂഞ്ചൊണങ്ങുള്ള" പൂമേനിയുള്ളവരും അന്നു സുലഭമായിരുന്നു. "തണ്ടാരും വണ്ടും ചന്ദനം" കൂടാതെതന്നെ വർണ്ണന 'പാട്ടു'കളെഴുതുന്നവർക്കു സാദ്ധ്യമായിരുന്നു. "പച്ച മീൻ കണ്ട പരുന്തി"ൻെറ മനോഭാവമായിരുന്നു അന്നത്തെ നായകന്മാർക്കു നായികമാരെ കണ്ടാൽ ഉണ്ടായിരുന്നതു്. "ആകാശം ചൂണ്ടിയെറിഞ്ഞ കച്ച" താഴത്തുവരുന്നതിനുമുമ്പു് അരയിൽ ചുററുവാൻ കഴിഞ്ഞിരുന്ന അഭ്യാസികളും അന്നു് അപൂർവ്വമായിരുന്നില്ല. വടക്കൻ പാട്ടുകൾ ഇപ്പോൾ പലക്കും പരിചിതമാകയാൽ ഉദാഹരണങ്ങൾകൊണ്ടു പ്രസംഗം നീട്ടുന്നില്ല. കേരളീയരുടെ ചരിത്രം, യുദ്ധവൈദഗ്ദ്ധ്യം, കല്യാണച്ചടങ്ങുകൾ, അവക്കു പൊതുവേയുണ്ടായിരുന്ന സംസ്കാരം, സർവ്വോപരി മലയാളഭാഷയുടെ കലൎപ്പില്ലാത്ത പകിട്ടു്, ഇവയെല്ലാം സൂക്ഷിച്ചുവെച്ചിട്ടുള്ളതു് ഏതിലാണെന്നു ചോദിച്ചാൽ അതു് ഈ വക നാടോടിപ്പാട്ടുകളിലാണെന്നു ഞാൻ ക്ഷണാൽകൂടാതെ പറയും. ഇവയിലടങ്ങിയ പദസമൃദ്ധി കണ്ടറിയുവാൻ ക്ഷമയില്ലാത്ത നാം മലയാളഭാഷയുടെ പദദാരിദ്ര്യത്തെപ്പററി വൃഥാ വ്യസനിക്കുന്നു. ഒരുകാലത്തു നടപ്പായിരുന്ന എത്ര മലയാളപദങ്ങൾ നാം വിട്ടുകളഞ്ഞു് അവയ്ക്കായി സംസ്കൃതത്തിൻെറ ദാസ്യം സ്വീകരിച്ചു: "കുഞ്ഞിമ്മീടി"ന്നു ഭംഗി പോരാഞ്ഞിട്ടല്ലേ 'മുഖ'ത്തിനെ നാം കടം വാങ്ങിയതു്? നമ്മുടെ ശബ്ദകോശങ്ങളിലൊന്നും കാണാത്ത എത്ര മൊഴികൾ ഇവയിൽ ആയിരക്കണക്കായി കിടക്കുന്നു? അവയെ ആദരിക്കുവാനുള്ള അഭിമാനം മലയാളികൾക്കില്ലെന്നോ? ഈവക പാട്ടുകളും ഇവയിൽ കാണുന്ന അപൂർവ്വപദങ്ങളുടെ അർത്ഥവും അറിയുന്നവർ ഇപ്പോൾ കുറഞ്ഞുവരികയാണു്. എൻെറ ഒരനുഭവം പറയാം.

"അങ്കം വെട്ടിയാലേ ചേകോരാവൂ,
പൂണുലിട്ടാലേ നമ്പൂരിയാവൂ,

മംഗല്യം അണിഞ്ഞാലേ നാരിയാവൂ,
പുലസ്യം അണിഞ്ഞാലേ നായരാവൂ."

ആരോമൽച്ചേകവരെപ്പററിയുള്ള പാട്ടിൽ ഇങ്ങനെയൊരു ഭാഗം കണ്ടെത്തിയപ്പോൾ, അങ്കവും പൂണൂലും മംഗല്യവും പോലെ സുഗമമായില്ല പുലസ്യം എന്ന പദം. പഴയ പദമാണെങ്കിൽ "സ്യം" അതിനു യോജിക്കുന്നതുമില്ല. കേരളത്തിലെ പല പണ്ഡിതന്മാരോടും എഴുതി ചോദിച്ചിട്ടും അതിൻെറ ശരിയായ അർത്ഥം കിട്ടിയില്ല. അണിയുക എന്ന ക്രിയ അടുത്തു കാണുന്നതുകൊണ്ട് ആഭരണങ്ങൾ വല്ലതും ആയിരിക്കുമോ എന്നു സംശയിച്ചു. അതു വിശ്വസൂചകമായിരിക്കുകയും വേണം. ഇങ്ങനെ മൂന്നുകൊല്ലം കഴിഞ്ഞപ്പോഴാണു പയററിയുന്ന ഒരു 'കുരുക്കളെ' തലശ്ശേരിയിൽവെച്ചു കാണാനിടയായതു്. അദ്ദേഹത്തോടു ചോദിപ്പോൾ "നായന്മാൎക്കു പണ്ടു നാടുവാഴികൾ കൊടുത്തിരുന്ന ഒരു തരം പട്ടാണതെ"ന്നു പറഞ്ഞുതരികയുണ്ടായി. പയററു പൂൎത്തിയായാൽ നാടുവാഴിയെക്കണ്ടു തൻെറ 'മെമിടുക്കു' കാണിക്കുകയെന്ന ഒരാചാരം പണ്ടു നായന്മാരുടെ ഇടയിലുണ്ടായിരുന്നു. അതു കണ്ടു തൃപ്തിപ്പെട്ടതിനുശേഷം അയാൾക്കു് എന്നും ധരിക്കാനായി നാടുവാഴി കൊടുക്കുന്ന പട്ടാണു പുലച്ചം (പുലസ്യമല്ല). അയാളുടെ 'മേന്മ'യറിയിക്കുന്ന ഒരു മുദ്രയായിരുന്നു അതു്. ഇത്തരം പട്ടു കെട്ടി പരാക്രമം കാണിച്ചു നടന്നവരായിരുന്നു പണ്ടത്തെ നായന്മാർ. ഇപ്പോഴുള്ള നായന്മാരോ, അതിൻെറ അൎത്ഥംകൂടി അറിയാതെ കഴങ്ങുന്നവരാണു്! നമ്മുടെ സ്ഥിതിക്കു വന്ന വ്യത്യാസം നോക്കുക!

"വീരഗാനങ്ങൾ" എന്ന ശാഖയിൽ വടക്കൻപാട്ടുകൾ മാത്രമേ ഉള്ളു എന്നു തെററിദ്ധരിക്കരുതു്. വടക്കൻ പാട്ടുകളുടെ രംഗം പ്രധാനമായി കടത്തനാടാണു്. വള്ളുവനാടും ഒരുകാലത്തു വീരന്മാരുടെ വിളഭൂമിയായിരുന്നു. വള്ളുവക്കോനാതിരിയുടെ "ചാവേർപ്പട" സാമൂതിരിയെ വളരെക്കാലത്തേക്കു ശതകം ചൊല്ലിച്ച ഒരു കൂട്ടരായിരുന്നു. വള്ളുവക്കോ

നാതിരിയിൽനിന്നു് മാമാങ്കാധിപത്യം (കൊ. വ. 9-ാം നൂററാണ്ടിലാണെന്നു തോന്നുന്നു) സാമൂതിരി കൈക്കലാക്കിയതോടുകൂടി വള്ളുവക്കോൻ അതിനുശേഷമുള്ള മാമാങ്കത്തിനൊക്കെ "ചാവേരെ" അയയ്ക്കുക എന്നൊരേർപ്പാടു തുടങ്ങി. കുന്നലക്കോനെ ജയിക്കാനുള്ള കരുത്തു തനിക്കില്ലാതായി. എന്നാൽ മാമാങ്കം ഒരെതിർപ്പും കൂടാതെ നടക്കുന്നതു് വള്ളുവക്കോനാതിരിമാക്കു വലിയ പോരായ്മയായും തോന്നി. അതുകൊണ്ടു് ഒരു കയ്യാങ്കളി നടന്നതിനുശേഷമേ മാമാങ്കം നടത്താവൂ എന്നൊരുദ്ദേശത്തിന്മേലായിരുന്നു ചാവേരെ അയച്ചിരുന്നതു്. സാമൂതിരി നിലപാട്ടുതറയിൽ കയറിയാൽ ചാവേർ ആർത്തു വിളിച്ചടുക്കും. 100 പേർ പോകണമെന്നായിരുന്നു നിശ്ചയം. പതിപ്പത്തുപേരായി ഇവർ ഓരോ ദിവസവും എതിർക്കും. അവരെല്ലാവരും നല്ല അഭ്യാസികളായിരുന്നതിനാൽ സാമൂതിരിയുടെ ആൾക്കാരെ ആയിരക്കണക്കായി കൊന്നേ അവർ ചാകയുള്ളൂ. ഇങ്ങനെ ചാവേർപ്പട പല പന്തീരാണ്ടുകളായി മുടങ്ങാതെ നടന്നിട്ടുണ്ടു്. ആ വീരന്മാരെപ്പററി അവരുടെ ശിഷ്യപരമ്പരയും നാട്ടുകാരും അനവധി പാട്ടുകളും ഉണ്ടാക്കീട്ടുണ്ടു്. പ്രസ്തുതനിധി ഇപ്പോൾ പുള്ളുവന്മാരുടെ കൈവശമാണിരിക്കുന്നതു്. "പടപ്പാട്ടു്" ചൊല്ലാൻ പറഞ്ഞാൽ തന്റെ വീണകൊണ്ടു ശ്രുതി പിടിച്ചു് ഒരിഴഞ്ഞമട്ടിൽ, പുള്ളുവൻ നീട്ടിപ്പാടും. അക്ഷരങ്ങളുടെ "രൂപം" അവനും നമുക്കും ഉണ്ടാകയില്ല. വളരെ കഷ്ടപ്പെട്ടതിനുശേഷം രണ്ടു പാട്ടുകൾ (ഒന്നു വട്ടോളി കണ്ടർ (ണ്ട) മേനോനെപ്പററിയും, (1) മററതു ചന്തുണ്ണിയെപ്പററിയുമാണു്) ശേഖരിക്കാൻ സംഗതിയായി. അവയ്ക്കു പാഠശുദ്ധി കുറവാകയാൽ ഇവിടെ മാതൃക കാണിക്കാൻ ഉദ്ധരിക്കുന്നില്ല.

(1) പരിഷത്തു് ത്രൈമാസികം ഏഴാം പുസ്തകം 450-ാം പേജ് മുതൽ "മാമാങ്കപ്പാട്ടു്" എന്ന തലക്കെട്ടിൽ ചേർത്തിരിക്കുന്ന "വട്ടൊണ്ണൊ വീട്ടു വാഴും കണ്ടർ മേനോ"നെപ്പററിയുള്ള പഴയ പാട്ടു തന്നെയല്ലേ ഇതു്? (പ്രസാധകർ)

അധികം താമസിക്കാതെ ഈ വകുപ്പിൽ കുറെ പാട്ടുകൾകൂടി ശേഖരിച്ചു് ഒരു പുസ്തകമാക്കി അച്ചടിപ്പിക്കേണമെന്നു മോഹമുണ്ടു്. ഈ ഇനത്തിലുൾപ്പെടുന്ന പാട്ടുകളുടെ എണ്ണവും ചില്ലറയാണെന്നു തോന്നുന്നില്ല. കൈരളിയുടെ ഈ കലവറ തുറക്കുവാൻ വൈകുന്നതായാൽ അകത്തുള്ള ഉരുപ്പടികൾ ഇനിയും തേഞ്ഞുമാഞ്ഞു പോകാനിടയുണ്ടു്.

നാം കുറേ തെക്കോട്ടു പോകുന്നതായാൽ പല പാട്ടുകളും കിട്ടാനിടയുണ്ടെന്നു ശ്രീമാൻ സി. പി. ഗോവിന്ദപ്പിള്ളയുടെ "പഴയപാട്ടുകൾ" ഒന്നാംഭാഗം വിളിച്ചു പറയുന്നുണ്ടു്. ആ ഗ്രന്ഥത്തിന്റെ രണ്ടാംഭാഗം കാണ്മാൻ കൈരളിക്കു നമുക്കും ഭാഗ്യമുണ്ടായില്ല. അദ്ദേഹം ശേഖരിച്ച പാട്ടുകളും കൈമറഞ്ഞുപോയി. അദ്ദേഹത്തിനെ പ്രോത്സാഹിപ്പിക്കാനുള്ള ഭാഷാഭിമാനം നമുക്കുണ്ടായിരുന്നുവെങ്കിൽ ഈ ദുരവസ്ഥയെപ്പററി ദുഃഖിക്കേണ്ടിവരികയില്ലായിരുന്നു. അദ്ദേഹം ശേഖരിച്ച പാട്ടുകളിൽ "ഇരവിക്കുട്ടിപ്പിള്ളപ്പോർ" അഗ്ര്യസ്ഥാനം വഹിക്കുന്നുണ്ടു്. വടക്കൻപാട്ടുകളിൽ കാണുന്ന വീരന്മാരോടു കിടപിടക്കുന്ന ഒരു മഹാഗംഭീരനാണു് തെക്കൻ തിരുവിതാംകൂറിന്റെ അഭിമാനസ്തംഭമായ ഇരവിക്കുട്ടിപ്പിള്ള. ചരിത്രകാരന്മാരെ വിഷമിപ്പിച്ചിട്ടുള്ള പല സംഭവങ്ങളും ഈ പാട്ടു വിശദമാക്കുന്നുണ്ടു്. ഇതു മുഴുവനും പ്രസിദ്ധ സാഹിത്യകാരനായ ശ്രീമാൻ ശൂരനാട്ടു കുഞ്ഞൻ പിള്ളയുടെ സഹായത്താൽ എനിക്കു കിട്ടീട്ടുണ്ടു്. മലയാള വകുപ്പിൽ അതിനെപ്പററി ഗവേഷണം നടത്തുകയും ചെയ്തിട്ടുണ്ടു്. (1) തിരുമലനായ്ക്കൻ തിരുവിതാംകൂറിനെ ആക്രമിച്ചപ്പോൾ മധുരപ്പടയെ എതിർത്തു്, തന്റെ കൂട്ടത്തിലുള്ളവരുടെ ചതിപ്രയോഗത്താൽ വീരസ്വർഗ്ഗം പ്രാപിച്ച മഹാനാണു് ഇരവിക്കുട്ടിപ്പിള്ള. (2)

(1) ശ്രീമതി എം. പി. ഭദ്രമ്മ, ബി. എ. (ഓണേഴ്സ്) ആണു് ഈ കൃത്യം പ്രശസ്തമായി നിർവ്വഹിച്ചിട്ടുള്ളതു്.

(2) ഈ പാട്ടിന്റെ ഒരു സംഗ്രഹം, മഹാകവി ഉള്ളൂർ, പരിഷത്ത് ത്രൈമാസികത്തിൽ (9-ാം വാല്യം ഒന്നാം ലക്കം) പ്രസിദ്ധം ചെയ്തിട്ടുണ്ടു്.

ഇനിയും എൻെറ പ്രസംഗം നീട്ടി നിങ്ങളുടെ ക്ഷമ പരീക്ഷിക്കുന്നില്ല. മേൽ വിവരിച്ച തരത്തിലുള്ള നാടോടിപ്പാട്ടുകളാണ് മലയാളത്തിൻെറ പഴയ സമ്പാദ്യമെന്നുള്ളതു് ഒരു വിധം വ്യക്തമായി എന്നു കരുതുന്നു. ഭാഷയിൽ മണിപ്രവാളം നടപ്പായതിനുശേഷവും ഈ "പാട്ടു പാരമ്പര്യം" വിട്ടുപോകയുണ്ടായില്ല. പുതുമോടികൾ വരുമ്പോൾ പഴയമട്ടുകൾ പിൻവാങ്ങി നില്ക്കാറുണ്ടല്ലോ. അങ്ങനെ ഒന്നു തള്ളി നില്ക്കുക മാത്രമാണ് കുറേക്കാലത്തേക്കു പററിയതു്. അവ കൈകാര്യം ചെയ്യുന്നവരുടെ തരവും മാറി. മേലെപ്പടിയിൽ മണിപ്രവാളവും താഴത്തെപ്പടിയിൽ പാട്ടുകളും ഇങ്ങനെ അകന്നുകൊണ്ടു രണ്ടും ഒഴുകിത്തുടങ്ങി. നാളതുവരെ രണ്ടു പ്രവാഹവും ഇടവേറില്ലാതെ നിലനിന്നുപോന്നിട്ടുണ്ടു്. കണ്ണശ്ശനും എഴുത്തച്ഛനും "കവി പാടാൻ" പാട്ടുകളെ ആശ്രയിക്കാനുള്ള കാരണം കൈരളിയുടെ പഴയ രൂപത്തിൽ അവയ്ക്കുണ്ടായിരുന്ന കൌതുകമല്ലയോ എന്നു ഞാൻ സംശയിക്കുന്നു. മണിപ്രവാളം പരിഷ്കാരമായി വലിയവർ ഗണിച്ചുതുടങ്ങിയപ്പോൾ എഴുത്തച്ഛനും മററും അതിനെയും മാനിച്ചുവെന്നേയുള്ളു. കുഞ്ചനും ആ പാരമ്പര്യം പുലർത്തിവന്നു.

അതിനുശേഷമാണ് പാട്ടുകളുടെ ശനിദശ ആരംഭിച്ചതു്. പക്ഷെ, കേരളീയരിൽ ഒരു വർഗ്ഗം—അതായതു നിരക്ഷരകുക്ഷികളും, എന്നാൽ മലനാടിൻെറ പഴയ മേന്മയിൽ മാനം കൊണ്ടവരും ആയ പാവങ്ങൾ—അവയെ മുറുകെപ്പിടിച്ചു; കരളിലുറപ്പിച്ചു; ഒടുവിൽ, ഏററവാങ്ങാനൊരുങ്ങിയവരെ ഏല്പിച്ചു. ഇങ്ങനെ കൈമാററം ചെയ്യുപ്പോൾ അപ്പഴപ്പോഴായി കുറേയെണ്ണം കൊഴിഞ്ഞു പോയിട്ടുണ്ടു്. ഇനിയെങ്കിലും ഈ വീഴ്ചകൂടാതെ, കാരണവന്മാരുണ്ടാക്കിത്തന്ന കൈമുതൽ കളയാതെ, കൂട്ടിവെക്കുവാനുള്ള വകതിരിവും ആത്മാഭിമാനവും നമുക്കു വളൎന്നുവരട്ടെ.

കുപ്പുകൈ!

# ജനകീയഗാനങ്ങൾ

(സി. കെ. അപ്പുക്കുട്ടിഗുപ്തൻ)

"ജനകീയഗാനത്തെ സാഹിത്യാവിഷ്കരണത്തിന്റെ ഏററവും മാനുഷമായ രൂപം എന്നു വിളിക്കാം. അതു തികച്ചും ജനങ്ങളുടെ ഗാനമാണ്. ലേഖനകലയുടെ പ്രാദുർഭാവത്തിനു മുമ്പ്, ഗായകൻ, തന്നെക്കുറിച്ചുള്ള ചിന്ത തെല്ലുമില്ലാതെ മനുഷ്യസമുദായത്തിനുവേണ്ടി സംസാരിച്ചപ്പോൾ സ്വാന്തർല്ലീനമായ സാഹിത്യവാസനയിൽനിന്നു പൊട്ടിപ്പുറപ്പെട്ടതാണതു്" എന്നത്രെ ജോർജ് ബാരോ എഴുതിയ "Ballads of All Nations" എന്ന കൃതിയുടെ അവതാരികയിൽ ബ്രിംലി ജോൺസൺ പ്രസ്താവിക്കുന്നതു്. "വിലപ്പെട്ടം സാൽവ പുതജ്ഞമാഢ്യൻ" തൊട്ടു വെറും കര്സ്വാസ്ഥികബന്ധം'കൊണ്ടു തണുപ്പു മാറുന്ന കൃഷീവലൻവരെയുള്ള ഓരോരുത്തരേയും ഒരുകാലത്തു പുളകംകൊള്ളിച്ചിരുന്നവയാണ് ഇപ്പാട്ടുകൾ. ഏതു നാടിന്റെ സാഹിത്യവും അതിന്റെ തുടക്കത്തിൽ ഇത്തരം സനാതനഗാഥകൾകൊണ്ടാണ് ആസ്വാദയിതാക്കളെ ആനന്ദിപ്പിച്ചുപോന്നിട്ടുള്ളതു്. ദൌർഭാഗ്യവശാൽ ഇടക്കാലത്തുവെച്ച് അവ മറക്കപ്പെട്ടു എന്നുമാത്രം.

ഇംഗ്ലീഷിൽ ഇവയെ "ബാലഡ്സ്" എന്നു വിളിക്കുന്നു. നൃത്തംചെയ്യുക എന്ന അർത്ഥത്തിലുള്ള "ബാല്ലരെ" (1) എന്ന ലത്തീൻ വാക്കിൽനിന്നു നിഷ്പന്നമായതുകൊണ്ടു നൃത്താനുവിധായിയായ ഗാനം എന്നായിരുന്നു ഈ ശബ്ദത്തിന്റെ പ്രാചീനാർത്ഥമെന്നു ഫ്രാങ്ക് സിഡ്ജ്‌വിക് പ്രസ്താവിക്കുന്നു. പിന്നീടതു ഭാവഗാഥ എന്നോ പ്രേമഗീതം എന്നോ അർത്ഥായി മാറി. കായികയത്നങ്ങളുടെ ഭാരത്തെ ലഘൂകരിക്കാൻവേണ്ടി

(1) Ballare

അതോടൊപ്പമോ അതിനെത്തുടർന്നോ ഗാനവും നൃത്തവും ചെയ്യുക എന്ന സാർവ്വത്രികമായ സമ്പ്രദായത്തിൽ നിന്നാവാം ഇതു ജന്മമെടുത്തതെന്നു് അദ്ദേഹം അഭ്യൂഹിക്കുന്നു.

കഥാനുകഥനപരമായ ഈ ഗാനങ്ങൾക്കു ശ്രുതികൾക്കെന്നപോലെ, കേവലം വാചികമായ ഒരു പാരമ്പര്യമാണുണ്ടായിരുന്നതു്. ഒട്ടേറെ വർഷങ്ങളോളം ഒരാളിൽനിന്നു മറ്റൊരാളിലേക്കായി അവയങ്ങനെ പകർന്നുപോന്നു. അതുകൊണ്ടു് അവയുടെ കർത്തൃത്വം അപരിച്ഛേദ്യമായിപ്പോയി.

൧൮൨൭-ൽ, തന്റെ എഴുത്തുകളിലൊന്നിൽ, കൂപ്പർ പറയുകയാണു്:— "ബാലഡ് ഈ നാട്ടിന്നു പ്രത്യേകമായ ഒരുതരം കവനവിശേഷമാണെന്നു ഞാൻ വിശ്വസിക്കുന്നു....ലാളിത്യവും ലാഘവവുമാണു് അതിന്റെ സവിശേഷതകൾ." കൂപ്പറുടെ നാട്ടു്, ഒരു യഥാർത്ഥകവിയുടേതുപോലെ, ലോകംതന്നെയാണെങ്കിലേ അദ്ദേഹത്തിന്റെ അഭിപ്രായത്തിലെ ആദിമഭാഗത്തോടു യോജിക്കാൻ സാധിക്കൂ എന്നു ഞാൻ പറയേണ്ടതില്ലല്ലോ.

"ജനകീയഗാനങ്ങളിൽ അനപേക്ഷിതമൊ അയഥാർത്ഥമൊ ആയ യാതൊന്നിന്നും സ്ഥാനമില്ല. ബഹിരാഡംബരങ്ങളെ ബഹുമാനിക്കാത്ത സ്വഭാവമാണു് അവയുടേതു്" എന്നു ഗ്രിം അഭിപ്രായപ്പെടുമ്പോൾ, "ജനകീയഗാഥ അകൃത്രിമവും വിഷയാധിഷ്ഠിതവുമായിരിക്കണം; കഥാനുകഥനത്തിൽ അതു ഭഗ്നക്രമമോ കർതൃവികാരനിഷ്ഠമോ ആയിക്കൂട. അലങ്കാരംകൂടാതെതന്നെ അനുഭൂതിയുടെ ഉറവിടമായിരിക്കണം അതു്" എന്നു ഫെർഡിനാൻറ വുൾഫ് സിദ്ധാന്തിക്കുന്നു.

മിൽട്ടനും അഡിസനും, ജോൺസനുപോലും, ബാലഡ് എന്നാൽ കേവലഗാനംതന്നെയായിരുന്നു എന്നാണു സിഡ്ജ്‌വിക് പ്രസ്താവിക്കുന്നതു്. കഥാനുകഥനാത്മകമോ ഭാവപ്രവണമോ ആയ ഒരു സാർവ്വജനീനഗാനം എന്നാണു് അതിനു കല്പിച്ചുകാണുന്ന മറ്റൊരർത്ഥം.

ഇവിടെ ഒരു പ്രശ്നം പുറപ്പെടുന്നു: ഇതു ജനങ്ങളുടെ ഗാനമോ ജനങ്ങൾക്കുവേണ്ടിയുള്ള ഗാനമോ എന്നു്. വാസ്തവത്തിൽ ഇതു രണ്ടും രണ്ടുതന്നെയാണു്. ഒടുവിലത്തേതു് ഇനിയും എഴുതപ്പെടാവുന്നതാകുന്നു. ഒന്നാമത്തേതാണെങ്കിലോ ഇന്നൊരു നഷ്ടപ്പെട്ട കലയായി തീൎന്നിരിക്കുന്നു.

ജനങ്ങളുടെ കവിത എന്നാലെന്തു്? നമുക്കു പൎയ്യാലോചിക്കുക. അതിനെക്കുറിച്ചു രണ്ടു സിദ്ധാന്തങ്ങൾ കാണപ്പെടുന്നുണ്ടു്. ഒന്നിതാണു്: ഓരോ രാഷ്ട്രവും, അഥവാ ഓരോ ജനതയും, അതിന്റെ സ്വാഭാവികമായ പുരോഗതിക്കിടയിൽ സൎവ്വസമവേതമായ ഒരു ഘടനാവിശേഷം എന്നിങ്ങനെ വിവരിക്കപ്പെടാവുന്ന ഒരു പ്രഘട്ടകത്തിലെത്തുന്നു. ആ ഘട്ടത്തിൽ വികാരങ്ങൾ വൎഗ്ഗവിഭേദങ്ങളാൽ വിഭജിക്കപ്പെട്ടിട്ടില്ല. അപ്പോൾ, ആ സമഷ്ടി പ്രായോഗികദൃഷ്ടിയിൽ ഒരു വ്യഷ്ടിയായിത്തീരുന്നു. ഈ കവിത തത്താദൃശമായ ഒരു സമഷ്ടിയുടെ സൃഷ്ടിയാവാനേ വഴിയുള്ളൂ. അതിന്റെ കഥാകഥനസ്വഭാവം അത്തരത്തിലുള്ള ഒന്നത്രെ. തീൎച്ചയായും അതു കലാനിയമങ്ങളാൽ നിയന്ത്രിതമായ കവിതയ്ക്കു മുമ്പുണ്ടായതായിരിക്കണം. അതുകൊണ്ടു് ഓരോ ജനകീയഗാനത്തിനും സവിശേഷമായ ഒരു സമവേതസ്വഭാവമാണുണ്ടായിരിക്കുക എന്നും, അതൊരിക്കലും വ്യക്തിഗതമായ സ്വരൂപയോഗ്യതയുടെ ആവിഷ്കരണമാകയില്ലെന്നും പ്രൊഫസർ ചൈൽഡ് അഭിപ്രായപ്പെടുന്നു. വിഷയിപ്രാധാന്യത്തിന്റേയും സ്വാത്മാഭിമുഖ്യത്തിന്റേയും അഭാവമാണു് ഓരോ ജനകീയഗാനത്തിന്റേയും വ്യാവൎത്തകധൎമ്മം എന്നാണു് അദ്ദേഹത്തിന്റെ പക്ഷം. ആപാതത്തിൽ ഭിന്നമെന്നു തോന്നാമെങ്കിലും ഇതേ ആശയംതന്നെയാണു് ഗ്രിമ്മിന്നുമുള്ളതു്. "ഓരോ ജനതയല്ല, ഓരോ ആൾതന്നെയാണു് അവയെ സംഗ്രഥിച്ചിട്ടുള്ളതെങ്കിലും അതിൽ ഗ്രഥയിതാവിന്നു് ഒരു ഗണനയുമില്ല. അവയുടെ അജ്ഞാതകൎത്തൃത്വം ഒരിക്കലും ഒരു യാദൃച്ഛികസംഭവമല്ല. അതിന്നു മതിയായ കാരണങ്ങളുണ്ടു്."

ഇനി മററൊരുതരം വിമർശകന്മാരുണ്ടു്. അവരെ സമഷ്ടിപ്രതിവാദികൾ, അഥവാ കലാധർമ്മാവലംബികൾ (2) എന്നു വ്യപദേശിക്കുന്നു. ജനകീയഗാനങ്ങൾ ഗാനോപജീവികളുടേയും കുശീലവന്മാരുടേയും വിഭിന്നകാലഘട്ടങ്ങളിലേ നിർമ്മിതികളാണെന്നും, "മുഖാന്മുഖ"മായ വിനിമയത്തിന്നു തികച്ചും വിധേയമായിരുന്നതുകൊണ്ടു് അവ സംഖ്യാതിഗമായ പാഠഭേദങ്ങൾക്കു പ്രവേശമരുളുന്നു എന്നുമാണു് അവരുടെ വാദത്തിന്റെ ചുരുക്കം.

വീരചരിതങ്ങളിൽനിന്നു ജനഹൃദയത്തിന്നു കൈവന്ന പ്രചോദനം ഗാനമായി രൂപാന്തരപ്പെട്ടു എന്നു ഹെർഡർ അഭിപ്രായപ്പെടുന്നു. അതെ, വീരപൂജാപരായണമായ മനുഷ്യഹൃദയത്തിൽനിന്നു നിരർഗ്ഗളമായി നിർഗ്ഗളിച്ചുവതന്നെയാണു് ഈ ഗാനങ്ങൾ. അവയെസ്സംബന്ധിച്ച ഹെർഡറുടെ വാചോയുക്തികൾ ഗേഥേയെപ്പോലുള്ള പല മഹാന്മാരുടേയും ശ്രദ്ധയെ ആ വിഷയത്തിലേക്കാകർഷിക്കാൻ പര്യാപ്തമായിരുന്നുവെന്നാണ സിഡ്ജ്‌വിക്ക് ഒരിടത്തു പ്രസ്താവിക്കുന്നതു്.

മനുഷ്യന്റെ മനസ്സിനെ ആകർഷിക്കുവാനും ആനന്ദിപ്പിക്കുവാനും സമർത്ഥമായ എന്തെങ്കിലുമൊരു സവിശേഷധർമ്മമില്ലെങ്കിൽ ഒരു കവിത എങ്ങനെ സാർവ്വജനീനവും സർവ്വസമ്മതിപന്നവുമാവും എന്നു അഡിസൻ ചോദിക്കുന്നു. 'നമ്മുടെ പഴയ പ്രണയകഥകൾ അവയുടെ പൊൽച്ചിറകുകൾ വിടർത്തി ആനന്ദത്തിൻേറതായ ആകാശമണ്ഡലത്തിലേയ്ക്കു പറന്നുയന്നപ്പോൾ ആ ചിറകടിയിൽനിന്നു പുറപ്പെട്ടവയാണു ജനകീയഗാനങ്ങൾ' എന്നാണു് സർ വാൾട്ടർ സ്കോട്ടിന്റെ അഭിപ്രായം.

ഏതായാലും ഒന്നു തീച്ച്: ഇതു ജനങ്ങളുടെ ഗാനമാണു്. ജനങ്ങൾക്കുവേണ്ടി നിർമ്മിക്കപ്പെടുന്ന ഗാനം തീച്ച്യായും ജനങ്ങളുടെ ഗാനത്തിൽനിന്നു വ്യത്യസ്തമാകുന്നു. ആ

(2) Anti-communal School or Artistic School

ല്ലെങ്കിൽ ഇതു ജനങ്ങൾക്കുവേണ്ടി ജനങ്ങൾ നിർമ്മിച്ചതും, ജനങ്ങളുടേതുമായ ഗാനമാണ് എന്നു പറയണം. കർത്തൃത്വം വ്യസ്തമോ സമസ്തമോ എന്നതാണ് മറെറാരു പ്രശ്നം. വ്യസ്തമാണെന്നു പറയുന്നവർക്കുപോലും ജനകീയഗാനങ്ങളിൽ വൈയക്തികത കണ്ടെത്തുവാൻ കഴികയില്ല. അവയുടെ ബാഹ്യാഭ്യന്തരപ്രകൃതികൾ രണ്ടും, ഒരുപോലെ സാമഷ്ടികതയാൽ സമാശ്ലിഷ്ടമത്രെ. ശ്രുതികളുടേതുപോലെ അവയുടെ പ്രാമാണ്യം കർത്താക്കളെ അവലംബിച്ചല്ല നിലകൊള്ളുന്നത്. ആദികാവ്യത്തിൻെറ കവി കാവ്യത്തിലെന്നപോലെ, ജനകീയഗാനങ്ങളുടെ ഗായകൻ ഗാനങ്ങളിൽ ലയിച്ചുപോയിരിക്കുന്നു. പാടിയതാര് എന്നല്ല, പാടിയതെന്ത്, എന്നാണ് ചോദ്യം. ജനകീയഗാനങ്ങളുടെ ആകൃതിയിലും പ്രകൃതിയിലും ഇത്രമേൽ ദേശീയതയും ഉത്തേജകത്വവും കാണപ്പെടുന്നതിൻെറ രഹസ്യം ഇതല്ലാതെ മറെറാന്നുമല്ല.

ലോകനാഗരികത പുരോഗമിക്കാൻ തുടങ്ങിയപ്പോൾ എല്ലായിടത്തും ജനകീയഗാനങ്ങളുടെ നേരേ തെല്ലൊരവജ്ഞയും അവഹേളനവും പ്രത്യക്ഷപ്പെട്ടുതുടങ്ങി. സാംസ്കാരികപുരോഗതിയുടെ പേരിൽ അവ വിസ്മരിക്കപ്പെട്ടു. വൎഗ്ഗീയമായ സംസ്കാരപരിഷ്കാരങ്ങളുടെ കലവറകളായി കരുതപ്പെടേണ്ട ജനകീയഗാനങ്ങളെ അതേ സംസ്കാരപരിഷ്കാരങ്ങളുടെ പേരിൽ അഗണ്യകോടിയിൽത്തള്ളുക എന്നതിലടങ്ങിയ പരിതാപകരമായ വൈപരീത്യം നോക്കുക. പാശ്ചാത്യദേശങ്ങളിൽ ൧൮-ാം നൂററാണ്ടോടുകൂടി ഈ ആപൽക്കരമായ ആശയഗതി മാറിത്തുടങ്ങി എന്നാണ് നിരൂപകന്മാർ പറയുന്നത്. ജനകീയഗാനങ്ങളെ അഭ്യുദ്ധരിക്കുന്നതിൽ ബേൺസ്, സ്കോട്ട് തുടങ്ങിയ സാഹിത്യകർത്താക്കന്മാർ ഗണ്യമായ പങ്കു വഹിച്ചിട്ടുണ്ടെന്നാണ് അവരുടെ അഭിപ്രായം.

"നാളിതുവരെയായി പരീക്ഷിച്ചുകഴിഞ്ഞതിലും ലളിതവും സ്വാഭാവികവുമായ ഒരു രീതിയിൽ എഴുതപ്പെടുന്ന കവിതയെ അനുവാചകാഭിരുചി എത്രമേൽ പൊറുക്കുമെന്നു

കണ്ടറിയുവാൻ വേണ്ടി, ഒരു പരീക്ഷണമെന്നനിലയ്ക്കു്, സ്വീകരിക്കപ്പെട്ട ഒന്നാണു ഭാവപ്രവണമായ ജനകീയഗാനരീതി" എന്നു കോൾറിഡ്ജ് ഒരിക്കൽ പറഞ്ഞതായി ഹാസ്‌ലിററ് പ്രസ്താവിക്കുന്നുണ്ടു്. കവിതാനിർമ്മിതിയുടെ എല്ലാ കൃത്രിമതകളേയും തീരെ തിരസ്കരിച്ച വ്യവഹാരസാധാരണമായ വാക്കുകൾ മാത്രം തിരഞ്ഞെടുത്തെഴുതുന്ന ഒരു കവിതയെയാണു് അദ്ദേഹം ഇതുകൊണ്ടുദ്ദേശിച്ചിട്ടുള്ളതു്.

കോൾറിഡ്ജ്, കീററ്സ്, റോസെററി എന്നീ കവികളുടെ പ്രസിദ്ധഗാനങ്ങളെ, "ടൈപ്പ്സ് ഓഫ് പോയററി" (3) എന്ന ഗ്രന്ഥത്തിൽ "ലിറ്ററെറി ബാലഡ്സ്" എന്നു വിളിക്കുന്നു. പ്രസ്തുത പണ്ഡിതന്മാർ, സാധാരണമായ ജനകീയഗാനങ്ങൾ, സാഹിത്യപ്രാധാന്യമുള്ള ജനകീയഗാനങ്ങൾ (4) എന്നിങ്ങനെ ജനകീയഗാനങ്ങളെ രണ്ടായി വിഭജിക്കുന്നു. കഥാകഥനരീതിയിലെ ആർജ്ജവം, സന്ദർഭസംബന്ധമായ ഭാവങ്ങളുടെ സദ്യഃസ്ഫുരണം, ഇവയാണു് അവരുടെ അഭിപ്രായത്തിൽ, സാധാരണ ജനകീയഗാനങ്ങളെ ആരാധിക്കാൻ പ്രേരിപ്പിക്കുന്ന രണ്ടു പ്രധാനധർമ്മങ്ങൾ. കഥാസന്ദർഭങ്ങളെ അവ ഉജ്ജ്വലമായ രീതിയിൽ നമ്മുടെ മുമ്പിൽ തുറന്നുവെക്കുന്നു. സംഭാഷണത്തിൽ പലപ്പോഴും ഒരു നാടകീയത കാണാം. വിചാരവികാരങ്ങളുടെ പ്രകാശനത്തിലോ ശൈലിയിലോ ഒരിക്കലും ഗ്രന്ഥിലത കാണപ്പെടുകയില്ല. അതെ, അത്രമേൽ അക്ലേശസിദ്ധമായ ഒന്നാണു് അവയുടെ കലാസൗഭാഗ്യം. ൧൮-ാം നൂററാണ്ടിനു മുമ്പു് ഈ ഗാനങ്ങൾ "കാട്ടിനകത്തെ"പ്പൂക്കളെപ്പോലെയും, "കടലിന്നടിയി"ലെ രത്നങ്ങളെപ്പോലെയും കഴിഞ്ഞുകൂടുകയായിരുന്നു. പിന്നീടു സർ ഫിലിപ്പ് സിഡ്നി, ബിഷപ്പ് പേഴ്സി, സർ വാൾട്ടർ സ്കോട്ട് തുടങ്ങിയ സാഹിത്യകാരന്മാരുടെ അക്ഷി

---

(3) "Types of Poetry"—Jacob Zeitlin & Clarissa Rinaker എന്നീ രണ്ടു പ്രൊഫസർമാരാണു് ഇതിന്റെ കർത്താക്കന്മാർ.

(4) Popular Ballads & Literary Ballads.

ണ പരിശ്രമങ്ങളാണ് അവയെ വീണ്ടും സാഹിത്യകക്ഷ്യയിലേക്കു നയിച്ചതു്. ൧൭൬൫-ൽ ബിഷപ്പ് പേഴ്സി പ്രസിദ്ധീകരിച്ച "Reliques of Ancient Poetry" എന്ന കൃതിയുടെ കൈയെഴുത്തുപ്രതി അദ്ദേഹം ഒന്നാമതായി കണ്ടെത്തിയതു തന്റെ സ്നേഹിതനായ ഹംഫ്റി പിററിന്റെ സംഭാഷണമുറിയിലെ മേശക്കൂടിയിൽ നിന്നാണത്രെ. അപ്പോഴേക്കും അതിലെ ഒട്ടേറെ ഏടുകൾ പിററിന്റെ വേലക്കാർ തീകത്തിക്കുവാൻ ഉപയോഗപ്പെടുത്തിക്കഴിഞ്ഞിരുന്നു എന്നാണ് സിഡ്ജ്വിക് പ്രസ്താവിക്കുന്നതു്. ആ കൈയെഴുത്തുപ്രതി 'പുസ്തകം നന്നാക്കുന്നവ'ന്റെ കൈയിൽ കൊടുത്തപ്പോൾ മുകളിലേയും അടിയിലേയും വരികൾ അയാൾ വെട്ടിക്കളഞ്ഞു. എന്നിട്ടും അതു സാഹിത്യത്തിന്റെ ഒരു വിലപ്പെട്ട നേട്ടമായിത്തീൎന്നു എന്നു് അദ്ദേഹം സാഭിമാനം രേഖപ്പെടുത്തീട്ടുണ്ടു്. പേഴ്സിയുടെ സമാഹാരം, ഇംഗ്ലണ്ടിലേയും ജൎമ്മനിയിലേയും 'റൊമാൻറിക്' പുനരുദ്ധാരണത്തിൽ ഒരു വലിയ പങ്കു വഹിച്ചിട്ടുണ്ടെന്നു "ഇംഗ്ലീഷ് ലിററേച്ചർ" എന്ന തന്റെ കൃതിയിൽ ഡൌൺസ് അഭിപ്രായപ്പെടുന്നു. ദൈനംദിനമായ ജീവിതാനുഭവങ്ങളുടെ മൂശയിൽക്കൂടി വാൎത്തെടുക്കപ്പെട്ട ജനകീയഗാനങ്ങളെ മദ്ധ്യകാലസാഹിത്യസൌധത്തിന്റെ ഭഗ്നമായ ചില മഞ്ജുളഭാഗങ്ങളായി ഗണിക്കേണ്ടതാണെന്നത്രെ അദ്ദേഹത്തിന്റെ പക്ഷം.

"Form and Style in Poetry" എന്ന നിബന്ധത്തിൽ കെർ ഇങ്ങനെ പ്രസ്താവിക്കുന്നു: "ബാലഡ് ഒരാശയവിശേഷമാണ്; ഇതരവ്യാവൃത്തമായ ഒരു കാവ്യരൂപമാണ്. ഭാവലോലുവായ ആ ഭാസുരകാവ്യസൃഷ്ടിയുടെ സൌന്ദൎയ്യത്തിനു ഭാഷയില്ല. അതിനു് അതിന്റേതായ ഒരു ജീവനുണ്ടു്. ഐതിഹാസികകവിതയുടെ രാമണീയകം അതിന്റെ ഭാവബന്ധുരതയ്ക്കു കിടനില്ക്കയില്ല. ഏതു വസ്തുവിനും ജനകീയഗാനത്തിന്റെ ഉടുപ്പു കൊടുക്കുമ്പോൾ ഒരു സവിശേഷമായ പുതുമ അനുഭവപ്പെടുന്നു."

സാഹിത്യപരമായും സാംസ്കാരികമായും ജനകീയഗാനങ്ങൾക്കു പൊതുവിലെങ്ങനെ "വിലയിരുത്താ"മെന്ന ചോദ്യത്തിനു വേണ്ടുവോളം സമാധാനങ്ങൾ ഇതേവരെയുള്ള പ്രസ്താവത്തിൽനിന്നു ലഭിച്ചിട്ടുണ്ടാവുമെന്നു വിശ്വസിക്കുന്നു. പാശ്ചാത്യഗാഥകളുടെ ഈ ചരിത്രം, സ്വരൂപത്തിലും സ്വഭാവത്തിലും നമ്മുടെ ജനകീയഗാഥകളുടേയും ചരിത്രമാണെന്നു പറഞ്ഞാൽ തെററുണ്ടെന്നു തോന്നുന്നില്ല. ഉൽപ്പത്തിയുടേയും, അഭിവൃദ്ധിയുടേയും, പരിണാമത്തിന്റേയും രീതി രണ്ടിലും ഏതാണ്ടൊന്നുതന്നെ. വീരശൃംഗാരപ്രധാനങ്ങളായ ഗാനങ്ങൾ, മധ്യകാലത്തോ അഥവാ അതിന്നുമുമ്പോ, നമ്മുടെ നാട്ടിലും 'ഷെവിപകന്'ങ്ങനെ പ്രചരിച്ചുപോന്നു. പരിഷ്കാരം കുറേക്കൂടി മുന്നോട്ടു പോയപ്പോൾ, പാണ്ഡിത്യഡംബരം, ഭട്ടതിരി പൂന്താനത്തിനോടെന്നപോലെ, പാട്ടുകളോടു പെരുമാറിത്തുടങ്ങി. അവയ്ക്കു 'പന്തി'യിൽ പ്രവേശമില്ലെന്നായി. അങ്ങനെ ഒടുവിൽ അവ തികച്ചും വിസ്മരിക്കപ്പെട്ടു. ഒട്ടേറെ ദശാബ്ദങ്ങൾക്കുശേഷം മാത്രമാണു് ഈ നിലയ്ക്കു് അല്പം ഒരു മാററം വന്നതു്. ഈ മാററത്തിന്റെ അഗ്രഗാമികൾ ബിഷപ്പു് പേഴ്സിയെപ്പോലുള്ള ചില പാശ്ചാത്യന്മാർതന്നെയായിരുന്നു. അവർ, ഭാഷാഗാനങ്ങൾ തേടിപ്പിടിച്ചു് അവയെ ഇംഗ്ലീഷിലേക്കു വിവർത്തനംചെയ്തു പ്രസിദ്ധീകരിക്കയൊന്നുണ്ടായിട്ടുള്ളതു്. അതിൽ, എൻതോവന്റെ ഔത്തരാഹഗാനവിവർത്തനവും, ഗോവറുടെ ദാക്ഷിണാത്യഗാനവിവർത്തനവും ഞാനിയിടെ വായിക്കയുണ്ടായി. അലസമായി കിടന്നിരുന്ന നമ്മുടെ ദേശീയവികാരങ്ങൾ കൂടുതൽ പ്രബുദ്ധമായിത്തുടങ്ങിയപ്പോൾ, ഒരു ദേശീയനവോത്ഥാനമുണ്ടായപ്പോൾ, നമ്മളും നമ്മുടെ ദേശീയമായ സംസ്കാരത്തിലും പരിഷ്കാരത്തിലും ശ്രദ്ധപതിക്കാനാരംഭിച്ചു. ഗ്രാമത്തിനെ വെറുത്തു നഗരത്തിലേക്കു പോന്ന പരിഷ്കാരം വീണ്ടും ഗ്രാമത്തിലേക്കുതന്നെ പുറപ്പെട്ടുതുടങ്ങിട്ടുള്ളതുപോലെ, ഒരിക്കൽ ജനകീയഗാനങ്ങളെ അകലേയ്ക്കകലേയ്ക്കു നീക്കിനി

ത്തിയിരുന്ന മനഃസ്ഥിതി ഇപ്പോൾ അവയെ അടുത്തു പിളിച്ചു മടിയിലിരുത്തി താലോലിച്ചുതുടങ്ങിയിരിക്കുന്നു. തീർച്ചയായും ഇതു ശുഭോദർക്കമാണ്. എന്നാലും, ഈ പ്രത്യേക സാഹിത്യവിഭാഗത്തിൽ ഇനിയും വേണ്ടത്ര പ്രസിദ്ധീകരണങ്ങളുണ്ടായിക്കഴിഞ്ഞിട്ടില്ല. ഉത്തരഭാരതത്തെസ്സംബന്ധിച്ചേടത്തോളം പറകയാണെങ്കിൽ, അടുത്ത ഏതാനും വർഷങ്ങൾക്കുള്ളിൽ, പ്രൊഫസ്സർ സത്യേന്ദ്രനാഥവിദ്യാർത്ഥി ഏതദ്വിഷയത്തിൽ സ്തുത്യർഹമായ പല പരിശ്രമങ്ങളും ചെയ്തിട്ടുള്ളതു മോഡേൺ റിവ്യൂ വായനക്കാർക്കു സുവിദിതമായിരിക്കും. കുറേ വർഷങ്ങൾക്കു മുമ്പു തോരുദത്തു് ഒരു ജനകീയഗാനസമാഹാരം പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുള്ളതായി ഞാനോർക്കുന്നു. ദാക്ഷിണാത്യഗാനങ്ങൾക്കു താവന്മാത്രമായ പ്രസിദ്ധീകരണംപോലും നാളിതുവരെയും ലഭിച്ചുകഴിഞ്ഞിട്ടില്ലെന്നതു തുലോം പരിതാപകരമത്രെ. ലോകസംസ്കാരത്തിനുപോലും ഗ്രണപതി കുറിച്ചു'തെന്നു തെളിഞ്ഞുകഴിഞ്ഞിട്ടുള്ള ദ്രാവിഡസംസ്കാരത്തിന്റെ ഈ പഴയകലവറകൾ ഇനിയും ശരിക്കു തുറന്നുനോക്കാത്ത ഉടമസ്ഥന്മാരുടെ അശ്രദ്ധയേയും അനാസ്ഥയേയും എത്ര അപലപിച്ചാലും അധികമായി എന്നു വരുന്നതല്ല. പിറന്ന നാടിന്റെ പ്രത്യേകപാരമ്പര്യങ്ങളിൽ അഭിമാനംകൊള്ളുന്ന മനോഭാവത്തിന്റെ ദാരിദ്ര്യത്തെയല്ലേ ഇതു കുറിക്കുന്നതെന്നുപോലും സംശയിക്കേണ്ടിവരുന്നു. എന്നാൽ പ്രസ്തുതവിഷയത്തിൽ തമിഴ്, തെലുങ്ക്, കർണ്ണാടകം എന്നീ സപത്നഭാഷകളുടേതിനേക്കാൾ എത്രയോ ആശാസ്യമാണ് മലയാളഭാഷയുടെ നില എന്നു നമുക്കു സാഭിമാനം പറയാം. അതിനു നാം വളരെയേറെ കടപ്പെട്ടിട്ടുള്ളതു പേഴ്സി മെക്‌വീനോടും, ഡോക്ടർ ചേലനാട്ടു് അച്യുതമേനോനോടുമാകുന്നു. ഡോക്ടർ മേനോൻ ഈ വിഷയത്തിൽ ചെയ്തുകഴിഞ്ഞതും ചെയ്തുവരുന്നതുമായ പരിശ്രമങ്ങളെ മലയാണ്മയ്ക്കു് ഒരിക്കലും മറക്കാൻ കഴികയില്ല.

'വടക്കൻപാട്ടുകൾ' (വാല്യം 1) എന്ന ഗ്രന്ഥത്തിന്റെ

മുഖവുരയിൽ, "കേരളചരിത്രത്തിന്റേയും കേരളത്തിലെ സാമുദായികസ്ഥിതികളുടേയും, കേരളഭാഷാശാസ്ത്രത്തിന്റേയും പഠനത്തിനു പ്രശംസനീയമായ പല സംഭാവനകളും നൽകുന്ന ഈ പാട്ടുകളുടെ സാഹിത്യസംബന്ധിയും കലാപരവുമായ വില ഒന്നാമതായി മനസ്സിലാക്കിയ മലയാളി, മദിരാശി സർവ്വകലാശാലയിലെ മലയാളവിഭാഗത്തിന്റെ അദ്ധ്യക്ഷനായ ശ്രീമാൻ അച്യുതമേനോനാണ്" എന്നു പ്രസ്താവിച്ചപ്പോൾ, മി. ഫേഴ്സി മെക്‌വീൻ തന്റെ മാത്രമല്ല, മലനാടിന്റെ മുഴുവനും അഭിപ്രായത്തിനു രൂപം നൽകുകയാണു ചെയ്തിട്ടുള്ളതെന്നു ഞാൻ വിശ്വസിക്കുന്നു.

മി. മക്‌വീന്റെ സമുച്ചയത്തിലെ ഏതാനും ഗാനങ്ങൾ മാത്രമേ ഇതേവരെയായി പ്രസിദ്ധീകരിച്ചിട്ടുള്ളൂ. പ്രസ്തുത സമുച്ചയത്തിൽ പ്രസിദ്ധീകരണാർഹമായ പലതും ഇനിയുമുണ്ടെന്ന്, ഈയിടെ അതു പരിശോധിക്കുവാനൊരവസരം ലഭിച്ചപ്പോൾ, എനിക്കു മനസ്സിലാക്കുവാൻ സാധിച്ചു. അവയേയും, അതുപോലുള്ള മററു ജനകീയഗാനങ്ങളേയും, നമുക്ക്, 'വടക്കൻപാട്ടു'കളുടെ രണ്ടാംവാല്യത്തിൽ പ്രതീക്ഷിക്കുക. അതിൽ ഒരു തേനനും ഒരു മുഹമ്മദീയസ്ത്രീയും തമ്മിലുണ്ടായിരുന്ന സരസസംബന്ധങ്ങളെ വിവരിക്കുന്ന ഒരു ചമൽക്കാരിയായ ഗാനം ഞാൻ വായിക്കുകയുണ്ടായി. ആ പാട്ടു വായിക്കുമ്പോൾ അന്നത്തെ സമുദായാന്തരീക്ഷത്തിന്റെ അഭികാമ്യത ആരുടെ മനസ്സും കവരാതിരിക്കയില്ല. വീരചരണത്തിന് അന്നു ജാതിയോ മതമൊ തടസ്സമായിരുന്നില്ലെന്നല്ലേ, ഇതിൽനിന്നനുമിക്കേണ്ടതു്? അങ്ങനെ പരിപൂർണ്ണമായ സ്ത്രീപുരുഷസമത്വത്താൽ അനുഗൃഹീതമായിരുന്ന അന്നത്തെ സമുദായത്തിന്റെ വിശിഷ്ടമായ പല നിലകളേയും അവ വിശദീകരിക്കുന്നുണ്ടു്.

"ആദിത്യനു ചെങ്കതിർ മിന്നുമ്പോലെ"യും "കുന്നത്തിളകൊന്ന പൂത്തപോലെ"യുമുള്ള കോമൻ, "അങ്കപ്പുട്ടങ്ങളെ റിഞ്ഞുടുത്തു്", "മേൽമുണ്ടു നന്നായിച്ചുററി", "പടകലികൊ

ണ്ടു് ആലിലപോലെ വിറച്ചു്", "തഞ്ചംപകന്നു്", പത്തുകൈയിലും ചുരുട്ടി ആകാശം ചൂണ്ടിയെറിയുന്ന കച്ച അഞ്ചാളുയരത്തിൽ വരുമ്പോഴും അതു പകിറി തിരിഞ്ഞുകെട്ടി, വടക്കൻ ഞെറിയും കൂന്തലും വെച്ചു്, "തെക്കൻഞെറിവെച്ചഴകുവെച്ചു്", ആനമുഖവും കുതിരമുഖവുംവെച്ചു്, "അങ്കവാലും തൊങ്ങലിട്ടുകെട്ടി", "അങ്കപ്പുലിവാലുമുഴിഞ്ഞുകെട്ടി", "കൊട്ടംപടിവെച്ച പൊന്നരഞ്ഞാൺ" മീതെ പൂട്ടി, "ഏലസ്സരഞ്ഞാണരമുറുക്കി", "ചമയങ്ങളൊക്കെ ചമഞ്ഞൊരുങ്ങി", "പൊന്നുംതൊപ്പിയും തലയ്ക്കണിഞ്ഞു്", "പൊൻകുപ്പായമിട്ടിടമുറുക്കി", "ചുരിക ചരിച തൊഴുതെടുത്തു്" "കാട്ടിലിളമാനു ചാട്ടംപോലെ പടക്കളിമുററത്തു ചാടിനിന്നു്", പരിചയിളക്കിത്തുടസ്സുടിച്ചു്, "പുലിതിടിപോലെ പരിചമുട്ടി", "ഇടിവാളുപോലെ ചുരികിളക്കു"ന്ന കാന്തമായ കാഴ്ചയിലെ വീരശൃംഗാരപരിഷ്വംഗം കണ്ണിനൊരു കർപ്പൂരധാരതന്നെയാണു്!

ചിലപ്പോൾ, അവ നമുക്ക്, "പുത്തനായിത്തീർത്ത പടിപ്പുരയും", "കുമ്മായംതേച്ചതിൽ ചിത്രെഴുത്തും", പടിപ്പുരകയറിക്കടന്നുചെന്നാൽ "നാടകശാല"യും, നാടകശാലയിൽ ചെന്നാൽ "പടലപഴുത്തുള്ള വാഴത്തോട്ട"വും, "കുലയിലുണങ്ങിയ തെങ്ങിൻതോട്ട"വും, "അടക്കപഴുത്തുള്ള കവുങ്ങിൻതോട്ട"വും കാണിച്ചു തരുന്നു. ഇത്തരം വർണ്ണനങ്ങളിൽ മിക്കപ്പോഴും ഒരലങ്കാരവും കാണപ്പെടുകയില്ലെങ്കിലും, "തദേവ കൈവല്യമദൂഷയന്താം" എന്നു സുകുമാരകവി പറഞ്ഞപോലെ, ആ അലങ്കാരമില്ലായ്മതന്നെ അവയ്ക്കൊരലങ്കാരമാകുമാറുണ്ടു്.

"കാരിരുൾകൊത്ത മുടിയഴകും", "പഞ്ചമിച്ചന്ദ്രനോടൊത്ത നെററിത്തട"വും, "കുഞ്ഞിമുഖവും, കുറിയകണ്ണും", "തത്തമ്മച്ചുണ്ടും, പവിഴപ്പല്ലും", "കണ്ണാടിക്കൊത്ത കവിളു രണ്ടും", "ആരോമൽത്താടി"യും, "അരിമ്പൻമീശ"യും, "ശംഖുകടഞ്ഞ കഴുത്തഴകും", "ചെപ്പുകടഞ്ഞ കുത്തുമുലവും", "മാറത്തു മാമ്പുള്ളിപ്പൂഞ്ചുണങ്ങും", "ആലിലയ്ക്കൊത്തൊരണിവയറും", "നെററിക്കുഴിയ്ക്കൊത്ത പൊക്കിൾച്ചുഴിയും", "കാരിരുൾ

ക്കൊത്ത തുടയഴകും", "ആമയോടൊത്ത പുറംവടിവു"മുള്ള ആരോമുണ്ണിയുടെ ചിത്രം ആക്കു മറക്കാൻ കഴിയും? ഏതു നൂതനചിത്രത്തേയും ലജ്ജിപ്പിക്കാൻപോന്ന ഒരു ലളിതശില്പമാണു് അതിൻേറതു്.

"പുലരുവാനേഴര രാവുള്ളപ്പോൾ പൂങ്കോഴിച്ചാത്തൻെറ കൂവൽ കേട്ടു്", ഞെട്ടി എഴുന്നേററു്, "ആടകൾ നന്നായു് കുടഞ്ഞുടുത്തു്", "കാർകൂന്തൽ നന്നായു് കുടഞ്ഞുകെട്ടി", "പടകാളിമുററത്തു ചെന്നിറങ്ങി", "ഭൂമിയുംതൊട്ടു നെറുകിൽ വെച്ചു്", സൂര്യഭഗവാനെ കൈതൊഴുതു്, "നാടകശാലയിൽ കടന്നുചെന്നു്", "തീയൂതി ദീപം കത്തിച്ചുവെച്ചു്", "വിളക്കു നിറയോളം എണ്ണൊഴിച്ചു്", "പടക്കേപ്പുറത്തേയ്ക്കിറങ്ങി", "മിററമടിക്കുന്ന ചൂലെടുത്തു്" "മുണ്ടകമുററത്തു ചെല്ലുന്ന" മാണിപ്പെണ്ണിൻെറ ചിത്രത്തിലെ വടിവിന്നും മിഴിവിന്നും ഒരു സർവ്വാതിശായിയായ കേരളീയത്വം കാണപ്പെടുന്നുണ്ടു്.

"പീലിത്തിരുമുടി കെട്ടിവെച്ചു്", "ചന്ദ്രൻവളഞ്ഞ തിരുനെററിമേൽ, ചന്തമോടെഴുതിയ തൊടുകുറിയും", "മാർവ്വിന്നഴകിയ താലിമാലയും", "മാർവ്വിടംതിങ്ങിയ കൊങ്ക രണ്ടും", "നീലക്കവുണിപുടാ ഞെറിയും", "രാമായണം കൊത്തു വളകൾ രണ്ടു"മായി, "ആട ഞെറിഞ്ഞുടുത്തു്", "കൈവിരല്ലഞ്ചിനും പൊന്മോതിരം" ധരിച്ചു്, "എലസ്സരഞ്ഞാണരമുറുക്കി", "മാറും മുലയും മൂടി"ക്കൊണ്ടു്, "മോതിരക്കൈക്കൊണ്ടു മുഖം മറച്ചു്", "ആനനടയും നടന്നു" വരുന്ന കുട്ടിമാണി, മാണിപ്പെണ്ണിൻെറ യജമാനത്തിയാണു്. ഈ വർണ്ണനം അതിനുവേണ്ടി സ്വയം സംസാരിക്കുന്ന ഒന്നത്രെ. "ഏകസ്ഥ"മായ കേരളീയസൗന്ദര്യം!

പുത്തരിയങ്കത്തിന്നു പുറപ്പെടുകയാണെന്നു മകൻ ചെന്നു പറയുമ്പോൾ,

"പുത്രനില്ലാതെ കൊതിച്ച കാലം,
കാണ്മാൻ കൊതിച്ച മകനല്ലൊ നീ.

പട്ടുചരടും പൊടിപ്പും കെട്ടി
വെള്ളിപ്പുതുക്കന്മണിയും കെട്ടി
ചന്തവും ചാച്ചിലും കണ്ടു ഞാനൊ
ന്നന്നു നിനന്തല്ലോ പൊന്മകനേ
നീയൂട്ടീട്ടുണ്മാൻ വിധിയില്ലെന്നു്.
കുളം കണ്ടേടം കുളിച്ചു ഞാനും
കല്ലു കണ്ടേടം തൊഴുതു ഞാനും
എന്നിട്ടുണ്ടായ മകനല്ലോ നീ.
മിററത്തു കുഞ്ഞടി കാണ്മതിന്നായ്
ഉറിയിലുറിക്കലം കാണ്മതിന്നായ്
ഏററം കൊതിച്ചല്ലോ പൊന്മകനേ
നിന്നെ വിററ പണം കിട്ട വേണ്ട.
നാഗപുരത്തല്ലേ നല്ലങ്ങാടി
പഞ്ഞി പരത്തിക്കു വിലയുണ്ടെങ്കിൽ
നൂലു നൂററിട്ടു കഴിഞ്ഞു കൊള്ളാം."

എന്നു മറുപടിയരുളുന്ന സ്നേഹൈകസപത്രപിണ്ഡിയായ മാതാവിനേയും, യാത്രചോദിക്കുന്ന ചെറിയ ആരോമുണ്ണിയോടു്,

"നേരിട്ടു വെട്ടി മരിച്ചതെങ്കിൽ
നാട്ടേയ്ക്കു തന്നൊരു മാനമാണേ.
വീരാളിപ്പട്ടുവിതാനത്തോടെ
ആളെ വിളിച്ചെടുപ്പിക്കുന്നുണ്ടേ.
കളിവാളുകൊണ്ടു മരിച്ചതെങ്കിൽ
പച്ചോലയിൽ കെട്ടി വലിപ്പിക്കേണ്ടു
പുലയുംകൂടി ഞങ്ങൾ കുളിക്കയില്ല."

എന്നിങ്ങനെ ഒരു സിംഹിയെപ്പോലെ ഗർജ്ജിക്കുന്ന വീരമാതാവിനേയും നമുക്കു നാടോടിപ്പാട്ടുകളിൽ കാണാൻ കഴിയും.

ഉപബൃംഹണം ചെയ്താൽ ഉത്തമനാടകങ്ങളായി രൂപാന്തരപ്പെടാവുന്ന സാഹിത്യസുരഭിലമായ പല സന്ദർഭങ്ങളും ഇന്നു ജനകീയമായ ഗാഥകളിലുണ്ടു്. ജനകീയഗാന

ങ്ങളിൽ ചിലതിന്നു ശബ്ദഭംഗി പോരാ; മററു ചിലതിന്നു് അർത്ഥപുഷ്ടി പോരാ; വേറെ ചിലതിന്നു് അലങ്കാരഭംഗി പോരാ; പിന്നെച്ചിലതിന്നു രസസ്ഫൂർത്തി പോരാ:—എന്നൊക്കെ വന്നേക്കാം. എങ്കിലും, അവയിലെല്ലാം ഒരു 'എന്തോ ഒന്നു'ണ്ടു്. ആ 'എന്തോ ഒന്നാ'ണു് അവയിലേയ്ക്കു നമ്മെ ആകർഷിക്കുന്നതു്. നിയമങ്ങളുടെ കൈപ്പെരുമാററംകൊണ്ടുള്ള പാടുകൾ ഒട്ടും തട്ടാത്തതാണു് അവയുടെ സൗഭാഗ്യമെന്നോർക്കുമ്പോൾ തീർച്ചയായും നമുക്കു് അവയെ മാനസസൃഷ്ടികൾ എന്നു വിളിക്കാം. ഈ മാനസസൃഷ്ടികൾക്കു യഥാർഹമായ പ്രസിദ്ധീകരണം നൽകേണ്ടതു്, സംസ്കാരപരിഷ്കാരങ്ങളുടെ ജനകീയതയ്ക്കുവേണ്ടി വാദിക്കയും യത്നിക്കയും ചെയ്യുന്ന ഓരോരുത്തരുടേയും കടമയാണെന്നു ഞാൻ കരുതുന്നു. മലനാടിൻേറയും മലയാണ്മയുടേയും പ്രത്യേകതകൾ അവയിലാണടങ്ങീട്ടുള്ളതു്.

'വടക്കൻപാട്ടുകൾ' എന്ന പേരിൻെറ പരിധിയിൽ കൊണ്ടുവരുവാൻ നിർവ്വാഹമില്ലാത്ത ചെറിയ ചെറിയ ഭാവഗാനങ്ങളുടെ സംഖ്യ വളരെ വമ്പിച്ച ഒന്നാകുന്നു. തത്താദൃശമായ ഗാനങ്ങളെ മുഴുവൻ സമാഹരിച്ചു സവിമർശമായി പ്രസിദ്ധീകരിക്കയാണെങ്കിൽ അതുതന്നെ ഒരു വലിയ സാഹിത്യവിഭാഗമായിത്തീരും. സമസ്തകേരളസാഹിത്യപരിഷത്തിനേപ്പോലുള്ള പ്രാമാണികസംഘടനകളുടെ ശ്രദ്ധ ഈ വിഷയത്തിൽ പതിയുമെന്നു ഞാൻ വിശ്വസിക്കുന്നു.

"കേട്ടുപഠിച്ചു പഠിച്ചു നടപ്പായ
പാട്ടിതു പാവനവേദഭേദം"

എന്നു വളരെ വർഷങ്ങൾക്കു മുമ്പുതന്നെ കുറിച്ചിട്ട കവിത്തുലിക, ജനകീയഗാനങ്ങളുടെ വില അന്നേ കണ്ടുകഴിഞ്ഞിരിക്കുന്നു. ആ കാവ്യപംക്തികളാവട്ടെ, ജനകീയഗാനോദ്ധാരണത്തിനുള്ള പരിശ്രമത്തിൽ നമുക്കു മാർഗ്ഗദർശികൾ.

# വെണ്മണിപ്രസ്ഥാനം

## അദ്ധ്യക്ഷപ്രസംഗം

(കുററിപ്പുറത്തു കേശവൻനായർ)

"ശ്രീധാരാധരചിത്രകാന്തിയൊടുമിബ്രഹ്മാണ്ഡഭാണ്ഡത്തിനി-
ന്നാധാരായിതനായ് മുനിവ്രജമഹാഹൃത്താമരത്താരിലും
ബാധാരക്ഷകമന്ത്രപംക്തിയിലുമെൻ ചിത്തത്തിലും മിന്നിടും
രാധാരമ്യഘലനസ്സനൈകസുകൃതക്കുമ്പിന്നു കൂപ്പുന്നു ഞാൻ". (വെണ്മണി)

മഹാസഭയ്ക്കു വന്ദനം.

സമസ്തകേരളസാഹിത്യപരിഷത്തിന്റെ സമ്മേളനത്തിന്നു് എന്റെ അദ്ധ്യക്ഷതയിൽ കഴിഞ്ഞുകൂടുവാൻ "ഒരു യോഗ"മുണ്ടെങ്കിൽ അതു നടക്കാതെ കഴിയുമോ? അതിന്നു ഞാൻ അൎഹനാണെന്നുള്ള ബോധം എനിക്കില്ല. ഞാൻ ചിലപ്പോൾ കവിത എന്ന പേരിൽ ചിലതെഴുതിയിട്ടുണ്ടു്. പണ്ഡിതനാണെന്നു സൎക്കാർരേഖയുമുണ്ടു്. അതോടുകൂടി പ്രായാധിക്യവുമായപ്പോൾ അദ്ധ്യക്ഷനാകുവാൻ പററുമെന്നു സമാജഭാരവാഹികൾ നിൎണ്ണയിച്ചിരിക്കാം. കാലാവസ്ഥയും അതിന്നു സഹായിച്ചു എന്നെനിക്കു തോന്നുന്നു. ചെലവു സൎവ്വത്ര വൎദ്ധിച്ചു; നിസ്സാരവസ്തുക്കൾക്കുപോലും വിലയും വൎദ്ധിച്ചു. പണ്ടൊക്കെ പരിഷത്തു മൂന്നും നാലും അദ്ധ്യക്ഷന്മാരെക്കൊണ്ടു കഴിഞ്ഞുകൂടിയിരുന്നതല്ലേ? ഇപ്പോഴോ, ആ സ്ഥാനത്തു് എട്ടും ഒമ്പതും അദ്ധ്യക്ഷന്മാർ വേണമെന്നു വന്നില്ലേ? ഉദയാസ്തമനങ്ങൾക്കുപോലും പണ്ടത്തെ ൬൰ മണി പോരാ, ൱ മണി വേണമെന്നു വന്നപ്പോൾ ഇതിലെല്ലാം എന്താണു് അത്ഭുതം? ഞാൻ ഒരു അദ്ധ്യക്ഷനായിത്തീൎന്നതിലും അത്ഭുതം ഇല്ല. എ

തായാലും എനിക്കൊന്നു പറയുവാനുണ്ടു്. എന്റെ ലഘുവായ കവിതാഭ്രമത്തിന്നു ഞാൻ ആരംഭത്തിൽ വെണ്മണിക്കൃതികൾക്കു വളരെ കടപ്പെട്ടിട്ടുണ്ടു്. അതുകൊണ്ടു വെണ്മണിയുടെ പ്രസ്ഥാനത്തേക്കുറിച്ചുള്ള ചർച്ചായോഗത്തിൽ പങ്കുകൊള്ളുന്നതു് എനിക്കു പ്രത്യേകം സന്തോഷഹേതുവാണു്. അധികൃതസ്ഥാനത്തിരുന്നുതന്നെ ആ സന്തോഷം അനുഭവിപ്പാൻ ഇടവരുത്തിയ സമാജഭാരവാഹികളോടു് ആർദ്രമായി ഞാൻ നന്ദിപറഞ്ഞുകൊള്ളുന്നു.

മാന്യരേ, കേവലം സാമുദായികമോ, ദേശീയമോ, രാഷ്ട്രീയമോ ആയിട്ടുമാത്രമല്ലാ, സാർവ്വത്രികമായിത്തന്നെ ഇന്നൊരു പ്രബുദ്ധത കാണുന്നുണ്ടു്. സ്വത്വാഭിമാനമാണല്ലൊ സ്വന്തം പൂർവ്വികന്മാരെക്കുറിച്ചുള്ള ഭക്തിക്കും നിദാനം. ആകയാൽ അടുത്തുകഴിഞ്ഞ വെണ്മണിശതാബ്ദാഘോഷവും, അദ്ദേഹത്തിന്റെ കവിതാപ്രസ്ഥാനത്തേക്കുറിച്ചു സമസ്തകേരളസാഹിത്യപരിഷത്തിന്റെ ൧൬-ാമത്തെ സാംവത്സരികസമ്മേളനത്തോടു് അനുബന്ധിച്ചുള്ള ഈ യോഗവും ആ ഉണർച്ചയുടേയും ഉത്സാഹത്തിന്റേയും ഫലംതന്നെ എന്നു കരുതേണ്ടിയിരിക്കുന്നു. അതിഘോരമായ ലോകമഹായുദ്ധത്താലും തജ്ജന്യമായ നാനാവിധം ക്ലേശങ്ങളാലും ആശങ്കാകുലമായ ഈ കാലഘട്ടത്തിൽപ്പോലും ഈ നവീനോത്ഥാനം നമുക്കു തെല്ലൊരാശയും ആശ്വാസവും തരുന്നുണ്ടു്.

കൊല്ലവർഷം ൧൧-ാം ശതകത്തിന്റെ ആവിർഭാവത്തോടുകൂടി ഭാഷയുടെ ശുക്രദശയും ആരംഭിച്ചു. ആശിക്കത്തക്ക പല നേട്ടങ്ങളും മാററങ്ങളും ഇക്കാലത്തു ഭാഷയ്ക്കുണ്ടായിട്ടുണ്ടു്. കേവലം പദ്യം കൊണ്ടുമാത്രം ഏതൊരു സാഹിത്യത്തിന്നും സൗഹിത്യം ലഭിക്കുന്നില്ല. അതിന്നു ഗദ്യത്തിന്റെ അപേക്ഷകൂടിയുണ്ടു്. പരിഷ്കൃതഭാഷകളുടെ തോതുവെച്ചു നോക്കുമ്പോൾ, വിജ്ഞാനത്തിന്നും വിനോദത്തിന്നും ഉതകുന്ന ഗദ്യപ്രബന്ധങ്ങളുടെ ബാഹുല്യം കൊണ്ടാണു സാഹിത്യത്തിന്റെ മേന്മ നിർണ്ണയിക്കേണ്ടതു്. എന്നാൽ ആ വിഷയത്തിൽ നമ്മുടെ സാഹിത്യത്തിന്റെ സ്ഥിതി വളരെ ശോച

നീയമായിരുന്നു. ആ ദോഷം കുറേയെങ്കിലും പരിഹരിച്ചതും, പരിഷ്കൃതമായ ഒരു ഗദ്യരീതി പുത്തനായി ഏർപ്പെട്ടതും, കഴിഞ്ഞ നൂററാണ്ടിലാണു. അഭിമാനകരമായ പല മാററങ്ങളും ആന്തരമായും ബാഹ്യമായും പദ്യത്തിനും ഉണ്ടായിട്ടുണ്ട്. അവയിൽ സംസ്കൃതവൃത്തങ്ങളിൽ സംസ്കൃതവിഭക്തിപ്രത്യയംചേർത്ത് ഉണ്ടാകുന്ന മണിപ്രവാളഭാഷക്കു കാലത്താൽ വന്ന പരിവർത്തനമാണ് ഇവിടെ പ്രതിപാദ്യം. വെണ്മണിപ്രസ്ഥാനം എന്നതുകൊണ്ടു പ്രധാനമായി നിർദ്ദേശിക്കുന്നതും മറെറാന്നല്ല.

പുനം മുതലായ പ്രാചീനകവികളുടെ മണിപ്രവാളകവിതപോലെ അത്ര മനോഹരമായ കവിതകൾ മലയാളത്തിൽ വേറെ ഇല്ല. അവരുടെ ചമ്പുക്കൾ അവയ്ക്കു് ആദർശമായിരുന്ന സംസ്കൃതചമ്പുക്കളെപ്പോലും പലപ്പോഴും അതിശയിക്കുന്നുണ്ട്. അത്യന്തദുഷ്കരമായ തപസ്സുകൊണ്ടും ശിവൻ പ്രത്യക്ഷനാകുന്നില്ലെന്നു കണ്ടപ്പോൾ രാവണൻ തൻെറ തലകൾ അറുത്തു ഹോമിക്കുന്ന സന്ദർഭം വർണ്ണിക്കുന്ന ഒരു പദ്യം രാമായണംപ്രബന്ധത്തിൽനിന്നു താഴെ ഉദ്ധരിക്കാം.

പ്രൗഢാത്മാ കണ്ഠവാടീം ത്രുടിതഘനസിരാബന്ധമാസ്കന്ധമൂലം
പാടേ ചേർക്കുംവിധൗ വിസ്മയ,മഴകിതു, ദക്ഷാരിയേ സാക്ഷിയുള്ളു.
വാടീലമ്മന്ദഹാസം, നതിഭണിതികൾ തേടീലഹോ ഗദ്ഗദത്വം,
കോടീലച്ചില്ലിപാലും വദനദശകമേകൈകമാസീൽ പ്രസന്നം.

ഇതിലധികം ഭാവമധുരമായി ഈ സന്ദർഭത്തെ ചിത്രീകരിക്കുന്ന ഒരു പദ്യവും ഞാൻ വായിച്ചിട്ടില്ല. സീതയുടെ രംഗപ്രവേശവർണ്ണനയിൽ നിന്ന് എടുത്ത താഴെക്കാണുന്ന പദ്യം രസജ്ഞന്മാരെ കോൾമയിർക്കൊള്ളിക്കതന്നെ ചെയ്യും.

മൂളീടും ഭൃംഗപാളീവിലപനമധുരാം മാലികാം കൈത്തലേ ചേ-
ർത്താളീദത്താവലംബാ നിജതനുമഹസാ രംഗമുദ്യോതയന്തീ
വ്രീളാവേശേന രാമാനനമിടയിടയിടയിൽ കട്ടുനോക്കി പ്രമോദ-
വ്യാലോലാ മെല്ലെ മെല്ലെന്നരികിലുപഗതാ കോമളാഭ്യാം പദാഭ്യാം.

മണിപ്രവാളകാവ്യങ്ങൾ ഗുണപൗഷ്കല്യംകൊണ്ടു ഭാഷയുടെ അമൂല്യസമ്പത്തുകൾതന്നെ. എങ്കിലും അവ സംസ്കൃതാനഭിജ്ഞന്മാക്കു ദുർഗ്രഹങ്ങളാണ്; ക്ലേശകാരികളാണ്.

കാലക്രമത്തിൽ അവയിലെ സംസ്കൃതബാഹുല്യം—അഥവാ സംസ്കൃതത്തിന്റെ അടിമത്തം—ഭാഷാഭിമാനികളായ പണ്ഡിതന്മാരെപ്പോലും മുഷിപ്പിച്ചുതുടങ്ങി. എങ്കിലും ൧൧-ാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിലും ആ മാതൃകയിലുള്ള കവനവ്യാപാരം നിലനിന്നു. അന്നത്തെ മണിപ്രവാളവ്യാപാരികളിൽ സർവ്വഥാ പ്രാധാന്യംവഹിച്ചിരുന്നതു കേരളകാളിദാസനെന്നും പണ്ഡിതസാർവ്വഭൌമനെന്നും പ്രഖ്യാതനായ കേരളവർമ്മ വലിയകോയിത്തമ്പുരാനാണു്. എന്നാൽ അന്നുതന്നെ അതിനു് എതിരായി ഒരു കളരിയും ഉണ്ടായിരുന്നു. വെണ്മണിനമ്പൂരിപ്പാടന്മാർ, നടുവം, ഒറവങ്കര രാജൻ, കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർ, കാത്തുള്ളി അച്യുതമേനോൻ മുതലായി പലരും അതിൽ അംഗങ്ങളുമായിരുന്നു. മണിപ്രവാളരീതിയിൽനിന്നു ഭിന്നമായ ഈ കാവ്യസരണി ആദ്യമായി കണ്ടുപിടിച്ചതു് ആരാണെന്നു തിട്ടപ്പെടുത്തുവാൻ സാദ്ധ്യമല്ല. പക്ഷെ, അതിന്റെ സാക്ഷാൽ മാർഗ്ഗദർശികൾ പൂർവ്വകവികൾതന്നെയായിരുന്നു എന്നു് ഊഹിക്കാവുന്നതാണു്. എങ്കിലും ആ പ്രസ്ഥാനത്തെ വിജയപൂർവ്വം നയിച്ചവരുടെ കൂട്ടത്തിൽ വെണ്മണിമഹൻനമ്പൂരിപ്പാടിനു് ഒരു മാന്യസ്ഥാനമുണ്ടെന്നു നിസ്സംശയം പറയാം. അക്കാലത്തു കൊടുങ്ങല്ലൂരിൽവെച്ചു കൂടിയിരുന്ന കവികളുടെ കാവ്യനിർമ്മാണത്തിലുള്ള പ്രത്യേകതയേപ്പററി അച്ഛനും മകനും ഓരോ പദ്യങ്ങൾ എഴുതിയിട്ടുണ്ടു്. മിക്കതും സമാനാർത്ഥകമായ അവയിൽ അച്ഛന്റേതു മാത്രം ഇവിടെ പകർത്താം.

ജാതിത്തത്തിന്നു രാജൻ, ദ്രുതകവിതയിലാക്കുഞ്ഞുട്ടജാനി, ഭാഷാ-
രീതിക്കൊക്കും പഴക്കത്തിന്നു നടുവ,മിടയ്ക്കച്യുതൻ മെച്ചമോടേ
ജാതപ്രാസം തകക്കും, ശ്രുചിമണി രചനാഭംഗിയിൽ പൊന്തിനില്ക്കും,
ചേതോമോദം പരക്കെത്തരുവതിനൊരുവൻ കൊച്ചുകൊച്ചുണ്ണിഭൂപൻ.

ഇതിൽ "ശ്രുചിമണി" മഹൻ ആവാനേ തരമുള്ളൂ. അച്ഛൻപോലും പ്രത്യേകം വാഴ്ത്തുന്ന ആ രചനാഭംഗി സംസ്കൃതപ്രത്യയമോ സംസ്കൃതബാഹുല്യമോ കൂടാത്ത സരളലളിതമായ പദഘടനയല്ലാതെ മറെറാന്നായിരിക്കാനിടയില്ലല്ലോ.

വെണ്മണിപ്രസ്ഥാനത്തിൻെറ പ്രത്യേകതകളിൽ മുഖ്യമായ ഒന്നു് ഈ മേല്പറഞ്ഞ ഗുണംതന്നെയാകുന്നു. "പുരന്ദരാരുണം" എന്ന അദ്ദേഹത്തിൻെറ കൃതിയിൽനിന്നു് ആരംഭത്തിൽ ഞാൻ ചൊല്ലിയ മംഗളശ്ലോകംതന്നെ ഇതിനുദാഹരണമാണു്. പോരെങ്കിൽ, "പ്രച്ഛന്നപാണ്ഡവ"ത്തിലെ മറെറാരു പദ്യംകൂടെ കാണിച്ചുകൊള്ളട്ടെ.

ജാതിത്താം ചൊൽകയല്ലിജ്ജഗതി മയി ജഗന്നാഥ! നിൻ ചിത്തപത്മ-
പ്രീതിക്കേനിങ്ങൊലിക്കെസ്സകലമതിനുമാളാണു ഞാൻ വേണമെങ്കിൽ
ഊതിത്തെക്കാട്ടു നീക്കാമുദയ,മൊരടിയാലണ്ഡഭാണ്ഡം തകക്കാം,
പാതിദ്ധാത്രിക്കിതെന്തിക്കുരുവധമൊരു നിസ്സാരമുത്സാഹിയാം മേ.

ഇങ്ങനെ, രചനാഭംഗിക്കു് അദ്ദേഹത്തിൻെറ മിക്കകൃതികളും ഉദാഹരണമാണു്.

പ്രകൃതാനുഗുണമായി കഴിയുന്നേടത്തോളം നാടോടിഭാഷയിൽ നാടൻപഴഞ്ചൊല്ലുകളോ ശൈലികളോ കൂട്ടിച്ചേർത്തു കവനംചെയ്യുന്നതും വെണ്മണിപ്രസ്ഥാനത്തിലുള്ള വിശേഷഗുണമാണു്. അംബോപദേശത്തിൽ ആപാദചൂഡം ഇതു പ്രത്യക്ഷപ്പെട്ടുകാണുന്നു:—

1. പെയ്യോരു വന്മഴയിലിന്നു മുളച്ചുവന്ന
തൈത്തോലിടാത്തകര നീയതിനെന്തറിഞ്ഞു?
2. തീച്ചയ്യു തിന്നു ഭുവി മുറ്റിയ കോൽക്കരിമ്പിൻ
കോച്ചയ്യു കൊച്ചുമകളേ കൊതിക്കവേണ്ട പിന്നെ.
3. കൊള്ളട്ടെ കാട്ടിലെ മരം വലിയോരു തേവ-
ക്കുള്ളാനയും വലിയെടാ വലിയെന്നു വെച്ചാ.
4. കുരങ്ങൻ കയ്യിൽക്കിടച്ച മലർമാലിക പോലെയാക്കും.
5. ഓതിക്കുനോതിട്ടുവതൊക്കെയുമോത്തതാമോ?

ഇങ്ങനെ യാതൊരു വളച്ചുകെട്ടുമില്ലാതെ സാധാരണ സംഗതികൾ സാധാരണരീതിയിൽത്തന്നെ പറഞ്ഞുഫലിപ്പിക്കുവാനുള്ള വൈഭവം കവിക്കു കുറച്ചല്ല.

കൊട്ടേലിട്ടാട്ടി ഞാനീയരചനുടയ നെല്ലിപ്പടിച്ചാട്ടു കാട്ടി-
പ്പോട്ടേ പോ പുല്ലിതെന്നായൊടുവിൽ വിട്ടുവ,നെൻ പത്ഥ്യമീവിത്തമല്ലാ

എന്നുള്ള "അതിമോഹ"ത്തിലെ കുഞ്ഞിക്കുട്ടിയുടെ ആത്മഗതം അതിമോഹത്തെ എത്ര വിശദമായി പ്രതിഫലിപ്പിച്ചിരിക്കുന്നു! "ഭാഷാരീതിപ്പഴക്ക"ത്തിനു നടുവത്തെ വെണ്മ

ണി അച്ഛൻ പുകഴ്ത്തുന്നുണ്ടല്ലോ. ആ പഴക്കവും ഞാൻ ഇവിടെ നിർദ്ദേശിച്ച ഗുണവും ഏറെ ഭിന്നമല്ലെന്നു തോന്നുന്നു. എന്തെന്നാൽ നടുവത്തച്ഛൻെറ കൃതികളിൽ ആ ഋജുതയും കേവലതയും സവിശേഷം കാണാനുണ്ട്. സ്വപുത്രൻെറ അകാലനിര്യ്യാണത്തിൽ അദ്ദേഹം എഴുതിയ താഴെക്കാണുന്ന പദ്യം നോക്കുക.

ഇന്നിന്നതൊക്കെയിവിടെച്ചുരിയാക്കി നാളേ-
ക്കിന്നിന്നതാണു പണിയങ്ങിനെ തന്നെയല്ലേ?
എന്നെന്നൊടോതിയരികത്തു വിനീതനായി
നിന്നീടുമുണ്ണി, ശിവനേ ശിവ രാമരാമ!!

സാധാരണ പറഞ്ഞുവരുന്ന രൂപത്തിൽത്തന്നെ വാക്കുകൾ പ്രയോഗിക്കുന്നതിൽ വെണ്മണി എത്രത്തോളം നിഷ്കർഷിച്ചിരുന്നുവെന്നു കാണിപ്പാൻ ഒരു ചെറിയ ഐതിഹ്യംകൂടി പറഞ്ഞു് ഈ ഭാഗം അവസാനിപ്പിക്കാം. കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻെറ "മധുരമംഗലം" എന്ന നാടകത്തിൽ കവികളുടെ ഒരു അക്ഷരശ്ലോകരംഗമുണ്ട്. ശ്ലോകം ഓരോരുത്തരും അപ്പപ്പോൾ ഉണ്ടാക്കിച്ചൊല്ലുന്ന മട്ടിലാണു്. ആ രംഗവും അതിലെ പാത്രങ്ങളും അന്നു കൊടുങ്ങല്ലൂരിൽ നടപ്പുണ്ടായിരുന്ന അക്ഷരശ്ലോകയോഗത്തിൻെറയും അതിൽ ചേർന്നിരുന്ന കവികളുടേയും പ്രതിച്ഛായയായിരിക്കണം. അതിൽ നായകനായ മധുരമംഗലം ചൊല്ലിയ ശ്ലോകമാണു് താഴെ കൊടുക്കുന്നതു്.

പോകുന്നേൻ പുരുമേഘവേണി കടുമാഹാണിക്കുമെൻ കാര്യമൊ-
ന്നാകുന്നില നമുക്കു ജോലി പലതുണ്ടില്ലത്തു മല്ലേക്ഷണേ!
ചാകുന്നോളവുമുള്ളിലിങ്ങനെ മനോരാജ്യം വിചാരിച്ചു നിൻ
പാകംനോക്കിയിളിച്ചെനിക്കിഹ വൃഥാവാസം പ്രയാസം പ്രിയേ.

വെണ്മണി ഇതു വായിച്ചുകേട്ടപ്പോൾ "ഇതു് എൻെറതെന്നായിരിക്കാം സങ്കല്പം അല്ലേ? എന്നാൽ ഞാൻ ചാവുന്നോളവും എന്നല്ലാതെ ചാകുന്നോളവും എന്നു പറയില്ല" എന്നു പറഞ്ഞുവത്രെ.

വെണ്മണിപ്രസ്ഥാനത്തിൽ പ്രധാനമായ മറ്റൊരംശം ഫലിതമാണു്. ഫലിതവാസനയാൽ അനുഗ്രഹീതരായ മ

നുഷ്യർ, അവർ അറിയാതെതന്നെ, ഒരുതരത്തിൽ ലോക സേവനം നിർവ്വഹിക്കുന്നുണ്ട്. അത്തരക്കാർ കവികൾകൂടി യായാൽ ശാശ്വതമായിത്തന്നെ ലോകോപകാരികളായി ത്തീരുന്നു. വെണ്മണി അത്തരത്തിൽപ്പെട്ട ഒരാളാണ്. "ഭൂ തിഭൂഷചരിത"ത്തിന്റെ അവതാരികയിൽ "ചിരിച്ചുമരിക്ക ണം മാനുഷർ", അത്തരത്തിൽ ഒരു കഥ പറയാനാണ് ആ വശ്യപ്പെട്ടു കാണുന്നതു്. ഇതിൽനിന്നു കവിയുടെ ചിരിയി ലുള്ള താല്പര്യം വ്യക്തമാകുന്നു. നിഷ്കളങ്കമായ ചിരിയും ചിരിപ്പിക്കലും സാത്വികമായ മനോവൃത്തിയുടെ പ്രത്യക്ഷഫ ലമാകുന്നു. ദ്രോഹബുദ്ധിയോടു കൂടുമ്പോഴേ അതു ദോഷപ്പെ ടുന്നുള്ളു. വെണ്മണിക്കു പ്രകൃത്യാ ഒരു പരിഹാസശീലം—ആ രെയും കണ്ടാൽ ഒന്നു കളിയാക്കിവിടുന്ന സമ്പ്രദായം—ഉ ണ്ടായിരുന്നുപോലും. ആ സ്വഭാവം അറിഞ്ഞു അദ്ദേഹത്തോ ടു "വെണ്മണി, ശ്രീരാമനെ കണ്ടാൽ എന്താണ് ആദ്യംചോ ദിക്കുക" എന്നു നടുവത്തച്ഛനോ മറ്റോ ഒരിക്കൽ ചോദിച്ച പ്പോൾ "സംശയമില്ലല്ലോ, അവിടത്തെ ഭാര്യയെ അല്ലെ രാ വണൻ കട്ടുകൊണ്ടുപോയതു്, എന്നായിരിക്കും" എന്നു മറുപ ടിപറഞ്ഞുവത്രെ. വെണ്മണി വലിയ ശ്രീരാമഭക്തനാണ്. അതു് അദ്ദേഹത്തിന്റെ കൃതികളിൽ നിന്നെല്ലാം വള രെ വ്യക്തവുമാണു്. എന്നിട്ടും ആ ശ്രീരാമനെ കാണു മ്പോൾ ഇങ്ങനെ മർമ്മഭേദകമായ ഒരു ചോദ്യംകൊണ്ടാണ് കുശലപ്രശ്നം ആരംഭിക്കുന്നതെങ്കിൽ അദ്ദേഹത്തിന്റെ പരി ഹാസശീലം കേവലം നിർദ്ദോഷമായ നർമ്മബുദ്ധിയുടെ ഫ ലം മാത്രമാണെന്നു് ഊഹിപ്പാൻ പാമരനുപോലും സാദ്ധ്യ മല്ലേ?

വർഗ്ഗീയബോധവും മററും വളരെ വദ്ധിച്ചിരിക്കുന്ന ഇ ക്കാലത്തു പൂരപ്രബന്ധം, അംബോപദേശം മുതലായ കൃതി കളെക്കുറിച്ചു് ആക്ഷേപത്തിനു വകയുണ്ട്. എന്നാൽ വെ ണ്മണിയുടെ കാലത്തു് ആവക ബോധങ്ങൾക്കും ബാധകൾ ക്കും ഇത്രമേൽ അവകാശമില്ലായിരുന്നു. ആ ശുദ്ധാത്മാവി

ന്നു സ്വകീയം, പരകീയം, എന്ന വിചാരംതന്നെ ഉണ്ടായിരുന്നോ എന്നു സംശയമാണ്. പൂരപ്രബന്ധത്തിലും മററും വിവരിച്ചുകാണുന്ന സാമുദായികദോഷങ്ങൾ, വാസ്തവമായി ഉണ്ടായിരുന്നാലാകട്ടെ ഇല്ലെങ്കിലാകട്ടെ, അവയുടെ പ്രസ്താവം മേൽപറഞ്ഞ നർമ്മബുദ്ധിയുടെ പ്രേരണയാലല്ലാതെ കവിയുടെ മാത്സര്യബുദ്ധിയാലല്ലെന്നു പ്രത്യക്ഷമാണ്. അല്ലെങ്കിൽ അദ്ദേഹം സ്വന്തം സമുദായത്തിൽപ്പെട്ടവരെത്തന്നെ ശുദ്ധവിടന്മാരാക്കുവാൻ ഉത്സാഹിക്കുമോ? തന്നെത്തന്നെയും വിടാഗ്രഗണ്യൻ എന്നു വരുത്തുമോ?

പൂരപ്രബന്ധത്തിലും മററും കാണുന്ന ശൃംഗാരരംഗങ്ങൾ പക്ഷെ കവിയുടെ ഭാവനാസൃഷ്ടിയാണെന്നും വന്നുകൂടായ്കയില്ല. മനുഷ്യൻ പ്രകൃത്യാ പല ദുർമ്മോഹങ്ങൾക്കും വശഗനാണ്. അവയെ അശക്തിയാലോ അപായഭീതിയാലോ ധർമ്മബോധത്താലോ പുറത്തുവിടാതെ സൂക്ഷിക്കാം, എന്നല്ലാതെ നിശ്ശേഷം പരിഹരിച്ചു പരിപൂർണ്ണത നേടുവാൻ അവനു പ്രായേണ ശക്തി കുറവാണ്. ആ ദുർബ്ബലനായ മനുഷ്യൻ ഈ വിഷമഘട്ടത്തിലും ആത്മസന്തുഷ്ടിക്കു സ്വബുദ്ധിയാൽ ചില നിവൃത്തിമാർഗ്ഗങ്ങൾ കണ്ടുപിടിക്കാറുണ്ടു്. പണ്ടു യൂറോപ്പിൽ ചില പ്രഭുക്കന്മാർ, അന്യഥാ തങ്ങൾക്കു അജയ്യനായ ശത്രുവിനെ, ദ്വന്ദ്വയുദ്ധത്തിൽ പരാജിതനാക്കിയ വിധം, കുതിരയുടെ ജീനിമേലും മററും ചിത്രീകരിച്ചു സ്വയം സംതൃപ്തരാകാറുണ്ടായിരുന്നുവത്രേ. അതുപോലെ നമ്മുടെകവിയും പരദ്രോഹത്തിനൊന്നും ഒരുങ്ങാതെ തൻെറ അഭീഷ്ടങ്ങൾ സാഹിത്യകലയിൽ പ്രദർശിപ്പിച്ചു കൃതകൃത്യനായി എന്നു ഭദ്രമായ ഒരൂഹത്തിന്നും വഴി ഇല്ലായ്കയില്ല.

കവിയുടെ ഭാവശുദ്ധിയേയോ സദാചാരബോധത്തേയോ ആസ്തിക്യത്തേയോ കുറിച്ചു സംശയിക്കുന്നതുപോലും മഹാപാപമാണ്. ലോകത്തിൽ വിദ്വാന്മാരല്ലാ അധികം, വിഡ്ഢികളാണ്. തൻെറ പരിഹാസജല്പനങ്ങൾ അവരെ വഴിപിഴപ്പിക്കുമോ എന്നു് അദ്ദേഹം ഭയപ്പെടുകയും അ

വസാനം പശ്ചാത്തപിക്കയും ചെയ്യുന്നു. സംസ്കൃതത്തിൽ ഒരു ചൊല്ലുണ്ട്: "എന്തെങ്കിലും പറഞ്ഞോളൂ, ഒടുവിൽ ദൈവത്തെ സ്മരിച്ചാൽ മതി"യെന്നു്. അതനുസരിച്ചു കവിപ്രതിവിധിയും നിർവ്വഹിക്കുന്നുണ്ട്. അംബോപദേശത്തിലെ അവസാനപദ്യം ഇതിനെല്ലാം തെളിവാണു്.

മുക്കാലും മൂഢരാമിജ്ജഗതി ബുധജനം ദുർല്ലഭം നല്ല ഭംഗ്യാ
തല്ക്കാലം കേട്ടുകൊണ്ടാടുവതറിക മഹാമൂഢരാണുദ്ധരാഗം
ഇക്കാലത്തിത്ഥമോക്കാതഴകിലിതു കൃതിപ്പിച്ചു പിച്ചല്ല ഗൗരീ-
തൃക്കാലിൽത്തന്നെ ചെന്നിന്നിയുമണക തകക്കാതെ ഹക്കാതലേ നീ!

ഇനി ഈ വിഷയത്തിൽ എനിക്കു് അധികമൊന്നും പറവാനില്ല. പ്രതിപാദ്യവസ്തു പഴയപടി പുരാണങ്ങളിൽനിന്നോ ഇതിഹാസങ്ങളിൽനിന്നോ എടുക്കണമെന്ന നിർബ്ബന്ധം വെണ്മണിക്കു കുറവായിരുന്നു. പൂരപ്രബന്ധം, അംബോപദേശം, അതിമോഹം മുതലായ കൃതികൾ അതിന്നു ദൃഷ്ടാന്തമാണു്. പ്രതിപാദനത്തിലും കാവ്യത്തിന്റെ ജീവനായ രസത്തിലും കവിക്കു നിഷ്കർഷയും ഔചിത്യദീക്ഷയും കഷ്ടിയാണെന്നു പറയണം. രസങ്ങളിൽ സർവ്വപ്രധാനമായ ശൃംഗാരംതന്നെയാണു വെണ്മണിയും ഇഷ്ടപ്പെടുന്നതു്. പക്ഷേ, കാലഗതിയിൽ വന്ന രുചിഭേദത്തിനു നിരക്കാത്തവിധം ഇന്നു് അതു മിക്കതും അപരിഷ്കൃതം എന്നു വന്നിരിക്കുന്നു. ഏതായാലും വെണ്മണിപ്രസ്ഥാനം ഭാഷയുടെ ഭാസുരമായ ഒരു കാലഘട്ടത്തെ കുറിക്കുന്നുവെന്നതിൽ ആൎക്കും വാദമില്ല. പരിപൂർണ്ണത എന്ന ലക്ഷ്യത്തിലേക്കു നമ്മുടെ ഭാഷ ഇങ്ങനെ പല ചവിട്ടുപടികളും കയറിക്കഴിഞ്ഞു. ഇനിയും അനവധി ബാക്കിയാണു്. അവയിൽ ഓരോന്നും മറ്റൊന്നിനെ അപേക്ഷിച്ചു താഴെ എന്നും, മേലെ എന്നും, വരുന്നതു സ്വാഭാവികമാണു്. എന്നാൽ "അതാതിന്റെ സ്ഥാനത്തു് അതാതു വലിയതു" എന്ന വസ്തുത ഒരിക്കലും വിസ്മരിച്ചുകൂടാ.

# വെണ്മണി മഹൻനമ്പൂരിപ്പാടും അദ്ദേഹത്തിന്റെ കവിതയും

(വി. കെ. രാമൻമേനോൻ ബി. എ. എൽ. ററി.)

---

പാഥോജാസ്ത്രന്റെ പാവക്കളികളിലിളകും വേഷമാകുന്ന വേശ്യാ-
യൂഥോപായാപ്തിപാപക്കളികളിലിളകിത്തത്തിടാതസ്തശങ്കം
പാഥോജാക്ഷാദികൾക്കും പരിചിനൊടഭയത്തെക്കൊടുക്കും വടക്കു-
ന്നാഥോപാന്തം പ്രവേശിക്കുക മമ മനമേ! സത്വരം സത്തതാണു്.

എന്റെ പ്രസംഗത്തിന്നു വിഷയമായ വെണ്മണിമഹൻ നമ്പൂരിപ്പാടിനു കവിതാലോകത്തിൽ ഒരു ഉൽകൃഷ്ടസ്ഥാനമുണ്ടായിരുന്നുവെന്നുള്ളതു് ഇന്നു് അധികംപേരും വിസ്മരിച്ചതായി തോന്നുന്നു. ഇന്നു വെണ്മണിക്കൃതികളെ ജനസാമാന്യത്തിന്റെ മനസ്സിനെ ദുഷിപ്പിക്കുന്ന അമ്മായിശ്ലോകങ്ങളെപ്പോലെ മാത്രമേ പലരും ഗണിച്ചുവരുന്നുള്ളു. വെണ്മണിനമ്പൂരിപ്പാടന്മാർ വെറും പദ്യകൃത്തുകളും, കവികൾ എന്നു പറവാൻ അർഹതയില്ലാത്തവരുമാണെന്നു പറയുന്നവരും ഇല്ലെന്നില്ല. പരേതനായ കേരളവർമ്മ അമ്മാമൻതമ്പുരാൻ തിരുമനസ്സുകൊണ്ടു് ഒരിക്കൽ ശിവോള്ളിനമ്പൂരിയുടെ ഒരു ശ്ലോകംചൊല്ലി അഭിനന്ദിച്ചപ്പോൾ അടുത്തുണ്ടായിരുന്ന ഒരു സാഹിത്യവീരൻ 'ഈ കണക്കിനു് അവിടുന്നു വെണ്മണിയും ഒരു കവിയാണെന്നു പറയുമല്ലോ' എന്നു പറകയുണ്ടായത്രെ! എന്നാൽ പ്രസ്തുത വിഷയത്തെപ്പററി ഒരു പ്രസംഗംചെയ്യുവാൻ പരിഷൽപ്രവൎത്തകന്മാർ എനിക്കു് അവസരംതന്നതിൽനിന്നു് ഇവൎക്കു കാവ്യലോകത്തിൽ ഒരു സ്ഥാനമുണ്ടായിരുന്നുവെന്നു ചിലരെങ്കിലും വിശ്വസിക്കുന്നതായി കാണുന്നതു് ആശ്വാസജനകംതന്നെ.

വെണ്മണി മഹൻനമ്പൂരിപ്പാടിനെപ്പററി ഇന്നുള്ളവർ എന്തഭിപ്രായം പുറപ്പെടുവിച്ചാലും സമകാലീനന്മാരായ എല്ലാ കവികളാലും അദ്ദേഹം ആരാധ്യനായിരുന്നു എന്നുള്ളതു തർക്കമററ സംഗതിയാകുന്നു. പരേതനായ കുഞ്ഞുക്കുട്ടൻതമ്പുരാൻ, അദ്ദേഹമുണ്ടാക്കിയ 'കവിഭാരത'ത്തിൽ, കഥാനായകനു് 'ദ്രോണാചാര്യർ' എന്ന സ്ഥാനമാണു് നൽകിയിരുന്നതു്. "സിതമണി കവിതാകീർത്തിതൻ മൂർത്തിതന്നെ" എന്നു കവിസാർവ്വഭൗമൻ കൊച്ചുണ്ണിത്തമ്പുരാനും, "ശുചിമണി രചനാഭംഗിയിൽ പൊങ്ങി നിൽക്കും" എന്നു് അച്ഛൻനമ്പൂരിപ്പാടും ഇദ്ദേഹത്തിനു സർട്ടിഫിക്കെററു കൊടുത്തിട്ടുണ്ടു്. "ഇദ്ദേഹത്തിൻെറ മനോധർമ്മത്തിൻെറ അപ്രതിഹതമായ പ്രവാഹത്തിനു് ഒരുപ്രകാരത്തിലും ഒരിടത്തും തട്ടു വരുന്നതല്ല. മറെറാരു കവി ശങ്കിക്കുന്ന ദിക്കിൽ ഇദ്ദേഹം എന്തെങ്കിലും തട്ടിമൂളിക്കും. സരസ്വതീപ്രസാദവിശേഷത്താൽ അതു ബഹുരസമായിരിക്കുകയും ചെയ്യും" എന്നാണു് കേരളകാളിദാസൻ ഇദ്ദേഹത്തെപ്പററി അഭിപ്രായപ്പെട്ടിട്ടുള്ളതു്. കുണ്ടൂർ, കാത്തുള്ളി, ഒട്ടുവു് മുതലായവർ കവിതാവിഷയത്തിൽ ഇദ്ദേഹത്തിൻെറ ശിഷ്യന്മാരാണെന്നു് അഭിമാനിച്ചിട്ടുണ്ടു്. കൊച്ചുണ്ണിത്തമ്പുരാൻ, കുഞ്ഞുക്കുട്ടൻതമ്പുരാൻ മുതലായ മഹാകവികളുൾപ്പെട്ട കൊടുങ്ങല്ലൂർക്കവിസംഘത്തിൽ ഇദ്ദേഹത്തിനു പരീക്ഷകസ്ഥാനമാണു് ഉണ്ടായിരുന്നതു്. പൌരസ്ത്യകവികളെപ്പററി നല്ല അഭിപ്രായമില്ലാതിരുന്ന പരേതനായ സി. അന്തപ്പായി അവർകൾ മഹാകവി വെണ്മണിമഹൻനമ്പൂരിപ്പാടിൻെറ ജീവചരിത്രം എഴുതപ്പെടേണ്ട വിഷയങ്ങളിൽ ഒന്നാണെന്നു ഭാഷാപോഷിണിസഭയിൽ വായിച്ച ഒരു ഉപന്യാസത്തിൽ പ്രസ്താവിക്കയുണ്ടായി. എന്നുതന്നെയല്ല, കഥാനായകൻ ജീവിച്ചിരുന്ന കാലത്തു് ഒരു കവിയോ നിരൂപകനോ അദ്ദേഹത്തിൻെറ കൃതികളെ ആക്ഷേപിക്കുവാൻ ധൈര്യപ്പെടുകയുണ്ടായിട്ടില്ല. ഒരു മുപ്പത്തഞ്ചു കൊല്ലംമുമ്പു തൃശ്ശിവപേരൂർ 'ഭാരതവിലാസം' സഭയിൽവെച്ചു്

ഒരു പേരുകേട്ട സാഹിത്യകാരൻ വെണ്മണിക്കൃതികളുടെ ദൂഷ്യഭാഗങ്ങൾ മാത്രം കാണിച്ച് ഒരു ഉപന്യാസം വായിക്കയുണ്ടായി. അതു് അവിടെക്കൂടിയിരുന്നവരെ സാമാന്യത്തിലധികം ക്ഷോഭിപ്പിച്ചു. അവരിൽ പലരും അദ്ദേഹത്തിൻെറ അഭിപ്രായങ്ങളെ നിർദ്ദയം ഖണ്ഡിച്ചു. എന്നാൽ ഉപന്യാസകൻെറ മർമ്മം പിളക്കത്തക്കവണ്ണം ഒരു പ്രസംഗംചെയ്തതു സാഹിത്യപഞ്ചാനനനായ പി. കെ. നാരായണപിള്ള അവർകളായിരുന്നു. ഇങ്ങനെ സമകാലീനന്മാരായ സകലകവികളുടേയും പണ്ഡിതന്മാരുടേയും പ്രശംസയ്ക്കു പാത്രമായി ഭവിച്ച ഒരു കവിയാണു നമ്മുടെ കഥാനായകൻ. എന്നാൽ കഥാനായകൻെറ ജീവകാലത്തു് അദ്ദേഹത്തിൻെറ കൃതികളെയെല്ലാം പുസ്തകരൂപേണ പ്രസിദ്ധംചെയ്തു ജനസാമാന്യത്തിൻെറ ഇടയിൽ പ്രചാരംവരുത്തുവാനായി കവിയോ അദ്ദേഹത്തിൻെറ ബന്ധുക്കളോ ഉത്സാഹിച്ചിട്ടില്ല. മഹാരാജാക്കന്മാരോ പ്രഭുക്കന്മാരോ അദ്ദേഹത്തിൻെറ യോഗ്യതാനുസരണം സംഭാവനകളോ സ്ഥാനമാനങ്ങളോ നൽകിയതായും അറിവില്ല. ഭാഷാപോഷിണിസഭയിലോ, മററു സാഹിത്യസമാജങ്ങളിലോ, കവിതാമത്സരപരീക്ഷയിൽ ചേൎന്ന് അദ്ദേഹം സമ്മാനാൎഹനായി ഭവിച്ചു എന്നു കേട്ടുകേൾവിപോലും ഇല്ല. എങ്കിലും അപ്രസിദ്ധീകൃതങ്ങളായിരുന്നിട്ടും നമ്പൂരിപ്പാടിൻെറ ചില ശ്ലോകങ്ങളെങ്കിലും തോന്നാത്ത പണ്ഡിതന്മാരോ പാമരന്മാരോ അക്കാലത്തുണ്ടായിരുന്നതായി തോന്നുന്നില്ല. അച്ചടിയന്ത്രത്തിൻെറ സഹായംകൂടാതെതന്നെ കഥാനായകൻെറ കവിതകൾക്കു് എന്തെന്നില്ലാത്ത പ്രചാരം ഉണ്ടായ സംഗതി ഓൎക്കുമ്പോൾ അദ്ദേഹത്തിൻെറ കവിതയ്ക്കു ചില പ്രത്യേകഗുണങ്ങൾ ഉണ്ടായിരിക്കണമെന്നുള്ളതു വ്യക്തമാണല്ലോ. ആ വക ഗുണങ്ങളെന്തെല്ലാമാണെന്നു നമ്മുടെ ആലോചനയ്ക്കു വിഷയമാകേണ്ടതാണു്.

ലോകത്തിൽ ധർമ്മം ക്ഷയിക്കുകയും അധർമ്മം വർദ്ധിക്കുകയും ചെയ്യുമ്പോൾ ധർമ്മസംസ്ഥാപനത്തിനായിക്കൊ

ണ്ടു ചില മഹാപുരുഷന്മാർ അവതരിക്കുമെന്നു പ്രായേണ ഹിന്ദുക്കൾ വിശ്വസിക്കുന്നുണ്ടു്. സാഹിത്യലോകത്തിലും ഇങ്ങനെ ചില മഹാന്മാർ ഓരോകാലത്തു് ഉത്ഭവിക്കുന്നതായി കണ്ടുവരുന്നു. കവിതയുടെ ഗതി പിഴച്ചവഴിയിലേക്കു തിരിയുമ്പോൾ അതിനെ ശരിയായ മാൎഗ്ഗത്തിൽ കൊണ്ടുവരുന്നതിനു ചില മഹാകവികൾ ആവിർഭവിക്കുമെന്നു് ഏതുഭാഷയിലെ സാഹിത്യചരിത്രം നോക്കിയാലും സ്പഷ്ടമാകുന്നതാണു്.

നമ്മുടെ ഭാഷയുടെയും സാഹിത്യത്തിന്റേയും സ്ഥിതി അനാശാസ്യമായിരുന്ന ഒരുകാലത്തു തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛൻ എന്ന മഹാൻ അവതരിക്കുകയും, മലയാളത്തെ തമിഴിന്റെ ദാസ്യത്തിൽനിന്നു വേർപെടുത്തി ഗീർവ്വാണഭാഷയുടെ സഹായത്തോടുകൂടി സംസ്കരിച്ചു സംസ്കൃതത്തിലെ ഉത്തമഗ്രന്ഥങ്ങളെ സരസമധുരമായും അപണ്ഡിതന്മാൎക്കുകൂടി സുഗ്രഹമാകത്തക്കവിധത്തിലും ഭാഷപ്പെടുത്തുകയും ചെയ്തു. എന്നാൽ ആധുനികഭാഷാസാഹിത്യത്തിന്റെ ജനയിതാവെന്നു ഗണിച്ചുവരുന്ന ഉദ്ദേഹത്തിന്റെ മാൎഗ്ഗത്തെ അനുസരിക്കുവാൻ ഭാഗ്യദോഷത്താൽ അടുത്തകാലംവരെ കുഞ്ചൻ നമ്പ്യാർ ഒഴികെ ആരും ഉണ്ടായില്ല. എഴുത്തച്ഛൻ കവിതാനിർമ്മാണത്തിൽ ദ്രാവിഡവൃത്തങ്ങളെയാണു് ആശ്രയിച്ചിരുന്നതു്. അതിനാൽ ദ്രാവിഡവൃത്തങ്ങളിൽ കവിതയുണ്ടാക്കുമ്പോൾ മാത്രമേ എഴുത്തച്ഛന്റെ ഭാഷാരീതി അനുകരിക്കേണ്ടതുള്ളു എന്നു് അനന്തരകാലീനകവികളുടെ ഇടയിൽ ഒരു തെറ്റിദ്ധാരണ ഉണ്ടായതുപോലെ തോന്നുന്നുണ്ടു്. എന്തെന്നാൽ സംസ്കൃതവൃത്തങ്ങളിൽ രചിക്കപ്പെടുന്ന കൃതികളിലെല്ലാം കവികൾ ചമ്പൂകാരന്മാരുടെ മണിപ്രവാളരീതിയെയാണു് അനുകരിച്ചുകാണുന്നതു്. അൎത്ഥപുഷ്ടികൊണ്ടും ശബ്ദസൌകുമാൎയ്യംകൊണ്ടും ചമ്പുക്കൾ അത്യൽകൃഷ്ടങ്ങൾതന്നെ എന്നു സമ്മതിക്കാതെ തരമില്ല. 'മധുരമധുരഭാഷാസംസ്കൃതാന്യോന്യസമ്മേളനസുരഭില'മായ 'കാവ്യവാണീവിഭൂതി'യുടെ നൃത്തരംഗങ്ങളാണു് ചമ്പുക്കൾ എന്നു് ഒരു സഹൃദ

യൻ പറഞ്ഞിട്ടുള്ളതിനേക്കുറിച്ചും പക്ഷാന്തരത്തിനു വഴിയില്ല. എന്നാൽ ഈ കൃതികളെ ഭാഷാകാവ്യങ്ങളെന്നു പറയാമോ എന്നു സംശയമാണ്. അവ്യുല്പന്നന്മാരായവൎക്ക് ഈ കാവ്യങ്ങളെക്കൊണ്ടു വലിയ പ്രയോജനമൊന്നുമില്ല. സംസ്കൃതാനഭിജ്ഞന്മാരായ മലയാളികൾക്കും, മലയാളം അറിഞ്ഞുകൂടാത്ത സംസ്കൃതജ്ഞന്മാൎക്കും മനസ്സിലാകാത്ത ഭാഷയിൽ നിർമ്മിച്ച പ്രസ്തുത കവിതകൾക്ക്, അവ അൎഹിക്കുന്നപോലെ, പ്രചാരം ഇല്ലാതെപോയതിൽ അത്ഭുതപ്പെടുവാനില്ലല്ലോ. എന്നാൽ വളരെക്കാലത്തോളം കവികൾ ചമ്പുക്കളുടെ ഭാഷാരീതിയെ അനുകരിച്ചുവന്നു. പക്ഷെ, ചമ്പുക്കളിൽ കാണുന്ന അൎത്ഥപുഷ്ടിയോ ശബ്ദഭംഗിയോ മിക്ക കവിതകളിലും തൊട്ടുതെറിച്ചിട്ടുപോലുമില്ല. സപ്രത്യയങ്ങളായ അപ്രസിദ്ധസംസ്കൃതപദങ്ങളെ വല്ലവിധത്തിലും കുത്തിച്ചെലുത്തിയാൽ കാവ്യത്തിനു പ്രൌഢതകൂടുമെന്നു മാത്രമേ അവർ മനസ്സിലാക്കിയിരുന്നുള്ളു എന്നു തോന്നുന്നു. ഭാഷാകവിതയാണെന്നു പറഞ്ഞു്,

സാനന്ദാ നന്ദിഹസ്താഹതമുരജരവാഹൂതകൌമാരബൎഹി-
ത്രാസാൽ മൂക്കിന്നകത്തായ് വിശതി ഫണിപതൌ ഭോഗസങ്കോചഭാജി
ഗണ്ഡോഡ്ഡീനാളിമാലാമുഖരിതകകുഭസ്താണ്ഡവേ ശൂലപാണേ-
ൎവ്വൈനായക്യശ്ചിരം വോ വദനവിധുതികൾ കാക്ക ഹൂൽക്കാരവത്യഃ

എന്നീവിധത്തിലുള്ള വികൃതശ്ലോകങ്ങൾ സൃഷ്ടിക്കുവാൻ കവികൾ ആരംഭിച്ചാൽ 'മൌനവ്രതം താന്നിനിയിവർ തുടരുന്നാകിൽ നന്നായിരിക്കും' എന്നു പറയേണ്ട കാലമായി. ആട്ടക്കഥാകൎത്താക്കന്മാരെ സംബന്ധിച്ച് 'ഇവരുടെ ഭാഷ സംസ്കൃതവുമല്ല മലയാളവുമല്ല. എളുപ്പത്തിൽ കവിതയുണ്ടാക്കുവാനുള്ള ഒരു വികൃതഭാഷ എന്നു മാത്രം പറയാം' എന്നാണ് പരേതനായ സി. അച്യുതമേനോൻ പറഞ്ഞിട്ടുള്ളതു്. 'ഭാഷാസംസ്കൃതയോഗോ മണിപ്രവാളം' എന്ന സൂത്രം കവികൾ അവരവരുടെ സരസ്വതീപ്രസാദംപോലെ വ്യാഖ്യാനിച്ചതിൻെറ ഫലമായി സംസ്കൃതവും മലയാളവുമല്ലാത്ത ഒരു നപും

സകഭാഷയിൽ അനേകം കവിതകൾ ഉണ്ടാകുവാൻ ഇടയായി. ആകപ്പാടെ ഭാഷാകവിതാരീതി കുറെക്കാലത്തോളം അവ്യവസ്ഥിതമായിത്തന്നെയിരുന്നു. ജനസാമാന്യത്തിനു കവിതാപാരായണത്തിൽ അഭിരുചി ജനിപ്പിക്കുവാൻ പര്യാപ്തങ്ങളായ കൃതികൾ കുറവായിരുന്ന ഒരു കാലത്താണ് വെണ്മണിപ്രഭൃതികളുടെ ആവിർഭാവം. 'ശുദ്ധവും കോമളവുമായ ഒരു പുതിയ മണിപ്രവാളസമ്പ്രദായം' ഇവർ സൃഷ്ടിച്ചു എന്നുമാത്രമല്ല 'ലളിതവും സ്പഷ്ടവുമായ ഒരു ആശയപ്രകാശനപദ്ധതിയും' ഇവർ ഏർപ്പെടുത്തി. പ്രസിദ്ധങ്ങളും പ്രചുരപ്രചാരങ്ങളുമായ സംസ്കൃതപദങ്ങളേയും മലയാളപദങ്ങളേയും പാലും വെള്ളവുമെന്നപോലെ സമഞ്ജസമായി സംയോജിപ്പിക്കുക, സംസ്കൃതപ്രത്യയങ്ങളെ ആവുന്നതും വർജ്ജിക്കുക, പ്രാസാനുപ്രാസങ്ങളെക്കൊണ്ടും പദഘടനാരീതിയിലുള്ള വൈശിഷ്ട്യംകൊണ്ടും കവിത ശ്രവണസുഭഗമാക്കിത്തീർക്കുക, പണ്ഡിതന്മാരേയും അപണ്ഡിതന്മാരേയും രസിപ്പിക്കത്തക്കവിധം ഫലിതം പ്രയോഗിക്കുക, പദങ്ങളെ അന്വയക്രമത്തിൽ ഘടിപ്പിക്കുക, എന്നിവയാണ് വെണ്മണികവിതകൾക്കുള്ള പ്രത്യേകതകൾ. ആധുനികരീതിയിൽ കവിതയുണ്ടാകുവാൻ തുടങ്ങിയതു പൂന്തോട്ടത്തു നമ്പൂരിയാണെങ്കിലും ആ രീതിയെ അന്യൂനമാകുംവണ്ണം പരിഷ്കരിച്ച് ആകർഷകമാക്കിത്തീർത്തതു വെണ്മണി മഹൻനമ്പൂരിപ്പാടാണ്. ലാളിത്യം, പ്രസാദം, ഫലിതം, പ്രാസപുഷ്ടി എന്നിവയാണ് മഹൻനമ്പൂരിപ്പാട്ടിലെ കവിതകൾക്കുള്ള വിശിഷ്ടഗുണങ്ങൾ. കർണ്ണസുഖത്തിനു ഭംഗംവരുത്തുന്ന 'ഹതവൃത്തം', 'വിസന്ധി' എന്നീ കാവ്യദോഷങ്ങൾ പ്രാചീനകവിതകളിൽ സുലഭമായിക്കാണാം. ഇവയിൽ ഉൾപ്പെടുന്ന മിക്ക ദോഷങ്ങളും മഹൻനമ്പൂരിപ്പാട്ടിലെ കവിതകളെ സ്പർശിച്ചിട്ടുതന്നെയില്ല. കവി ആദ്യം ശ്രവിക്കുകയും, പിന്നെ ധരിക്കുകയും, അനന്തരം രസിക്കുകയും ചെയ്യുന്നു എന്നുള്ള സാധാരണതത്ത്വം ആലോചിച്ചാൽ മററുള്ള ഗുണങ്ങൾക്കു വിരോധമാകാത്തവണ്ണം

കവിതയ്ക്കു ശബ്ദഭംഗി അത്യന്താപേക്ഷിതമാണെന്നുള്ള കാൎയ്യത്തിൽ സംശയത്തിന്നു വഴിയില്ല. ആംഗ്ലേയകവിയായ തോമസ് ഗ്രേ ഒരു വലിയ ചിന്തകനോ മൗലികങ്ങളായ ആശയങ്ങൾ പ്രദാനംചെയ്യു കവിയോ ആയിരുന്നില്ല. എന്നാൽ ആശയങ്ങളെ മനോഹരമായ രൂപത്തിൽ പ്രകാശിപ്പിക്കുന്നതിന്നുള്ള ശക്തി അദ്ദേഹത്തിനുണ്ടായിരുന്നതുകൊണ്ടാണ് അദ്ദേഹം ഒരസാമാന്യകവിയായും, അദ്ദേഹത്തിൻെറ 'ശോകഗീതം' [Elegy] ഒരു ആദൎശഗ്രന്ഥമായും ഗണിക്കപ്പെട്ടുവരുന്നതു്. ആംഗ്ലേയസാഹിത്യത്തിൽ തോമസ് ഗ്രേ, പോപ്പ് എന്നിവൎക്കുള്ള സ്ഥാനമാണ് ഭാഷാസാഹിത്യത്തിൽ വെണ്മണി മഹൻനമ്പൂരിപ്പാട്ടിലേക്കുള്ളതു് എന്നു പറയുന്നതിൽ വലിയ തെറ്റില്ലെന്നു തോന്നുന്നു. ഇതിനുംപുറമെ സമുദായത്തിൻെറ ചില വശങ്ങളെ ചിത്രീകരിക്കുന്നതിലും മനുഷ്യരുടേയോ ഇതരജന്തുക്കളുടേയോ ബാഹ്യാകാരങ്ങളേയും ചേഷ്ടകളേയും വൎണ്ണിക്കുന്നതിലും അദ്ദേഹത്തെ അതിശയിക്കുന്ന കവികൾ അക്കാലത്തുണ്ടായിരുന്നില്ല. താഴെ ഉദ്ധരിക്കുന്ന പദ്യങ്ങളിൽനിന്നു മുൻപറഞ്ഞ ഗുണങ്ങൾ അദ്ദേഹത്തിൻെറ കവിതകളിൽ എത്രത്തോളം പ്രകാശിക്കുന്നുണ്ടെന്നു മനസ്സിലാക്കാം.

തോടല്ലേ മാല, തോൾകങ്കണമതു ഫണിയല്ലേ, ശിവപ്രേതഭൂതാ-
ത്തോടല്ലേ കൂട്ടുകെട്ടന്നിന്നു ബത വിഷമല്ലേ, പടം തോലുമല്ലേ,
മാടല്ലേ വാഹ,മല്ലേറിന നിശി ചുടലക്കാട്ടിലല്ലേ നിവാസം,
മാടല്ലേ മാട,മല്ലേ മിന്നമിന്നസമിതീമട്ടു മററാൎക്കുമില്ലേ.

മൂഢേ! മുഗ്ദ്ധേന്ദുചൂഡൻമുടിയിലുമചലംതന്നിലും മന്നിലും ഭ്രഷ്ട്-
പ്രൗഢേ! ഗംഗേ! സമുദ്രത്തിലുമഥ വിഹരിച്ചിപ്പൊഴോ സൎവ്വലോകേ
ചാടീ, കൊള്ളാം ചരിത്രം, തവ ഗതികൾ കിഴപ്പോട്ടതെന്നുൾക്കരുന്നിൽ
ക്രീഡാഹാസ്യപ്പുതുപ്പുഞ്ചിരിയതു ചിരമെന്നാൎത്തിയേത്തീൎത്തിടട്ടേ.

പാളത്താറും പെരുത്തുന്തിന കുടവയറും വീശുവാനുള്ള കീറ-
പ്പാളത്തട്ടും പൊളിഞ്ഞീടിന കുട വടിയും സഞ്ചിയും പഞ്ചപാത്രം
തോളിൽക്കീറിപ്പൊളിഞ്ഞുള്ളൊരു ചെറിയ പഴംഭാണ്ഡവും ദേസി വന്നാ-
മേളത്തിൽ തള്ളിയുന്തിക്കശപിശപറയും പട്ടരൊട്ടല്ല പാൎത്താൽ.

സാധാരണമായി ഒരു കവിയുടേയോ ഗ്രന്ഥകാരൻെറയോ ജീവചരിത്രത്തിൽ അത്ഭുതാവഹങ്ങളോ പ്രക്ഷോഭകരങ്ങളോ ആയ സംഭവങ്ങളൊന്നുമുണ്ടായിരിക്കയില്ലെന്നു് ഒരു പാശ്ചാത്യകവി പറഞ്ഞിരിക്കുന്നു. വെണ്മണിമഹൻനമ്പൂരിപ്പാട്ടിലെ ജീവചരിത്രം ഇതിനു വ്യത്യസ്തമല്ല.

ഇദ്ദേഹം കൊച്ചിരാജ്യത്തു്, ആലുവാപ്പുഴയ്ക്കു സമീപം സ്ഥിതിചെയ്യുന്ന വെള്ളാരപ്പിള്ളി ദേശത്തുള്ള വെണ്മണിമനയ്ക്കൽ ൧൦൧൩ മേടമാസം ൩-ാംനു- ഭൂജാതനായി. ഇദ്ദേഹത്തിൻെറ പിതാവായ അച്ഛൻനമ്പൂരിപ്പാടു് 'ചൂടാക്കിൽ തുളസീദളം യമഭടത്തല്ലിങ്ങു ചൂടായ്വരും' എന്നു തുടങ്ങിയ പ്രസിദ്ധശ്ലോകത്തിൻെറ കർത്താവായ വിഷ്ണുനമ്പൂരിപ്പാടിൻെറ ഭ്രാതൃവ്യനാണു്. അച്ഛൻനമ്പൂരിപ്പാടു കുടമാളൂർ പോൽപാക്കരമനയ്ക്കൽനിന്നു വിവാഹംചെയ്തതിലുണ്ടായ ഏകസന്താനമാണു് നമ്മുടെ കഥാനായകൻ. ഇദ്ദേഹത്തിൻെറ ജാതകം ഗണിച്ചതിൽ ഇദ്ദേഹം കവി എന്ന നിലയിൽ പ്രസിദ്ധിനേടുമെങ്കിലും ഒരു അലസനും സകലകാര്യങ്ങളിലും മന്ദതയുള്ളവനുമായിരിക്കുമെന്നു കണ്ടിരുന്നതായി പറയപ്പെടുന്നു. ഇദ്ദേഹത്തിൻെറ ബാല്യവിദ്യാഭ്യാസത്തെപ്പററി അധികമൊന്നും അറിവാൻ തരപ്പെട്ടിട്ടില്ല. ഇദ്ദേഹം സ്ഥിരമായി ഒരു ഗുരുവിൻെറ അടുക്കൽ വിദ്യാഭ്യാസം ചെയ്തിട്ടുണ്ടോ എന്നുതന്നെ സംശയമാണു്. എന്നാൽ കൊടുങ്ങല്ലൂർക്കോവിലകത്തെ അലങ്കരിച്ചിരുന്ന സംസ്കൃതവിദ്വാന്മാരുടെ സാഹചര്യം നിമിത്തം കവിതാനിർമ്മാണത്തിനു വേണ്ടുന്ന വ്യുൽപത്തി സമ്പാദിക്കുവാൻ ഇദ്ദേഹത്തിനു സാധിച്ചു. അസാധാരണ ധാരണാശക്തിയുള്ള ആളായിരുന്നതിനാൽ എഴുത്തച്ഛൻപാട്ടിലെ പല ഭാഗങ്ങളും കുഞ്ചൻനമ്പ്യാരുടെ മിക്ക തുള്ളൽപ്പാട്ടുകളും സ്വല്പകാലത്തിനുള്ളിൽ ഇദ്ദേഹത്തിനു ഹൃദിസ്ഥമാക്കുവാനും കഴിഞ്ഞു. "സാഹിത്യം ഒരു ദിവ്യകലയാകയാൽ ദിവ്യമായ അനുഗ്രഹംകൊണ്ടല്ലാതെ സ്വാധീനമാകുന്നതല്ല" എന്നു് ഒരു പ്രസിദ്ധസാഹിത്യകാരൻ പറഞ്ഞിരി

കുന്നു. ഇദാനീന്തനന്മാർ ഇതു് എത്രത്തോളം സമ്മതിക്കു മെന്നു് അറിഞ്ഞുകൂടാ. എന്നാൽ മററചിലക്കെന്നപോലെ വെണ്മണിനമ്പൂരിപ്പാടന്മാക്കും ദിവ്യമായ ഒരനുഗ്രഹം ലഭിച്ചതായി ഒരു ഐതിഹ്യമുണ്ടു്. വെണ്മണി ഇല്ലത്തുണ്ടായിരുന്ന ഒരു വിഡ്ഢിയായ നമ്പൂരിപ്പാടിനെക്കൊണ്ടു ചില ഉണ്ണിനമ്പൂരിമാർ ചിത്രത്തിൽ കണ്ട ഒരു യക്ഷിയെ പാണിഗ്രഹണംകഴിപ്പിക്കുകയും, യക്ഷി അദ്ദേഹത്തിൻെറ മുമ്പിൽ പ്രത്യക്ഷമായി അദ്ദേഹത്തെ ഭത്താവായി വരിക്കുകയും, കുറേക്കാലം അദ്ദേഹമൊന്നിച്ചിരിക്കുകയും, ഒടുവിൽ തന്നോടു ചെയ്യ ഒരു വാഗ്ദാനത്തെ നിറവേററുവാൻ അദ്ദേഹത്തിനു സാധിക്കാഞ്ഞതിനാൽ 'ഗൃഹഗൃഹസ്ഥനു കമ്പമാകും' എന്നു യക്ഷി അദ്ദേഹത്തെ ശപിക്കുകയും, അനന്തരം യക്ഷിയെ കുടിവെച്ചു പ്രീതിപ്പെടുത്തിയതിനാൽ 'കീത്തിപ്പെട്ടും കവികളാമൊടുവിൽ കലാശം' എന്നു ശാപമോക്ഷംകൊടുത്തു് അനുഗ്രഹിക്കുകയും ചെയ്തു എന്നാണു് ഐതിഹ്യം. ഇതിൻെറ വാസ്തവസ്ഥിതി എങ്ങനെയായാലും വെണ്മണിമനയ്ക്കൽ ഒരു യക്ഷിയെ കുടിവെച്ചു് ഇപ്പോഴും പൂജിച്ചുവരുന്നതായി അറിയുന്നു.

ആദ്യകാലത്തു് വെണ്മണിമഹൻ ഒററശ്ലോകങ്ങളാണു് അധികം ഉണ്ടാക്കീട്ടുള്ളതു്. ആ ശ്ലോകങ്ങൾക്കു് അനന്യസാധാരണമായ പ്രചാരവുമുണ്ടായിട്ടുണ്ടു്. ഈ കവി കേരളത്തിൻെറ മിക്കഭാഗങ്ങളിലും സഞ്ചരിക്കുകയും, രാജാക്കന്മാർ പ്രഭുക്കന്മാർ മുതലായവരുടെ മുഖപരിചയം നേടുകയും, അവക്കു ശ്ലോകങ്ങൾ അടിയറവെക്കുകയും ചെയ്തിട്ടുണ്ടു്. ചെല്ലുന്ന ദിക്കിലെല്ലാം അവിടത്തെ സഹൃദയന്മാരായ വിദ്വാന്മാർ വിശ്രമത്തിനുകൂടി ഇടകൊടുക്കാതെ ഇദ്ദേഹത്തെക്കൊണ്ടു ശ്ലോകങ്ങൾ ചൊല്ലിച്ചിരുന്നു. കഥാനായകന്നാകട്ടെ, ആരുതന്നെ ആവശ്യപ്പെട്ടാലും എത്രനേരമെങ്കിലും ശ്ലോകങ്ങൾ ചൊല്ലിക്കേൾപ്പിക്കുന്നതു് സന്തോഷകരമായ പ്രവൃത്തിയുമായിരുന്നു. ഇപ്രകാരമാണു് മലയാളത്തിൻെറ ഏതു മൂലയിലുള്ള ജനങ്ങൾക്കും ഇദ്ദേഹത്തിൻെറ ശ്ലോകങ്ങൾ മനഃ

പാഠമാക്കുവാൻ കഴിഞ്ഞതു്. ഇദ്ദേഹത്തിന്റെ കവിതകൾക്കു സഹജമായ ലാളിത്യാദിഗുണങ്ങൾ അധികം പ്രശോഭിക്കുന്നതു് ഒററശ്ലോകങ്ങളിലാണെന്നുള്ളതും പ്രസിദ്ധമാണു്.

കഥാനായകന്റെ ഗ്രന്ഥരൂപത്തിലുള്ള ആദ്യത്തെ കൃതി "പൂരപ്രബന്ധ"മാകുന്നു. ൧൦൪൯ മേടം ൨൭-ാംനു-യാണു് ഈ കൃതി പൂർത്തിയാക്കിയതു്; എങ്കിലും അതിനു് എത്രയോ മുമ്പു് എഴുതിത്തുടങ്ങിയിരുന്നു. പിന്നീടു് അതിൽ പല പദ്യങ്ങൾ എഴുതിച്ചേർത്തിട്ടുള്ളതായുമറിയുന്നു. ഈ കൃതി പരേതനായ അപ്പൻതമ്പുരാൻ തിരുമേനിയുടെ മാതാവായ കൊച്ചിക്കാവുതമ്പുരാൻ തിരുമനസ്സിലെ കല്പനപ്രകാരം നിർമ്മിച്ചതാണു്. ഇതിലെ ചില ശ്ലോകങ്ങളെങ്കിലും തോന്നാത്ത മലയാളികൾ ഇക്കാലത്തും ഉണ്ടോ എന്നു സംശയമാണു്. പൂരത്തിനു വന്നിരുന്ന നാനാജാതിക്കാരെ വർണ്ണിക്കുന്നതിൽ നമ്പൂരിപ്പാടു കാണിച്ചിട്ടുള്ള സാമർത്ഥ്യം സമർത്ഥനായ ചിത്രകാരന്റെ തൂലികാവൈഭവത്തെപ്പോലും അതിശയിക്കുന്നുണ്ടു്. ആ വർണ്ണനാശ്ലോകങ്ങൾ വായിക്കുമ്പോൾ അവയ്ക്കു വിഷയമായവർ നമ്മുടെ മുമ്പിൽ പ്രത്യക്ഷരായതുപോലെ തോന്നും. എത്ര പ്രാവശ്യം വായിച്ചാലും അവയുടെ നവീനത്വം പോകുന്നതുമല്ല. ദൃഷ്ടാന്തത്തിനു ചില ശ്ലോകങ്ങൾ ഇവിടെ ഉദ്ധരിക്കാം:

നായ്ക്കുട്ടങ്ങൾ നനഞ്ഞുലഞ്ഞ മുകലാസ്സം നൽതലേക്കെട്ടുമായ്-
തൂക്കിക്കൊണ്ടു കുണുക്കമിട്ടു വളരെപ്പേച്ചും പറഞ്ഞങ്ങനെ
നായ്ക്കന്മാരഥ തുമ്പയും കുടയുമായ് നായ്ക്കത്തിമാരൊത്തഹോ!
ക്ലിക്കിക്കൊണ്ടു വരുന്നു പൂരമതിനായ് പൂരിച്ച മോദാന്വിതം.

ചുണ്ടഞ്ചാച്ചന്തി മുട്ടാത്തൊരു ചെറു വസനംകൊണ്ടഹോ തറ്റുടുത്തും-
കൊണ്ടാത്തിൻ കയ്യു കാട്ടിക്കുടവയറു തുളുമ്പിച്ചു വേർത്താർത്തിയോടെ
ശ്രീണ്ണിക്കും നല്ല തൃഷ്ണയ്ക്കുമൊരലർവിശിഖഭ്രാന്തിനും പാത്രമായി-
ട്ടുണ്ടാതിക്കദ്വിജന്മാർ പലരുമവരെയും കണ്ടു ഞാൻ കാട്ടുരംഗേ.

ചാരം തേച്ചു പിരിച്ച വെഞ്ചിടകളിൽ ചേരുന്ന രുദ്രാക്ഷവും
പാരം കോപരസം കലർന്ന മിഴിയും മാറത്താൽ മരഞ്ചാടിയും

ക്രൂരംചേന്ന കുറാരമല്ല കുടിലും കയ്യ്ക്കൊണ്ടു മങ്ങാതെയാ-
റ്റൂരത്തിങ്കൽ നടന്നിട്ടന്നൊരുവരെക്കുസാതെ ഗോസായിമാർ.

'ഭൂതിഭൂഷചരിത്ര'മാണ് അടുത്തുണ്ടാക്കിയ ഒരു കൃതി. ഇതു് ൧൦൭൨-ൽ ഉണ്ടാക്കിയതാണ്. ഇതിനെപ്പറ്റി വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഇങ്ങനെ അഭിപ്രായപ്പെട്ടിരിക്കുന്നു. "ഇത്ര ഫലിതമുള്ള ഒരു ഭാഷാകവിത കണ്ടിട്ടില്ല. കുഞ്ചൻനമ്പ്യാരുടെ തുള്ളൽക്കഥകൾ ചില തുള്ളൽക്കാരും മററും ചൊല്ലിക്കേട്ടിട്ടുള്ളതിനും ഇതിനുമായി മാധുയ്യത്തിന്റെ താരതമ്യവിവേചനം അത്ര എളുപ്പമല്ല. അതിലളിതങ്ങളായ പദ്യങ്ങളിലാണ് ഈ അനിതരസാധാരണമായ മാധുയ്യം വരുത്തിയിരിക്കുന്നതു്." എന്നാൽ കഥാനിമ്മാണത്തിൽ നമ്പൂരിപ്പാടിനു സാമത്ഥ്യം വളരെ കുറവാണെന്നു പ്രസ്തുതകൃതിയിൽനിന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. കഥയുടെ നാനാവശങ്ങൾ തമ്മിൽ യോജിപ്പുണ്ടായിരിക്കണമെന്നു് അദ്ദേഹം ധരിച്ചിട്ടുണ്ടോ എന്നുതന്നെ സംശയമാണ്. ആദ്യം ഭൂതിഭൂഷനെ സകലഗുണങ്ങളും തികഞ്ഞ ഒരു രാജകുമാരനായിട്ടും, പിന്നീടു കാരണമൊന്നും പറയാതെ മുഴുഭ്രാന്തനായിട്ടും, അനന്തരം വിവേകമുള്ള ഒരു കാമുകനായിട്ടുമാണ് വണ്ണിച്ചിട്ടുള്ളതു്. ഉദ്ദിഷ്ടങ്ങളായ ചില വണ്ണനകൾക്കു് അവസരം ലഭിക്കുവാനായി ചില സംഭവങ്ങൾ കൂട്ടിച്ചേത്തു എന്നുമാത്രമേ പ്രസ്തുതകൃതി വായിച്ചാൽ തോന്നുകയുള്ളൂ. എങ്കിലും കോയിത്തമ്പുരാൻ തിരുമനസ്സിലെ അഭിപ്രായം അനുപപന്നമല്ലെന്നു കാണിക്കുവാൻ ചില ശ്ലോകങ്ങൾ ഉദ്ധരിക്കാം:

കള്ളന്മാർ കൾകുടിപ്പാൻ കളവൊടു കവിടിസ്സഞ്ചിയും കൊണ്ടു തെണ്ടി-
ക്കള്ളം ചൊല്ലിപ്പകിട്ടിച്ചരിയൊരു ഗണിതക്കാരരെന്നേറെയിപ്പോൾ
ഭള്ളംഭാവിച്ചു പാരിൽ പല ദിശി പലരും സഞ്ചരിക്കുന്നുണ്ടാ-
പ്പുള്ളിക്കാർമൂലമിപ്പോൾ ഗണിതവുമധികം നിന്ദ്യമായ്ത്തീന്നു കഷ്ടം.

നാനാവണ്ണങ്ങൾ ചേരും നവസുരഭിസുമൌഘങ്ങൾകൊണ്ടുണ്ടയാക്കി-
സ്ഥാനക്കാർ തീത്ത മാല്യം പുനരവളഴകായ് നല്ല ധമ്മില്ലഭാരേ

സാനന്ദം വക്രമായ് ചുററിയതണിജലദം ചേൎന്ന ചാപം കണക്കെ-
ത്താനമ്പിൽ തത്ര കണ്ടാൻ ഭുവി പുകഠം പുകഴും ഭൂതിമാൻ ഭൂതിഭൂഷൻ.

കല്യാണശ്രീ കളിക്കും ക്ഷിതിപനുടെ മഹാദാനശീലത്വമോൎത്താൽ
പുല്ലാണാക്കണ്ണനക്കാൎയ്യമതൊരുപൊഴുതും ചിന്തയിൽ ചിന്തിയാതേ
കല്യൻ കണ്ണൻ കൊടുക്കുന്നതിനിതിപറകിൽ പല്ലു മുപ്പത്തിരണ്ടും
തല്ലിത്താഴത്തു ചാടിക്കണമവനെവനാണെങ്കിലും ശങ്കയില്ല.

൧൦൭൪-ൽ അച്ഛൻനമ്പൂരിപ്പാട്ടിലെ ആജ്ഞാനുസരണം "പാഞ്ചാലീസ്വയംവരം" ഓട്ടൻതുള്ളലും, ൧൦൮൨-ൽ ചില ഉദ്യോഗസ്ഥന്മാരുടെ ആവശ്യപ്രകാരം 'ജൂബിലിമഹോത്സവം' തുള്ളലും, കഥാനായകൻ നിൎമ്മിച്ചു. "കുഞ്ചൻനമ്പ്യാരെപ്പോലെ അനുഗൃഹീതമായ വാഗ്വിലാസമുള്ള മഹാകവികഠക്കല്ലാതെ ഫലിതംനിറഞ്ഞ തുള്ളൽക്കഥകഠ രചിക്കുവാൻ കഴികയില്ല" എന്നു് ഒരു സഹൃദയൻ പറഞ്ഞിട്ടുള്ളതു് അക്ഷരംപ്രതി ശരിയാണു്. നമ്പ്യാരുടെ തുള്ളൽക്കവിതകളോടു സാദൃശ്യം വഹിക്കുന്ന വല്ല കൃതികളും മലയാളത്തിലുണ്ടായിട്ടുണ്ടെങ്കിൽ അവയുടെ കൂട്ടത്തിൽ ഒന്നാമതായി ഗണിക്കേണ്ടതു കഥാനായകൻെറ മുൻപറഞ്ഞ രണ്ടു കൃതികളാകുന്നു.

"കാൎയ്യജ്ഞാനമതില്ലാത്തൊരുവൻ
കാൎയ്യക്കാരായ് വന്നൊരു സമയം
ആൎയ്യന്മാരായുള്ള ജനങ്ങടെ
കാൎയ്യം പെപ്പെരപ്പയായ്ത്തീൎന്നു."

"പരമാൎത്ഥിക്കു പനങ്കഴവായതു
പരമിതിലെന്തൊരനൎത്ഥം വേണ്ടു."

"സാസൂയെന്നുമറിഞ്ഞിടാത്തൊരു
സാസൂയന്മാരെന്നുടെ കവിതാ-
വാസന വാൎത്തുകിലെന്തുരസം മലർ-
വാസനയറിയാ മുറിമൂക്കന്മാർ?"

"പൊണ്ണനതാകിയ ദുൎയ്യോധനനൊടു
കണ്ണാനന്ദമുരച്ചു വസിക്കും
കണ്ണനതെന്നു കഥിക്കും ഖലനെ-
ക്കണ്ണിൽ കണ്ടാൽ കാൽകഴുകേണം."

ശകുനിയതെന്നു പറഞ്ഞിട്ടമവനെ--
ശ്ശകുനാകണ്ടാലെന്തെന്നാകിലു-
മകതാരിങ്കൽ നിനച്ചൊരു കാൎയ്യം
തകരാറാകും സംശയമില്ല.

ദുശ്ശാസനകൾ നടത്തീട്ടന്നൊരു
ദുശ്ശാസനനെന്നുള്ളൊരു കശ്മല-
നിശ്ശീമയ്ക്കു കടക്കുകിലവന്റെ
ദുശ്ശീലം ഞാനൊന്നു കുറയ്ക്കും.

മൂത്തു നരച്ചൊരു കുരുടന്റെമവന്റെ
മൂത്തൊരു മകനും ധൂൎത്തൊരുപോലെ;
മത്തക്കുരുവതു നട്ടാൽ കുമ്പള-
വിത്തവിടത്തിൽ മുളയ്ക്കില്ലല്ലൊ.''

ഈ വരികൾ കുഞ്ചൻനമ്പ്യാരുടെ തൂലികയിൽനിന്നു പുറപ്പെട്ടതാണെന്നു പറഞ്ഞാൽ ആരും വിശ്വസിച്ചുപോകും!

മഹാകവി കൊച്ചുണ്ണിത്തമ്പുരാന്റെ അപേക്ഷപ്രകാരം ൧൦൫൬-ൽ "കാമതിലകം" എന്ന ഒരു ഭാണം അദ്ദേഹമുണ്ടാക്കി. ഒരു വിടനെ പ്രവേശിപ്പിച്ചതുകൊണ്ടു് ഇതു് ഒരു ഭാണമാണെന്നു പറയാമെന്നല്ലാതെ, ഭാണത്തിന്റെ ലക്ഷണങ്ങളൊന്നും ഇതിനില്ല. കവിവാക്യങ്ങളെല്ലാം നീണ്ട പദ്യങ്ങളാണു്. എന്നാൽ മററുവിധത്തിൽ ഈ കൃതി അത്യന്തം ശ്ലാഘ്യമാകുന്നു. ഇത്രയും രസികത്തംതികഞ്ഞ പദ്യങ്ങൾ അദ്ദേഹത്തിന്റെ മററു വല്ല കൃതികളിലുമുണ്ടോ എന്നു സംശയമാണു്. നോക്കുക:—

എറെക്കൗതുകമുള്ളൊരേണമിഴിയാൾ താംബൂലഗർഭാസ്യയായ്
കാറൊക്കും കുഴൽ പിമ്പുറത്തഴകിലിട്ടമ്പോടെഴുംപോലവേ,
പാരം ബാലദിനേശഗർഭമുഖിയായ് ശോണാധരത്തോടു നൽ-
സ്വൈരം പ്രാചി വിളങ്ങിടുന്നു തിമിരക്കൂട്ടങ്ങൾ കാട്ടാതഹോ!

അൎക്കൻ വന്നണു പൂൎവ്വാചലശിരസി വിളങ്ങുന്നു മങ്ങുന്നു ചന്ദ്രൻ
വെക്കം വന്നിന്നി നിന്നെന്തവതരുണിയഹോ! പുൽകിടും മാഴ്കിടാതെ
ഉൾക്കാമ്പിൽ കഷ്ടമെന്തിന്നഴലിനിയുമഹോ കോകരേ കോട്ടമെന്താ-
ണിക്കാലത്തെന്നു കൂകുന്നിതു കുതുകമൊടാക്കുക്കുടം നിഷ്കുടാന്തേ.

സൂതികാഗൃഹവൎണ്ണനയുടെ സാരസ്യവും ചിന്തനീയമാണു്.

വെള്ളക്കണ്ണാടി വെള്ളസ്ഫടികമണിവിളക്കച്ചുടിപ്പീല മേലാ-
പ്പുള്ളങ്കാൽ തെററി വീഴുന്നൊരു നിലമണിനീർപ്പൂമുഖിപ്പൂമുഖാന്തേ
കൊള്ളാമിക്കണ്ട കോപ്പെങ്കിലുമൊരു രസമില്ലിങ്ങു നില്പാനകത്തി-
ന്നുള്ളാരീയുള്ളിനാറേറാ ശിവമയമിനി മേലൊക്കെ മേലൊക്കെനാരം.

തൈലം താൻ തന്നെ പൊത്തിത്തലമൂടി മുറുകെക്കെട്ടിനിർത്തീട്ടു വട്ട-
പ്പീലക്കെട്ടൊന്നു കെട്ടീട്ടുടനുടനെ മുറുക്കിക്കരിഞ്ഞുണ്ടമാക്കി
മാലെന്യേ മഞ്ഞൾ ചേർന്നോരുടുപുടവ മുലക്കച്ചയോടും മലന്നാ-
ക്കാലും നീട്ടിക്കിടപ്പാണിവൾ ചെറിയ കയർക്കട്ടിലിൽ കുട്ടിയോടും.

കഥാനായകന്റെ ജീവിതത്തിലെ അന്ത്യഘട്ടത്തിലാണ് ചില നാടകങ്ങൾ നിർമ്മിക്കുവാനാരംഭിച്ചതു്. പക്ഷേ, ഒന്നും പൂർത്തിയാക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ഒരിക്കൽ കൊച്ചുണ്ണിത്തമ്പുരാന്റെ "കല്യാണീനാടകം"പോലെ ഒരു സ്വതന്ത്രനാടകം താനുണ്ടാക്കുവാൻ തീർച്ചയാക്കിട്ടുണ്ടെന്നു കഥാനായകൻ തീപ്പെട്ട കൊച്ചി വലിയതമ്പുരാൻ തിരുമേനിയെ അറിയിച്ചപ്പോൾ, അദ്ദേഹത്തിന്റെ നാടകനിർമ്മാണസാമർത്ഥ്യത്തെപ്പററി നല്ല അഭിപ്രായമില്ലാതിരുന്ന അവിടുന്നു് "അതു് അതിമോഹമാണു്" എന്നു് അരുളിച്ചെയ്യുകയുണ്ടായി! "അതേ, 'അതിമോഹം'തന്നെയാണു്" എന്നു പറഞ്ഞു് 'അതിമോഹ'മെന്ന നാടകം നിർമ്മിക്കുവാൻ ഉടനെ ആരംഭിച്ചുവത്രെ. ഈ സംഗതി പ്രസ്തുത നാടകത്തിന്റെ പ്രസ്താവനയിൽ സൂചിപ്പിച്ചിട്ടുണ്ടു്.

അഹംഭാവജ്ഞ കേളിഹ പറവനാക്കും സ്ഥിതി മറ-
ന്നഹംഭാവം പുച്ഛം പിശുനത ദുരന്തം ദുര പരം
അഹങ്കാരം ദുഷ്ടക്കപട മതിമോഹങ്ങളിവയ-
ന്നഹം കാണ്ക്കാതെ നല്ലറിവു ഹൃദയേ ചേക്കുമിതയേ!

എന്ന ശ്ലോകത്തിൽനിന്നു നാടകോദ്ദേശ്യമെന്താണെന്നു മനസ്സിലാക്കാമല്ലോ.

ഇതിനെത്തുടർന്നു് "പ്രച്ഛന്നപാണ്ഡവം", "പീയൂഷവീര്യോദയം", "പുരന്ദരാരുണം" എന്നീ മൂന്നുനാടകങ്ങൾ എതാനുമാക്കിവെച്ചു; പൂർത്തിയാകാത്തതുകൊണ്ടു നാടകങ്ങളുടെ നിലയിൽ അവയുടെ ഗുണദോഷനിരൂപണം സാ

ദ്ധ്യമല്ല. സംസ്കൃതനാടകലക്ഷണങ്ങളെ അനുസരിച്ചിട്ടില്ലെന്നുള്ളതു് ഒരു ന്യൂനതയായി കണക്കാക്കാമോ എന്നു സംശയമാണ്. മററു ഗുണങ്ങൾ അവയ്ക്കെത്രത്തോളമുണ്ടെന്നുള്ളതു്, അപൂർണ്ണങ്ങളായതുകൊണ്ടു്, അറിയുവാനും വഴിയില്ല. എല്ലാ നാടകങ്ങളും ഫലിതപ്രധാനങ്ങളാണെന്നുമാത്രം പറയാം.

അട്ടേ വേണ്ടില്ല വൻപർവ്വതമടിയിലൊരാളേറെ നാൾ ചെന്നു മാന്തി-
ക്കോട്ടേയെന്നാൽ ക്രമത്താലടിപുഴകി വിഴും തിണ്ണമവ്വണ്ണമിപ്പോൾ
കൊട്ടേലിട്ടാട്ടി ഞാനീയരചനുടയ നെല്ലിപ്പടിച്ചോട്ടു കാട്ടി
പോട്ടേ പോ പുല്ലിതെന്നായൊടുവിൽ വിടുവനെൻപത്ഥ്യമീവിത്തമല്ലോ.

കപ്പം നീയാണ്ടുതോറും തവണ തവണയായ് തീർക്കണം തീർത്തിടാഞ്ഞാൽ
കല്പാന്തത്തിൽ പുറപ്പെട്ടിളകുമരിയ സംഹാരരുദ്രാപമൻ ഞാൻ
കപ്പിക്കും മണ്ണു കള്ളത്തൊഴിലുകളിനിമേൽ പററുകില്ലംഗനാസ-
ങ്കല്പത്തൊടങ്ങിരിക്കും ജളജഠരജഗന്നിന്ദ്യ നിന്നേ മടക്കും.

നിൻ താഴ്മപ്പാട്ടിൽ നീതിപ്പുന്നവുമഹമടച്ചങ്ങിരിക്കണമൊന്നാ
നിൻ താല്പര്യം നിനച്ചാൽ ചത്തുമത്തു മരിച്ചാലുമുണ്ടാവതുണ്ടോ?
എന്താണിഭ്രാന്തു നീയും തവ മുതു മുത്തുമുത്തപ്പനും കൂടിവന്നാ-
ണെന്താണൊത്തീടുമോ നമ്മൊടു ജളതകൾ വമ്പിച്ച നിൻ പിച്ചളാട്ടം

എന്നിവയിലെ "നെല്ലിപ്പടിച്ചോടു കാട്ടുക", "മണ്ണു കപ്പിക്കുക", "പിച്ചളാട്ടം" എന്നീ പ്രയോഗങ്ങൾ ഹാസ്യരസത്തിനു മാററുകൂട്ടുന്നുണ്ടെന്നു പറയേണ്ടതില്ലല്ലോ.

മേൽപറഞ്ഞവ കൂടാതെ "അജാമിളമോക്ഷം", "കുചേലവൃത്തം", "അംബോപദേശം", "കവിപുഷ്പമാല", "സംഗമേശാഷ്ടകം" എന്നീ മണിപ്രവാളഗ്രന്ഥങ്ങളും, "നളചരിതം", "കീചകവധം" എന്നീ വഞ്ചിപ്പാട്ടുകളും, "ഹരിണീസ്വയംവരം", "കാളിയമർദ്ദനം" എന്നു തുടങ്ങി ചില കൈകൊട്ടിപ്പാട്ടുകളുമാണു് അദ്ദേഹത്തിൻെറ പ്രസിദ്ധീകൃതങ്ങളായ മററു ചില കൃതികൾ. "അജ്ഞാതവാസം" എന്നൊരാട്ടക്കഥ ഉണ്ടാക്കിയതായി കഥാനായകൻ തൻെറ ഒരു സുഹൃത്തിനു് അയച്ച ഒരെഴുത്തിൽ പറയുന്നുണ്ടെങ്കിലും അതു് ഇതേവരെ പ്രസിദ്ധപ്പെടുത്തിക്കണ്ടിട്ടില്ല. "സ്വതേ തന്നേ ശുദ്ധം

കുഴമടിയനെന്നല്ലറിക സ—ന്മതേ ദീനക്കാരൻ പുനരിവനമാന്തക്കൊടിമരം" എന്നു് ഇദ്ദേഹം തന്നെപ്പററിത്തന്നെ പറഞ്ഞിട്ടുള്ളതു മിക്കവാറും ശരിയാണു്. പലപ്പോഴും അഗ്നിമാന്ദ്യം എന്ന രോഗത്തിനു് അടിമപ്പെട്ടിരുന്നുവെന്നു് ഇദ്ദേഹം പലക്കും അയച്ച എഴുത്തുകളിൽനിന്നു മനസ്സിലാക്കാം. എന്നാൽ ഒരു ബുഭുക്ഷുവായ ഇദ്ദേഹം പത്ഥ്യം ആചരിക്കുക പതിവില്ലായിരുന്നതിനാൽ രോഗത്തിനു് ഒരു കാലത്തും ശമനമുണ്ടായിട്ടുണ്ടോ എന്നു സംശയമാണു്. ഈ ഒരു കാരണത്താലും സഹജമായ ഔദാസീന്യത്താലുമാണു് ഇദ്ദേഹത്തിനു മിക്ക കൃതികളും പൂർത്തിയാക്കുവാൻ സാധിക്കാതെ വന്നതു്.

൧൦൫൫ വൃശ്ചികം ൧൮-ാംനു- ഇദ്ദേഹത്തിൻെറ അച്ഛൻ, തൻെറ ൪൯-ാമത്തെ വയസ്സിൽ, പരലോകം പ്രാപിച്ചു. ഇതിനെ സംബന്ധിച്ചു് ഇദ്ദേഹം കട്ടക്കയത്തിൽ ചെറിയാൻ മാപ്പിള അവർകൾക്കു് അയച്ച ഒരെഴുത്തിൽ ഇങ്ങനെ എഴുതിയിരുന്നു.

വ്യാധിവ്യാപ്താംഗനായീ വസുമതിയിൽ വസിപ്പാനൊരശ്രദ്ധനായീ
ഹാ! ധൈര്യം പൂണ്ടുപോയീ ഹരി!ഹരി! ജനകൻ നാകലോകസ്ഥനായീ
മാധുര്യം കെട്ടുപോയീ മൃദുകൃതി ജനനിക്കും വിപത്തിന്നതായീ
വൈധവ്യം വന്നുപോയീ വടിവിനൊടൊരലങ്കാരമേകാതെയായീ.

കവിതാനിർമ്മാണത്തിൽ കഥാനായകനെ പ്രോത്സാഹിപ്പിക്കുകയും, അദ്ദേഹത്തിനു വേണ്ടുന്ന ഉപദേശങ്ങൾ നൽകുകയും ചെയ്തിരുന്ന പിതാവു് അന്തരിച്ചതിനാലും, ഒരു കൊല്ലം ദീക്ഷ ആചരിക്കേണ്ടിവന്നതിനാലും പിന്നീടു് അദ്ദേഹം പറയത്തക്ക കൃതികളൊന്നും ഉണ്ടാക്കിയതായി തോന്നുന്നില്ല. ൧൦൫൭ ധനുമാസത്തിൽ കൊല്ലത്തിലൊരിക്കൽ പതിവുള്ള നവരക്കിഴിയുടെ ആവശ്യത്തിനു കൊടുങ്ങല്ലൂർ താമസമാക്കിയിരിക്കുമ്പോൾ അദ്ദേഹത്തിനു വസൂരിദീനം പിടിപെട്ടു. ദീനം ആരംഭിച്ചപ്പോൾ ചില നാടകയോഗക്കാരുടെ ആവശ്യപ്രകാരം,

അയ്യോ നല്ലോരരങ്ങണഞ്ഞടിനയത്തിനൊത്ത കാലോചിത-
ക്കയ്യോരോന്നു തുടൻ്ന നല്ല നടനെന്നാപ്പേരു കേൾപ്പാനഹം
പീയൂഷാംശുകലാകലാപതനയേ! ഭക്തപ്രിയേ! നിൻ കൃപാ-
പീയൂഷത്തിനു കൈതൊഴുന്നു ജഗദാലംബേ! കുരുംബേശ്വരി!

എന്ന ശ്ലോകം ഉണ്ടാക്കിക്കൊടുത്തു. ഇതിൽ "കാലോചിത ക്കയ്യ്" എന്നു പ്രയോഗിച്ചതിൽ അററംപററിയെന്നാണു വിശ്വസിച്ചുവരുന്നതു്. ഏതായാലും അക്കൊല്ലം മകരം ൨-ാംനു- തന്റെ ൪൮-ാമത്തെ വയസ്സിൽ, അദ്ദേഹം ഇഹലോക വാസംവെടിഞ്ഞു. "ഉലകിലിനി ന്നുണാം പായസം പാൽ ക്കുഴമ്പിരണ്ടും നാവാൽ ഗ്രഹിക്കാം കലിയുടെ കളിയീക്കർമ്മ മേററം കഠോരം" എന്നാണ് കൊച്ചുണ്ണിത്തമ്പുരാൻ അദ്ദേ ഹത്തിന്റെ ചരമത്തെപ്പററി പറഞ്ഞതു്.

കഥാനായകന്റെ മിക്കകൃതികളിലും ഉത്തമപുരുഷപ്ര യോഗം കാണുന്നുണ്ടെങ്കിലും അവയിൽനിന്നു് അദ്ദേഹത്തി ന്റെ സ്വഭാവം മനസ്സിലാക്കുക സാദ്ധ്യമല്ല. ചില ശ്ലോക ങ്ങൾ വായിച്ചാൽ അദ്ദേഹം ഔദ്ധത്യം, അസൂയ, പരപുച്ഛം, അസഹിഷ്ണുത എന്നീ ദുർഗ്ഗുണങ്ങൾ മൂർത്തീകരിച്ച ഒരു ദേഹ മാണെന്നു തോന്നും. പക്ഷെ, ഒരേ ആളെപ്പററിത്തന്നെ അ ദ്ദേഹം പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായങ്ങൾ പലപ്പോഴും പ രസ്പരവിരുദ്ധമാണെന്നു കാണാം. കാത്തുള്ളി അച്യുതമേന വനു് അയച്ച "കവിപുഷ്പമാല"യിലെ ഒരു ശ്ലോകത്തിൽ

അമരാട്ടകിലച്യുതാഖ്യ! സാക്ഷാ-
ലമരാധീശസമാനമാനിയാം നീ
അമരാദ്ധമെന്നെയങ്ങു നിന്ദി-
ച്ചമരാതിട്ടിഹ കൊട്ടയാട്ടിടൊല്ലാ

എന്നു് അദ്ദേഹത്തെക്കുറിച്ചുള്ള ബഹുമാനം പ്രദർശിപ്പിച്ചി ട്ടുണ്ടെങ്കിലും അടുത്തുതന്നെയുള്ള,

ശങ്കാഹീനം ശശാങ്കാമലതരയശസാ കേരളോല്പന്ന ഭാഷാ-
വങ്കാട്ടിൽ സഞ്ചരിക്കും സിതമണി ധരണീദേവഹസ്തൃക്ഷവയ്യൻ
ഹുങ്കാരത്തോടെതിർക്കും കവികരിനിടിലം തച്ചുടയ്ക്കുമ്പോൾ നിന്ദാ.
ഹങ്കാരം പൂണ്ട നീയാമൊരു കുറുനരിയെക്കൂസുമോ കുന്നിഃപോലും?

എന്ന പദ്യത്തിൽ കവിയുടെ ഔദ്ധത്യവും മേനവനെക്കുറിച്ചുള്ള അനാദരവുമാണ് പ്രത്യക്ഷപ്പെടുന്നതു്. "ശേഷാവതരണപുരുഷൻ കൊച്ചുകൊച്ചുണ്ണിഭൂപൻ" എന്നു കൊച്ചുണ്ണിത്തമ്പുരാനെപ്പററി പറഞ്ഞ കവിതന്നെയാണ്, അദ്ദേഹത്തെക്കുറിച്ചു മുമ്പറഞ്ഞ കൃതിയിൽ,

കേട്ടാൽ ഭംഗി ചുരുക്കമെല്ലരസമദ്ധാരാളമിത്യാദികൊ-
ണ്ടാട്ടേ നല്ലവിഴാഖ്യമല്ലികയതാകട്ടേ പകിട്ടെന്നിയേ.

എന്നു പറഞ്ഞിട്ടുള്ളതു്. "മൽഗുരുനാഥനാണു നടുവശ്ശ്രീഭൂസുരൻ ഭാസുരൻ" എന്നു് അദ്ദേഹം തന്നെ ബഹുമാനിച്ച നടുവത്തച്ഛൻനമ്പൂരിയെപ്പററി "കവിപുഷ്പമാല"യിൽ,

......... നടുവവസുമതീദേവനെക്കഷ്ടമെന്തി-
ക്കൊന്നപ്പൂവാക്കുവാനിന്നവനു ഗുണമതിൽ കൂടുവാൻ കോഴ തന്നോ?

എന്നു ചോദിക്കുവാൻ മടിച്ചിട്ടില്ല. "കവികളിൽ സമാനന്മാരാരാണരിയൊരു ഭവാനോടു ഭുവനേ" എന്നു കഥാനായകൻ ഏതൊരു കവിയെപ്പററിയാണോ പറഞ്ഞിട്ടുള്ളതു്, ആ കവിയുടെ ഒരു സമസ്യയെപ്പററി,

ഒഴത്തിൽ ചൊല്ലീടിൽ കളമതിൽ വഴക്കില്ലറിയണം
മുഴത്തീട്ടും കമ്പത്തൊട്ടുമിവ കഥിക്കും കവിയുടെ
കഴുത്തുള്ളീവണ്ണം ശിവ! ശിവ! തുളച്ചോരു മുനയു-
ള്ളെഴുത്താണിത്തുമ്പത്തരമൊരു തുരുമ്പേറി വരണേ!

എന്നൊരു ശാപമാണ് നൽകിയതു്. ഇതിനെ സംബന്ധിച്ചു വലുതായ ഒരു വാക്‌സമരം മനോരമാരംഗത്തിൽ നടക്കുകയും, ഒടുവിൽ മദ്ധ്യസ്ഥന്മാർ മുഖാന്തരം അതു് അവസാനിക്കുകയും ചെയ്തു കഥ ഇന്നുള്ളവരിൽ ചിലക്കെങ്കിലും ഓർമ്മയുണ്ടായിരിക്കാം. ഈ സമരം നടത്തിയ കോടശ്ശേരികുഞ്ഞൻതമ്പാനും കഥാനായകനും തമ്മിൽ ഉത്തമസുഹൃത്തുക്കളായിരുന്നുവെന്നുള്ളതും ചിന്തിക്കേണ്ടതാണ്.

മേല്പറഞ്ഞ സംഗതികളിൽനിന്നു കഥാനായകൻ പ്രസ്തുതശ്ലോകങ്ങൾ നിർമ്മിച്ചതു കേവലം വിനോദത്തിന്നായി മാത്രമാണെന്നു സ്പഷ്ടമാണല്ലോ. വാസ്തവത്തിൽ അദ്ദേഹം

പരമശുദ്ധനും, അസൂയ മുതലായ ദുർഗ്ഗുണങ്ങൾ തീരെ സ്പർശിക്കാത്ത ആളുമാണെന്ന് അദ്ദേഹത്തെ അറിയാവുന്നവർക്കൊക്കെ അറിയാം. അദ്ദേഹത്തിൻെറ ശകാരങ്ങൾക്കു ലക്ഷ്യമായി ഭവിച്ച കവികളെല്ലാം അദ്ദേഹത്തിൻെറ ആരാധകന്മാരായിരുന്നെന്നുള്ളതും വിസ്മരിക്കാവുന്നതല്ല. അതുപോലെതന്നെ, കഥാനായകൻെറ നഗ്നങ്ങളും അശ്ലീലതാദിദുഷ്ടങ്ങളുമായ ശൃംഗാരകൃതികളിൽനിന്നു്, അദ്ദേഹം ഒരു വിടപ്രമാണിയും സദാചാരബോധം തീരെയില്ലാത്ത ആളുമാണെന്നു വായനക്കാർ ധരിക്കുവാനിടയുണ്ടു്. എന്നാൽ ഇക്കാര്യത്തിൽ അദ്ദേഹം അന്നത്തെ ചില കവികളെ പിന്തുടരുകമാത്രമേ ചെയ്തിട്ടുള്ളു. പൂരപ്രബന്ധത്തിൽ വിവരിച്ച സംഭവങ്ങളധികവും കവികല്പിതങ്ങളാണു്. അവയെ ആസ്പദമാക്കി അദ്ദേഹത്തിൻെറ സദാചാരനിഷ്ഠയെപ്പറ്റി ചോദ്യംചെയ്യുന്നതു് അനീതിയായിരിക്കും. "വെണ്മണിനമ്പൂരിപ്പാടിനെപ്പറ്റി ഞാൻ അന്വേഷിച്ചതിൽനിന്നറിയുന്നതു്, അദ്ദേഹം തൻെറ കാവ്യങ്ങളിൽ കാണുംപോലെയുള്ള യാതൊരു ചീത്ത നടവടികളുമില്ലാത്ത മാന്യനും സാധുപ്രകൃതിക്കാരനുമായ ബ്രാഹ്മണനായിരുന്നു എന്നാണു്" എന്നു പരേതനായ മൂലൂർ കുമാരൻ പറഞ്ഞിട്ടുള്ളതു് ഇവിടെ സ്മരണീയമാകുന്നു.

പ്രായശ്ചിത്തപ്രമാദാൽ പലവക ദുരിതം ലോകർ ചെയ്യുന്നതിന്നാ-
പ്രായശ്ചിത്തങ്ങളാം നിൻ പദനതിഭജനാദ്യങ്ങൾ ചെയ്യാതിരയ്യോ
സായൂജ്യാവാസമിച്ഛിപ്പതു കഠിനമെനിക്കവമല്ലിന്നു യുഷ്മൽ-
സായൂജ്യാവാസമാണാഗ്രഹമറിക രമാസംഗമേ! സംഗമേശ!

താഴന്നേൻ താപവാരാന്നിധിയതിലടിയൻ ദീനമീനങ്ങൾ കൊത്തി-
ക്കേഴുന്നേൻ കഷ്ടമയ്യോ മുഹുരപി മടവാർഗർഭഗർഭാജനാന്തേ
ആഴുന്നേനാവതല്ലേ ജനിമൃതിയൊഴിവാൻ തക്കടൻ തൃക്കിടങ്ങൂർ-
വാഴുന്നെന്നാത്തബന്ധോ! വരണമടിയനിൽ തൽകൃപാ ചക്രപാണേ!

എന്നു തുടങ്ങിയ അനേകം കീർത്തനശ്ലോകങ്ങളും, "അജാമിളമോക്ഷം", "കുചേലവൃത്തം" എന്നീ കൃതികളും നിർമ്മിച്ച കവി ഉദ്ദേശശുദ്ധിയോ കൃത്യാകൃത്യബോധമോ ഇല്ലാത്ത ആളാണെന്നു് ഒരിക്കലും പറയാവുന്നതല്ല.

കോടക്കാറണിനേർ നിറം ഫലിതമായ് പാരം പതുക്കെപ്പറ-
ഞ്ഞീടും വാക്കു വലിപ്പമുള്ള നയനം ചിന്തുന്നമാന്തം പരം
നാടെല്ലാം നിറയുന്ന കീർത്തി കവിതാസാമർത്ഥ്യമിസ്സൽഗുണം
കൂടീടും ചെറുതായൊരീ നരനിഴഞ്ഞെത്തുന്നു ലാത്തും വിധം

എന്നുള്ള കൊച്ചുണ്ണിത്തമ്പുരാന്റെ ഛായാശ്ലോകത്തിൽനിന്നു കഥാനായകന്റെ ആകൃതിയേപ്പററിയുള്ള ഏകദേശജ്ഞാനം വായനക്കാൎക്കുണ്ടായിരിക്കും. സ്വല്പമായി ഉണ്ടായിരുന്ന കുടുമ്മ കെട്ടി ചെവിയുടെ ഇടയിൽ തിരുകി, മുറുക്കി ഗണ്ഡങ്ങൾ വീർപ്പിച്ചു്, മിക്കവാറും മലിനമായ വസ്ത്രം ധരിച്ചു്, ചുററുമുള്ള സംഗതികളിൽ ശ്രദ്ധ പതിപ്പിക്കാതെ, മനോരാജ്യത്തിൽ മുഴുകി, മന്ദഗതിയിൽ പോകുന്ന കൃശഗാത്രനായ അദ്ദേഹത്തെ കണ്ടിട്ടുള്ളവർ അദ്ദേഹം "പൂരപ്രബന്ധം", "കവിപുഷ്പമാല" എന്നീ കൃതികളുടെ കർത്താവാണെന്നു പറഞ്ഞാൽ വിശ്വസിക്കുമോ എന്നു സംശയമാണു്. സ്വതേ ഒരു മിതഭാഷിയായ അദ്ദേഹം അനവധി ആളുകൾ കൂടിയ ഒരു സദസ്സിൽ വളരെനേരം കൂടുമ്പോൾ മാത്രമേ മൗനഭഞ്ജനം ചെയ്യുക പതിവുള്ളു. എന്നാൽ ഇടയ്ക്കു പറയുന്ന വാക്കുകൾ മററുള്ളവരെ പൊട്ടിച്ചിരിപ്പിക്കത്തക്കവിധത്തിലായിരിക്കുകയും ചെയ്യും.

വിനോദത്തിനുള്ള വല്ല വഴിയുമുണ്ടായാൽ അതു് അദ്ദേഹം ഒരിക്കലും പാഴാക്കുന്നതല്ല. പരിഹാസയോഗ്യന്മാരായവരെ കളിയാക്കുന്നതു് അദ്ദേഹത്തിന്നു് വലിയ ഒരു വിനോദമായിരുന്നു. തൈയ്ക്കാട്ടു് ഇട്ടീരിമൂസ്സിന്റെ പരിചാരകനായി നാണപ്പട്ടർ എന്ന ദുരാഗ്രഹിയായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ബീഭത്സാകൃതിയും അതിന്നടുത്ത പ്രകൃതിയും നമ്പൂരിപ്പാട്ടിലെപ്പോലുള്ളവൎക്കു നേരമ്പോക്കിന്നു വകയുണ്ടാക്കത്തക്ക ഒന്നായിരുന്നു എന്നു പറയേണ്ടതില്ലല്ലൊ. ഒരിക്കൽ നാണപ്പട്ടൎക്കു് അന്നത്തെ ദിവാനെക്കണ്ടു് ഒരു കാൎയ്യം നേടേണ്ട ആവശ്യം വന്നു. വെണ്മണിമഹൻ നമ്പൂരിപ്പാട്ടിലെ ഒരെഴുത്തുണ്ടായാൽ കാൎയ്യം സാധിക്കുമെന്നു്

അദ്ദേഹത്തെ ചിലർ ധരിപ്പിച്ചു. നമ്പൂരിപ്പാട് ഒരു വലിയ കവിയും വലിയ ഉദ്യോഗസ്ഥന്മാരായിട്ടു മുഖപരിചയമുള്ള ആളുമാകയാൽ അതു ശരിയാണെന്നു ശുദ്ധനായ അദ്ദേഹം വിശ്വസിക്കയും ചെയ്തു. കഥാനായകനെക്കണ്ടു വിവരം പറഞ്ഞപ്പോൾ അദ്ദേഹം ഉടനെ ഒരെഴുത്തെഴുതിക്കൊടുക്കുകയും, അതിൽ പറയുന്ന സംഗതികളെല്ലാം ശരിയാണെന്നു പറയേണമെന്നു പ്രത്യേകം പറഞ്ഞേൽപ്പിക്കുകയും ചെയ്തു. നിരക്ഷരകുക്ഷിയായ പട്ടർ എഴുത്തുവാങ്ങി ദിവാൻജിയെ ചെന്നു കണ്ടു് അതു കൊടുത്തു. ദിവാൻജി എഴുത്തുവായിച്ചു് അത്ഭുതപ്പെട്ടുകൊണ്ടിരിക്കെ, "യജമാനനേ, അതിൽ പറയുന്നതു മുഴുവൻ ശരിയാണു്" എന്നു പട്ടർ പറഞ്ഞു; സ്വതേ ഒരു ഗൗരവപുരുഷനായിരുന്നെങ്കിലും ദിവാൻജി പൊട്ടിച്ചിരിച്ചുപോയി. എഴുത്തിൽ എഴുതിയതു്,



തോണിപ്പള്ളയ്ക്കുതുല്യം കുടവയറമഹോ! പപ്പടപ്പല്ലിനേറ്റം
നാണം നൽകുന്ന ചപ്രക്കുടുമയുമിളിയും തോൽക്കുടംപോലെ മെയ്യും
കാണുന്നേരത്തറപ്പാനിവ പല വിധവാക്കൂട്ടി തട്ടിപ്പടച്ചീ-
നാണുന്നെത്തീർത്ത കഞ്ജാസനനതിസരസൻ നമ്മളെത്തീർത്തതല്ലേ.

എന്ന പ്രസിദ്ധശ്ലോകമായിരുന്നു.

വേറേ ഒരിക്കൽ ഒരു ഐന്ദ്രജാലികനെന്നു പ്രസിദ്ധി നേടിയ പൂന്തോട്ടത്തു മനയ്ക്കലെ ഒരു നമ്പൂരി അനവധി നമ്പൂരിമാരുടെ മുമ്പിൽവെച്ചു തൻ്റെ ജാലവിദ്യ പ്രദർശിപ്പിക്കയായിരുന്നു. അദ്ദേഹം പല വിദ്യകളും കാണിച്ചു കാണികളെ അത്ഭുതപരതന്ത്രരാക്കി. ഒരിക്കൽ അദ്ദേഹം തന്നെ ആവരണംചെയ്തു വസ്ത്രം നീക്കിയപ്പോൾ പ്രത്യക്ഷപ്പെട്ടതു വെണ്മണിമഹൻനമ്പൂരിപ്പാടാണു്. അദ്ദേഹം ആ ദിക്കിൽ ഉള്ളതായിത്തന്നെ അവിടെ കൂടിയിരുന്നവരാരും ധരിച്ചിരുന്നില്ല. "അല്ലാ, നമ്പൂരി എങ്ങനെ ഇവിടെ വന്നു" എന്നു സദസ്യരിൽ ഒരാൾ ചോദിച്ചതിനു്, "എനിക്കൊന്നും അറിഞ്ഞുകൂടാ. ഞാൻ ഉച്ചയ്ക്കു് ഊണു കഴിച്ചു് ഇല്ലത്തു കിടന്നുറങ്ങുകയായിരുന്നു. എന്തോ ഒരു ശബ്ദം കേട്ടു് ഉണന്നു കണ്ണു

മിഴിച്ചു നോക്കിയപ്പോഠം എങ്ങനേയോ ഇവിടെ വന്നുപെട്ട തായി കണ്ടു. ഇത്രമാത്രമേ എനിക്കറിഞ്ഞുകൂടൂ" എന്നാണ് ഉത്തരം പറഞ്ഞതു്. ഇതുകേട്ട മററുള്ളവർ ഉറക്കെ ചിരിച്ചു. അദ്ദേഹം പെട്ടെന്നു് അവിടെ വന്നുചേൎന്നതും, പൂന്തോട്ട ത്തുനമ്പൂരി അദ്ദേഹത്തെ ഒളിപ്പിച്ചിരുത്തിയതും, ചെപ്പടി വിദ്യയുടെ ആവശ്യത്തിനു പല ഉപകരണങ്ങളും കൊ ണ്ടുവന്ന കൂട്ടത്തിൽ പടക്കൂററനായ അദ്ദേഹത്തിൻെറ പരി ചാരകൻ കൃശനായ നമ്പൂരിപ്പാടിനെ ഒരു മുണ്ടുകൊണ്ടു മൂ ടി അനായാസേന അവിടെ കൊണ്ടുവന്നു് ഇരുത്തിയതും, ആ രും അറിഞ്ഞില്ലെന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.

നമ്പൂരിപ്പാടിൻെറ കവിതാഗുണങ്ങളെപ്പററി ഇതിനു മു മ്പു പറഞ്ഞുകഴിഞ്ഞു. അതിൽനിന്നു് അദ്ദേഹത്തിൻെറ ക വിത നിൎദ്ദോഷമാണെന്നുള്ള അഭിപ്രായമാണ് എനിക്കുള്ള തെന്നു് ആരും ധരിക്കരുതു്. സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ പറയുംപ്രകാരം "പദ്യപ്രബന്ധങ്ങളെ സം ബന്ധിച്ചു് ഒരു ശിക്ഷാനിയമം ഉണ്ടാകുന്നതായാൽ എ്വ തെല്ലാം വകുപ്പുകഠപ്രകാരം അദ്ദേഹം കുററക്കാരനായി വരു മെന്നു പറവാൻ പ്രയാസമാണ്." സച്ഛ്രോതരങ്ങളായ പല ശ്ലോകങ്ങളും അദ്ദേഹമുണ്ടാക്കീട്ടുണ്ടു്. അദ്ദേഹത്തിൻെറ ശൃം ഗാരശ്ലോകങ്ങളധികവും ശൃംഗാരാഭാസങ്ങളാണ്. 'അശ്ലീലം' എന്ന കാവ്യദോഷം പലതിലുമുണ്ടു്. 'അംബോപദേശം' 'പൂരപ്രബന്ധം' മുതലായ കൃതികഠ നിൎമ്മിച്ചതു പരിഹര ണാൎഹങ്ങളായ അധമാദൎശങ്ങളെ കാണിച്ചു വായനക്കാ രെ അകൃത്യങ്ങളിൽനിന്നു നിവൎത്തിപ്പിക്കണമെന്നുള്ള ഉദ്ദേ ശ്യത്തോടുകൂടിയാണെന്നു ചിലർ പറയുന്നതിനോടു യോജി ക്കുവാൻ പ്രയാസംതന്നെ. കവിതന്നെ യാതൊരു സങ്കോ ചവുംകൂടാതെ അകൃത്യങ്ങഠ പ്രവൎത്തിച്ചതായി സാഭിമാനം പറയുമ്പോഠ, സാമുദായികദോഷങ്ങളെ കാൎയ്യക്ഷമമാകുംവ ണ്ണം പരിഹരിക്കേണമെന്നായിരുന്നു കവിയുടെ ഉദ്ദേശ്യം എ ന്നു് എങ്ങനെ വിശ്വസിക്കാം? "തൽക്കാലം കേട്ടുകൊണ്ടാടുവ

തറിക മഹാ മൂഢരാണുദ്ധരാഗം" എന്നു പറഞ്ഞിട്ടുള്ളതിൽ നിന്നു് അത്തരക്കാരെ രസിപ്പിക്കണമെന്നുള്ളതാണു് "അംബോപദേശം" മുതലായ കൃതികൾ നിർമ്മിച്ചതിന്റെ മുഖ്യമായ ഉദ്ദേശ്യമെന്നു തെളിയുന്നു. അകൃത്യങ്ങളിൽ വൈമുഖ്യം ജനിപ്പിക്കുവാൻ അദ്ദേഹത്തിന്റെ മേൽപ്പറഞ്ഞ കൃതികൾ തീരെ അപര്യാപ്തങ്ങളാണു്. ജനസാമാന്യത്തിന്റെ രുചിയെ അനുസരിച്ചാണു് അദ്ദേഹം മേൽപ്പറഞ്ഞ കൃതികൾ ഉണ്ടാക്കിയതെങ്കിലും, അതിനെ വേണ്ടവിധത്തിൽ നയിക്കേണ്ടതും കവികളുടെ ധർമ്മമാണെന്നു് അദ്ദേഹം ഓർക്കേണ്ടതായിരുന്നു.

നിരർത്ഥപദപ്രയോഗം ഭാഷാകവിതയെ പൊതുവേ ബാധിക്കുന്ന ഒരു ദോഷമാകുന്നു. ഇക്കാര്യത്തിൽ നമ്പൂരിപ്പാടിനെക്കാൾ വലിയ അപരാധി ഉണ്ടോ എന്നു സംശയമാണു്.

ഈ നാലു ജാതിയതിലേതിലതെങ്കിലും ചെ-
ന്നീ നാരിതൻ പരിണയം പരിചോടു ചെയ്യാം;
ഊനാധനായിട്ടുമെനിക്കഴലില്ല ചിത്ത-
ഊനാറിയൊത്തവളിതേതിലതാണതാവോ?

എന്ന ശ്ലോകത്തിൽ "അതു" എന്ന പദത്തിന്റെ ആവർത്തനം അതിദുസ്സഹമായിരിക്കുന്നുണ്ടു്.

കനിവിനൊടഥ ചെയ്യുകഹോ സമാവ-
ർത്തനവുമുടൻ കലിതാദരം കഴിച്ചാൻ.

എന്ന ശ്ലോകാർദ്ധത്തിലെ മിക്കപദങ്ങളും നിരർത്ഥകങ്ങളാകുന്നു. ഇതുപോലെ നിരർത്ഥകപദങ്ങളടങ്ങിയ പദ്യങ്ങൾ നമ്പൂരിപ്പാട്ടിലെ കൃതികളിൽ സുലഭമാണു്. ചില ശ്ലോകങ്ങളിലെ സംബുദ്ധികൾ എടുത്തുകളഞ്ഞാൽ അവയ്ക്കു വിശേഷിച്ചു വല്ല അർത്ഥവുമുണ്ടോ എന്നുതന്നെ സംശയമാണു്.

അവരുടെ വിദ്യാഭ്യാസവു-
മവികലകുതുകാ കലന്നു കളവചനേ!
ജവമൊടു മതിയാക്കി മൽ-
കുവലയരമണപ്രസന്നരുചി വദനേ!

പിന്നെ ഭ്രമേണ പികഭാഷിണി രാജപുത്ര-
നെന്നഭ്രമേചകകചാധരിതാന്ധകാരേ!
അന്നിപ്രകാരമുടനോർത്തിതു കാഞ്ചനാര-
വിന്ദഭ്രമൽ ഭ്രമരകാമ്യകടാക്ഷമോക്ഷേ!

ശബ്ദഭംഗിക്കുവേണ്ടി ചിലപ്പോൾ അർത്ഥത്തെ ബലി കഴിപ്പാൻ അദ്ദേഹത്തിനു യാതൊരു ക്ലേശവുമില്ലെന്നല്ലേ ഈ പദ്യങ്ങൾ കാണിക്കുന്നതു്? "കാട്ടിൽ പറുങ്ങിയോടുന്ന കുരംഗനേത്രേ!", "ഗതിവിജിതമഹാവമ്പെഴും കൊമ്പനാനേ!" എന്നീ സംബോധനകൾ ഹാസ്യജനകങ്ങളും അല്പം വികൃതങ്ങളുംകൂടിയാകുന്നു.

അസ്ഥാനത്തിലുള്ള ഫലിതപ്രയോഗമാണ് കഥാനായകന്റെ കവിതകൾക്കുള്ള മറ്റൊരു ദൂഷ്യം. 'വിൽക്കോൽ പൊട്ടിച്ചു വേട്ടോരവനിജയെ ഹരിച്ചോനെ വെന്നൊന്നുകൂടി ത്തെക്കോട്ടേയ്ക്കുദാസിച്ചിട്ടരുളിന ഭഗവാൻ ജാനകീജാനി രാമൻ", "കൊതിയുടെ നിധി സാപ്പാട്ടുരാമൻ സഹായം" എന്നിവയിലെ "തെക്കോട്ടേയ്ക്കുദാസിക്കുക", "സാപ്പാട്ടുരാമൻ" എന്നീ പ്രയോഗങ്ങൾ അനുചിതങ്ങളും രസഭംഗമുളവാക്കുന്നവയുമാകുന്നു. ഗ്രാമ്യപദപ്രയോഗം പലപ്പോഴും ശ്ലോകങ്ങളുടെ ഗൗരവത്തെ ഹനിക്കുന്നുണ്ടെന്നുള്ളതും ഒരു വലിയ ദോഷമാണ്. "ഉലക്കേടെ മൂടു്", "തേങ്ങാക്കുല" എന്നിങ്ങനെ ചില പദ്യങ്ങളിൽ പ്രയോഗിച്ചിട്ടുള്ളതു പാമരന്മാരെ രസിപ്പിക്കുവാൻ മാത്രമേ പ്രയോജനപ്പെടുകയുള്ളൂ.

ഇന്നത്തെ തോതുവെച്ചു നോക്കുമ്പോൾ കഥാനായകന്റെ കൃതികളിൽ എന്തെല്ലാം ദോഷങ്ങൾ കണ്ടെത്തുവാൻ കഴിയുമെങ്കിലും, ഭാഷാകവിതാലോകത്തിൽ അദ്ദേഹം ഒരു പരിവർത്തനം വരുത്തീട്ടുണ്ടെന്നും, അദ്ദേഹം വെട്ടിത്തെളിച്ച മാർഗ്ഗത്തിൽക്കൂടിയാണ് ഇന്നുള്ള കവികൾ സഞ്ചരിക്കുന്നതെന്നുമുള്ള സംഗതി ഒരുകാലത്തും മറക്കത്തക്കതല്ല.

# വെണ്മണിമഹൻനമ്പൂരിപ്പാട്ടിലെ കവിത

(കെ. വാസുദേവൻ മൂസ്സതു്.)

---

മലയാളത്തിലെ കവിത, മണിപ്രവാളദശയിൽനിന്നു് ഇന്നത്തെ നിലയിലേക്കു വളൎന്നുവന്നതിന്റെ ആദികാരണഭൂതൻ, മലയാളഭാഷയുടെ പിതാവെന്നു സൎവ്വസമ്മതനായ സാക്ഷാൽ തുഞ്ചത്തെഴുത്തച്ഛൻ ആയിരുന്നു. തമിഴിന്റേയും സംസ്കൃതത്തിന്റേയും അന്തരാളത്തിൽക്കിടന്നു കഷ്ടപ്പെട്ടിരുന്ന ഭാഷാകവിതയെ അതിൽനിന്നു വിടുവിച്ചു മലയാളത്തിനു സൎവ്വഥാ യോജിച്ച ഒരു പുതിയമാൎഗ്ഗത്തിലേക്കു തിരിച്ചതു് എഴുത്തച്ഛനാണല്ലോ. എഴുത്തച്ഛൻ വെട്ടിത്തെളിയിച്ച മാൎഗ്ഗത്തിലൂടെ കുറെ വഴി നടന്നുചെന്നാൽ നാം വെണ്മണിപ്രസ്ഥാനത്തിൽ എത്തിച്ചേരും. വെണ്മണിപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാക്കന്മാർ സുപ്രസിദ്ധന്മാരായ വെണ്മണിനമ്പൂരിപ്പാടന്മാരാണു്. വെണ്മണിപ്രസ്ഥാനം എന്നതുകൊണ്ടു മലയാളത്തിലെ കവിത മണിപ്രവാളദശയിൽനിന്നു് ആധുനികദശയിലേക്കു് എങ്ങനെ സംക്രമിച്ചു എന്നു വിവരിപ്പാനാണു് വിവക്ഷിച്ചിട്ടുള്ളതു്. വെണ്മണിനമ്പൂരിപ്പാടന്മാർ, പൂന്തോട്ടം, കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർ, ഒറവങ്കര, മന്നാടിയാർ, കുണ്ടൂർ, നടുവം, ഒടുവു് മുതലായവരുടെ പ്രയത്നഫലമായി കവിത വളരെ തെളിഞ്ഞുവന്നുവെന്നു നിസ്സംശയം പറയാവുന്നതാണു്. ആ തെളിവിന്റെ ഹേതുഭൂതന്മാരിൽ പ്രധാനസ്ഥാനം വഹിക്കുന്നതു വെണ്മണിമഹൻനമ്പൂരിപ്പാടാണു്.

മണിപ്രവാളദശയിൽ ഭാഷാപദങ്ങളും സംസ്കൃതപദങ്ങ

ളും കൂട്ടിയിണക്കിയിരുന്നതു് ഒരു പ്രത്യേകസമ്പ്രദായത്തിൽ ആയിരുന്നു. സംസ്കൃതപദങ്ങൾ സംസ്കൃതവിഭക്തിപ്രത്യയങ്ങളോടുകൂടിത്തന്നെ ഉപയോഗിക്കണമെന്നു മണിപ്രവാളകൎത്താക്കന്മാൎക്കു നിൎബ്ബന്ധമുണ്ടു്; ഭാഷാപദങ്ങൾ വളരെ പഴയമട്ടിലുള്ളവയായിരിക്കണമെന്നും വ്യവസ്ഥയുണ്ടു്. എഴുത്തച്ഛൻ ആ നിൎബ്ബന്ധങ്ങൾക്കെല്ലാം വലിയ മാററം വരുത്തി. എഴുത്തച്ഛൻ കാണിച്ച മാൎഗ്ഗത്തെ വെണ്മണിനമ്പൂരിപ്പാടു കുറേക്കൂടി പരിഷ്കരിക്കുകയും ചെയ്തു. കവിതാരീതിയിലുള്ള പരിഷ്കാരമാണു് വെണ്മണിപ്രസ്ഥാനത്തിന്റെ അടിസ്ഥാനം. ഗദ്യകാവ്യപ്രസ്ഥാനം, നാടകപ്രസ്ഥാനം, ചമ്പൂപ്രസ്ഥാനം എന്നെല്ലാം പറയുമ്പോൾ അതിലെ പ്രസ്ഥാനശബ്ദത്തിനു് എന്തൎത്ഥമാണോ നാം ഗ്രഹിക്കുന്നതു്, ആ അൎത്ഥം അതേവിധംതന്നെ "വെണ്മണിപ്രസ്ഥാന"ത്തിൽ അനുഗതമായിരിക്കുന്നതല്ല. രചനാസംബന്ധമായ ഒരു പുതുചൈതന്യമാണു് വെണ്മണിപ്രസ്ഥാനത്തിൽ പ്രധാനമായിട്ടുള്ളതു്. കവിതയുടെ സ്വരൂപത്തിലല്ലാതെ, സ്വഭാവത്തിൽ ഗണ്യമായ മാററമൊന്നും വെണ്മണിനമ്പൂരിപ്പാടു വരുത്തിയിട്ടില്ല. ആദിപ്രാസം, ദ്വിതീയാക്ഷരപ്രാസം, അന്ത്യപ്രാസം മുതലായി പലവിധത്തിലുള്ള പ്രാസങ്ങളുടെ കൊഴുപ്പും, ഒരേവിധത്തിലുള്ള പദങ്ങളുടെ ആവൎത്തനംകൊണ്ടുണ്ടാവുന്ന കയററവും ആണു് വെണ്മണിനമ്പൂരിപ്പാട്ടിലെ കവിതയെ ഇതരകൃതികളിൽനിന്നു വ്യത്യാസപ്പെടുത്തുന്നതു്. വിഷയത്തെ സംബന്ധിച്ചേടത്തോളം പറകയാണെങ്കിൽ, വെണ്മണിനമ്പൂരിപ്പാടു മലയാളഭാഷയ്ക്കു പുതിയസമ്പാദ്യമൊന്നും ഉണ്ടാക്കിയെന്നു പറയുവാൻ പാടില്ല. ഉൽകൃഷ്ടമായ ആദൎശത്തോടുകൂടിയ മഹാകാവ്യങ്ങളോ ഖണ്ഡകാവ്യങ്ങളോ ദൃശ്യകാവ്യങ്ങളോ മററൊ അദ്ദേഹം നിൎമ്മിച്ചിട്ടില്ല. അദ്ദേഹത്തിന്റെ കാലത്തു നടപ്പിലിരുന്ന ചില സാമുദായികാഘോഷങ്ങൾ, സാമുദായികാചാരങ്ങൾ മുതലായവയുടെ സ്വരൂപം ചിത്രീകരിക്കുക മാത്രമാണു് അദ്ദേഹം ചെയ്തിട്ടുള്ളതു്. അ

തിൽത്തന്നെയും സാഹിത്യശാസ്ത്രനിബന്ധനകളിൽ വൈദ ശ്ധ്യം സമ്പാദിച്ചിട്ടുള്ള കവികളേപ്പോലെ അദ്ദേഹം ശ്രദ്ധപ തിപ്പിച്ചിട്ടില്ല. അതുകാരണം വെണ്മണിനമ്പൂരിപ്പാട്ടിലെ കവിതകൾ "പച്ചശ്ശൃംഗാര"ത്തിൻെറ മുദ്രാവാക്യങ്ങളാ ണെന്നു വിദ്വാന്മാരുടെ ഇടയിൽ ഒരഭിപ്രായമുണ്ടാകാൻകൂടി യും ഇടയായിട്ടുണ്ട്.

ശൃംഗാരരസത്തിൻെറ വിവിധദശാവിശേഷങ്ങളെ പ്ര തിപാദിക്കുന്ന ശ്ലോകങ്ങൾ വെണ്മണിമഹൻനമ്പൂരിപ്പാട്ടു വളരെയധികം നിർമ്മിച്ചിട്ടുണ്ട്. എന്നാൽ അതുകൊണ്ട് അദ്ദേഹം സദാചാരത്തിനു യാതൊരുവിധത്തിലും ഹാനി വരേണമെന്ന് ഉദ്ദേശിക്കുകയോ, ഹാനി വന്നേക്കുമെന്നു ശ ങ്കിക്കുകയോ, ചെയ്തിട്ടുണ്ടെന്നു തോന്നുന്നില്ല. അദ്ദേഹത്തി ൻെറ കാലത്തു തൃശ്ശിവപേരൂർ പൂരം ഇക്കാലത്തെപ്പോലെ അത്ര പരിഷ്കൃതരീതിയിൽ ആയിരുന്നില്ല. "നാനാദേശങ്ങ ളിൽനിന്നു പൂരത്തിനു വന്നുചേരുന്ന സ്ത്രീപുരുഷന്മാരുടെ ഇ ടയിൽ സദാചാരബോധത്തിനു വിഘാതമാകത്തക്കവിധമു ള്ള പല നടവടികളും അന്നു നടന്നിരുന്നു. ആ നടവടികൾ ക്കു തൃശ്ശൂർനഗരം അനുകൂലമായി നില്ക്കുകയും ചെയ്തിരു ന്നു" എന്നു വെണ്മണിയുടെ പൂരപ്രബന്ധം വായിക്കുമ്പോൾ നമുക്കു തോന്നുന്നതാണ്. സദാചാരബന്ധത്തിനു ശൈഥി ല്യമുളവാക്കുന്ന ആവക നടവടികളെ നമ്പൂരിപ്പാട് ഒട്ടും ചാഞ്ചല്യംകൂടാതെ തൻെറ കവിതയിൽ ചിത്രീകരിച്ചിട്ടു ണ്ടു്. ഈ ചിത്രീകരണത്തിൻെറ ഫലം അത്തരത്തിലുള്ള ന ടവടികളിൽനിന്നു ജനങ്ങളെ പിന്തിരിക്കുകയായിരിക്കണം എന്നായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം. സമുദായത്തിലെ ദുർന്നടവടികളെ നിവാരണംചെയ്യണമെന്നു ശാസിക്കുന്ന തു കവിയുടെ കർത്തവ്യമല്ല. കവി ഏതുകാര്യത്തിലും മദ്ധ്യ സ്ഥനായി നില്ക്കമാത്രമേ പാടുള്ളു. വെണ്മണിയുടെ തൂലികാ ചിത്രണംകണ്ടാൽ വായനക്കാർ ആ ചിത്രീകൃതമായ മാർഗ്ഗ ത്തിലേക്കു പ്രവേശിക്കാതിരിക്കും എന്നായിരുന്നിരിക്കണം

അദ്ദേഹത്തിന്റെ ഉദ്ദേശം. കവിതയുടെ പ്രയോജനമായ കത്തവ്യാകത്തവ്യോപദേശം ഈ വിധത്തിലാണ് വെണ്മണി നമ്പൂരിപ്പാട്ട നിവ്വഹിച്ചിട്ടുള്ളതെന്ന് എനിക്കു തോന്നുന്നു. "മഹൻനമ്പൂരിയെന്നുള്ളതഹംതന്നെ ധരിക്ക നീ" എന്നും മററും പൂരപ്രബന്ധത്തിൽ പറഞ്ഞിട്ടുള്ളതു കേവലം കവികല്പിതമാണ്. യഥാത്ഥത്തിൽ പൂരപ്രബന്ധത്തിൽ വണ്ണിതമായ പൂരത്തിനു നമ്പൂരിപ്പാട്ട സന്നിഹിതനാകതന്നെ ഉണ്ടായിട്ടില്ലെന്നാണ് കേട്ടിട്ടുള്ളതു്. കവി ഒരു വിധത്തിലും ദുരാചാരങ്ങൾക്കു വളംവെച്ചുകൊടുക്കുവാൻ പാടില്ല. കവിതാവും ശൃംഗാരരസസംബന്ധമായ ദുരാചാരവും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു നിസ്സംശയമാകുന്നു. വെണ്മണിയുടെ ശൃംഗാരവണ്ണനകൾ കണ്ടു് അദ്ദേഹം സദാചാരബോധമില്ലാത്ത ഒരുവനായിരുന്നു എന്നു വ്യാഖ്യാനിക്കുന്നതു കേവലം ഒരു ദുർവ്യാഖ്യാനമാണെന്നുതന്നെ പറയണം.

വെണ്മണിപ്രസ്ഥാനത്തിൽ ശൃംഗാരത്തിനു പ്രാധാന്യമുണ്ടെന്നു സവ്വസമ്മതമാണല്ലോ. ശൃംഗാരത്തിന്നു പ്രാധാന്യമുള്ള കവിതകളിലാണ് പരക്കെയുള്ള ജനങ്ങൾക്ക് അധികം രസം തോന്നുക. ശൃംഗാരരസം ലോകത്തെ ആകപ്പാടെ അട്ടിമറിക്കുന്ന ഒന്നാണെന്നു സാഹിത്യകാരന്മാർ സമ്മതിക്കുമെന്നും തോന്നുന്നില്ല.

കാറിൻ ചോട്ടിൽ കലശപ്പൊളി, തിര, കരിമീ-
നങ്ങൾ, താഴത്തൊരെള്ളിൻ-
താരും, ചെന്തൊണ്ടി, മുക്താവലി, മുകുരദരം,
വെണ്ണിലാ,വിന്ദുബിംബം
മേരുക്കുന്നഭ്രമെന്നല്പസിതഭുജഗസോ-
പാനകൂപം, മണൽത്തി-
ട്ടാരോമൽ കാഞ്ചനത്തൂണുകളിവ തളിരിൻ-
മോളിലെന്നൊന്നു കാണും.

ഈ ശ്ലോകത്തിലെ രൂപകാതിശയോക്തിരൂപത്തിലുള്ള സുന്ദരീവണ്ണനയെ അതിശയിക്കത്തക്ക ഒരു പദ്യം വേറെ കണ്ടിട്ടില്ല.

ശൃംഗാരംപോലെതന്നെ ഹൃദയത്തെ ആർദ്രമാക്കുന്ന വേറേ ഒരു ഭാവമാണല്ലോ ഭക്തി. ഇതിലും വെണ്മണി മെച്ചം നേടീട്ടുണ്ട്. താഴെ കാണിക്കുന്ന ബാലഗോപാലൻെറ ചിത്രം ആരുടെ ഹൃദയത്തിലാണ് ആഹ്ളാദമുളവാക്കാത്തതു്?

പീലിക്കാർ കുന്തൽകെട്ടീട്ടഴകൊടു നിടിലേ
നല്ല ഗോരോചനം ചേ-
ർത്തേലസ്സും പൊൻചിലമ്പും വളകളുമണിയി-
ച്ചമ്മതന്നങ്കഭാഗേ
ലീലാഗോപാലവേഷത്തൊടു മുരളിയുമായ്
കാലി മേയ്ക്കുന്ന കോലം
ചാലേ കൈക്കൊണ്ടു മന്ദസ്മിതമൊടു മരുവും
പൈതലെക്കൈതൊഴുന്നേൻ.

രതിയുടെ വേറെ ഒരു രൂപമായ വാത്സല്യരസത്തെ വർണ്ണിക്കുന്നതിലും വെണ്മണിനമ്പൂരിപ്പാടു വിദഗ്ദ്ധനാകുന്നു. അദ്ദേഹത്തിൻെറ,

ഓമനക്കുട്ടൻ ഗോവിന്ദൻ ബല-
രാമനെക്കൂടെ കൂടാതെ—

എന്നു തുടങ്ങിയ ചെറുഗാനങ്ങൾ വളരെ തന്മയത്വമുള്ളതാണെന്ന് ഏവരും സമ്മതിക്കും. ഈ മട്ടിൽ കേരളത്തിലെ ആധുനികകവികൾ വളരെ വളരെ ചെറുകവിതകൾ ദിനംപ്രതിയെന്നപോലെ നിർമ്മിച്ചുവരുന്നതു നാം കാണാറുണ്ടല്ലോ.

ശാന്തരസത്തിൻെറ വർണ്ണനയിലും വെണ്മണി അതുല്യൻതന്നെയാണ്.

ചൂടായ്കിൽ തുളസീദളം യമഭടന്മാരുണ്ടു ചൂടായ്‌വരും
പാടായ്കിൽ തിരുനാമമന്തകഭടന്മാരുണ്ടു പാടായ്‌വരും
കൂടായ്കിൽ സുകൃതങ്ങൾ ചെയ്യുതിനഹോ പാപങ്ങൾ കൂടായ്‌വരും
വീടായ്കിൽ കടമേവനും നരകമാം നാടുണ്ടു വീടായ്‌വരും.

എന്ന ഉൽകൃഷ്ടപദ്യം ഇതിനുദാഹരണമാണ്. *

കവിതയിൽ പദങ്ങളുടെ ആരോഹക്രമംകൊണ്ടു് ഉണ്ടാ

* ഈ പദ്യം വെണ്മണിമഹൻേറതാണോ? (പ്രസാധകന്മാർ)

കാവുന്ന ഓജസ്സിന്നു വെണ്മണിയുടെ ഈ ശ്ലോകം ഉദാഹരണമാക്കാം.

> ശങ്കാഹീനം ശശാങ്കാമലതരയശസാ കേരളോൽപന്നഭാഷാ-
> വങ്കാട്ടിൽ സഞ്ചരിക്കും സിതമണി ധരണീദേവഹര്യക്ഷവര്യൻ
> ഹുങ്കാരത്തോടെതിർക്കും കവികരിനിടിലം തച്ചുടയ്ക്കുമ്പോഴ നിന്ദാ-
> ഹങ്കാരം പൂണ്ട നിയ്യാമൊരു കുറനരിയെക്കുറുമോ കുന്നിഃപാല്യം?

വെണ്മണിമഹൻനമ്പൂരിപ്പാട്ടിലെ കവിത മലയാളത്തിൽ ആകപ്പാടെ ഒരു പരിവൎത്തനമുണ്ടാക്കി എന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. എന്നാൽ ആ പരിവൎത്തനത്തിനു കാരണമായ ഗ്രന്ഥം എന്ന നിലയിൽ എടുത്തുകാട്ടത്തക്കവിധം അത്ര ഉൽകൃഷ്ടമായ ഒരു ഗ്രന്ഥവും അദ്ദേഹം നിൎമ്മിച്ചതായി തോന്നുന്നില്ല. വെണ്മണിനമ്പൂരിപ്പാടുതന്നെ വാസ്തവത്തിൽ ഒരു കവിതയായിരുന്നു! പ്രത്യേകം ചില വിഷയങ്ങളെക്കുറിച്ചുള്ള ഒററശ്ലോകങ്ങളം വെണ്മണിയുടെ കവിതകളായി ധാരാളം ചൊല്ലിക്കേട്ടിട്ടുണ്ടു്. ഏതെങ്കിലും ഒരു വിഷയത്തെക്കുറിച്ചു് ഒരു കവിതയെഴുതിത്തരേണമെന്നു് ആരെങ്കിലും ആവശ്യപ്പെട്ടാൽ അദ്ദേഹം ഉടനെ എഴുതിക്കൊടുക്കും. അതു സൂക്ഷിക്കുകയോ, എല്ലാം ചേൎത്തു പുസ്തകമാക്കി പ്രസിദ്ധപ്പെടുത്തുവാൻ ഉദ്ദേശിക്കുകയോ ചെയ്തിരുന്നില്ല. ഇക്കാലത്തു ജീവിച്ചിരിപ്പുള്ള മിക്ക കവികളും വെണ്മണിയുടെ കവിതകൾ വായിച്ചിട്ടാണു് കവിതയെഴുതുവാൻ പഠിച്ചിട്ടുള്ളതെന്നു പറഞ്ഞാൽ അതു് ഒരതിശയോക്തിയാകുമെന്നു തോന്നുന്നില്ല. വെണ്മണിക്കവിതകളെ പച്ചശ്ശൃംഗാരമെന്നു പറഞ്ഞു് അപവദിക്കുന്നവർപോലും അവ വായിക്കുന്നതിൽ താല്പൎയ്യമുള്ളവരായിരിക്കും.

അഞ്ചാംയോഗം

# കാര്യാലോചന

## അദ്ധ്യക്ഷപ്രസംഗം

(മഹാകവി ഉള്ളൂർ — സ്ഥിരാദ്ധ്യക്ഷൻ)

കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്നും തങ്ങളുടെ സുഖസൗകര്യങ്ങൾ പരിത്യജിച്ച്, ദുർവ്വഹമായ യാത്രാക്ലേശം സഹിച്ച്, സാഹിത്യപരിഷത്തിന്റെ ഷോഡശസമ്മേളനത്തിൽ പങ്കുകൊള്ളുവാൻ സമാഗതരായിരിക്കുന്ന സാമാജികന്മാക്കു നിർവ്വാഹകസമിതിയുടെ അദ്ധ്യക്ഷനെന്ന നിലയിൽ എന്റെ സൗഹാർദ്ദപൂർണ്ണമായ സ്വാഗതം ഞാൻ ആദ്യമായി സമർപ്പിച്ചുകൊള്ളട്ടെ. നിങ്ങളുടെ ഈ സൗമനസ്യത്തിനു ഞാൻ കൃതജ്ഞത പ്രദർശിപ്പിക്കുന്നതു സമുചിതമല്ല. എന്തെന്നാൽ, പരിഷത്തു നമ്മുടെ എല്ലാവരുടേയും പൊതുസ്വത്താണ്. അതിന്റെ അനുക്രമമായ അഭിവൃദ്ധിയിൽ നാം ഓരോരുത്തരും സർവ്വാത്മനാ ശ്രദ്ധിക്കേണ്ടതു നമ്മുടെ കർത്തവ്യവുമാണ്. നാം ദേശാഭിമാനികളോ ഭാഷാഭക്തന്മാരോ ആണെങ്കിൽ, നമുക്കു് ആ കർത്തവ്യാനുഷ്ഠാനത്തിൽനിന്നു യാതൊരു കാരണവശാലും അകന്നു നില്ക്കാവുന്നതുമല്ല.

ഇതു സമസ്തകേരളസാഹിത്യപരിഷത്താണ്. സകല കേരളീയക്കും — ആഗ്രഹമുണ്ടെങ്കിൽ വിദേശികൾക്കുപോലും — ഇതിൽ പ്രവേശത്തിനു് അവകാശമുണ്ടു്. നമ്മുടെ ഈ സ്ഥാപനത്തിൽ നാം അഭിമാനംകൊള്ളണം; അതിന്റെ നാമശ്രവണത്തിൽത്തന്നെ നമ്മുടെ ശരീരം പുളകിതമാകണം. അതിന്റെ ഉത്കർഷം നമ്മുടെ ഉത്കർഷമാണ്; വികാസം നമ്മുടെ വികാസമാണ്. കേരളത്തിനും കേരളസാഹിത്യത്തിനും തമ്മിൽ അഭേദ്യവും അനിഷേധ്യവുമായ ബന്ധമുണ്ടു്. നമ്മുടെ സാഹിത്യത്തിന്റെ സർവ്വതോമുഖമായ

അഭ്യുദയം നമ്മുടെ പരിശ്രമത്തെ ആശ്രയിച്ചിരിക്കുന്നു. നാം പ്രയത്നിച്ചാൽ നമ്മുടെ സാഹിത്യം പരിപുഷ്ടമാകും; സംഘടിച്ചു പ്രവർത്തിച്ചാൽ പരിഷത്തു പുരോഗമനംചെയ്യും. ഈ മൗലികതത്ത്വം നാം ഒരിക്കലും വിസ്മരിക്കരുതു്.

പരിഷത്തിന്റെ ഷോഡശസമ്മേളനമാണു് ഈ അവസരത്തിൽ നാം ആഘോഷിക്കുന്നതെന്നു ഞാൻ സൂചിപ്പിച്ചുവല്ലോ. അതേ! ഷോഡശസമ്മേളനംതന്നെ! എന്നാൽ പതിനാറുവയസ്സായതിന്റെ ലക്ഷണമെന്താണു് ഈ സ്ഥാപനത്തിൽ കാണുന്നതെന്നു് ആരെങ്കിലും ചോദിച്ചാൽ, യാതൊന്നുമില്ല എന്നു മററുള്ളവരേക്കാൾ ഉച്ചത്തിൽ ഞാൻതന്നെ പ്രഖ്യാപനംചെയ്യാം. പക്ഷെ അതിനു് ആരാണു് ഉത്തരവാദികൾ? ഭാഷാസാഹിത്യത്തിനും തങ്ങൾക്കും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു പ്രസംഗംകൊണ്ടും പ്രവൃത്തികൊണ്ടും പ്രത്യക്ഷപ്പെടുത്തുന്നവരാണു നമ്മുടെ ഇടയിൽ ഉന്നതവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള ഭൂരിപക്ഷം ജനങ്ങളും.

പരിഷത്തു് എന്നൊരു സ്ഥാപനമുണ്ടെന്നുതന്നെ അവരിൽ പലർക്കും അറിഞ്ഞുകൂടാ. പിന്നെ കുറേപ്പേരുണ്ടു് — ഔദാസീന്യത്തിലല്ല, അപവാദത്തിലാണു്, അവർക്കു രസം. "പരിഷത്തു നാലഞ്ചുപേർ കൂടി കയ്യടക്കി വെച്ചിരിക്കുന്നു" എന്നു ചിലർ; "ഇതു് ഉള്ളൂരിന്റെ പരിഷത്താണു്" എന്നു് അവരിൽത്തന്നെ ഒന്നുരണ്ടു പരുഷഭാഷികൾ; "പരിഷത്തെന്നതുതന്നെ പഴഞ്ചന്മാരുടെ കൂട്ടുകെട്ടാണു്" എന്നു ഒരുതരം പുതിഞ്ചന്മാർ; ഇങ്ങനെ "ചിത്രഗുണത്തിനൊത്തതുപോലെ തത്ത്വമിളച്ചുപറഞ്ഞു്" ഭാരവാഹികളെ തേജോവധം ചെയ്യുവാൻ പരികരബന്ധനംചെയ്തു നില്ക്കുന്ന ആ സുഹൃത്തുക്കളെപ്പററി അധികമൊന്നും പ്രസ്താവിക്കണമെന്നു് ഉദ്ദേശിക്കുന്നില്ല. ആർക്കും, ഏതവസരത്തിലും അംഗങ്ങളായിച്ചേർന്നു്, വാർഷികയോഗത്തിൽ ഭൂരിപക്ഷം സമ്പാദിച്ചു്, പുതിയ പ്രവർത്തകസമിതി സംഘടിപ്പിച്ചു്, അവർക്കു് ആശാസ്യമെന്നു തോന്നുന്ന മാർഗ്ഗത്തിൽക്കൂടി പരിഷത്തിനെ നയിക്കുവാൻ വേണ്ട അവകാശം ജന്മസിദ്ധ

മായുള്ള ഒരു സ്ഥാപനത്തിൽ ഇത്തരത്തിലുള്ള അവഹേളനത്തിനു സ്ഥാനമില്ലെന്നു് അവക്തന്നെ അല്പമൊന്നു ശാന്തമായി ആലോചിച്ചാൽ മനസ്സിലാകാതെയിരിക്കുകയില്ല.

എന്നെസംബന്ധിച്ച പറയുകയാണെങ്കിൽ, എനിക്കു ദീർഘകാലമായി കൊല്ലംതോറും ലഭിച്ചുവരുന്ന ഈ സ്ഥാപനത്തിന്റെ ആദ്ധ്യക്ഷ്യത്തിൽനിന്നു ഞാൻ പ്രധാനമായി നേടീട്ടുള്ളതു മനശ്ശല്യമല്ലാതെ മറ്റൊന്നുമല്ല. എങ്കിലും കൈരളീദേവിക്കു് എന്നെക്കൊണ്ടു കഴിവുള്ള എളിയകത്തവ്യം ഈ വഴിക്കും ഞാൻ അല്പസ്വല്പം അനുഷ്ഠിച്ചിട്ടുണ്ടെന്നുള്ള ബോധം എനിക്കു ചാരിതാത്ഥ്യജനകമല്ലെന്നും ഞാൻ പറയുന്നില്ല. ഇനി ഇതിന്റെ നേതൃത്വം കയ്യേല്ക്കേണ്ടതു് എന്നെപ്പോലെയുള്ള ക്ഷീണസത്വന്മാരായ വൃദ്ധന്മാരല്ലാ, പ്രത്യുത സമഗ്രവീര്യന്മാരായ യുവാക്കന്മാരാണു്, എന്നുള്ള എന്റെ സുദൃഢമായ അഭിപ്രായം വീണ്ടും നിങ്ങളെ അനുസ്മരിപ്പിച്ചുകൊള്ളുന്നു.

ഇക്കൊല്ലത്തെ സമ്മേളനം നിർവ്വാഹകസംഘാംഗങ്ങൾ നേരിട്ടു തങ്ങളുടെ ചുമതലയിൽത്തന്നെ നടത്താമെന്നു നിശ്ചയിച്ചതു് ഏറ്റവും ബുദ്ധിപൂർവ്വകമായ ഒരു പ്രവൃത്തിയായിട്ടുണ്ടെന്നുള്ളതിനു്, പുതിയ സംവിധാനത്തിൽ പരിഷത്തിനു് അനുക്ഷണം ലഭിച്ചുകൊണ്ടിരിക്കുന്ന വിജയംതന്നെ ജ്ഞാപകമാണു്. ഈ ചുരുങ്ങിയ കാലത്തിനുള്ളിൽ ധാരാളം ആജീവനസാമാജികന്മാരെ പരിഷത്തു സമ്പാദിച്ചു; ഇനിയും സമ്പാദിക്കുന്നതിനുള്ള ശുഭലക്ഷണങ്ങളും കാണുമാനുണ്ടു്. അങ്ങനെ ഈ സ്ഥാപനത്തിന്റെ മൂലധനം വദ്ധിക്കട്ടെ; അതു വദ്ധിക്കുമ്പോൾ പല നല്ല കാര്യങ്ങൾ ഇതിനു ചെയ്യുവാൻ സാധിക്കും. ആജീവനസാമാജികന്മാരാകുവാൻ കഴിവില്ലാത്തവർ സാധാരണസാമാജികന്മാരെങ്കിലുമാകട്ടെ. അതിനെന്താണു പറയത്തക്കവിധത്തിൽ ഒരു പ്രയാസമുള്ളതു്? ഒരുകൊല്ലത്തിൽ മൂന്നുറപ്പിക—മൂന്നേ മൂന്നു്—മാതൃഭാഷയുടെ ഉന്നമനത്തെ ലക്ഷ്യമാക്കി—ആരാദ്ധ്യയായ

ആ ദേവിയുടെ ചരണകമലങ്ങളിൽ ഒരു തുച്ഛമായ കാണിക്കയുടെ നിലയ്ക്കു് — പരിഷത്തിനു സമർപ്പിച്ചു് — അതും വെറുതെയല്ല, ത്രൈമാസികത്തിനുള്ള മൂല്യമായി — ചരിതാർത്ഥരാകുവാൻ മനസ്സില്ലാത്തവർ എങ്ങനെ മാതൃഭക്തിയുള്ള മലയാളികളാകുമെന്നു ഞാൻ വിനയപൂർവ്വം ചോദിക്കുന്നു.

ജാതിമതാദിചിന്തകൾകൂടാതെ കേരളീയരായ നാമെല്ലാവരും നമ്മുടെ ഭാഷയുടെ അഭ്യുത്ഥാനത്തിന്നായി ഉദ്യമിക്കുമെങ്കിൽ നമുക്കു് അതിനെ ബംഗാളിയുടേയോ ഹിന്ദിയുടേയോ നിലയിൽ എത്തിക്കുന്നതിനു യാതൊരു പ്രയാസവുമില്ല. വാസനാസമ്പന്നന്മാരായ യുവാക്കന്മാർ നമ്മുടെ ഇടയിൽ ധാരാളമുണ്ടു്. അവർക്കു ഗ്രന്ഥരചന ഒരുപജീവനമാർഗ്ഗമായിത്തീരണം; അല്ലാതെ അവർ വായുഭക്ഷകന്മാരായി ജീവിച്ചുകൊണ്ടു ഭാഷയെ ഉപാസിച്ചുകൊള്ളട്ടെ എന്നു നാം വൃഥാ ജല്പനം ചെയ്തുകൊണ്ടിരിക്കുന്ന കാലത്തോളം അതു് ഉയരുന്നതല്ല. സമുദായസൗധത്തിന്റെ ഉപരിതലങ്ങളിൽ സ്ഥിതിചെയ്യുന്നവർക്കും സാഹിതീസപര്യയിൽ കൗതുകമുണ്ടാകണം. തമിഴുനാട്ടിലെ ദേശഭാഷാമാസികകൾക്കു ബഹുമാനപ്പെട്ട ശ്രീനിവാസശാസ്ത്രി, രാജാജി, ഡോക്ടർ രാജൻ മുതലായ നേതാക്കന്മാർ ലേഖനങ്ങൾ എഴുതുന്നുണ്ടു്; കേരളത്തിൽ അങ്ങനെ ആരെയെങ്കിലും കാണ്മാൻ കഴിയുമോ? അനുദ്യോഗസ്ഥപ്രമാണികളിൽ നമുക്കു് ഒരു വേങ്ങയിൽ കുഞ്ഞുരാമൻ നായനാരുണ്ടായിരുന്നു; അത്തരത്തിലുള്ളവരുടെ സംഖ്യ വർദ്ധിക്കാത്തതെന്തു്?

പ്രായോഗികങ്ങളായ പ്രമേയങ്ങൾ അവതരിപ്പിക്കുകയും അംഗീകരിക്കുകയും ചെയ്യുന്നതു നന്നായിരിക്കും. അല്ലാതെ നിഘണ്ടുനിർമ്മാണം മുതലായ ബൃഹദ്വ്യവസായങ്ങളിൽ പരിഷത്തു്, ഇന്നത്തെ വിഭവഹീനവും സഹായരഹിതവുമായ ദയനീയാവസ്ഥയിൽ, ഏർപ്പെട്ടുകൊള്ളണമെന്നു വിധിക്കുന്നതു കേവലം അർത്ഥശൂന്യമാണു്. ആദ്യമായി പരിഷത്തിനു് ഒരു ഗണനീയമായ മൂലധനം സഞ്ചയിക്കുന്നതിനായിരിക്കട്ടെ നമ്മുടെ ആത്മാർത്ഥമായ ഉത്സുകതയും ഉദ്യോഗവും.

# ഒരു വിശദീകരണം

(എം. ക. ജോസഫ് — കാര്യദശി.)

രജിസ്റ്റർ ചെയ്തിട്ടുള്ള സ്ഥിരം സാഹിത്യപരിഷത്തിൻെറ ആഭിമുഖ്യത്തിലും നേരിട്ടുള്ള ചുമതലയിലും നടത്തപ്പെടുന്ന ആദ്യത്തെ സാംവത്സരികസമ്മേളനമാണിതു്. അങ്ങനെ 'പരിഷത്തിൻെറ ചരിത്രത്തിൽ ഒരു നവീനാദ്ധ്യായം തുടങ്ങുന്ന ഈ സന്ദർഭത്തിൽ സമ്മേളിക്കുന്ന ശ്രദ്ധേയമായ ഒരു കാര്യാലോചനായോഗം' എന്നതിൽക്കവിഞ്ഞു് ഒരു വിശദീകരണത്തിൻെറ ആവശ്യമില്ലതന്നെ. പോരെങ്കിൽ പരിഷത്തിൻെറ ജീവനാഡിയായ അദ്ധ്യക്ഷൻ അല്പമെങ്കിലും വിശദീകരണമാവശ്യമായിരുന്ന സംഗതികളെ സുവിശദമായ ഭാഷയിൽ നിങ്ങളെ പറഞ്ഞുമനസ്സിലാക്കുകയും ചെയ്തിരിക്കുന്നു. അതിനാൽ സാംവത്സരികസമ്മേളനം എന്തുകൊണ്ടു നിർവ്വാഹകസമിതിയുടെ നേരിട്ടുള്ള ചുമതലയിൽ നടത്തുന്നു എന്നതിനേപ്പററിമാത്രം രണ്ടുവാക്കു പറയാമെന്നു വിചാരിക്കുന്നു.

ഈ സംഗതിയേപ്പററി പരിഷദ്ബന്ധുക്കളുടെ ഇടയിൽത്തന്നെ ചില തെററിദ്ധാരണകളുള്ളതായിക്കാണുന്നു. "എല്ലാ വാർഷികസമ്മേളനങ്ങളുടേയും നടത്തിപ്പു സംബന്ധിച്ചു നിർവ്വാഹകസമിതി മേൽനോട്ടം വഹിക്കുവാൻ വിചാരിക്കുന്നതു് അപ്രായോഗികം മാത്രമല്ല, ചില നിർദ്ദിഷ്ടതത്ത്വങ്ങൾക്കു വിപരീതവുമാണു്" എന്നു 'മലയാളരാജ്യം' പ്രസ്താവിച്ചിരിക്കുന്നു. പ്രത്യക്ഷത്തിൽ ന്യായ്യമെന്നു തോന്നാവുന്ന ഈ വാദമുഖത്തിനെതിരായി, ഒരു തീരുമാനംചെയ്യുവാൻ നിർവ്വാഹകസമിതിയെ പ്രേരിപ്പിച്ച കാരണങ്ങൾ എന്തൊക്കെയാണെന്നു വിശദമാക്കേണ്ടിയിരിക്കുന്നു.

പരിഷത്തു റജിസ്റ്റർ ചെയ്തിട്ടുള്ള ഒരു സംഘമാണ്; സമസ്തകേരളീയരേയും പ്രതിനിധീകരിക്കുന്ന ഒരു സംഘടനയുമാകുന്നു. ഈ നിലയ്ക്കു പരിഷത്തിനു് അതിന്റെ അംഗങ്ങളോടു മാത്രമല്ല, ഗവർമ്മെണ്ടിനോടും, കേരളീയജനസാമാന്യത്തിനോടും ഉത്തരവാദിത്വമുണ്ടു്. 'ധർമ്മസ്ഥാപനാജിസ്ത്രേഷൻ ആക്റ്റി'ലെ വ്യവസ്ഥകൾ ഡിമോക്ലീസിന്റെ വാൾ പോലെ, മുകളിൽ തൂങ്ങുന്നുണ്ടു്. ആ വ്യവസ്ഥകളിൽ ഏതെങ്കിലും ലംഘിക്കപ്പെട്ടാൽ നിയമം പിടികൂടും. പ്രതീക്ഷിതമായ ഫലങ്ങൾ ഉണ്ടാകാത്തപക്ഷം കേരളീയജനസാമാന്യം ചോദ്യംചെയ്യും. രണ്ടും ന്യായ്യമാകയാൽ, അവയെ അവഗണിക്കുന്നതു ശരിയായിരിക്കയില്ല.

ഇതേവരെ സാംവത്സരികസമ്മേളനങ്ങൾ അവ നടത്തപ്പെട്ട സ്ഥലങ്ങളിലെ സാഹിത്യപ്രണയികളുടെ സ്വേച്ഛാനുസരണമാണു് നടന്നിട്ടുള്ളതു്. അവർക്കു് ഇഷ്ടമുള്ളപോലെ, ഇഷ്ടമുള്ളിടത്തോളം പണം പിരിച്ചു്, ഇഷ്ടംപോലെ ചെലവു ചെയ്തുപോന്നു. എന്നാൽ, "മുൻപുള്ള സമ്മേളനങ്ങളുടെ ചുമതല പരിഷത്തിനു് ഇല്ലാതിരുന്നതുകൊണ്ടു വരവിനേപ്പററിയോ ചെലവിനേപ്പററിയോ പരിഷത്തു് അന്വേഷിക്കേണ്ടിയിരുന്നില്ല" എന്നു 'പൗരപ്രഭ' പറയുന്നതു ശരിയല്ല. സാഹിത്യപരിഷത്തിന്റെ പേരിലാണു പണപ്പിരിവും ചെലവും നടന്നിട്ടുള്ളതു്. സാമാന്യജനങ്ങൾ സ്ഥിരം പരിഷത്തെന്നോ വാർഷികസമ്മേളനമെന്നോ ഉള്ള വ്യത്യാസം മനസ്സിലാക്കുന്നില്ല. സ്ഥിരം പരിഷത്തുമായി യാതൊരു ബന്ധവുമില്ലാത്ത—അതിൽ അംഗങ്ങളായിച്ചേരുകപോലും ചെയ്യാത്ത—ആളുകൾ സമ്മേളനത്തിനായി പണം പിരിക്കാൻ പോയിരുന്ന അവസരത്തിൽ സ്ഥിരം പരിഷത്തിൽ സാമാജികനായി ചേരുന്നതിനുവേണ്ട സംഖ്യ ചിലർ അവരെ ഏല്പിച്ചതായിപ്പോലും അനുഭവമുണ്ടു്. വാസ്തവത്തിൽ "പരിഷത്തി"നെ മാനിച്ചാണു സമ്മേളനത്തിനുവേണ്ടിയുള്ള സംഭാവനകൾ നൽകപ്പെട്ടിട്ടുള്ളതു്; അതിനാൽ ആ വരവുചെ

ലവുകളുടെ കണക്കു് അറിയാൻ പരിഷത്തിനും പൊതുജനങ്ങൾക്കും അർഹതയുണ്ട്.

അതുപോലെതന്നെ പരിഷത്തിന്റെ പേരിൽ പിരിച്ച പണത്തിൽ ബാക്കിവന്നാൽ, അതിനു് അവകാശി ആരാണു്? എറണാകുളത്തുവെച്ച് നടന്ന ൬-ാമത്തെ സമ്മേളനത്തിന്റെ ൧൦-ാം പ്രമേയപ്രകാരം സമ്മേളനഭാരവാഹികൾ ബാക്കിവരുന്ന പണം സ്ഥിരം പരിഷത്തിനെ ഏല്പിക്കേണ്ടതാണു്. (പക്ഷേ ആ സമ്മേളനംപോലും ബാക്കിവന്ന തുക നാളതുവരെ പരിഷത്തിനെ ഏല്പിക്കുക ഉണ്ടായിട്ടില്ല!!) വാർഷികസമ്മേളനത്തിനായി പൊതുജനങ്ങളിൽനിന്നു പിരിച്ചെടുക്കുന്ന സംഖ്യയിൽ ചെലവുകഴിച്ച മിച്ചമുള്ളതു പരിഷത്തിന്റെ മൂലധനത്തിൽ ചേർക്കേണ്ടതാണെന്നു റജിസ്റ്റർ ചെയ്ത പരിഷത്തിന്റെ നിയമാവലി (9ങ) അനുശാസിക്കുന്നു. ഈ സ്ഥിതിക്കു വരവുചെലവുകണക്കുകളെപ്പററി സ്ഥിരം പരിഷത്തു് അന്വേഷിക്കുന്നതു് അനുചിതമല്ലല്ലോ. പക്ഷേ, പരിഷത്തു റജിസ്റ്റർ ചെയ്തതിനുശേഷമുള്ള കഴിഞ്ഞ ൧൦ സമ്മേളനങ്ങളിലെ വരവുചെലവുകൾ പരിഷത്തിനെ, പലതവണ ആവശ്യപ്പെട്ടിട്ടും, ആരും ഏല്പിക്കുക ഉണ്ടായിട്ടില്ല. ചില സമ്മേളനങ്ങളുടെ ആഡിററു് ചെയ്യപ്പെടാത്ത കണക്കുകൾ പ്രസിദ്ധീകൃതമായിക്കണ്ടിട്ടുണ്ടെങ്കിലും, പല സമ്മേളനങ്ങളുടേയും കണക്കുകൾ ഇനിയും അജ്ഞാതമായിട്ടാണിരിക്കുന്നതു്.

മറെറാരു സംഗതി വാർഷികസമ്മേളനങ്ങളിൽ പാസാക്കപ്പെടുന്ന പ്രമേയങ്ങളാണു്. സമ്മേളനങ്ങൾ നടക്കുന്ന സ്ഥലങ്ങളിലുള്ളവർ അവരുടെ ഇഷ്ടാനിഷ്ടങ്ങളെ ആധാരമാക്കി പല പ്രമേയങ്ങളും പാസാക്കാറുണ്ടു്. അവ പാസാക്കുന്ന സ്വാഗതസംഘത്തിന്റെ ആയുസ്സു് സമ്മേളനത്തോടുകൂടി അവസാനിക്കുകയാണു ചെയ്യുന്നതു്. അതിനാൽ പാസാക്കപ്പെടുന്ന പ്രമേയങ്ങൾ പ്രായോഗികമാക്കുന്നതിനുള്ള ചുമതല ആർക്കാണെന്നുള്ളതു സ്പഷ്ടമല്ല. ആ ചുമതല

സ്ഥിരം പരിഷത്തിനാണെന്നാണ് സാമാന്യജനങ്ങൾ ധരിക്കുക. എന്നാൽ മിക്ക സമ്മേളനങ്ങളിലും പാസാക്കപ്പെട്ട പ്രമേയങ്ങൾ എന്തൊക്കെയാണെന്ന് ഇന്നേവരെ പരിഷത്തിന് അറിഞ്ഞുകൂടാ. സമ്മേളനകാൎയ്യദൎശിമാൎക്ക് എഴുതിച്ചോദിച്ചിട്ടുണ്ട്; പ്രമേയങ്ങൾ കിട്ടിയിട്ടില്ലെന്നല്ല, പലപ്പോഴും മറുപടിപോലും ലഭിക്കുക ഉണ്ടായിട്ടില്ല.

പരിഷത്സമ്മേളനങ്ങളിൽ പാസാക്കപ്പെട്ടിട്ടുള്ള പ്രമേയങ്ങൾ ചിലതു വൎത്തമാനപ്പത്രങ്ങളിൽനിന്നും പത്രലേഖകന്മാരിൽനിന്നും സ്ഥിരം പരിഷത്തു പകൎത്തിയെടുത്തിട്ടുണ്ട്. അവയിൽ പ്രായോഗികമായവയെല്ലാം നടപ്പിൽ വരുത്തുവാൻ ശ്രമിച്ചിട്ടുമുണ്ട്. ചില പ്രമേയങ്ങൾ പ്രായോഗികവശം നോക്കാതെയാണ പാസാക്കപ്പെട്ടിട്ടുള്ളതെന്ന പരമാൎത്ഥം ഗോപനംചെയ്യേണ്ടതില്ല. ഇത്തരം പ്രമേയങ്ങൾ നടപ്പിൽ വരുത്താത്തതിനെപ്പററി പരിഷത്തിനെ അപലപിക്കുന്നതു് ഒരു വിധത്തിലും നീതീകരിക്കത്തക്കതല്ലെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഗുരുതരങ്ങളായ ഈ അപവാദങ്ങൾക്കു കഴിയുന്നതും ഒരു പരിഹാരം ഉണ്ടാക്കണമെന്നു കരുതിയാണ്, മേലാൽ സാംവത്സരികസമ്മേളനങ്ങൾ സ്ഥിരംപരിഷത്തിന്റെ ചുമതലയിലേ നടത്താവൂ എന്നു നിൎവ്വാഹകസമിതി തീരുമാനിച്ചിട്ടുള്ളതു്. അതായതു്, സാംവത്സരികസമ്മേളനത്തിന്റെ വരവുചെലവുകണക്കുകൾ പരിഷത്തിന്റെ ഉത്തരവാദിത്വത്തിലായിരിക്കണം; പരിഷദംഗങ്ങളുടെ യോഗത്തിലായിരിക്കണം പ്രമേയങ്ങൾ പാസാക്കുന്നതു്; പൊതുയോഗത്തിൽ അവ വായിക്കപ്പെട്ടാൽ മാത്രം മതിയാകും. പ്രമേയങ്ങൾ നടപ്പിൽ വരുത്തുവാൻ ചുമതലയുള്ള സ്ഥിരംപരിഷത്തിൽ അംഗമാകുന്ന ആൎക്കും, പരിഷദംഗങ്ങളുടെ യോഗത്തിൽ പ്രമേയങ്ങൾ അവതരിപ്പിക്കുകയും, അവയെപ്പററി വാദപ്രതിവാദം നടത്തുകയും ചെയ്യാമല്ലോ.

പരിഷൽപരിഷ്ക്കരണത്തിനു കൊല്ലം സമ്മേളനത്തിൽ

വെച്ച് ഒരു ഉപസമിതിയെ തിരഞ്ഞെടുക്കുകയുണ്ടായി. ആ സമിതിയുടെ തീരുമാനങ്ങളെന്തൊക്കെയാണെന്നു ഞങ്ങൾക്കു് ഔദ്യോഗികമായി യാതൊരു അറിവുമില്ല. എന്നാൽ പ്രസ്തുത തീരുമാനങ്ങൾ ചില പത്രങ്ങളിൽ കാണുകയുണ്ടായി. അവയിൽ പ്രധാനമായതു്, സാംവത്സരികസമ്മേളനങ്ങളിൽ വായിക്കപ്പെടുന്ന പ്രബന്ധങ്ങൾ നേരത്തേ എഴുതി വാങ്ങിയിരിക്കണമെന്നുള്ളതാണു്. കോട്ടയം സമ്മേളനത്തിലും ഈദൃശമായ ഒരു പ്രമേയം പാസാക്കിയിട്ടുള്ളതായി ചില പത്രങ്ങളിൽ കണ്ടിട്ടുണ്ടു്. ഈ അഭിപ്രായങ്ങളെ സമാദരിച്ചാണു്, ഈ സമ്മേളനത്തിൽ വായിക്കപ്പെടുന്ന പ്രബന്ധങ്ങൾ നേരത്തേ അയച്ചുകിട്ടിയിരിക്കണമെന്നു നിർവ്വാഹകസമിതി നിശ്ചയിച്ചതു്. ഞങ്ങളുടെ ഉദ്ദേശ്യശുദ്ധിയെ സമാദരിച്ചു പ്രസംഗങ്ങൾ അയച്ചുതന്ന എല്ലാവരോടും ഞങ്ങൾ കൃതജ്ഞരായിരിക്കുന്നു.

മറെറാരു സംഗതികൂടി ഇവിടെ ചൂണ്ടിക്കാണിച്ചു കൊള്ളട്ടെ. പരിഷത്തു് ഇപ്പോൾ പഴയ നിലയിൽനിന്നു വളരെ വികസിച്ചിട്ടുണ്ടു്. ധാരാളം പേർ അതിൽ അംഗങ്ങളായി ഇനിയും ചേരുമെന്നു പ്രതീക്ഷിക്കാവുന്നതുമാണു്. ആ സ്ഥിതിക്കു മേലാൽ പരിഷത്തിൽ അദ്ധ്യക്ഷന്മാരായും പ്രാസംഗികന്മാരായും ക്ഷണിക്കപ്പെടുന്നവർ പരിഷത്സാമാജികന്മാർ തന്നെയായിരിക്കണമെന്നുള്ളതാണതു്. പരിഷത്സാമാജികനാകുന്നതിനു സാമ്പത്തികമായി നിവൃത്തിയില്ലാത്തവർ നമ്മുടെ ഇടയിലുണ്ടോ? അങ്ങനെയുള്ള എതെങ്കിലും സാഹിത്യപ്രണയികളുണ്ടെങ്കിൽ, അവരെ പരിഷത്തിന്റെ "വിശിഷ്ടസാമാജിക"രാക്കുന്നതിനുള്ള വ്യവസ്ഥകൾ പരിഷന്നിയമാവലിയിൽത്തന്നെയുണ്ടു്.

നിയമാവലിയെപ്പററിപ്പറഞ്ഞപ്പോൾ ഒരു സംഗതി ഓർമ്മവന്നു. "പരിഷത്സംഘത്തിന്റെ നിയമാവലിയിൽത്തന്നെ കാലോചിതങ്ങളായ ചില മാററങ്ങൾ അത്യാവശ്യമായിത്തീർന്നിട്ടുണ്ടു്" എന്നു 'മലയാളരാജ്യം' പ്രസ്താവിക്കുന്നു.

സാംവത്സരികസമ്മേളനഘട്ടങ്ങളിൽ, കൊല്ലംതോറും, നാം കേൾക്കാറുള്ള ഒരു മുറവിളിയാണിതു്. കഴിഞ്ഞ പറവൂർ സമ്മേളനത്തിൽ ഇതു മൂർദ്ധന്യത്തെ പ്രാപിച്ചിരുന്നുവെന്നു പറയാം. പതിവുപോലെ, ആ സമ്മേളനത്തിനു കുറേ മുമ്പുതുടങ്ങി, സമ്മേളനം തീരുന്നതുവരെ, പരിഷത്തിനെപ്പററി ശക്തിയായ ആക്ഷേപവും എതിർപ്രചരണവും ഉണ്ടായിരുന്നുവെന്നുള്ളതു് ഒരു രഹസ്യമല്ല. 'സ്ഥിരം പരിഷത്തിന്റെ തീരേ അയവില്ലാത്ത നിയമാവലി' എന്നു് ഉള്ളിൽ കൊള്ളാത്ത അവരുടെ അരിശം അന്നത്തെ സ്വാഗതപ്രസംഗത്തിൽപോലും പ്രതിധ്വനിച്ചു. അങ്ങനെയുള്ള ഒരന്തരീക്ഷത്തിൽ നിന്നാണു് "സമസ്തകേരള സാഹിത്യപരിഷത്തിന്റെ നിയമാവലി പരിഷ്കരിച്ചും വിപുലീകരിച്ചും കൂടുതൽ പ്രയോജനപ്പെടുത്തത്തക്കവിധത്തിൽ എഴുതി ഉണ്ടാക്കുന്നതിനു്" ഒരു കമ്മിററി നിയമിതമായതു്.

ഈ പ്രമേയത്തെപ്പററി ശക്തിയായ വാദപ്രതിവാദം അവിടെ ഉണ്ടായി. എന്നാൽ, തദ്ദേശീയമഹാഭൂരിപക്ഷമുണ്ടായിരുന്ന വിഷയനിർണ്ണയസമിതി, പ്രമേയപക്ഷപാതികളെത്തന്നെ ഉൾപ്പെടുത്തി ഒരു കമ്മിററിയെ നിയമപരിഷ്കരണത്തിനായി ചുമതലപ്പെടുത്തി. ആ സമ്മേളനത്തിന്റെ കാര്യദർശിയെത്തന്നെ കമ്മററിയുടെ സംയോജകനുമാക്കി. പ്രമേയം പാസ്സായി ഒരു കൊല്ലത്തിനുശേഷം, പരിഷ്കരണവിവരം അറിയിക്കണമെന്നു കാണിച്ചു ഞാൻ സംയോജകനു് ഒരെഴുത്തയച്ചു. അദ്ദേഹത്തിൽനിന്നു ലഭിച്ച വിജ്ഞേയമായ മറുപടി ഞാൻ വായിക്കാം:—

പറവൂർ, 7—8—119.

താങ്കളുടെ കത്തു കിട്ടി. കഴിഞ്ഞ സാഹിത്യപരിഷത്തിലെ ആ പ്രമേയം പരിഷത്തിന്റെ നിലവിലിരിക്കുന്ന നിയമാവലിയെപ്പററി പൊതുജനങ്ങൾക്കുള്ള തെററിദ്ധാരണമൂലം ഉണ്ടായിട്ടുള്ളതാണെന്നാണു് എനിക്കിപ്പോൾ തോന്നുന്നതു്. നിയമാവലി നോക്കിയതിൽ പറയത്തക്ക വിപുലീകരണമോ പരിഷ്കരണമോ ആവശ്യമുള്ളതായും തോന്നുന്നില്ല. സേവനസന്നദ്ധരായി മുന്നോട്ടു വരുവാൻ ജനങ്ങളില്ല. പ്രവൃത്തിക്കു ധാരാളം കളങ്ങൾ

ഒഴിഞ്ഞുകിടക്കുന്നു. വളരെ വളരെ കഴിവുകളുണ്ട്. പ്രയോജനപ്പെടുത്തുവാൻ ശ്രമിക്കുന്നവർ ചുരുക്കം. കുററം പറവാൻ പലരുമുണ്ട്. ചെറുവിരലനക്കുന്നവർ അപൂർവ്വം. ഈ ഒരു പരിതഃസ്ഥിതിയിലാണ് ഇപ്പോൾ പരിഷത്ത് എന്നു തോന്നുന്നു. ഇതിനു വെറുമൊരു നിയമപരിഷ്ക്കരണം ഒരു പരിഹാരമാകുമെന്നും എനിക്കു തോന്നുന്നില്ല. അതിനുംപുറമെ സാമ്പത്തികമായ ഒരു ഉറച്ച അടിസ്ഥാനമാണ് പരിഷത്തിന് ഇപ്പോൾ ഏററവും ആവശ്യമെന്നും അറിയുന്നു. അതിനും നിയമനിർമ്മാണം എത്രകണ്ടു പ്രയോജനകരമാകുമെന്നു സംശയമാണ്. ഏതുനിലയിലും സജീവമായ ഒരു പ്രവൎത്തനമാണ് ഇപ്പോൾ സാഹിത്യപരിഷത്തിന് ആവശ്യമായിട്ടുള്ളതെന്നു പറഞ്ഞാൽ ആരും നിഷേധിക്കുമെന്നു തോന്നുന്നില്ല.

എന്നിരുന്നാലും ഒരു വാർഷികസമ്മേളനത്തിലെ പ്രമേയത്തെ ബഹുമാനിക്കുന്നതിനുവേണ്ടി ചില നിർദ്ദേശങ്ങൾ ഞങ്ങൾ എഴുതി ഉണ്ടാക്കിയിട്ടുണ്ട്. അതു മി. ഗോപാലകൃഷ്ണപിള്ള കഴിഞ്ഞ യോഗത്തിൽ സംബന്ധിക്കുന്നതിന് അങ്ങോട്ടു വന്നപ്പോൾ കൊണ്ടുവന്നിരുന്നു. അവിടെ ഏല്പിച്ചിരിക്കുമെന്നാണു ഞാൻ കരുതിയതു്. അവിടെ തന്നിട്ടില്ലെങ്കിൽ ഉടനെ വാങ്ങി അയച്ചുതരാം.

എന്നു്

കെടാമംഗലം പപ്പുക്കുട്ടി. (ഒപ്പ്)

ഈ എഴുത്തിൽ പറയുന്ന മി. കെ. ഗോപാലകൃഷ്ണപിള്ള ബി. എ. എൽ. ററി. പറവൂർ സമ്മേളനത്തിന്റെ സ്വാഗതസംഘാദ്ധ്യക്ഷനാണ്. കമ്മററിയുടെ നിർദ്ദേശങ്ങൾ അദ്ദേഹം ഇവിടെ ഏല്പിച്ചിട്ടില്ലെന്നും, അതിനാൽ മറുപടിയിൽ പറഞ്ഞിരിക്കുന്നതുപോലെ അതു വാങ്ങി അയച്ചുതരണമെന്നും, ഞാൻ മി. പപ്പുക്കുട്ടിക്കു വീണ്ടും എഴുതി. പക്ഷേ, നിർഭാഗ്യമെന്നു പറയട്ടെ, ഈ തീയതിവരെ ഞങ്ങൾക്കതു കിട്ടിയിട്ടില്ല; പിന്നെ മറുപടിയുമില്ല. പത്രങ്ങളിൽ പ്രസിദ്ധം ചെയ്യാത്തതുകൊണ്ടു മററുവിധത്തിൽ അറിയാനും കഴിഞ്ഞിട്ടില്ല.

'മലയാളരാജ്യ'ത്തിന്റെ നിയമപരിഷ്ക്കരണവാദത്തിനു്, മി. പപ്പുക്കുട്ടിയുടെ എഴുത്തിലെ ആദ്യഖണ്ഡികതന്നെയാണ് ഉചിതമായ മറുപടി. പക്ഷെ, അതുകൊണ്ടു പരിഷന്നിയമാവലി എല്ലാവിധത്തിലും പരിപൂൎണ്ണമാണെന്നു ഞാൻ വാദിക്കുന്നതായി തെററിദ്ധരിക്കരുതു്. നേരേമറിച്ചു്, പരിഷത്തുകൊണ്ടു് ഉദ്ദേശിക്കപ്പെടുന്ന പ്രയോജനങ്ങൾ ലഭി

കുന്നതിനു്, പരിഷത്തിന്റെ ബഹുമുഖമായ വികാസത്തിനു്, പരിഷന്നിയമാവലി ഒരുവിധത്തിലും പ്രതിബന്ധമാകുന്നില്ലാ എന്നു മാത്രമേ എനിക്കു് അഭിപ്രായമുള്ളു.

ഈ ഘട്ടത്തിൽ പരിഷത്തിനെപ്പററി ഈയിടെ ഉണ്ടായിട്ടുള്ള മറെറാരു ആക്ഷേപവും നിങ്ങളുടെ മുൻപാകെ സമപ്പിക്കേണ്ട കടമ എനിക്കുണ്ടു്. "രാഷ്ട്രീയവും സാമൂഹ്യവുമായ അവസ്ഥകളോടൊപ്പം സാഹിത്യപ്രസ്ഥാനങ്ങൾക്കും പ്രകാരാന്തരം സംഭവിക്കു"മെന്നും, "കേരളീയസാഹിത്യം ഇപ്പോൾ ഒരു പരിവത്തനത്തെയാണു തരണംചെയ്യുന്ന"തെന്നും, "ഉദ്വേഗഭരിതമായ ആധുനികലോകഹൃദയത്തിൽ ഊക്കോടെ വന്നടിക്കുന്ന ജീവിതപ്രശ്നങ്ങളിൽനിന്നു തങ്ങളെയും കേരളസാഹിത്യത്തേയും ദൂരെദ്ദൂരെ ഒഴിച്ചുനിത്തുക"യാണു് പരിഷത്തു ചെയ്യുന്നതെന്നും, 'ഭാരതചന്ദ്രിക' ആക്ഷേപിക്കുന്നു. ഇതൊരു മറുപടിയെ അർഹിക്കുന്നില്ലെന്നാണു് എന്റെ അഭിപ്രായം. ചുററും നടക്കുന്ന പരിവത്തനങ്ങളെ കാണുന്നതിനുള്ള കണ്ണു് "ഭാരതചന്ദ്രിക"യ്ക്കെന്നപോലെ നമുക്കും ഉണ്ടല്ലോ; "അഭിനവസാഹിത്യത്തിന്റെ ആശാവഹവും ആശംസാസമ്പ്രദവുമായ ഭാവപ്പകച്ച"യെ സ്വാഗതം ചെയ്യുന്നതിനുള്ള വിവേകം ഒരുകൂട്ടക്കു മാത്രമേ ഉണ്ടാവു എന്നില്ലല്ലോ.

എന്നാൽ ഒരു വ്യത്യാസമുണ്ടു്. അതു് എല്ലാവരും മനസ്സിലാക്കേണ്ടതുമാണു്. അനിശ്ചിതങ്ങളായ പുതിയ പുതിയ വ്യാമോഹങ്ങളുടെ പിന്നാലെ കണ്ണടച്ചോടുവാൻ വ്യക്തികൾക്കുകഴിയും; അഗാധഗത്തത്തിലേക്കാണു പതിക്കുന്നതെങ്കിൽ, നാശം ഒരു വ്യക്തിക്കേ ഉള്ളു. സ്ഥാപനങ്ങളുടെയും സംഘടനകളുടേയും നില അതല്ല; നാശം അനേകക്കായിരിക്കും. അതിനാൽ മരുമരീചികകളുടെ പിന്നാലെ സ്ഥാപനങ്ങളേയും സംഘടനകളേയും നയിക്കുന്നതു ബുദ്ധിപൂവ്വമായിരിക്കയില്ല. മാത്രമല്ല, എല്ലാത്തരക്കാരും എല്ലാ ആദശക്കാരുമായ കേരളീയജനസാമാന്യത്തെ പ്രതിനിധീകരിക്കുന്ന ഒരു

സ്ഥാപനമാണു് പരിഷത്തു്. എല്ലാവരേയും തുല്യനിലയിൽ പരിഗണിക്കേണ്ട പരിഷത്തിനു്, പലപ്പോഴും ഒരു മദ്ധ്യസ്ഥനിലയെമാത്രമേ അനുസരിക്കുവാൻ സാദ്ധ്യമാകുകയുള്ളു. പരിഷത്തിന്റെ 'പഴയക്കൂറവനയ' ത്തെ അപലപിക്കുന്നവർ ഈ വസ്തുത വിസ്മരിച്ചുകളയുന്നു.

പരിഷത്തു് ഒരിക്കലും യാതൊരു പുരോഗമനത്തിനും പ്രതിബന്ധമായി നിന്നിട്ടില്ല; നിൽക്കുകയുമില്ല. പരിഷത്സാമാജികന്മാരുടെ ഭൂരിപക്ഷാഭിപ്രായമനുസരിച്ചുള്ള ഏതു പരിപാടിയും നടപ്പിൽ വരുത്തുക എന്നതാണു് നിർവ്വാഹകസമിതിയുടെ ലക്ഷ്യം. പരിഷത്തു് "പഴയക്കൂറവനയ"മാണു പുലത്തുന്നതെന്നു വിശ്വസിക്കുന്ന "പുതിയക്കൂറകാർ" ധാരാളമായി പരിഷത്തിൽ ചേന്നു് ഒരു ഭൂരിപക്ഷമുണ്ടാക്കുവാൻ ശ്രമിക്കട്ടെ എന്നാണു് എനിക്കു പറയുവാനുള്ളതു്.

ഇങ്ങനെയൊക്കെയാണെങ്കിലും, ഇവിടെവെച്ചു് ഈ സമ്മേളനം നടത്തുവാൻ തീരുമാനിച്ച ഉടനേതന്നെ, ഞങ്ങൾ ഭാഷാഭിമാനികളുടെ നിർദ്ദേശങ്ങളെ ക്ഷണിച്ചുകൊണ്ടു് ഒരു വിജ്ഞാപനം കേരളത്തിലെ മിക്ക പത്രങ്ങളിലും പ്രസിദ്ധം ചെയ്തിരുന്നു. പക്ഷേ, ഈ വിഷയത്തിൽ നിസ്സീമമായ നിരാശയാണു് ഞങ്ങൾക്കുണ്ടായിരിക്കുന്നതെന്ന പരമാത്ഥം മറച്ചുവെക്കുന്നില്ല. സൃഷ്ടിപരങ്ങളോ പ്രായോഗികങ്ങളോ ആയ നിർദ്ദേശങ്ങളൊന്നുംതന്നെ ഞങ്ങൾക്കു ലഭിക്കുക ഉണ്ടായിട്ടില്ല. പരിഷത്തു് ഒന്നും ചെയ്യുന്നില്ലെന്നും പഴയക്കൂറവനയം തന്നെയാണു പുലത്തിപ്പോരുന്നതെന്നും അപലപിക്കുന്നവക്കു പോലും, പ്രായോഗികമായ എന്തെങ്കിലും നിർദ്ദേശങ്ങൾ നൽകുന്നതിനോ, സ്വീകരിക്കേണ്ട പുതിയക്കൂറവനയങ്ങളെ വിശദീകരിക്കുന്നതിനോ, കഴിയാതെപോയിരിക്കുന്നുവെന്നതു തികച്ചും പരിതാപകരമായിരിക്കുന്നു. കിട്ടീട്ടുള്ളിടത്തോളം നിർദ്ദേശങ്ങൾ ഞാനിവിടെ വായിക്കുന്നതാണു്.

നിർവ്വാഹകസമിതിയുടെ നിലയെ ന്യായീകരിക്കുവാനല്ലാ ഞാനിത്രയും പറഞ്ഞതു്. അടുത്തകൊല്ലം നടപ്പിൽ വരു

ത്തുന്നതിലേക്കു നിർവ്വാഹകസമിതി തീരുമാനിച്ചിട്ടുള്ള സംഗതി എന്തെന്നു സ്വാഗതപ്രസംഗത്തിൽനിന്നു നിങ്ങൾ ഗ്രഹിച്ചിരിക്കുമല്ലോ. അഖിലകേരളഗ്രന്ഥശാലാസ്ഥാപനമാണു് ഞാനുദ്ദേശിക്കുന്നതു്. ഇതേസംബന്ധിച്ചുള്ള നിർവ്വാഹകസമിതിയുടെ പ്രമേയം പിന്നാലെ ഞാനിവിടെ അവതരിപ്പിക്കുന്നതാണു്.

നിർവ്വാഹകസമിതിയുടെ മറ്റൊരു ആഗ്രഹം അടുത്ത സാംവത്സരികസമ്മേളനത്തിനു മുൻപായി പരിഷത്തിനു കുറഞ്ഞതു് ൧൦൦ ആജീവനസാമാജികന്മാരേയും ൧൦൦൦ സാധാരണസാമാജികന്മാരേയും സമ്പാദിക്കണമെന്നുള്ളതാണു്. നിങ്ങളുടെയെല്ലാം ഉദാരമായ സഹകരണമുള്ളപക്ഷം ഇതു നിഷ്പ്രയാസം സാധിക്കാം. ഈ സംഗതിയിലേക്കും നിങ്ങളോരോരുത്തരുടേയും ശ്രദ്ധയെ ഞാൻ ക്ഷണിച്ചുകൊള്ളട്ടെ.

നിർവ്വാഹകസമിതിയുടെ വിനീതമായ അഭിവാദനത്തെ നിങ്ങൾ ഓരോരുത്തരേയും ഞാൻ അറിയിച്ചുകൊള്ളുന്നു. ഇവിടത്തെ സജ്ജീകരണങ്ങളിലും, നിങ്ങൾക്കു നൽകപ്പെട്ട സ്വീകരണത്തിലും പല പോരായ്മകളും ഉണ്ടായിരിക്കാം. അതൊക്കെ സൗഹാർദ്ദബുദ്ധ്യാ നിങ്ങൾ ക്ഷമിക്കുമെന്നും എനിക്കറിയാം. അഥവാ ഇവിടെ അതിഥിയെന്നോ ആതിഥേയനെന്നോ ഉള്ള വ്യത്യാസമില്ലല്ലോ. സമസ്തകേരളീയരും ആതിഥേയർ; അവർതന്നെയാണു് അതിഥികളും. സാധാരണസമ്മേളനങ്ങളേക്കാൾ, സ്ഥിരം പരിഷത്തു നേരിട്ടു നടത്തുന്ന ഈ സമ്മേളനത്തിനുള്ള വലിയ വ്യത്യാസവുമതാണു്. ഈ തത്വത്തെ മുൻനിറുത്തിയാണു് ടിക്കറ്റുവാങ്ങാത്ത നിർവ്വഹണസമിതി അംഗങ്ങൾക്കുപോലും ഹാളിൽ പ്രവേശനം അനുവദിക്കാതിരുന്നിട്ടുള്ളതു്. മററുള്ളവരിൽനിന്നു യാതൊരു വ്യത്യാസവും അവക്കു നൽകിയിട്ടില്ലാ എന്ന പരമാർത്ഥം നിങ്ങളെ അറിയിക്കേണ്ടതു് എന്റെ കടമയാണെന്നു ഞാൻ വിചാരിക്കുന്നു.

നിങ്ങൾക്കു് ഒരിക്കൽക്കൂടി നമസ്കാരം!

# നിർദ്ദേശങ്ങൾ

## ഫ മലയാളരാജ്യം. (മീനം 10)

സമസ്തകേരളസാഹിത്യപരിഷത്തിനു്, തൽക്കാലം, ത്രൈമാസിക ഗ്രന്ഥവും പരിഷൽസമ്മേളനവും മുടങ്ങാതെ നടത്തിക്കൊണ്ടുപോകുന്നതിനു മാത്രമേ സാധിക്കുന്നുള്ളുവെന്നു വിചാരിക്കുന്നതായാൽത്തന്നെയും, അതു് ഏററവും പ്രയോജനകരമാകയാലും, പരിഷത്തിന്റെ ഉദ്ദേശ്യനിർവ്വഹണത്തിനു ക്രമേണ കാര്യപരിപാടിയെ വികസിപ്പിക്കുന്നതോടുകൂടി മേല്പറഞ്ഞ രണ്ടു പ്രവർത്തനശാഖകളെങ്കിലും മുടങ്ങാതെ നടത്തിക്കൊണ്ടിരിക്കേണ്ടതു് അത്യാവശ്യമാകയാലുമാണു് അടുത്ത സമ്മേളനം എറണാകുളത്തുവെച്ചു കൂടുന്നതിനുള്ള ആലോചനയുണ്ടായപ്പോൾത്തന്നെ ഞങ്ങൾ പ്രസ്തുത ആലോചനയെ സന്തോഷപൂർവ്വം സ്വാഗതംചെയ്തതു്. (1) പ്രസ്തുത ആലോചനയനുസരിച്ചു സമ്മേളനത്തിനുള്ള ഒരുക്കം ആരംഭിച്ചിരിക്കുന്നതായറിയുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു. റജിസ്റ്റർ ചെയ്തിട്ടുള്ള സാഹിത്യപരിഷത്സംഘത്തിന്റെ ഹെഡ്കാർട്ടേഴ്സ് സ്ഥിതിചെയ്യുന്ന എറണാകുളത്തുവെച്ചു് ഇക്കൊല്ലത്തെ സമ്മേളനം നടത്തുന്നതിൽ പ്രത്യേകമായ പ്രാധാന്യം കല്പിക്കാവുന്നതാണു്. പരിഷത്തുമായി അടുത്തു ബന്ധമുള്ള അംഗങ്ങൾക്കു സമ്മേളനസംബന്ധിച്ചുള്ള ഒരുക്കങ്ങളിലും സമ്മേളനത്തിന്റെ നടത്തിപ്പിലും, മററു് അവസരങ്ങളിലേക്കാൾ ഇക്കൊല്ലം കൂടുതൽ ശ്രദ്ധ പതിപ്പിക്കുന്നതിനു സാധിക്കുമെന്നുള്ളതിൽ മാത്രമല്ല, പ്രസ്തുത പ്രാധാന്യം സ്ഥിതിചെയ്യുന്നതു്. പരിഷത്തിന്റെ ഭരണസംബന്ധമായ വശത്തിലേക്കു സാഹിത്യപ്രണയികളുടേയും പ്രവർത്തകന്മാരിൽത്തന്നെ പലരുടേയും ശ്രദ്ധ കൂടുതലായി പതിയുന്നതിനു് ഈ ഏർപ്പാടു പ്രേരകമാകാതിരിക്കാനിടയില്ലെന്നുള്ളതും പ്രസ്താവയോഗ്യമാണു്. ഇങ്ങനെ അപ്പോഴപ്പോൾ പരിഷത്സംഘത്തിന്റെ ഹെഡ്കാർട്ടേഴ്സിൽവെച്ചു സാംവത്സരികസമ്മേളനം കൂടത്തക്കവിധത്തിലായിരിക്കണം ഭാവിയിലുള്ള വ്യവസ്ഥകൾ. സാഹിത്യപരമായ പ്രാധാന്യമുള്ള എല്ലാ കേന്ദ്രങ്ങൾക്കും ഇങ്ങനെ, കുറേ സംവത്സരങ്ങൾക്കുള്ളിലൊരിക്കലെങ്കിലും, ഒരു വാർഷിക സമ്മേളനം നടത്തുന്നതിനുള്ള അവസരം നൽകേണ്ടതുമാണു്.

ഈയാണ്ടിലെ സമ്മേളനസംബന്ധിച്ചു ചില പ്രത്യേകവ്യവസ്ഥകൾ ചെയ്തിട്ടുള്ളതായിക്കാണുന്നു. "സമസ്തകേരളസാഹിത്യപരിഷത്തിന്റെ സാംവത്സരികസമ്മേളനങ്ങൾ ഓരോരൊ സ്ഥലങ്ങളിൽ തദ്ദേശീയരായ സാഹിത്യപ്രണയികളുടെ മേൽനോട്ടത്തിലാണല്ലോ ഇതേവരെ നടന്നുപോന്നിട്ടുള്ളതു്. ചില പ്രത്യേകകാരണങ്ങളാൽ, ഈ സമ്പ്രദായം തുടരാതെ, സാംവ

(1) അതു കാണുന്നതിനു ഞങ്ങൾക്കു സാധിച്ചിട്ടില്ല; എഴുതിച്ചോദിച്ചിട്ടും ഒരു പ്രതി കിട്ടിയില്ല.

ത്സരികസമ്മേളനങ്ങൾ പരിഷന്നിൎവ്വാഹകസമിതിയുടെ നേരിട്ടുള്ള ചുമതല യിൽ നടത്തേണ്ടതാണെന്ന നിൎവ്വാഹകസമിതി തീരുമാനിച്ചിരിക്കുന്നു'' എന്നാണ കാൎയ്യദർശിമാരുടെ വിജ്ഞാപനത്തിൽ പ്രസ്താവിച്ചിരിക്കുന്നതു്. ഈ തീരുമാനത്തിനു ഭാരവാഹികളെ പ്രേരിപ്പിച്ച ''പ്രത്യേക കാരണങ്ങൾ'' എന്തെല്ലാമാണെന്നറിയുന്നില്ല. ഇക്കൊല്ലത്തെ സമ്മേളനത്തെ സംബന്ധിച്ചിടത്തോളം, പ്രത്യേകകാരണങ്ങളെന്തായാലും നിൎവ്വാഹകസമിതിയുടെ തീരുമാനം ഉചിതമാണെങ്കിലും, ഭാവിയിൽ എല്ലാ സമ്മേളനങ്ങളും മേൽപ്രസ്താവിച്ചപ്രകാരമുള്ള ഏൎപ്പാടനുസരിച്ചാണ നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നതെങ്കിൽ, അതിനെപ്പററി പലൎക്കും പ്രതികൂലാഭിപ്രായമുണ്ടാകുമെന്നുള്ളതു നിശ്ചയമാണു്. ഓരോ വാർഷികസമ്മേളനവും എവിടെവെച്ചു കൂടുന്നുവോ, ആ സ്ഥലത്തു രൂപവൽക്കരിക്കപ്പെടുന്ന ഒരു സ്വാഗതസംഘത്തിന്റെ മേൽനോട്ടത്തിലാണു് ആ സമ്മേളനം നടത്തേണ്ടതു്. ഇത്തരം പ്രവൎത്തനങ്ങളെ സംബന്ധിച്ചുള്ള പ്രാഥമികതത്വങ്ങളിലൊന്നാണിതു്. ചില നിൎദ്ദേശങ്ങൾ നൽകുന്നതിനും ഏതാനും കാൎയ്യങ്ങളിൽ ചില നിയന്ത്രണങ്ങൾ വഹിക്കുന്നതിനും പരിഷൽസംഘത്തിനു് അധികാരവും അവകാശവുമുണ്ടെന്നല്ലാതെ, എല്ലാ വാൎഷികസമ്മേളനങ്ങളുടേയും നടത്തിപ്പു സംബന്ധിച്ച നിൎവ്വാഹകസമിതി 'മേൽനോട്ടം' വഹിക്കുവാൻ വിചാരിക്കുന്നതു് അപ്രായോഗികം മാത്രമല്ല, ചില നിൎദ്ദിഷ്ടതത്വങ്ങൾക്ക വിപരീതവുമാണു്. (2) അടുത്തയാണ്ടിലെ, അതായതു് ൧൭-ാമത്തെ സമ്മേളനം കൊല്ലത്തോ തിരുവനന്തപുരത്തോവച്ചാണ കൂടുന്നതെന്നിരിക്കട്ടെ. ആ സമ്മേളനം ''പരിഷന്നിൎവ്വാഹകസമിതിയുടെ നേരിട്ടുള്ള ചുമതലയിൽ'' നടത്തുന്നതു പ്രായോഗികമാണോ എന്നു നിൎവ്വാഹകസമിതിതന്നെ അവധാനപൂൎവ്വം ആലോചിച്ചുനോക്കുന്നപക്ഷം, ഇപ്പോൾ ചെയ്തിരിക്കുന്ന നിശ്ചയത്തിന്റെ അയുക്തത സ്പഷ്ടമാകുന്നതാണു്. സാംവത്സരികസമ്മേളനങ്ങളെല്ലാം എറണാകുളത്തുവെച്ചു നടത്തുന്നതിനു നിശ്ചയിക്കുന്നതായാൽപ്പോലും, അതാതാണ്ടിലെ സ്വാഗതസംഘമോ ആ സംഘത്തിനാൽ നിയുക്തമാകുന്ന കമ്മിററിയോ ആണു് സമ്മേളനനടത്തിപ്പിന്റെ നേരിട്ടുള്ള ചുമതല വഹിക്കേണ്ടതു്.

പരിഷത്സംഘത്തിന്റെ നിയമാവലിയിൽത്തന്നെ കാലോചിതങ്ങളായ ചില മാററങ്ങൾ അത്യാവശ്യമായിത്തീൎന്നിട്ടുണ്ടു്. (3) ആ മാററങ്ങളെപ്പററി ആലോചിക്കുമ്പോൾ, വാൎഷികസമ്മേളനങ്ങളുടെ നടത്തിപ്പുസംബന്ധിച്ചുള്ള ഇപ്പോഴത്തെ നിശ്ചയം പുനരാലോചനയ്ക്കു വിഷയീഭവിക്കാതിരിക്കയില്ലെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ''ഭാഷയ്ക്കും സാഹിത്യത്തിനും പ്രയോജനപ്രദമായ രീതിയിൽ വാൎഷികസമ്മേളനം നടത്തണമെന്നുള്ളതാണു് നിൎവ്വാഹകസമിതിയുടെ ആഗ്രഹ''മെന്നു കാണുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു. ഈ ആഗ്രഹം ഫലപ്രദമാകത്തക്കവിധത്തിൽ നിൎദ്ദേശങ്ങൾകൊണ്ടും

(2) 164—166 പുറങ്ങൾ നോക്കുക

(3) 168—169 പുറങ്ങൾ നോക്കുക.

സംഭാവനകൾകൊണ്ടും മററും ഭാരവാഹികൾക്കുവേണ്ട സഹായസഹകരണങ്ങൾ നൽകേണ്ടതു ഭാഷാഭിമാനികളുടെ കത്തവ്യമാണ്. "മാതൃഭാഷയുടേയും പരിഷത്തിൻേറയും നാമത്തിൽ" ഭാരവാഹികൾ പുറപ്പെടുവിച്ചിരിക്കുന്ന അഭ്യത്ഥനയനുസരിച്ചു വേണ്ട അനുഭാവവും പ്രോത്സാഹനവും കേരളത്തിൻെറ എല്ലാ ഭാഗങ്ങളിൽനിന്നും അവക്കു ലഭിക്കുമെന്നു ഞങ്ങൾ പൂണ്ണമായി വിശ്വസിക്കുകയും, സമ്മേളനത്തിനു സകല വിജയങ്ങളും ആശംസിക്കുകയും ചെയ്തുകൊള്ളുന്നു.

## ൨. മലയാളരാജ്യം (മേടം 31)

"......സാഹിത്യപരിഷത്തിനെപ്പോലെയുള്ള സംഘടനകൾ (ഇന്നത്തെ) പ്രബുദ്ധതയുടെ വ്യാപ്തിയേയും പ്രത്യാഘാതങ്ങളേയും പ്രത്യേകം നോട്ടു ചെയ്യേണ്ടതായിട്ടുണ്ട്. തങ്ങളുടെ പ്രചരണജോലികളും മററു പ്രവത്തനങ്ങളും അനുസ്യൂതമായും ഊജ്ജിതമായും തുടരേണ്ടതു് അത്യാവശ്യമാണെന്നുള്ളതാണ്, പരിഷൽഭാരവാഹികൾ....പ്രധാനമായി മനസ്സിലാക്കേണ്ടതു്. പരിഷത്സമ്മേളനങ്ങൾ മുടങ്ങാതെ നടത്തുകയും, പരിഷത്തിൻെറ രസനയായ പത്രഗ്രന്ഥത്തിൻെറ പ്രസിദ്ധീകരണം വദ്ധമാനമായ കായ്യക്ഷമതയോടെ തുടരുകയും ചെയ്യുകയെന്നുള്ളതാണ് അതിപ്രധാനമായ പ്രചരണജോലി. ഇപ്രകാരമുള്ള പ്രചരണജോലിയുടെ പ്രാധാന്യത്തെ പരിഷത് ഭാരവാഹികൾ വിസ്മരിച്ചിട്ടില്ലെങ്കിലും, അതിലേക്കുള്ള വ്യവസ്ഥകളെ ഇനിയും പുഷ്ടിപ്പെടുത്താവുന്നതും പുഷ്ടിപ്പെടുത്തേണ്ടതുമാണ്...... സംസ്കാരസമ്പന്നന്മാരും സാഹിത്യബന്ധുക്കളുമായ കേരളീയർ കൊല്ലത്തിലൊരിക്കലെങ്കിലും ഒരിടത്തു് ഒന്നിച്ചുചേന്ന് ഭാഷാസാഹിത്യവിഷയകങ്ങളായ സംഗതികളെക്കുറിച്ചു കൂടിയാലോചന നടത്തുന്നതു യാതൊരുപ്രകാരത്തിലും ദോഷകരമല്ലെന്നു മാത്രമല്ല, ഗുണപ്രദവുമാണ്; ഗുണമാകട്ടെ, കൂടിയാലോചനയുടെ ഉൽക്കഷമനുസരിച്ചിരിക്കും! എന്നാൽ പരിഷത്തിൻെറ ഉദ്ദേശങ്ങളുടെ ഫലപ്രാപ്തിക്ക് സമ്മേളനങ്ങളുടെ നടത്തിപ്പിൽ ഉചിതങ്ങളായ ചില പരിഷ്കാരങ്ങൾ നടപ്പിൽ വരുത്തേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.......പരിഷത്സമ്മേളനത്തിലെ പ്രസംഗങ്ങളും പ്രമേയങ്ങളും മററും ചേത്തു പൂണ്ണരൂപത്തിൽ ഒരു പുസ്തകമാക്കി പുറത്തിറക്കുന്ന വിഷയത്തിനു് അപ്രധാനമല്ലാത്ത ഒരു സ്ഥാനം നൽകുമെന്നു വിശ്വസിക്കുന്നു. അപ്രകാരമുള്ള ഒരു റിപ്പോട്ട് "ഭാഷാചരിത്രത്തിൽ പുതിയ വെളിച്ചം തട്ടിക്കുന്ന ഒരു നല്ല പ്രസിദ്ധീകരണമായിരിക്കു"മെന്നുള്ളതിനു തക്കമില്ല. പരിഷത്തിൻെറ പതിനഞ്ചു സമ്മേളനങ്ങൾ കഴിഞ്ഞിട്ടുണ്ടെങ്കിലും, ഇതേവരെ എത്ര വാഷികറിപ്പോർട്ടുകളാണ് പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളതെന്ന സംഗതിയെപ്പററി ആലോചിക്കുമ്പോഴാണ് (ഇതേപ്പററിയുള്ള ഉദ്ബോധനം) എത്ര സന്ദർഭോചിതമായിട്ടുണ്ടെന്ന സംഗതി സ്പഷ്ടമാകുന്നതു്. ഇക്കഴിഞ്ഞ (പറവൂർ) വാഷികസമ്മേളനം സംബന്ധിച്ചും, ഞങ്ങൾ, റിപ്പോർട്ടു പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുന്നതിനെപ്പററി പ്രസ്താവിച്ചിരുന്നു. എന്നാൽ ഇതേവരെ ആ സമ്മേളനത്തിൻെറ റിപ്പോർട്ടു പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല......"

## ൯. സഹോദരൻ (മീനം 19)

"......ഒരു സംഗതി സമ്മേളനഭാരവാഹികളുടേയും പരിഷദ്ഭാരവാഹികളുടേയും ശ്രദ്ധയിൽ പെടുത്തുവാൻ ആഗ്രഹിക്കുന്നു. മലയാളഭാഷയുടെ അഭിവൃദ്ധിയാണല്ലോ പരിഷത്തിന്റെ ലക്ഷ്യം. ഒരു ഭാഷ അഭിവൃദ്ധിപ്പെടുന്നതു പ്രധാനമായി ആ ഭാഷ സംസാരിക്കുന്ന ജനങ്ങളുടെ സംസ്കാരാഭിവൃദ്ധി ഭാഷയിൽ പ്രതിഫലിച്ചിട്ടാണു്. മലയാളഭാഷയ്ക്കു് ഈ സൗകര്യം ആദ്യംമുതൽക്കുതന്നെ തികച്ചും കിട്ടീട്ടില്ല. ഒരുകാലത്തു മലയാളികളുടെ വിദ്യാഭ്യാസഭാഷ സംസ്കൃതമായിരുന്നു. പിന്നീടു് അതു് ഇംഗ്ലീഷിലായി. അതുകൊണ്ടു ചിന്തകരും പണ്ഡിതരുമായ മലയാളികളുടെ ചിന്താഫലം മുഴുവൻ മലയാളഭാഷയ്ക്കു് ഇതേവരെ കിട്ടിയിട്ടില്ല. ഈ സ്ഥിതിക്കു് ആകെ മാററം വരുത്താതെ മലയാളഭാഷയ്ക്കു ശരിയായ അഭിവൃദ്ധി ഉണ്ടാകയില്ല. മലയാളികളുടെ ഗവമ്മെൻറ്ഭാഷയും വിദ്യാഭ്യാസഭാഷയും മലയാളമാക്കണം. സർവ്വകലാശാലാവിദ്യാഭ്യാസവുംകൂടി മലയാളത്തിലാണു നടത്തേണ്ടതു്. ചുരുക്കത്തിൽ മലയാളികളുടെ ജീവിതവ്യവഹാരങ്ങൾ മലയാളഭാഷയിൽക്കൂടി നടക്കണം. അപ്പോൾ മാത്രമേ മലയാളത്തിനു കിട്ടേണ്ട ഗണ്യത കിട്ടുകയുള്ളു. ഭാഷയെ വളർത്താനല്ല, ഭാഷ സ്വയം വളരാനുള്ള മാർഗ്ഗങ്ങൾ തുറക്കുവാനാണു പരിഷത്തു ശ്രമിക്കേണ്ടതു്. അതിനു മുകളിൽപ്പറഞ്ഞ കാര്യം സാധിക്കണം. മലയാളഭാഷയെ അഭിവൃദ്ധിപ്പെടുത്തുവാൻ മാത്രമല്ല, അതു് ആവശ്യം. ഭാഷ വളരുന്നതു് അതു സംസാരിക്കുന്ന ജനങ്ങളുടെ സംസ്കാരത്തിന്റെ വളർച്ചയ്ക്കും ആവശ്യമാണു്. അതുകൊണ്ടു കേരളത്തിലെ ഗവമ്മെൻറ് ഭാഷയും വിദ്യാഭ്യാസഭാഷയും മലയാളമാക്കുന്നതിനുള്ള ശ്രമം പരിഷത്തു് തുടങ്ങേണ്ടിയിരിക്കുന്നു. വിദ്യാഭ്യാസഭാഷയും ഗവമ്മെൻറുഭാഷയും മലയാളമായാൽ, മലയാളഗ്രന്ഥകാരന്മാർക്കു വേറെ ഒരു സഹായവും ചെയ്യേണ്ടതായി വരികയില്ല. സാഹിത്യപരിശ്രമം ആദായകരമാകാത്തിടത്തോളം കാലം അതിലേക്കു് അതിബുദ്ധിമാന്മാരും പണ്ഡിതന്മാരുമായവർ വളരെ ഇറങ്ങാൻ ഇടവരില്ല. അങ്ങനെയുള്ളവർ അധികമായി സാഹിത്യപരിശ്രമത്തിൽ ഏർപ്പെട്ടാൽ മാത്രമേ സാഹിത്യത്തിനു യഥാർത്ഥാഭിവൃദ്ധി ഉണ്ടാകയുള്ളു. മലയാളഭാഷയ്ക്കു പ്രാധാന്യംകൊടുക്കണമെന്നുപറയുന്നതുകൊണ്ടു്, ഇംഗ്ലീഷിനെയൊ ഇപ്പോൾ ഇവിടെ പ്രചാരം തുടങ്ങിയിരിക്കുന്ന ഹിന്ദിയെയൊ നിഷ്കാസനംചെയ്യണമെന്നു ഞങ്ങൾ അർത്ഥമാക്കുന്നില്ല. ആ ഭാഷകൾ നിർബ്ബന്ധിതോപഭാഷകളായി പഠിപ്പിക്കുന്നതുപോലും നല്ലതാണു്. പക്ഷെ അതുകൾ ഒരിക്കലും മലയാളികളുടെ മാതൃഭാഷയാകാൻ ഇടയില്ലാത്തതുകൊണ്ടു്, മാതൃഭാഷയായ മലയാളത്തെ സർവ്വപ്രധാനമായി എടുക്കാതിരിക്കുവാൻ നിവൃത്തിയില്ല. വിദ്യാഭ്യാസത്തിന്റെ ഗുണത്തിനും, വിദ്യാഭ്യാസം മാതൃഭാഷവഴിക്കാക്കേണ്ടതത്യാവശ്യമാണു്. അന്യഭാഷയിൽക്കൂടി നടത്തുന്ന വിദ്യാഭ്യാസം വിദ്യാഭ്യാസം സിദ്ധിച്ചവരുടെ ഇടയിൽ ചിന്തനശക്തിയും നിരീക്ഷണശക്തിയും വേണ്ടുവോളം വികസിപ്പിക്കുകയില്ല. അതുകൊണ്ടു വിദ്യാഭ്യാസം ശരിയാകണ

മെങ്കിൽ മാതൃഭാഷതിൽക്കൂടിത്തന്നെ നടത്തണം. ഇപ്പോൾ നമ്മുടെ ഇട യിൽ വിദ്യാഭ്യാസം സിദ്ധിച്ചവർ പ്രായേണ കേവലം വിവരങ്ങൾ ശേഖരി ച്ചവർ മാത്രമായിട്ടാണ കാണുന്നതു്. അല്ലാതെ നിരീക്ഷണചിന്തനങ്ങളുടെ സഹായത്തോടുകൂടി യഥാർത്ഥവിജ്ഞാനം സമ്പാദിച്ചവരായി കാണുന്നില്ല.''

## ൪ ഭാരതചന്ദ്രിക (മീനം 21)

"....ഒരു പരിവർത്തനദശയേയാണ കേരളീയസാഹിത്യം ഇപ്പോൾ തര ണം ചെയ്യുന്നതെന്നു നമ്മുടെ സാഹിത്യലോകത്തെ സംഭവങ്ങൾ നിരീക്ഷിച്ചു കൊണ്ടിരിക്കുന്നവരോടു പറയേണ്ടതില്ല. ഇന്ത്യയിലേയും ഇന്ത്യയ്ക്കുപുറമേയു ള്ള രാജ്യങ്ങളിലേയും പ്രധാനഭാഷകളിൽ സാഹിത്യപരിവർത്തനപരമായ വിചിന്തനങ്ങളും വിവാദങ്ങളും ഇതിനു മുൻപുതന്നെ ആരംഭിച്ചുകഴിഞ്ഞിട്ടു ണ്ടു്. രാഷ്ട്രീയവും സാമൂഹ്യവുമായ അവസ്ഥകളോടൊപ്പം നമ്മുടെ ചുററു പാടുകൾക്കു മാററം നേരിടുമ്പോൾ സാഹിത്യപ്രസ്ഥാനങ്ങൾക്കും പ്രകാരാ ന്തരം സംഭവിക്കാതിരിക്കയില്ല. ഈ പരമാർത്ഥം മററുവിധത്തിൽ ഗ്രഹിച്ചി ട്ടില്ലാത്തവർ നമ്മിലുണ്ടെങ്കിൽ അവർ ഇന്നത്തെ കേരളീയസാഹിത്യത്തിൻെറ നവീനഗതിയെ നോക്കി മനസ്സിലാക്കിയാൽ മതി. സാമൂഹ്യപരിവർത്തനം സാധിക്കുവാനുള്ള തീവ്രാഭിലാഷത്തോടെ വ്യക്തിപരമായ താല്പര്യങ്ങളെ വിട്ടു് അതു സാമുദായികഹൃദയത്തിലേക്കു പാഞ്ഞു കയറിത്തുടങ്ങിയിരിക്കുന്നു. ഈ പുതിയ സാഹിത്യപ്രസ്ഥാനം നമ്മെ രസിപ്പിക്കുകമാത്രം ചെയ്യുന്നതു കൊണ്ടു തൃപ്തിപ്പെടാതെ നമ്മെ ചിന്തകൊണ്ടു് ഉജ്ജ്വലിപ്പിച്ചു പ്രവൃത്തിയി ലേക്കു് ഉന്തിവിടുകകൂടി ചെയ്യുന്നു. അഭിനവസാഹിത്യത്തിൻെറ ആശാവ ഹവും ആശ്വാസപ്രദവുമായ ഈ ഭാവപ്പകർച്ചയെ കേരളസാഹിത്യപരിഷ ത്തു സ്വാഗതം ചെയ്യുന്നുണ്ടോ? ഉദ്വേഗഭരിതമായ ആധുനികലോകഹൃദയ ത്തിൽ ഊക്കോടെ വന്നടിക്കുന്ന ജീവിതപ്രശ്നങ്ങളിൽനിന്നു് തങ്ങളേയും കേരളസാഹിത്യത്തേയും ദൂരെ ദൂരെ ഒഴിച്ചുനിർത്തുകയല്ലേ ഈ സമസ്തകേരള സാഹിത്യപരിഷത്തു ചെയ്യുന്നതെന്നു ചോദിക്കേണ്ടിവരുന്നു. (1) സാഹി ത്യപരിഷത്തിൻെറ ഭാരവാഹികൾ പുലർത്തിവരുന്ന ഈ പഴയകൂററനയം സൃഷ്ടിച്ച ഒന്നാണ പുരോഗമനസാഹിത്യകാരന്മാരുടെ സംഘടനയെന്നും പറ യേണ്ടിവരുന്നു. (2)

സാഹിത്യപരിഷത്തുകാർ അടുത്ത സമ്മേളനത്തിൽ സാഹിത്യപരമായി തങ്ങളും മററുള്ളവരും അംഗീകരിച്ചിരിക്കുന്ന നയങ്ങളെക്കുറിച്ചു നിഷ്പ ക്ഷതയോടെ ഗാഢമായി പര്യാലോചിച്ചു കേരളസാഹിത്യത്തിൻെറ അഭി ലഷണീയവും സമൃദ്ധവുമായ വളർച്ചയ്ക്കു വേണ്ടതൊക്കെ ചെയ്യുവാനും ചെയ്യിക്കുവാനും സംഗതിവരട്ടെയെന്നു ഞങ്ങൾ ആശംസിക്കുന്നു.....

(1) ൧൭൦—൧൭൫ പുറങ്ങൾ നോക്കുക.

(2) അങ്ങനെയോ? ആണെങ്കിൽ, അതിൽ പരിഷത്തിനു് അഭിമാനിക്കുവാ നല്ലേ വഴിയുള്ളു? ആ സംഘടനയുടെ അദ്ധ്യക്ഷനും ചില പ്രവർത്തക സമിതി അംഗങ്ങളും ഈയിടെ പരിഷത്സാമാജികത്വം വരിച്ചതു് ഈ "പഴയകൂററനയ''ത്തിലുള്ള ഭ്രമം നിമിത്തമാണോ?

## ൩ പാഞ്ചജന്യം (മേടം 22)

"......മലയാളത്തിന്റെ പ്രചാരത്തിനും മലയാളസാഹിത്യത്തിന്റെ പരിപോഷണത്തിനും വേണ്ടി പരിശ്രമിച്ചിട്ടുള്ള സ്ഥാപനങ്ങൾ പേരിനുമാത്രം പലതുമുണ്ടെങ്കിലും, കാര്യത്തിനുവേണ്ടി ഈ ഒരൊററ സംഘടനയേയുള്ളു എന്നു തീർത്തുപറയാം. കഴിഞ്ഞകാലങ്ങളിൽ പല മഹാശയന്മാരും ഈ സമ്മേളനത്തിൽ പങ്കുകൊണ്ടു മലയാളത്തിന്റെ പുരോഗതിയെ സാരമായി സഹായിച്ചിട്ടുണ്ട്. ഇന്നു ചില പ്രസ്ഥാനവിശേഷങ്ങളിലുള്ള ഭ്രമംനിമിത്തം പലരും ഇതിൽനിന്നകന്നു നില്ക്കുന്നുണ്ടെന്നു പറയുന്നതു വാസ്തവത്തിൽ ലജ്ജാവഹമെങ്കിലും, സന്ദർഭത്തിൽ വിപരീതമായിരിക്കയില്ല. സാഹിത്യപരിഷത്തു മലയാളികളുടെ ഒരു പൊതുസ്വത്താണ്. അതിന്റെ പുരോഗതിയെ തടയുന്ന യത്നങ്ങളിൽ പങ്കെടുക്കുന്നവർ നിശ്ചയമായും മലയാളികളാവില്ല. പരിഷത്തിന്റെ അവകാശം ചെറുപ്പക്കാരിൽ സ്ഥാപിച്ചുകിട്ടാൻ ചില കൃത്രിമനാമാക്കൾ പണ്ടേ ബഹളംതുടങ്ങിയിരുന്നു. വാസ്തവംപറയുകയാണെങ്കിൽ പരിഷത്തിന്റെ ഭാരവാഹിത്വം വൃദ്ധന്മാരിൽനിന്നേററുവാങ്ങാൻ കുറെ ചെറുപ്പക്കാർ മുന്നോട്ടുവരേണ്ടതാവശ്യമാണ്. പക്ഷേ, പുരോഗമനത്തിന്റെ പേരിൽ, പരിഷത്തിന്റെ പരിശുദ്ധാദർശങ്ങളെ മലിനപ്പെടുത്തുവാൻ ആക്കുംതന്നെ വിട്ടുകൊടുത്തുകൂടാ. ആവ്വംവിധം പരിഷത്തിലെന്നല്ല, ഭാഷയുടെ പല ശാഖയിലും പണിയെടുത്ത വൃദ്ധന്മാരെ വെറും പുകഞ്ഞകൊള്ളികളാക്കിത്തള്ളുന്ന ഏതു പ്രസ്ഥാനവും ജയിക്കുന്നതല്ലെന്നു നിസ്സംശയം പറയാം. ഇത്തവണയിൽ പരിഷത്തിന്റെ ഭാരവാഹിത്വം ഏറെറടുത്തിട്ടുള്ളവർ പഴമയുടേയും പുതുമയുടേയും മദ്ധ്യേ നില്ക്കുന്നവരാണ്. അതുകൊണ്ടുതന്നെയാണ് ഈ സമ്മേളനത്തിൽ ജനങ്ങൾ വിശ്വസിക്കുന്നതും. മലയാളം നമ്മുടെ ഒരു പൊതുഭാഷയാക്കി മാററണമെന്നു വളരെക്കൊല്ലമായി ആലോചനതുടങ്ങിയിട്ട്. ഗവമ്മെൻറിന്റെ നാട്ടുഭാഷതന്നെ മലയാളമാക്കിയാലേ ഇതിന്നു സാധിക്കുകയുള്ളു. മലയാളം നിശ്ചയമില്ലാത്ത ദിവാൻജിമാക്ക് അതു തർജ്ജമചെയ്തുകൊടുക്കുവാൻ ആളുണ്ടായാൽ മതിയല്ലോ. ഇംഗ്ലീഷിനു രണ്ടാംസ്ഥാനം കല്പിച്ച്, മലയാളത്തെ ആദരിക്കാൻ വിദ്യാഭ്യാസവകുപ്പും പരിശ്രമിക്കണം. ഇങ്ങനെ മലയാളം അതിന്റെ ശരിയായ മാർഗ്ഗത്തിൽക്കൂടി പുരോഗമിക്കാൻ നാം നിശ്ചയമായും ഒന്നുചേന്നു പരിശ്രമിക്കണം. പ്രസ്ഥാനവിശേഷങ്ങളിലുള്ള അതിഭ്രമംമൂലം പരിഷത്തിനെ അപലപിക്കുന്നവരോട് ഇതേ ഞങ്ങൾക്കു പറയുവാനുള്ളു."

## ൪ പൗരധ്വനി (മേടം 31)

"ഇന്നു കേരളീയസാഹിത്യപരിഷത്തിന്റെ പതിനാറാം സമ്മേളനം മഹാകവി വള്ളത്തോളിന്റെ സമുചിതമായ പൊതുനേതൃത്വത്തിൽ ആരംഭിക്കുന്നു. ശനി, ഞായർ, തിങ്കൾ എന്നീ മൂന്നുദിവസങ്ങളിലായി ഒമ്പതു യോഗങ്ങൾ നടത്തുവാനാണു ഭാരവാഹികൾ തീരുമാനിച്ചിട്ടുള്ളതു്. സാഹിത്യത്തിന്റെ വിവിധവശങ്ങൾക്കു കൂടുതൽ പ്രത്യേകമായ പ്രാതിനിധ്യം അനു

വദിക്കുന്നതിനും, പുതിയ പുതിയ സാഹിത്യകാരന്മാക്ക് അദ്ധ്യക്ഷത നൽകുന്നതിനും, മുഷിപ്പൻപ്രസംഗങ്ങളുടെ ദൈർഘ്യം കുറയ്ക്കുന്നതിനും യോഗസംഖ്യാധിക്യം ഉപകരിക്കുമെന്നുള്ളതിനാൽ, അതൊരു നല്ല പരിഷ്കാരമാണെന്നു പറയാം. എങ്കിലും കാര്യപരിപാടി കണ്ടിടത്തോളംകൊണ്ടു തോന്നുന്നതു്, മലയാളത്തിനു സംസ്കൃതഭാഷയോടുള്ള കടപ്പാടു വിസ്മരിക്കുവാൻതന്നെ ഭാരവാഹികൾ നിശ്ചയിച്ചിരിക്കുന്നു എന്നാണു്. (1) ഇതിനു അവക്കു പല ന്യായങ്ങളും പറയാനുണ്ടെന്നും വരാം. എങ്കിലും അതു സമചിത്തതയോടു കൂടിയ വിചാരശീലത്തിന്റെ ലക്ഷണമാണോ എന്നു സംശയിക്കുകതന്നെ വേണ്ടിയിരിക്കുന്നു. (2) മററുതരത്തിലെല്ലാം പരിഷത്തു വിജയകരമായി പരിണമിക്കാനിടയുണ്ടെന്നു തോന്നുന്നു....''

## ൩ ശ്രീ വി. എം. നായർ (കൽക്കത്താ)

''സമ്മേളനം പരിഷത്തിന്റെ സ്വന്തമായി നടത്തുവാൻ തീച്ചയാക്കിയതു് ഉചിതമായി. ഉത്തരവാദിത്വങ്ങൾ കൈയേൽക്കുവാനുള്ള പ്രായവും കെൽപ്പും പരിഷത്തിന്നെത്തിയെന്നല്ലേ ഇതു കാണിക്കുന്നതു്. മേലിലും അങ്ങനെ വേണ്ടതാണു്. ''അനൗരസ''ശിശുവിനെപ്പോലെ ആരിലാണു കൊല്ലത്തിലൊരിക്കൽ എല്പിക്കേണ്ടതെന്ന വിവാരമില്ലാതെ ഗോകർണ്ണം മുതൽ കന്യാകുമാരിവരെ കൊണ്ടു നടന്നതു മതി. ഏതു സ്ഥലത്തുവെച്ചു വാഷികസമ്മേളനം കൂടിയാലും തരക്കേടില്ല; റജിസ്റ്റർ ചെയ്ത സ്ഥിരംപരിഷത്തിന്റെ ഉത്തരവാദിത്വത്തിലും മേൽനോട്ടത്തിലും ആണെന്നു വന്നാൽ മതി. സ്വീകരണസംഘവും മററും അതാതുനാട്ടിലുള്ളവർ രൂപവൽക്കരിക്കുക; അതേസമയത്തുതന്നെ ഉത്തരവാദിത്വം പരിഷത്തിൻേറതാക്കുക. ഇതെല്ലാം പതിവാക്കിക്കിട്ടിയാൽ മെച്ചമായി. ഈ നിബന്ധനയിന്മേലായിരിക്കണം വരുന്ന കൊല്ലത്തെ സമ്മേളനത്തെ എങ്ങോട്ടെങ്കിലും ക്ഷണിപ്പിക്കുവാൻ. പല പൊതുസ്ഥാപനങ്ങളിലും വാർഷികസമ്മേളനങ്ങൾക്കു വേണ്ടി രൂപവൽകരിക്കപ്പെടുന്ന സ്വീകരണസംഘങ്ങളും, ആ സ്ഥാപനങ്ങളുടെ എന്നെക്കുമുള്ള സ്ഥിരം പ്രവത്തകസമിതികളും തമ്മിലുള്ള ബന്ധം നിജപ്പെടുത്താനുള്ള ചട്ടങ്ങളുണ്ടു്. അങ്ങനെ ചിലതു നമുക്കും സ്വീകരിക്കാം.....

.....ഹാളിനെപ്പററിയും ലൈബ്രറിയെപ്പററിയും ഉള്ള വിചാരം ഒന്നാം തരം. ഇക്കൊല്ലംതന്നെ ഒരു ബിൽഡിംഗ്ഫണ്ടു് തുടങ്ങിവെച്ചാലോ? പത്തുരൂപായെങ്കിൽ അതുമതി. അതൊരു പ്രത്യേകഫണ്ടു് എന്ന നിലയ്ക്കു നിക്ഷേപിച്ചുതുടങ്ങാമല്ലോ. വള്ളത്തോൾ കലാമണ്ഡലത്തിനുവേണ്ടി എന്നപോലെ നിങ്ങൾ ചിലർ ചട്ടിയും മലത്തിപ്പിടിച്ചു ബിൽഡിംഗ് ഫണ്ടിനു

(1) അതു തികച്ചും അടിസ്ഥാനരഹിതമായ തോന്നലാണു്. മുൻസമ്മേളനങ്ങളിൽ, ആ വശത്തിനു പ്രാധാന്യം നൽകിയിരുന്നല്ലോ. രണ്ടാമത്തെ ഇടപ്പിള്ളി സമ്മേളനം ഉദാഹരണം.

(2) തെററായ അടിസ്ഥാനത്തിന്മേൽ, ഇത്ര നിർദ്ദയമായ ഒരു വിധി ചെയ്യാലോ!

വേണ്ടി ചുററിനടക്കേണ്ടിവരും. ലൈബ്രറി തുടങ്ങിയാൽ ഒന്നെങ്കിലും വലിയ ചെലവില്ലാതെ നടത്തനക്കാം. പുതിയ പുസ്തകങ്ങൾ പുറത്തു വരുമ്പോൾ ഓരോ പ്രതി സൗജന്യമായി പരിഷത്തു വക ലൈബ്രറിക്കയച്ചാൽ നന്നെന്നു് ആവശ്യപ്പെട്ടാൽ അധികഭാഗം എഴുത്തുകാരും പ്രസിദ്ധീകരണശാലക്കാരും അനുസരിക്കുമായിരിക്കാം. ഏതായാലും ഈവക വിചാരങ്ങൾ പരത്തുന്നതു നല്ലതാണു്. ആശയങ്ങൾക്കെങ്കിലും പ്രചാരം കിട്ടട്ടെ. നല്ല കാര്യങ്ങൾക്ക വേണ്ടി ശ്രമങ്ങൾ തല്ക്കാലം ഫലപ്രദങ്ങളായില്ലെങ്കിലും വെറുതെയാവില്ലെന്നു സമാധാനിക്കാം. നമ്മൾ ശുഭപ്രതീക്ഷകന്മാരാണല്ലോ.

എനിക്കു തോന്നാറുണ്ടു്, പരിഷത്തിന്റെ അകംപ്പണത്തിനു കുറേക്കൂടി വ്യാപ്തി കൂട്ടുവാൻ ശ്രമിക്കണമെന്നു്. സാഹിത്യം എന്ന പദത്തിനു പണ്ഡിതന്മാർ എന്തു് അർത്ഥമാണു കല്പിച്ചിട്ടുള്ളതു് ആവോ! ശബ്ദിക്കാൻ കഴിയുന്നതിനു മുൻപു് ആദിമമനുഷ്യർ വികാരങ്ങളെ പുറത്തുകാണിച്ചിരുന്നതു് ആംഗ്യങ്ങൾകൊണ്ടായിരുന്നുവല്ലൊ. (കഥകളി അതിന്റെ അവശിഷ്ടമാണെന്നു ഞാൻ വാദിക്കുന്നില്ല!) വിചാരങ്ങളെ—ആശയങ്ങളെ—പ്രദർശിപ്പിക്കുവാനുപയോഗിക്കുന്നതെല്ലാം സാഹിത്യമല്ലേ? അന്നത്തെ ആംഗ്യംമുതൽ ഇന്നത്തെ ടെലിപ്പതിവരെ എന്നു പറയട്ടേ, ഉള്ളതെല്ലാം സാഹിത്യം. അങ്ങനെ വ്യാപ്തി കൂടിയ ഒരർത്ഥം കൊടുത്താൽ പരിഷത്തിന്റെ വാർഷിക സമ്മേളനങ്ങളിൽ ചിത്രമെഴുത്തു്, സംഗീതം, നാട്യകല—ആശയങ്ങളെ പ്രകാശിപ്പിക്കുവാനുപയോഗിക്കുന്ന ഉപാധികളെല്ലാം—ആലോചനയ്ക്കു വരുത്താം. സാധാരണ പതിവുള്ള സമ്മേളനങ്ങൾക്കു പുറമെ പരിഷത്തിന്റെ വകയായി സംഗീതസദസ്സു് (പാട്ടുകച്ചേരിയല്ലേ!) ചിത്രകാരസമ്മേളനം, തത്വജ്ഞസമ്മേളനം, വിദ്യാഭ്യാസസമ്മേളനം, ചരിത്രസമ്മേളനം....സ്വപ്നങ്ങൾക്കും വേണമല്ലോ ഒരതിരും വരമ്പും.

ഏതാനും നാഴിക അകലെയിരുന്നു ഞാനിതെല്ലാം എഴുതുന്നതിൽ അർത്ഥമില്ല. വ്യാപ്തികൂടിയ ഒരർത്ഥം എന്നു വിചാരിച്ചപ്പോൾ സ്വപ്നം കാണാൻ തുടങ്ങിയെന്നു മാത്രം.....

പുരോഗമനസാഹിത്യകാരന്മാരേയും മററും ഒന്നിച്ചുകൊണ്ടുപോവാൻ നമ്മൾ ശ്രമിക്കേണ്ടതാണു്. പരിഷത്തിൽ എല്ലാവക്കുമുണ്ടു സ്ഥാനം. അതു് അവർ ധരിച്ചാൽ മതി. അവരുടെ സ്വന്തമായ ഒരു സ്ഥാപനം ഉണ്ടായതുകൊണ്ടൊന്നും തരക്കേടില്ല. പരിഷത്തിനു് ഒരു ഭാഗത്തേക്കുമില്ലല്ലോ പ്രത്യേക ചാച്ചിൽ.''

## ശ്രീ കെ. പി. നായർ (ന്യൂഡൽഹി)

"....ഇതുവരെ പരിഷത്തിന്റെ ശ്രദ്ധയിൽ പെടാത്തതും എന്നാൽ കേരളീയരെ സാരമായി ബാധിക്കുന്നതുമായ ഒരു വിഷയം തൽഭാരവാഹികളായ നിങ്ങളിൽ ചിലരുടെ ദൃഷ്ടിയിൽ കൊണ്ടുവരികയാണു് എന്റെ ഈ കത്തിന്റെ ഉദ്ദേശം.....

ഇന്നത്തെ നിലയിൽ രാഷ്ട്രത്തിന്റെ സാംസ്കാരികവും, വിദ്യാഭ്യാസ

പരവുമായ പുരോഗമനത്തിന് പ്രക്ഷേപണങ്ങൾക്ക് സാരമായ പങ്കുണ്ടെന്നാണല്ലോ ധരിച്ചുവരുന്നത്. ഇന്ത്യയിലെ പ്രക്ഷേപണവകുപ്പ് നാൾ തോറും വിപുലപ്പെട്ടുകൊണ്ടുമിരിക്കുന്നു. ഒട്ടേറെ വിദേശഭാഷകൾക്കു പുറമെ പല പ്രധാന ഇന്ത്യൻഭാഷകളിലും ആവശ്യത്തിലധികം പ്രക്ഷേപണങ്ങൾ ഡൽഹിയിൽനിന്നും മററു കേന്ദ്രങ്ങളിൽനിന്നും പ്രക്ഷേപണം ചെയ്തുവരുന്നു. എങ്കിലും ഇന്ത്യയിലെ പ്രധാനഭാഷകളിൽ ഒട്ടുംതന്നെ അപ്രധാനമല്ലാത്ത മലയാളത്തിന് അതർഹിക്കുന്ന സ്ഥാനം ഇനിയും നൽകിക്കാണാത്ത കാര്യം കേരളീയരുടെ ദൃഷ്ടിയിൽ പതിഞ്ഞുകാണാത്തതു നിരാശാജനകമാണ്. ഇതരഭാഷകളുടെ മാതിരി മലയാളത്തിനും ഒരു സ്ഥാനം ലഭിക്കുന്നതായാൽ അതു കേരളത്തിലെ ഇന്നത്തെ സാഹിത്യകാരന്മാർക്കും, കലാരസികന്മാർക്കും എത്രകണ്ട് ഉപകാരപ്രദമായിരിക്കുമെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. അതിനാൽ ഇപ്രാവശ്യത്തെ പരിഷത്സമ്മേളനമെങ്കിലും ഈ പ്രധാനവിഷയത്തെ സ്പർശിക്കുന്ന ഒരു പ്രമേയം പാസ്സാക്കുമെന്നു വിശ്വസിക്കുന്നു. (1) അതിനു വേണ്ട നടവടികൾ എടുക്കുവാൻ താങ്കളോടപേക്ഷിക്കുന്നു.

തമിഴ്, തെലുങ്ക് മുതലായ ഭാഷകളുടെ മാതിരി ഡൽഹിയിൽനിന്നുള്ള "സെൻററൽ ന്യൂസ് ഓർഗനൈസേഷനി"ൽ നിന്നും ദിനംതോറം രണ്ടു പ്രാവശ്യമെങ്കിലും മലയാളത്തിൽ വാർത്തകൾ പ്രക്ഷേപണം ചെയ്യുക; മദിരാശിയിലെ കേന്ദ്രത്തിൽനിന്നു മററു ഭാഷകളുടെ മാതിരി സംസ്കാരപരവും സാഹിത്യപരവുമായ മലയാളപ്രഭാഷണങ്ങൾ, സ്ത്രീകൾക്കും കുട്ടികൾക്കും ഗ്രാമീണർക്കും പ്രത്യേകംപ്രത്യേകമുള്ള മലയാളപ്രക്ഷേപണങ്ങൾ, എന്നിവ ഉൾക്കൊള്ളിക്കുക; ഈ പശ്ചാത്തലത്തിൽ പ്രമേയം സംശ്രുപിറപ്പിക്കുന്നതു ഉചിതമായിരിക്കുമെന്നു തോന്നുന്നു.

ഡൽഹിയിൽ വിദേശങ്ങളിലെ ഇന്ത്യാക്കാർക്കായി തുടങ്ങിയ പ്രക്ഷേപണങ്ങളിൽ ദിവസേന ൧൫ നിമിഷം മലയാളത്തിലും പ്രക്ഷേപണങ്ങൾ, കഴിഞ്ഞ ജനവരി ൧-ാംതു മുതൽ, ആരംഭിച്ചിരിക്കുന്നു....."

## ൯ ശ്രീ പനച്ചിക്കൽ എൻ. രാമൻപിള്ള, (അയിരൂർ)

"...ആയിരാമാണ്ടിനു മുൻപുള്ള സാഹിത്യകാരന്മാരെ സംബന്ധിച്ചും സാഹിത്യത്തെ സംബന്ധിച്ചും ഉള്ള ചരിത്രങ്ങൾ മെസ്സേഴ്സ് പി. ഗോവിന്ദപ്പിള്ള, ആർ. നാരായണപ്പണിക്കർ ആദിയായവർ സാമാന്യമായി എഴുതി പ്രസിദ്ധംചെയ്തിട്ടുള്ള സ്ഥിതിക്ക്, ആധുനികസാഹിത്യകാരന്മാരെ സംബന്ധിച്ചും ഭാഷയെ സംബന്ധിച്ചും ഉള്ള ഒരു സാഹിത്യചരിത്രം നിർമ്മിക്കേണ്ടതു ഭാവിക്ക് അത്യാവശ്യമായിട്ടുള്ളതാകയാൽ, താഴെ എഴുതിയിരിക്കുന്ന പ്രമേയം പരിഷത്തിൻെറ വാർഷികസമ്മേളനത്തിൽ ആലോചനയ്ക്കായി സമർപ്പിച്ചുകൊള്ളുന്നു.

"ആധുനികഭാഷാസാഹിത്യചരിത്രമെന്ന നാമധേയത്തിൽ കൊല്ലവർഷം ആയിരാമാണ്ടിനിപ്പുറം ജീവിച്ച് അന്തരിച്ചുപോയവരായും, ഇന്നു ജീ

(1) ആറാമത്തെ പ്രമേയം നോക്കുക.

വിച്ചിരിപ്പുള്ളവരായുമുള്ള സകല സാഹിത്യകാരന്മാരുടേയും സാഹിത്യപ്രവർത്തകസ്ഥാപനങ്ങളുടേയും ചരിത്രവും അവർ നിർമ്മിച്ചിട്ടുള്ള ഗ്രന്ഥങ്ങളും അവയുടെ സംക്ഷേപങ്ങളും കഴിയുന്നത്ര ശേഖരിച്ച്, 'ആത്മനിക ഡയറക്ടറി'സമ്പ്രദായത്തിൽ ഒരു മഹാഗ്രന്ഥം രചിച്ചു പ്രസിദ്ധം ചെയ്യുന്നതിനു പരിഷത്തിന്റെ ആഭിമുഖ്യത്തിൽ ഒരു കമ്മിററിയെ രൂപവൽകരിച്ച് ഉടനെ പ്രവർത്തനം ആരംഭിക്കേണ്ടതും, ആയതിലേക്കു വേണ്ടിവരുന്ന ചെലവുകൾക്കുള്ള പണം ഇന്നത്തെ സാഹിത്യകാരന്മാരിൽനിന്നും സാഹിത്യപ്രവർത്തകസ്ഥാപനങ്ങളിൽനിന്നും ആർജിക്കേണ്ടതുമാകുന്നു.'' (2)

## ൧൦ ശ്രീ ആർ. ജി. നായർ, (തിരുവനന്തപുരം.)

"സമസ്തകേരളസാഹിത്യപരിഷത്സമ്മേളനത്തിൽ.....ഒരു പ്രമേയം അവതരിപ്പിച്ചാൽ കൊള്ളാമെന്നുണ്ട്.

"സമർത്ഥമായ ഒരു നിരൂപകസമിതിയുടെ നിർദ്ദേശവും അനുവാദവും കൂടാതെ പ്രസിദ്ധീകരിക്കുന്ന കൃതികൾക്കു പ്രാമാണികസമ്മതി ഉണ്ടാകുന്നതല്ലെന്നും, സമിതിയിൽ കേരളത്തിലെ പ്രധാന സാഹിത്യനായകന്മാർ എല്ലാവരും അംഗങ്ങളായിരിക്കേണ്ടതാണെന്നും, ഈ യോഗം അഭിപ്രായപ്പെടുന്നു.'' (3)

(തുടർന്ന്, മി. നായർ ഇന്നത്തെ യുവകവികളുടേയും ചെറുകഥാകൃത്തുകളുടേയും "വഴിപിഴച്ച'' പോക്കിനെ ശക്തിയായ ഭാഷയിൽ വിമർശിക്കുകയാണു ചെയ്തിരിക്കുന്നതു്. "ഇന്നു ഭാഷയുടെ നില വളരെ ശോചനീയമാണെ''ന്നും, "യുവകവികളുടേയും ചെറുകഥാകൃത്തുകളുടേയും ഉപദ്രവമാണു് അധിക''മെന്നുമാണു് അദ്ദേഹത്തിന്റെ വിമർശത്തിന്റെ ചുരുക്കം. രൂപവൽകൃതമാകണമെന്നു് അദ്ദേഹം ആഗ്രഹിക്കുന്ന സമിതിയിലേക്കു വേണ്ട അംഗങ്ങളുടെ പേരും നിർദ്ദേശിച്ചിട്ടുണ്ട്.)

## ൧൧ ശ്രീ പെരുന്ന കെ. എ. നായർ, (തിരുവനന്തപുരം)

".....എനിക്കു താങ്കളുടെ മുൻപാകെ സമർപ്പിക്കേണ്ട ചില നിർദ്ദേശങ്ങൾ അറിയിക്കാനാണു് ഈ കത്തെഴുതുന്നതു്....

ഈ കത്തു് അവിടെ ലഭിക്കുന്ന ദിവസം പരിഷത്തിന്റെ കാര്യാലോചനായോഗം നടക്കുമെന്നാണെന്റെ പ്രതീക്ഷ. അതിൽ ഈ നിർദ്ദേശങ്ങൾ പരിഗണനയ്ക്കു വരുന്നപക്ഷം ഞാൻ കൃതാർത്ഥനാണു്.....

"ഇന്ത്യയിലെ ഇതരഭാഷകളിലെ സാഹിത്യസംഘടനകളുമായി താരതമ്മ്യപ്പെടുത്തിയാൽ നമ്മുടെ സാഹിത്യപരിഷത്തിന്റെ നില ഒട്ടും ആശാസ്യമല്ലെന്നു മാത്രമല്ല, കുറച്ചു ലജ്ജാവഹംകൂടിയാണു്. (പക്ഷെ ഇത്രയെങ്കി

(2) ഇതിന്റെ പര്യാലോചന നീട്ടിവെക്കുകയാണു ചെയ്തതു്.

(3) തൽക്കാലം പ്രായോഗികമല്ലെന്നായിരുന്നു പൊതുയോഗത്തിന്റെ തീരുമാനം.

ല്യാ നടത്തിക്കൊണ്ടു പോകുന്നവരെ അപലപിക്കുകയല്ലാ ഞാൻ ചെയ്യുന്നതു്.) നമ്മുടെ നില ഇനിയും നന്നാകണം. സാക്ഷരതത്തിൽ കേരളം ഒന്നാമതായി നിൽക്കുന്നു. നമുക്കു് ഒരു നല്ല സംസ്കാരവും സാഹിത്യവുമുണ്ടു്. എന്നിട്ടും പരിഷത്തു് ഈ നിലയിൽ ഇരിക്കുന്നതു കഷ്ടമാണു്. നമ്മുടെ ആളുകളുടെ ഭാഷാഭിമാനരാഹിത്യമാണിതിനു കാരണമെന്നു ഞാൻ പറയുന്നതു തെറ്റാണെങ്കിൽ ക്ഷമിക്കുക. താല്പര്യമുള്ള ഒരു ന്യൂനപക്ഷമുണ്ടെന്നുള്ള കാര്യം ഞാൻ വിസ്മരിക്കുന്നില്ല. കൂടാതെ കക്ഷിപിടിച്ചുള്ള സൗന്ദര്യപ്പിണക്കങ്ങളും ഇന്നത്തെ ഈ നിലയ്ക്കു ഉൽപാദകങ്ങളാണു്. ഇതെല്ലാം മാറി അഭിമാനകരമായ നിലയിൽ പരിഷത്തെത്തണം. മലയാളസാഹിത്യത്തിനും സാഹിത്യകാരന്മാർക്കും പരിഷത്തിനെക്കൊണ്ടു പ്രയോജനമുണ്ടാകണം. ഈ ലക്ഷ്യങ്ങൾ സാദ്ധ്യമാകണമെങ്കിൽ പരിഷത്തു സുസംഘടിതമാകയും സാമ്പത്തികമായി നല്ല നിലയിൽ എത്തുകയും വേണം. ഇന്നത്തെ മെമ്പർഷിപ്പു ഒട്ടും അഭികാമ്യമല്ല. കഴിഞ്ഞമാസംവരെ നൂറിലധികം മെമ്പറന്മാരുണ്ടായിരുന്നില്ലെന്നാണു് എന്റെ അറിവു്. എന്നാൽ ഇത്തവണത്തെ പരിഷദ്ഭാരവാഹികൾ നിരവധി സാധാരണസാമാജികന്മാരേയും ആജീവനസാമാജികന്മാരേയും ചേർത്തുകഴിഞ്ഞിരിക്കുന്നതു് അത്യന്തം ശ്ലാഘനീയമാണു്. പക്ഷെ ഇത്രയുംകൊണ്ടായില്ല.

കേരളത്തിൽനിന്നും പ്രതിവർഷം മൂവായിരം സാധാരണസാമാജികന്മാരേയും, ൧൫൦ ആജീവനസാമാജികന്മാരേയും ലഭിക്കാൻ വിഷമമില്ല. ഇതേറെവും കുറഞ്ഞ ഒരു കണക്കാണു്. ഇപ്രകാരമായാൽ സാധാരണ സാമാജികന്മാരിൽ നിന്നും ൯൦൦൦ ത്രുപായും ആജീവനസാമാജികന്മാരിൽനിന്നും ൧൫൦൦൦ ത്രുപായും ലഭിക്കും. ഇവയിൽനിന്നു പ്രവർത്തകന്മാർക്ക് ശമ്പളം, മാസികയുടെ ചെലവു മുതലായവ കഴിഞ്ഞാലും ന്യായമായ ഒരു മിച്ചമുണ്ടാവും. തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നിവിടങ്ങളിൽനിന്നും പ്രതിവർഷം മൂന്നു ത്രുപാ വീതം തരുവാൻ കഴിവുള്ള ൧൦൦൦ സാമാജികന്മാരെ വീതം ലഭിക്കുകയില്ലേ? അതുപോലെ ൫൦ ആജീവനസാമാജികന്മാരെ വീതം ഈ മൂന്നു രാജ്യങ്ങളിൽനിന്നും ലഭിക്കാൻ സാദ്ധ്യമല്ലെന്നോ? തീർച്ചയായും മലയാളഭാഷയ്ക്കു വേണ്ടി ഇത്രയും ചെയ്യാൻ സന്മനസ്സുള്ള ഇത്രയുംപേരെ കിട്ടാതെ വരികയില്ല. കൂടാതെ ഓരോവർഷവും ഓരോ കേന്ദ്രത്തിലും വെച്ചു് അതാതു പ്രാദേശികസ്വാഗതസംഘങ്ങളുടെ ചുമതലയിലും രജിസ്റ്റർഡ് പരിഷത്തിന്റെ ചുമതലയിലും നടത്തപ്പെടുന്ന പരിഷത്സമ്മേളനങ്ങളിൽ നിന്നും പ്രതിവർഷം ഓരോ തുക മിച്ചമുണ്ടാക്കാവുന്നതാണു്. ഇതും പരിഷത്തിന്റെ പ്രവർത്തനത്തിനുപയോഗിക്കാൻ സാധിക്കും. പക്ഷെ, ഇതിനെല്ലാം സജീവമായി പ്രവർത്തിക്കുവാൻ പ്രവർത്തകന്മാർ ഉണ്ടായിരിക്കണം. അവർ അവശ്യം സാഹിത്യത്തിനുവേണ്ടി ജീവാർപ്പണം ചെയ്യാൻ തയാറുള്ള സേവനസന്നദ്ധരായിരുന്നാലേ പററു. കേരളത്തെ തിരുവിതാംകൂർ, കൊച്ചി, മലബാർ, എന്നു മൂന്നു ഡിവിഷനുകളായി തിരിച്ചു്, കേരളപ്രാന്തീയഹിന്ദിപ്രചാരസഭക്കാർ നിയമിക്കപ്പെട്ടിട്ടുള്ളതുപോലെ ഓർഗ

നൈസർമാരെ നിയമിക്കണം. ഇവർ ഓരോ സംസ്ഥാനത്തുനിന്നും സാധാരണസാമാജികന്മാരേയും, ആജീവനസാമാജികന്മാരേയും ചേർക്കുക; ഓരോ സ്ഥലത്തും ശാഖകൾ സംഘടിപ്പിക്കുക; അവയുടെ പ്രവർത്തനങ്ങൾ പരിശോധിക്കുക; പ്രസിദ്ധീകരണങ്ങൾ വിററഴിക്കുക മുതലായ പ്രവൃത്തികൾ നിർവ്വഹിക്കണം. ഇവർക്കു ജീവനത്തിനാവശ്യമായ ശമ്പളവും അലവൻസും നൽകേണ്ടതത്യാവശ്യമാണ്. സർക്കാരുദ്യോഗങ്ങളുടേയും മററും പുറകെ പോകാത്ത സേവനസന്നദ്ധരും, സഹൃദയരും സ്വാധീനശക്തിയും പ്രവർത്തനശേഷിയുമുള്ളവരും ആയ ആളുകളെ വേണം ഓർഗനൈസർമാരായി നിയമിക്കാൻ. കേരളമൊട്ടുക്കുമുള്ള ഒരു തക്ക ആൾ മുഴുവൻസമയവും ഉപയോഗിച്ചു പ്രവർത്തിക്കേണ്ട ജനറൽ സിക്രട്ടറിയുടെ സ്ഥാനം വഹിക്കാൻ ഉണ്ടാകണം. ന്യായമായ ശമ്പളവും അലവൻസും നൽകേണ്ടതാണ്. അദ്ദേഹത്തിൻെറ കീഴിൽ ആഫീസ് സെക്രട്ടറിയായി ഒരാൾ ഉണ്ടായിരിക്കണം. (അസിസ്റ്റൻറ് സെക്രട്ടറിയോ ജോയിൻറ സെക്രട്ടറിയോ ആയിരിക്കുന്നതിനു വിരോധമില്ല. പരിഷത്ത്മാസികയുടെ ലോക്കൽ എഡിററർ സ്ഥാനവും കൂടി വഹിക്കാൻതക്ക ആളായിരുന്നാൽ നന്ന്. ത്രൈമാസികം പ്രതിമാസപത്രികയോ ദ്വൈമാസപത്രികയോ ആകുന്നപക്ഷം ഒരു ഫുൾ ടൈം എഡിററർ ആവശ്യമാണ്. പ്രസിഡൻറ്, വൈസ്പ്രസിഡൻറ്, ഖജാൻജി മുതലായ സ്ഥാനങ്ങൾ ഓണററി ആയിരിക്കണം. ഇതനുസരിച്ച് ഒരു ജനറൽസെക്രട്ടറി, ഒരു അസിസ്റ്റൻറ സെക്രട്ടറി, മൂന്നു ഓർഗനൈസർമാർ, ഒരു പത്രാധിപർ എന്നിങ്ങനെ ആറു ഫുൾടൈം പ്രവർത്തകന്മാരെ ശമ്പളംകൊടുത്തു നിയമിക്കണം. ഇവർ ആത്മാർത്ഥമായി പ്രവർത്തിക്കേണ്ടതത്യാവശ്യമാണ്. ഇവർക്കുള്ള ശമ്പളം, ആഫീസ് വാടക, അഞ്ചൽ, സ്റ്റേഷനറി, അച്ചടിക്കൂലി, മാസികയുടെ ചെലവ്, യാത്രച്ചെലവ് ഇവയെല്ലാം കഴിഞ്ഞാലും മുൻപറഞ്ഞ രീതിയിലുള്ള വരവിൽ ഒരു നല്ല സംഖ്യ ബാക്കിവരും. അതുപയോഗിച്ച് ഒരു പ്രസിദ്ധീകരണവകുപ്പ് ആരംഭിക്കണം. പ്രസിദ്ധീകരണവകുപ്പിൽനിന്നുള്ള ആദായംകൊണ്ട് അതു ഭംഗിയായി നടത്താം. ഒരു പബ്ളിസിററി ആഫീസറെ അതിൻെറ നടത്തിപ്പിനു നിയമിക്കണം. അദ്ദേഹത്തിൻെറ കീഴിൽ മററു പ്രവർത്തകന്മാരും വേണം. സാഹിത്യകാരന്മാരുടെ ഗ്രന്ഥങ്ങൾ പ്രതിഫലംകൊടുത്തു വാങ്ങി പ്രസിദ്ധീകരിക്കുക, ഓണറേറിയം തുടങ്ങിയ പാരിതോഷികങ്ങൾ നൽകുക, തുടങ്ങി പലതും പ്രസിദ്ധീകരണവകുപ്പിനു സാധിക്കാം. സാഹിത്യം വെറും ഒരു ഉല്ലാസമാർഗ്ഗമല്ലാതെ ഉപജീവനമാർഗ്ഗംകൂടിയാകണം. സാഹിത്യകാരനു പേനയും കടലാസുംകൊണ്ടു ജീവിക്കാൻ സാധിക്കണം. ഈ ലക്ഷ്യം സാധിക്കുകയാണു പരിഷത്തിൻെറ മുഖ്യകർത്തവ്യം. സാഹിത്യസംബന്ധമായ എല്ലാ കാര്യങ്ങൾക്കും ഒരധികൃതകേന്ദ്രം പരിഷത്താവണം. കൊച്ചി, തിരുവിതാംകൂർ, മലബാർ എന്നീ ഗവമ്മെൻറുകളുടേയും, തിരുവിതാംകൂർ, മദ്രാസ് സർവ്വകലാശാലകളുടേയും സഹകരണവും പ്രോത്സാഹനവും പരിഷത്തിനുണ്ടാകണം. പരിഷത്മാസിക പ്രതിമാസം പ്രസിദ്ധംചെയ്താൽ നന്ന്. ഇന്നത്തെപ്പോ

ലെയല്ലാതെ സാഹിത്യപ്രാധാന്യമുള്ളതും എല്ലാവക്കും ഗ്രഹിക്കാവുന്നതുമായ ഉള്ളടക്കമായിരിക്കണം അതിൻേറതു്. (1) മാസിക പ്രതിമാസം ഇറക്കുന്നപക്ഷം വരിസംഖ്യയും സാമാജികഫീസും കൂട്ടി ൫ രൂപായാക്കുന്നതു നന്നായിരിക്കും. യുവസാഹിത്യകാരന്മാക്കു പ്രോത്സാഹനം നൽകണം. പ്രജായത്തരീതിയിൽ പരിഷത്തിൻെറ ഭരണം നടത്തണം. (2) ഇതെല്ലാം സാദ്ധ്യമാകാത്ത കാൎയ്യമല്ല. പക്ഷെ മുമ്പോട്ടിറങ്ങി പ്രവത്തിക്കാൻ സന്നദ്ധരാകണം. (3) അതിനാരെങ്കിലുമുണ്ടോ? പരിഷൽപ്രവത്തകർ അതിനു വരുമോ?... മുൻ നിദ്ദേശിച്ചതോ അതുപോലെയുള്ളതോ ആയ പരിപാടികൾ സ്വീകരിക്കുന്നപക്ഷം എന്നാൽ കഴിവുള്ളതു ഞാൻ ആത്മാത്ഥമായി സഹകരിക്കാം. കഴിവുള്ളതു പ്രവത്തിക്കുന്നതിനു് എപ്പോഴും ഞാൻ സന്നദ്ധനാണു്....''

## ൧൨ ശ്രീ കെ. ആനന്ദക്കുറുപ്പു്, (എറണാകുളം)

"....ആരൊക്കെ, എന്തെല്ലാം അഭിപ്രായങ്ങൾ പൊന്തിച്ചാലും, മറേറതൊരു കാൎയ്യത്തിനും ലോകത്തുള്ളതുപോലെ ഒരു നായകത്വം സാഹിത്യത്തിനു വേണം. അതു വളരെ അത്യാവശ്യമാണെന്നു സൂക്ഷ്മമായി ചിന്തിച്ചാൽ മനസ്സിലാകും. നായകത്വത്തിൽ പരിശീലനം ചെയ്യപ്പെട്ടു്, തികച്ചും സ്വാതന്ത്ര്യമില്ലാതെ, സാഹിത്യസൃഷ്ടിചെയ്യാൽ അതിനു പൂണ്ണമായ കലാസ്വരൂപം ഉണ്ടാവുകയില്ല എന്നു വാദിക്കുന്നവർ നമ്മുടെ ഇടയിൽ ധാരാളം കാണും. നേതൃത്വം അല്ലെങ്കിൽ നിയന്ത്രണം വേണ്ടാ എന്നു ശഠിക്കുന്ന ആ കൂട്ടർതന്നെയും ഒത്തൊരുമിച്ചു ചേരുമ്പോൾ അവരിൽ കുറേപ്പേർ നായകന്മാരായും നേതൃത്വവും ഉപദേശവും വഴിഞ്ഞുവീഴുന്ന മുത്തുകളായും രൂപാന്തരപ്പെടുന്നില്ലേ?

.....ഒരു നിയന്ത്രണം (നേതൃത്വം), സാഹിത്യസാമ്രാജ്യത്തിൽ അപ്രായോഗികമാണെന്നു പറയുവാൻ എളുപ്പമുണ്ടു്. എന്നാൽ നിയന്ത്രണാതീതമായ ഒരു പാഞ്ഞുപോക്കിൽ സാഹിത്യത്തെ വഴിയൊഴിഞ്ഞു സൈ്വരമായി, നിർബാധം സഞ്ചരിക്കുവാൻ സമ്മതം നൽകുകയാണെങ്കിൽ അതു കലയോടു മാത്രമല്ല സംസ്കാരത്തോടും, ഇന്നത്തെ ജനസമൂഹത്തോടു മാത്രമല്ല അനന്തരസന്തതികളോടും, നാം ചെയ്യുന്ന ഒരു കടുംകൈ മാത്രമായിരിക്കും. ഇന്നു നമുക്കു വേണ്ടുവോളം പഠിക്കുവാനും ആസ്വദിക്കുവാനും നമ്മുടെ മുൻഗാമികൾ സംസ്കാരസമ്പത്തു നിറഞ്ഞ സാഹിത്യസമുച്ചയം തേടി

(1) ത്രൈമാസികം ലേഖിതാവു കാണാറില്ലെന്നാണു തോന്നുന്നതു്!!

(2) ഇപ്പോൾ ഭരണം നടക്കുന്ന രീതി പിന്നെ എങ്ങനെയുള്ളതാണു്?

(3) ആദശങ്ങളുടെ കുറവല്ല. ഇതുപോലെയുള്ള ആദശങ്ങൾ എത്രവേണമെങ്കിലും പ്രസംഗിക്കാം. പക്ഷെ, പ്രവത്തിക്കാനോ? കഴിവുള്ള സഹായങ്ങൾ ആത്മാത്ഥമായി ചെയ്യാമെന്നുള്ള ലേഖിതാവിൻെറ വാഗ്ദാനത്തിൽ ഞങ്ങൾ കൃതജ്ഞരാണു്. അദ്ദേഹവും ഒരു പരിഷത്സാമാജികനായിച്ചേരുമെന്നു പ്രതീക്ഷിക്കുന്നു.

വച്ചിട്ടുണ്ട്. ആ സമ്പത്തിനെ സമാദരിച്ച്, കാലത്തിനനുസരിച്ച് അതിനെ മോടിപിടിപ്പിച്ച്, നമ്മുടെ പിൻഗാമികൾക്കു മാറ്റം കാട്ടേണ്ട നാം, ഗതിയില്ലാതെ കുതിച്ചുപായുന്ന ഒരു വക്രത്തിരിച്ചിൽ കണ്ടു മിഴിച്ചുനിൽക്കാമോ?

സാഹിത്യപരിഷത്തു നിയോഗിക്കുന്ന ഒരു കമ്മിററി ദൈനംദിനമുള്ള സാഹിത്യഗതിയെ പരിശോധിക്കേണ്ടതും, ഏതു സാഹിത്യശാഖയായാലും, ഏതു സാഹിത്യകാരനായാലും ഗുണദോഷങ്ങൾ വിചിന്തനംചെയ്ത് അർഹമായതിനെ പോഷിപ്പിക്കേണ്ടതും, അല്ലാത്തതിനെ ആവിർഭാവത്തിൽനിന്നെങ്കിലും കഴിയുന്നതും തടയേണ്ടതുമാണെന്നാണ് ഇക്കാര്യത്തിലുള്ള അപേക്ഷ. ഇതു് എത്രമാത്രം പ്രായോഗികമാണെന്നുള്ള കാര്യം പരിഷദ്ഭാരവാഹികളും മററ ഭാഷാഭിമാനികളും കൂടി, ഭാഷാസാഹിത്യശ്രേയസ്സിന്റെ പേരിൽ, തീരുമാനിക്കട്ടെ! ഇന്നു കേരളീയർക്കു രുചിക്കുന്നതും അവർക്കാവശ്യവുമായ സാഹിത്യം രചിക്കുന്ന അനേകം സാഹിത്യകാരന്മാർ കേരളത്തിലുണ്ട്. ശരിയായ പിൻതുണയോ, മനഃപൂർവ്വമായ അനുഭാവമോ, ഹാർദ്ദമായ ആനുകൂല്യമോ ഇല്ലാതെ ഇവരിൽ പലരും സാഹിത്യകാരന്മാരുടെ ഇടയിൽ ഗണിക്കപ്പെടാതെ പരുപരുത്ത ജീവിതത്തിന്റെ ചുഴലിക്കാററിൽ പെട്ടു് ആരുമറിയാതെ, അടിഞ്ഞുപോകുന്നുണ്ട്.

യഥാർത്ഥസാഹിത്യം രചിക്കുന്നവർക്ക്, സാഹിത്യപരിഷത്തിന്റെ മേൽനോട്ടത്തിൽ, അവർ അർഹിക്കുന്ന സഹായങ്ങൾ നൽകുന്നതു പ്രയോജനകരമായിരിക്കും. പരിഷത്തിനു സ്വന്തമായ ഒരു അച്ചുക്കൂടമോ പ്രസിദ്ധീകരണസമിതിയോ ഉണ്ടെങ്കിൽ മേൽപറഞ്ഞവ എളുപ്പം പ്രായോഗികമാക്കാൻ കഴിയും. (1)

സാഹിത്യലോകത്തിൽ, തിരുവിതാംകൂർകാരനോ കൊച്ചിക്കാരനോ മലബാർകാരനോ ആരായാലും അയാൾ കേരളീയനാണ്. ഐക്യകേരളത്തിനു സാദ്ധ്യത കല്പിക്കുന്നുണ്ടെങ്കിൽ ആ സാദ്ധ്യതയ്ക്കു ഭാഷാസാഹിത്യമായിരിക്കും ഏക മാർഗ്ഗദർശി. കോഴിക്കോട്ടെ ഒരു സാഹിത്യകാരനും തിരുവനന്തപുരത്തെ ഒരു സാഹിത്യകാരനും തമ്മിൽ കോഴിക്കോട്ടും തിരുവനന്തപുരവും തമ്മിലുള്ള ദൂരം വരാൻ പാടില്ല. അവർ രണ്ടുപേരും ഒരു മാതാവിന്റെ —കൈരളിയുടെ—മക്കളാണ്....''

(1) ഇതൊക്കെ സാധിക്കണമെങ്കിൽ ധാരാളംപേർ പരിഷത്തിൽ സാമാജികരായി ചേരണം. ലേഖിതാവ് ഒരു സാമാജികനാകുകയില്ലേ?

# പ്രമേയങ്ങൾ

൧. സമസ്തകേരളസാഹിത്യപരിഷത്തിന്റെ ഈ സമ്മേളനത്തിലേയ്ക്കു് ഔദ്യോഗികമായി പ്രതിനിധികളെ അയച്ചുതന്ന തിരുവിതാംകൂർ സർവ്വകലാശാലയോടും, സമ്മേളനത്തിന്റെ നടത്തിപ്പിലേയ്ക്കു ധനസഹായം ചെയ്തു കൊച്ചി ഗവമ്മെൻറിനോടും, തിരുവിതാംകൂർ സർവ്വകലാശാലയോടും, എറണാകുളം നായർകരയോഗത്തോടും പരിഷത്തിനുള്ള കൃതജ്ഞതയെ രേഖപ്പെടുത്തുന്നു.

൨. നമ്മുടെ മാതൃഭാഷയായ മലയാളത്തിന്റെ സർവ്വതോമുഖമായ പുരോഗമനത്തിനു് ഈ നാട്ടിലെ വിദ്യാഭ്യാസഭാഷ മലയാളമാക്കേണ്ടതു് അത്യന്താപേക്ഷിതമായിരിക്കുന്നു. അതിനാൽ സ്കൂൾഫൈനൽ ക്ലാസ്സ്‌വരെയുള്ള വിദ്യാഭ്യാസമെങ്കിലും മാതൃഭാഷമുഖേന ആക്കണമെന്നു് ഈ യോഗം തിരുവിതാംകൂർ, കൊച്ചി, ബ്രിട്ടീഷ്മലബാർ, എന്നീ സംസ്ഥാനങ്ങളിലെ അധികാരിമണ്ഡലങ്ങളോടു് അഭ്യർത്ഥിക്കുന്നു.

൩. മലയാളഭാഷയുടേയും സാഹിത്യത്തിന്റേയും അഭിവൃദ്ധിക്കുവേണ്ടി പരിശ്രമിച്ചുകൊണ്ടിരിക്കുന്ന സമസ്തകേരളസാഹിത്യപരിഷത്തിനു്, സർവ്വകലാശാലയിലെ മലയാളം ബോർഡു് ഒഫ് സ്റ്റഡീസിൽ ന്യായമായ പ്രാതിനിദ്ധ്യം അനുവദിച്ചുതരണമെന്നു് ഈ യോഗം മദ്രാസ്, തിരുവിതാംകൂർ സർവ്വകലാശാലകളോടഭ്യർത്ഥിക്കുന്നു.

൪. ഭാഷാപഠനത്തെ പ്രോത്സാഹിപ്പിക്കുന്നതിനുള്ള മാർഗ്ഗ

ങ്ങളിൽ ഒന്നായി എറണാകുളം മഹാരാജകലാലയത്തിൽ മലയാളം ഓണേഴ്സ് ക്ലാസ്സ് ഏൎപ്പെടുത്തേണ്ടതാണെന്നു് ഈ സമ്മേളനം അഭിപ്രായപ്പെടുന്നു.

൫. മലയാളത്തിലെ ഉത്തമസാഹിത്യത്തിന്റെ പ്രചരണത്തിനായി കൂടുതൽ ഉദാരമായ താല്പൎയ്യം പ്രദർശിപ്പിച്ചാൽ കൊള്ളാമെന്നും, തങ്ങളുടെ പത്രപംക്തികളിൽ മലയാളപുസ്തകങ്ങളെ നിരൂപണംചെയ്യേണ്ട കൃത്യം പ്രാമാണികമായ അഭിപ്രായപ്രകടനത്തിനു ത്രാണിയുള്ള ഭാഷാപണ്ഡിതന്മാരെ ഏല്പിച്ചുകൊടുത്താൽ കൊള്ളാമെന്നും, ഇൻഡ്യയിലെ ഇംഗ്ലീഷ് പത്രങ്ങളുടെ അധിപന്മാരോടു് ഈ യോഗം അഭ്യൎത്ഥിക്കുന്നു.

൬. ഇൻഡ്യയിലെ പ്രധാനഭാഷകളിൽ ഒട്ടുംതന്നെ അപ്രധാനമല്ലാത്ത മലയാളത്തിനു്, ഇൻഡ്യയിലെ പ്രക്ഷേപണപദ്ധതിയിൽ അർഹമായ സ്ഥാനം ഇനിയും ലഭിച്ചിട്ടില്ലെന്നുള്ള പരിതാപകരമായ വസ്തുതയെ ഈ യോഗം സവ്യസനം രേഖപ്പെടുത്തുന്നതോടുകൂടി, മററു ഭാഷകൾക്കൊപ്പമായ ഒരു സ്ഥാനം മലയാളത്തിനും അനുവദിക്കണമെന്നും; ഡൽഹിയിലെ പ്രധാനകേന്ദ്രത്തിൽനിന്നു ദിനംതോറും രണ്ടുപ്രാവശ്യമെങ്കിലും മലയാളത്തിൽ വാൎത്തകൾ പ്രക്ഷേപണംചെയ്യുന്നതിനും, മദ്രാസ്, തൃശ്ശിനാപ്പിള്ളി എന്നീ കേന്ദ്രങ്ങളിലെ പരിപാടിയിൽ മററു ഭാഷകളുടെ മാതിരി സാംസ്കാരികവും സാഹിത്യപരവുമായ മലയാളപ്രക്ഷേപണങ്ങളും, സ്ത്രീകൾക്കും, കുട്ടികൾക്കും, ഗ്രാമീണൎക്കും പ്രത്യേകംപ്രത്യേകമുള്ള മലയാളപ്രക്ഷേപണങ്ങളും ഉൾപ്പെടുത്തുന്നതിനും വേണ്ട നടപടികളെടുക്കണമെന്നും; ഇൻഡ്യാഗവമ്മെൻറിന്റെ ഇൻഫർമേഷൻ ആൻഡ് ബ്രോഡ്കാസ്റ്റിങ്ങ് വകുപ്പിനോടു് ഈ യോഗം അപേക്ഷിക്കയും ചെയ്യുന്നു.

൭. കേരളീയചരിത്രം, സാഹിത്യം, ഇതരകലകൾ എന്നിവയെപ്പററി ഗവേഷണമോ ഉപരിപഠനമോ നടത്തുവാൻ ആഗ്രഹിക്കുന്നവക്കു പ്രയോജനകരമായിരിക്കത്തക്കവിധത്തിൽ ഒരു അഖിലകേരളഗ്രന്ഥശാല പരിഷത്ത് കേന്ദ്രമായിരിക്കുന്ന എറണാകുളത്തു സ്ഥാപിക്കേണ്ടതാണെന്നും, അതിൽ കേരളീയർ എഴുതീട്ടുള്ളതും കേരളത്തെപ്പററി എഴുതീട്ടുള്ളതുമായ എല്ലാ ഗ്രന്ഥങ്ങളും—അച്ചടിച്ചവയും, അച്ചടിക്കാത്തവയും; മാസികകളും, പത്രങ്ങളും—ശേഖരിക്കേണ്ടതാണെന്നും, ഗ്രന്ഥങ്ങൾ ശേഖരിച്ചു വയ്ക്കുന്നതിനു പററിയ ഒരാലയം സ്വന്തമായി ഉണ്ടാക്കേണ്ടതാണെന്നും, ഈ സമ്മേളനം തീരുമാനിക്കുന്നു. ഇതിലേയ്ക്ക് ആവശ്യമുള്ള നടവടികൾ നടത്തുന്നതിനായി താഴെപ്പറയുന്നവരെ, കൂടുതൽ അംഗങ്ങളെ ചേക്കുന്നതിനുള്ള അധികാരത്തോടുകൂടി, ഒരു കമ്മററിയായി നിയമിക്കുന്നു.

1. മഹാമഹിമശ്രീ പരീക്ഷിത്തു രാമവമ്മ കുഞ്ഞുണ്ണി തമ്പുരാൻ ബി. എ. തിരുമനസ്സുകൊണ്ടു് (പ്രസിഡൻറ്)
2. മി. അമ്പാടി ശങ്കരമേനോൻ ബി. എ. ബി. എൽ.
3. ബ. ഗ്രാമോദ്ധാരണമന്ത്രി മി. ടി. കെ. നായർ
4. മഹാകവി വള്ളത്തോൾ
5. മി. എം. പി. പോൾ, എം. എ.
6. മി. പറയത്തു രാമൻമേനോൻ, ബി. എ.
7. മി. ഇ. രാമൻമേനോൻ, ബി. എ. എൽ. ററി.
8. ഡാക്ടർ എ. കെ. കുഞ്ഞാലു
9. മി. എൻ. ഗോവിന്ദപ്പിള്ള, എം. എൽ. സി.
10. റവ. ഫാദർ തോമസ് വെള്ളത്തേടത്തു്
11. മി. ടി. എൻ. ഗോപീനാഥൻനായർ, ബി. എ.
12. മി. കെ. ആർ. ശങ്കുണ്ണി (നിർവ്വാഹകസംഘാംഗങ്ങൾ എക്സ് ഒഫീഷ്യോ)

വ്യ. ഇന്നത്തെ ഭാഷാസാഹിത്യത്തിന്റെ സർവ്വതോമുഖമായ ഉൽക്കർഷത്തിനു ഹേതുഭൂതന്മാരായ മഹാനുഭാവന്മാരിൽ പ്രഥമഗണനീയനായ കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ ശതാബ്ദം പൂർത്തിയാകുന്ന ൧൧൨൦-ാമാണ്ടു കുംഭമാസം പൂയം നക്ഷത്രദിനത്തിൽ, ആ മഹനീയമായ അവസരത്തെ അനുസ്മരിച്ച്, അതു കേരളത്തിന്റെ എല്ലാ ഭാഗങ്ങളിലും, കേരളീയർ താമസിക്കുന്ന എല്ലാ ഇതരസ്ഥലങ്ങളിലും, യഥോചിതം ഒരു മഹാമഹമായി ആഘോഷിക്കേണ്ടതാണെന്നു് ഈ സമ്മേളനം അഭിപ്രായപ്പെടുകയും സകല കേരളീയരുടേയും ശ്രദ്ധയെ ഈ അതിപ്രധാനമായ കർത്തവ്യനിർവ്വഹണത്തിനായി ക്ഷണിക്കുകയും ചെയ്തുകൊള്ളുന്നു.



ആറാംയോഗം.

# ആധുനികഗദ്യസാഹിത്യം

## അദ്ധ്യക്ഷപ്രസംഗം

---

(എം. പി. പോൾ, എം. എ.)

ഗദ്യം പദ്യത്തിന്റെ ഒരു അകന്ന ചാർച്ചക്കാരിയായിട്ടാണു് സാഹിത്യകുടുംബത്തിൽ പ്രവേശിച്ചതു്. വെറും വിടുപണിക്കായി തള്ളപ്പെട്ടിരുന്ന ഗദ്യത്തെ ആദ്യമാദ്യം ആരും മാനിച്ചിരുന്നില്ല. ഗദ്യമെന്ന പേരുതന്നെ ചംപുത്തറവാട്ടിൽ, ആ പേരിനു് ഒന്നുകൊണ്ടും അർഹതയില്ലാത്ത, ഒരംഗത്തിനാണു് കൊടുത്തിരുന്നതു്. നമ്മുടെ ഭാഷയിലെ ഏററവും പുരാതനമായ ഗദ്യസാഹിത്യസമ്പത്തു് പഴഞ്ചൊല്ലുകളിലും കടംകഥകളിലുമാണു് അടങ്ങിയിരിക്കുന്നതെന്നു തോന്നുന്നു. പഴഞ്ചൊല്ലുകൾ പഴമക്കാരും, കടംകഥകൾ കൊച്ചുകുട്ടികളും, പല തലമുറകളായി കണ്ണാകണ്ണികയാ സംരക്ഷിച്ചുപോന്നിട്ടുണ്ടു്. പദ്യത്തെ അപേക്ഷിച്ചു ഗദ്യത്തിനുണ്ടായിരുന്ന സ്ഥാനം നിശ്ചയിക്കുവാൻ ഒരു പുതിയ കടംകഥ പറയാം: ഒരു തറവാട്ടിൽ രണ്ടു സന്തതികളുണ്ടായിരുന്നു. അവരിൽ മൂത്തവൾ അനുജത്തി; ഇളയവൾ ജ്യേഷ്ഠത്തി. ആരാണവർ?......ഉത്തരം പറഞ്ഞില്ലെങ്കിൽ കടം ഒന്നു്. തോററുവെന്നു സമ്മതിച്ചാൽ ഞാൻ പറയാം: ഗദ്യവും പദ്യവും. ഗദ്യമാണു് ആദ്യം ജനിച്ചതെങ്കിലും സാഹിത്യകുടുംബത്തിലെ മൂപ്പുസ്ഥാനം പദ്യത്തിനാണല്ലോ. പണ്ടു സാഹിത്യകാരൻ എന്നു പറഞ്ഞാൽ, ശ്ലോകവും പാട്ടും എഴുതുന്നവൻ എന്നായിരുന്നു അർത്ഥം. കവികൾ തമ്മിൽ തമ്മിൽ അയച്ചിരുന്ന എഴുത്തുകൾപോലും ഛന്ദോബദ്ധ

മായിരുന്നു—ഗദ്യത്തിനു് ആഭിജാത്യം പോരാഞ്ഞിട്ടായിരിക്കാം. പദ്യം എഴുതുകയെന്നതു് ഒരു വലിയ വിദ്യയായി ഇന്നും ചിലർ കരുതിപ്പോരുന്നുണ്ടു്. യഥാർത്ഥകവിതയും വെറും പദ്യവും തമ്മിലുള്ള ഈ പടലപിണക്കം നീങ്ങാതെ നമ്മുടെ സാഹിത്യത്തിനു പുരോഗതിയുണ്ടാകയില്ല. പദ്യം ഭാഷകൊണ്ടുള്ള ഒരു കൺകെട്ടുവിദ്യ മാത്രമാണു്. അഭ്യാസം കൊണ്ടു് ആൎക്കും അതു സാധിക്കാവുന്നതുമാണു്. നാലു പാദത്തിന്മേൽ ഒരു ആശയശകലം നാട്ടുന്നതിൽ നാലുപന്തു കൊണ്ടു് അമ്മാനമാട്ടുന്നതിനേക്കാൾ യാതൊരു മെച്ചവുമില്ല. ജനിച്ചുകഴിഞ്ഞു നാലഞ്ചു വൎഷത്തിനുള്ളിൽ ഒരു കുട്ടിക്കു മലയാളത്തേപ്പോലെ ദുർഘടനിയമങ്ങൾ നിറഞ്ഞ ഒരു ഭാഷ വിഭക്തിപ്രത്യയങ്ങളൊന്നും തെററാതെ സ്വാധീനമായിത്തീരുന്നതു് ഒരു സാധാരണസംഭവമാണെങ്കിലും, വാസ്തവം ആലോചിച്ചാൽ പദ്യമെഴുതുന്നതിനേക്കാൾ എത്രയെത്ര പ്രയാസമേറിയ ഒരു കാൎയ്യമാണു് അതു്!

ഇതു് ഒരു ഗദ്യകാരൻ കവികളോടു ചെയ്യുന്ന വെല്ലുവിളിയാണെന്നു തെററിദ്ധരിക്കരുതു്. യഥാർത്ഥകവിതം പദ്യാത്മകമായി പ്രകാശിക്കുമ്പോൾ അതിനോടു കിടനിൽക്കുവാൻ ഗദ്യത്തിനു് ഒരിക്കലും സാധിക്കുകയില്ല. കവിത ഗദ്യരൂപത്തിലും അവതരിക്കാമെങ്കിലും, പദ്യരൂപമായ കവിതയ്ക്കുള്ള വശ്യശക്തിയും സൎവ്വാംഗീണമായ ചേതോഹാരിതവും ഒന്നു വേറെയാണു്. ഗദ്യകാരൻെറ കവിത പൂവൻകോഴി പറക്കുന്നതുപോലെയും, പദ്യകാരൻെറ കവിത വാനംപാടി പറക്കുന്നതുപോലെയുമാണെന്നു പറയുന്നതിൽ തെററില്ല. ബർനാഡ് ഷാ ഷെയ്ക്സ്പിയറിൻെറ നാടകങ്ങളെ ഹാസ്യാനുകരണംചെയ്തു രചിച്ചിട്ടുള്ള ഒരു കൃതിയുടെ മുഖവുരയിൽ ഇങ്ങനെ പറയുന്നു: "ഈ നാടകം വളരെ തിടുക്കത്തിൽ എഴുതിത്തീൎക്കേണ്ടിവന്നതിനാൽ, നല്ല ഗദ്യത്തിലെഴുതാനുള്ള സമയം കിട്ടിയില്ല. അതുകൊണ്ടാണു് ഷെയ്ക്സ്പിയർ ഉപയോഗിച്ച വൃത്തത്തിൽ ഇതെഴുതാമെ

നുവെച്ചതു്." ഈ പ്രസ്താവത്തെ ഷായുടെ കൂടപ്പിറപ്പായ വികടോക്തിയെന്നോ, തരംതാഴ്ത്തപ്പെട്ടിരുന്ന ഗദ്യകാരന്റെ തിരിച്ചടിയെന്നോ കണക്കാക്കിയാൽ മതി. ഗദ്യകാരൻ പദ്യകവിയോടു മത്സരത്തിനു പുറപ്പെട്ടാൽ പരാജയം സമ്മതിക്കുകയേ തരമുള്ളു. ഗദ്യകാരനായ പ്ലേറ്റോ തന്റെ മാതൃകാരാജ്യത്തിൽനിന്നു കവികളെ നിഷ്കാസനംചെയ്തു. പക്ഷെ ഹോമറിന്റെ നിലയ്ക്കു് അതുകൊണ്ടു വല്ല ഹാനിയും വന്നുചേർന്നിട്ടുണ്ടോ?

എന്നാൽ പദ്യകവിതയുടെ സർവ്വോത്കൃഷ്ടമായ പ്രാഥമ്യം വകവെച്ചുകൊടുക്കുന്നതോടുകൂടിത്തന്നെ, ഗദ്യസാഹിത്യമാണു് ഒരു ഭാഷയുടേയും അതു സംസാരിക്കുന്ന സമുദായത്തിന്റേയും സംസ്കാരപരിപാകത്തിന്റെ അളവുകോലെന്നുള്ളതും സമ്മതിക്കേണ്ടിയിരിക്കുന്നു. യൂറോപ്പിലെ പരിഷ്കാരകേന്ദ്രം പാരീസ്സാണെന്നും ഏററവും പരിഷ്കാരസമ്പന്നരായ ജനങ്ങൾ ഫ്രഞ്ചുകാരാണെന്നും സാധാരണ പറയാറുണ്ടല്ലോ. ഫ്രഞ്ചുകാരുടെ സാഹിത്യത്തിൽ പലതുകൊണ്ടും ഗദ്യത്തിനാണു് പ്രാധാന്യമെന്നു കാണാം. ഇംഗ്ലീഷുകാരെ നല്ല ഗദ്യമെഴുതാൻ പഠിപ്പിച്ചതു ഫ്രഞ്ചുസാഹിത്യകാരന്മാരാണു്. ഇംഗ്ലീഷുഭാഷയിലെ ആധുനികഗദ്യസാഹിത്യത്തിന്റെ പിതാവെന്നു വിളിക്കപ്പെടുന്ന ഡ്രൈഡൻ പതിനേഴാംനൂററാണ്ടിലെ ഫ്രഞ്ചുസാഹിത്യകാരന്മാരായ മൊൺടെയിൻ, മോളിയേ മുതലായവരുടെ ഗദ്യശൈലി ഇംഗ്ലീഷിൽ പകർത്തിയതിന്റെ ഫലമായിട്ടാണു് ആ ഭാഷയിലെ ഗദ്യത്തിന്റെ കേടുപാടുകൾ നീങ്ങിയതു്.

നമ്മുടെ ഗദ്യസാഹിത്യത്തിന്റെ വികാസം മിക്കവാറും ആംഗലഭാഷാസമ്പർക്കത്തിന്റെ ഫലമാണെന്നു വന്നുകൂടിയിരിക്കുന്നു. ഇതു സമ്മതിക്കുവാൻ ദേശാഭിമാനികൾക്കും ഭാഷാഭിമാനികൾക്കും ഒരുപോലെ മനഃക്ലേശമുണ്ടു്. പക്ഷെ എന്തുചെയ്യട്ടെ, നമ്മുടെ ദേശചരിത്രം ഒന്നു മാററിയെഴുതുവാൻ ഇനി നിർവ്വാഹമില്ലല്ലോ. നമ്മുടെ ഭാഷയ്ക്കു മാത്രമല്ല,

ഇന്ത്യയിലുള്ള എല്ലാ ഭാഷകൾക്കും ഈ പരിണാമവിശേഷം വന്നുവശായിട്ടുണ്ടെന്നു സമാശ്വസിക്കുകയേ തരമുള്ളു. എന്തായാലും ഇംഗ്ലണ്ടുമായുള്ള രാഷ്ട്രീയവും വ്യാവസായികവുമായ വേഴ്ചയുടെ ഫലത്തേക്കാൾ എല്ലാംകൊണ്ടും സ്വീകാര്യമായിട്ടുള്ളതു് ഇംഗ്ലീഷുസാഹിത്യവുമായുള്ള വേഴ്ചയുടെ ഫലമാണെന്നു നിശ്ശങ്കം പറയാം.

ഈ വേഴ്ചയുടെ ഫലം നാനാമുഖവും വിപുലവുമാണു് ജീവചരിത്രം, നോവൽ, ചെറുകഥ, പ്രഹസനം, ഉപന്യാസം, ഹാസ്യാനുകരണം, വിമർശനം ഇങ്ങനെയിങ്ങനെ പല ശാഖകളായി നമ്മുടെ ഗദ്യസാഹിത്യം വളരാൻ തുടങ്ങിയിട്ടേ ഉള്ളു. ബാല്യാരിഷ്ടതകൾ ഇനിയും കഴിഞ്ഞുപോയിട്ടില്ല. നമ്മുടെ ഗദ്യസാഹിത്യത്തിന്റെ നാനാവശങ്ങളെ അങ്ങിങ്ങായി സ്പർശിച്ചുകൊണ്ടു് ഇനി ചെയ്യാൻപോകുന്ന വിമർശനത്തിൽ അല്പം പാരുഷ്യം കലർന്നുപോകുന്നുവെങ്കിൽ, അതു കഷായത്തിന്റെ കയ്പുപോലെ വിചാരിച്ചാൽ മതി.

ഭാരതത്തിലെ വിവിധവർഗ്ഗങ്ങളുമായി കുറച്ചൊക്കെ പരിചയിച്ചിട്ടുള്ളവർ കേരളീയരിൽ അന്യാദൃശമായ ഒരു സ്വഭാവവിശേഷം കാണും. അതു അവരുടെ ഹാസ്യബോധമല്ലാതെ മറ്റൊന്നല്ല. ഫലിതത്തിലും മർമ്മമറിഞ്ഞുകൊണ്ടുള്ള ഹാസ്യപ്രയോഗത്തിലും ഇത്ര വാസനയുള്ളവരെ ഇന്ത്യയിൽ വേറൊരിടത്തും കാണുകയില്ല. ഈ വാസനാവിശേഷം ഏറെക്കുറെ നമ്മുടെ സാഹിത്യത്തിലും പ്രതിഫലിക്കാതിരിക്കയില്ലല്ലോ. ഹാസ്യപ്രയോഗത്തിൽ നമ്മുടെ സാഹിത്യം ഇന്ത്യയിലെ മിക്ക സാഹിത്യങ്ങളേയും അതിശയിക്കുന്നുണ്ടു്. ഉത്തരേന്ത്യയിലുള്ളവരുടേയും തമിഴരുടേയും തെലുങ്കരുടേയും ഫലിതത്തിന്റെ സ്വഭാവം അവരുടെ ചില ചിത്രങ്ങളിൽ നിന്നു നമുക്കു മനസ്സിലാക്കാം. ഒരു മലയാളിക്കു് അവരുടെ ഫലിതം തുലോം ബാലിശമായിട്ടാണു് തോന്നുക. ഭാര്യ ഭർത്താവിനെ തൊഴിക്കുന്നതു്, ഒരു തടിയൻ കാൽവഴുതി ഉരുണ്ടുവീഴുന്നതു്, ഇങ്ങനെയൊക്കെയാണു് അവരുടെ ഫലി

ത്തിൻെറ പോക്കു്. സംസ്കൃതസാഹിത്യത്തിൽപ്പോലും ഹാസ്യരസം മിക്കവാറും വിരളമാണെന്നാണു് ഞാൻ കണ്ടുംകേട്ടും അറിഞ്ഞിട്ടുള്ളതിൽനിന്നു് എനിക്കു തോന്നിയിട്ടുള്ളതു്. സദ്യാപ്രിയനും ഭീരുവും വിടുവായനുമായ ഒരു ബ്രാഹ്മണനെ കളിയാക്കുന്നതിനെ കവിഞ്ഞുള്ള ഹാസ്യബോധം കാളിദാസൻപോലും പ്രകടിപ്പിച്ചിട്ടില്ല. നമ്മുടെ കുഞ്ചൻനമ്പ്യാരുടെ ഒരൊററ ഫലിതംമതി, സംസ്കൃതസാഹിത്യത്തെ മുഴുവനും ഹാസ്യപ്രയോഗത്തിൽ തലകുനിപ്പിക്കുവാൻ. കൈരളിയുടെ ഭാഗ്യദോഷംകൊണ്ടു് ഒരു വമ്പിച്ച ഹാസ്യസാഹിത്യസഞ്ചയം വാമൊഴിയായി മാത്രം ഉപജീവിച്ചു നശിച്ചുപോയിട്ടുണ്ടു്. പണ്ടത്തെ ചാക്യാന്മാരുടെ സന്ദർഭോചിതമായ ചാടുവാക്യങ്ങളും കാലോചിതമായ ദുഷ്പ്രഭുത്വഭത്സനങ്ങളും മററും എഴുതി സൂക്ഷിച്ചുവെക്കുവാൻ അന്നാർക്കും തോന്നിയില്ലല്ലോ, എന്നു് എങ്ങനെ പരിതപിക്കാതിരിക്കും! കുഞ്ചൻനമ്പ്യാരുടെ തുള്ളലുകളിൽ കാണുന്നതു് അന്നത്തെ ചാക്യാർഫലിതത്തിൻെറ ഒരു പ്രതിബിംബം മാത്രമാണെന്നു തോന്നുന്നു. അതെങ്ങനെയുമാകട്ടെ. ഹാസ്യത്തിൻെറ എല്ലാ ഉൾപ്പിരിവുകളിലും കേരളീയർ നിഷ്ണാതന്മാരാണു്. വാങ്മാത്രമായ ഫലിതം (wit), അനുകമ്പാർദ്രമായ ഹാസ്യം (humour), പരോക്ഷഹാസ്യം (irony), അന്യാപദേശരൂപമായ അധിക്ഷേപം (satire), തീക്ഷ്ണമായ ഭത്സനം (invective), ഹാസ്യാനുകരണം (burlesque), മുതലായവയ്ക്കു് ഇടക്കാലത്തുണ്ടായിട്ടുള്ള സാഹിത്യത്തിൽ പല ദൃഷ്ടാന്തങ്ങളും കാണാം.

എന്നാൽ ഇപ്പോഴത്തെ സർവ്വതോമുഖമായ പാരതന്ത്ര്യത്തിൽ ഹാസ്യസാഹിത്യം കുറഞ്ഞൊന്നു മന്ദീഭവിച്ചിട്ടുണ്ടു്. ഹാസ്യപ്രയോഗം ഇപ്പോൾ വളരെ അപകടമുള്ള ഒരു വ്യവസായമായിട്ടാണു് തീർന്നിരിക്കുന്നതു്. 'പാറപ്പുറം' 'ഉദയഭാനു' മുതലായ ഉജ്ജ്വലാധിക്ഷേപങ്ങൾക്കു് ഇന്നു് ഒരു അനന്തരഗാമിയുണ്ടാവുകയെന്നതു ചിന്തനീയംപോലുമല്ല. ബുദ്ധി നിർഭയമായി വിഹരിക്കുന്ന ഒരു അന്തരീക്ഷ

ത്തിൽ മാത്രമേ ഹാസ്യസാഹിത്യം തഴച്ചുവളരുകയുള്ളു. അങ്ങനെയൊരു അന്തരീക്ഷമുണ്ടാകണമെങ്കിൽ അധികാരസ്ഥാനങ്ങളിൽ കുറേക്കൂടി വിമർശനസഹിഷ്ണുതയുണ്ടായിരിക്കണം.

ഹാസ്യസാഹിത്യകാരന്മാരുടെ ഹാസ്യബോധത്തിനും കുറേക്കൂടി വികാസവും സൂക്ഷ്മതയും ധർമ്മപ്രസക്തിയും ഉണ്ടാകേണ്ടതുണ്ട്. നിന്ദാവിഷലിപ്തവും അസൂയാകലുഷിതവുമായ കുത്സനങ്ങൾ ഹാസ്യസാഹിത്യത്തെ മലിനപ്പെടുത്തരുത്. വേറൊരു കാര്യംകൂടി ഹാസ്യസാഹിത്യകാരന്മാർ മനസ്സിരുത്തേണ്ടതുണ്ട്. ഇതേവരെയുണ്ടായിട്ടുള്ള ഹാസ്യസാഹിത്യത്തിൽ ക്ഷണികമായ ബാഹ്യാഡംബരങ്ങളും ദുരാചാരങ്ങളും ധർമ്മാഭാസങ്ങളും മാത്രമേ പരാമർശിക്കപ്പെട്ടിട്ടുള്ളു. ഇന്നത്തെ മൗലികമായ ജീവിതാദർശങ്ങളെ ഹാസ്യവിഷയമാക്കുവാൻ അധികമാരും ധൈര്യപ്പെട്ടിട്ടില്ല. പുരോഗമനോൽസുകമായ ഒരു സാഹിത്യത്തിൽ എല്ലാ ആദർശങ്ങളും അഭിപ്രായങ്ങളും നിശിതവും നിഷ്കൃഷ്ടവുമായ ഹാസ്യപ്രയോഗത്തിനു വിഷയീഭവിക്കേണ്ടതാണ്. ചെമ്പുതെളിക്കലാണ് ഹാസ്യത്തിന്റെ ജോലി. ഒരുവിധത്തിലാലോചിച്ചാൽ മനുഷ്യജീവിതംതന്നെ ഒരു ഹാസ്യനാടകമല്ലേ? ബുദ്ധിയുണ്ടെന്നു നടിക്കുന്ന ഈ ഇരുകാലിമൃഗത്തേക്കാൾ ഹാസയോഗ്യമായി മറ്റെന്തുണ്ട്?

ഹാസ്യരസത്തിന്റെ വിളനിലമായി മുമ്പു പരിഗണിക്കപ്പെട്ടിരുന്നതു ഗദ്യപ്രഹസനങ്ങളാണ്. സി. വി. യുടേയും ഇ. വി. യുടേയും പ്രഹസനങ്ങളിൽ പ്രേക്ഷകന്മാരെ ചിരിപ്പിക്കുന്നതിൽകവിഞ്ഞു യാതൊരു ഉദ്ദേശ്യവുമില്ല. എന്നാൽ ഈയിടെ പുറപ്പെട്ടുകൊണ്ടിരിക്കുന്ന ഗദ്യനാടകങ്ങൾ വിഷയസ്വഭാവത്തിലും ആശയഗതിയിലും കുറേക്കൂടി ഗുരുതരമാണ്. ഇപ്പോൾ മലയാളനാടകവേദിയിൽ ചില ഇബ്സൻമാരും മെറ്റർലിംകുമാരും ബെർനാർഡുഷാമാരും ഉദയംചെയ്തിട്ടുണ്ട്. വളരെ കൌതുകത്തോടും ഉത്സാഹത്തോടും കൂടിയാണ് ഞാൻ അവരെ അഭിവാദ്യംചെയ്യാൻപോ

യത്തു്. പക്ഷെ ഓരോതവണയും ഏതാണ്ടൊരു നൈരാശ്യ ത്തോടെ മടങ്ങിപ്പോരേണ്ടിവന്നു. ഇബ്സൻ, ഷാ മുതലാ യവരുടെ നാടകങ്ങൾ അനുകരിക്കുകയെന്നല്ല മനസ്സിലാ ക്കുകപോലും ചെയ്തിട്ടില്ലാത്തവരാണു് ആ മഹാന്മാരുടെ നാമധേയങ്ങൾ സ്വീകരിച്ചിരിക്കുന്നതെന്നു തോന്നും. പ്ര ണയത്തിന്റേയും പാതിവ്രത്യത്തിന്റേയും മഹത്വം ഷായാ കട്ടെ ഇബ്സനാകട്ടെ ഒരിക്കലും ഉദ്ഘോഷിച്ചിട്ടില്ല. 'റൊമാൻടിക്' എന്നു വിളിക്കപ്പെടുന്ന ശൈലിയിലുള്ള നാ ടകങ്ങളിൽ പ്രണയത്തിനും യുദ്ധസാമർത്ഥ്യത്തിനും മററും ഉൽകൃഷ്ടമായ ഒരു സ്ഥാനംകൊടുത്തിട്ടുള്ളതായി കാണാം. ഷായും ഇബ്സനും ആ ശൈലിയെ ശക്തിപൂർവ്വം എതിരിട്ടു് ജീവിതയാഥാർത്ഥ്യങ്ങളിലേയ്ക്കു പ്രേക്ഷകന്മാരുടെ ശ്രദ്ധ തിരി പ്പിക്കുകയാണു് ചെയ്തിട്ടുള്ളതു്. യാചകന്മാരേയും യാചകി കളേയും അവർ നമ്മുടെ അനുകമ്പയ്ക്കു വിഷയമാക്കിയിട്ടി ല്ല. യാചകന്മാരെ സൃഷ്ടിച്ചുവിടുന്ന സമുദായഘടനയുടെ ശൈഥില്യം ചൂണ്ടിക്കാണിക്കുകയാണു് അവർ ചെയ്തിട്ടുള്ള തു്. സ്ത്രീകളുടെ അപഥസഞ്ചാരം ഒരു മഹാപാപമായി അ വർ പ്രദർശിപ്പിച്ചിട്ടില്ല ഇന്നത്തെ വിവാഹസമ്പ്രദായം നിലനിൽക്കുന്ന കാലത്തോളം വേശ്യാവൃത്തിയും ഒഴിച്ചുകൂ ടാത്തതാണെന്നു യുക്ത്യനുഭവങ്ങൾകൊണ്ടു സമർത്ഥിക്കുക യാണു് അവർ ചെയ്തിട്ടുള്ളതു്. മനുഷ്യനിർമ്മിതമായ യാ തൊരു നിയമത്തിനും ആചാരത്തിനും സ്ഥാപനത്തിനും അ വർ ദിവ്യത്വം കല്പിച്ചിട്ടില്ല. വധം, ആത്മഹത്യ, ഉന്മാദം, ബലാൽകാരപൂർവ്വമായ ചാരിത്രഭംഗോദ്യമം മുതലായ സം ഗതികൾ ഒരു നാടകകൃത്തിന്റെ അങ്ങേയററത്തെ പ്രയോ ഗങ്ങളാണു്. അവയെക്കൊണ്ടു വളരെ മുൻകരുതലോടുകൂടി മാത്രമെ ഉചിതജ്ഞനായ ഒരു നാടകകൃത്തു കൈകാര്യം ചെയ്യുകയുള്ളു. Melodrama എന്നു പേരുള്ള ഒരുവക നാട കാഭാസത്തിലാണു് ഇത്തരം സംഭവങ്ങൾ സുലഭമായി പ്ര യോഗിക്കപ്പെടുന്നതു്. ഷാ, ഇബ്സൻ മുതലായ നാടക

കൃത്തുക്കൾ അവയെ മിക്കവാറും വർജ്ജിച്ചിരിക്കുന്നതായി കാണാം. സംഭവങ്ങൾ കഴിയുന്നത്ര ചുരുക്കി, പാത്രസ്വഭാവത്തിലൂടെ ചില നൂതനാശയങ്ങൾ ഉന്നയിക്കുകയാണു് അവർ ചെയ്തിട്ടുള്ളതു്. എന്നാൽ നമ്മുടെ നാടകവേദിയിൽ ചോരകൊണ്ടു് ഒരു കളിയാണു്. വധവും ആത്മഹത്യയുമില്ലാത്ത നാടകമേ കാണ്മാനില്ല.

രക്തച്ചൊരിച്ചിൽപോലെതന്നെ സർവ്വസാമാന്യമായി പ്രയോഗിക്കപ്പെടുന്ന മറെറാരു സംഗതി, ആത്മഹത്യയ്ക്കോ അകാലമരണത്തിനോ പ്രാരംഭമായ ഒരുവക വേപറച്ചിലാണു്. 'കാൽവരിയിലെ കല്പപാദപ'ത്തിൽ കാണുന്ന യൂദാസിന്റെ ദുർമ്മരണം പല നാടകകൃത്തുക്കളേയും പ്രലോഭിപ്പിച്ചിട്ടുണ്ടെന്നു തോന്നുന്നു. യൂദാസിന്റെ ദുർമ്മരണത്തിന്റെ മാതൃക മാർലൊ എഴുതിയിട്ടുള്ള Dr. Faustus എന്ന നാടകത്തിലെ അന്തിമഘട്ടമാണു്. Dr. Faustus എന്ന കൃതിയെ വിഭ്രമജനകമായ ഒരു നാടകാഭാസമെന്നല്ലാതെ അനുകരണീയമായ ഒരു മാതൃകയായി യാതൊരു ആംഗലനിരൂപകനും വിലമതിച്ചിട്ടില്ല. എന്നാൽ നമ്മുടെ നാടകകൃത്തുക്കൾ പ്രതിനായകന്റേയോ മറേറതെങ്കിലും ദുഷ്ടപാത്രത്തിന്റേയോ മരണവിചേഷ്ടിതം ഒന്നാംതരം പൊടിക്കൈയായി കരുതിയിട്ടുണ്ടു്. 'തീ!', 'പുക!', 'തൂക്കുമരം!', 'ചോര!' എന്നിങ്ങനെയുള്ള ആക്രോശവും ചാട്ടവും വീഴ്ചയുമെല്ലാംകൂടി ഒരു രംഗം സൃഷ്ടിച്ചു പ്രേക്ഷകന്മാരെ വിഭ്രമിപ്പിച്ചാൽ, നാടകത്തിന്റെ വിജയത്തിനും ദിപസ്തംഭന്യായപ്രകാരമുള്ള ആദായസിദ്ധിക്കും മററു യാതൊന്നും വേണ്ട.

നൂതനരീതിയിലുള്ള നാടകങ്ങളിലെ ചില സങ്കേതങ്ങൾ നമ്മുടെ നാടകകൃത്തുക്കളും ധരിച്ചുവെച്ചിട്ടുണ്ടു്. ആത്മഗതം മുതലായ പൂർവ്വസങ്കേതങ്ങൾ പാടേ ഉപേക്ഷിക്കുകയും, ദാരിദ്ര്യത്തെപ്പററി ഒരു അനുകമ്പാപ്രകടനം നടത്തുകയും, തൊഴിലിന്റെ മാഹാത്മ്യം പ്രശംസിക്കുകയും, "കുലടേ!" മുതലായ സംബോധനകളും "അഹോ പ്രപഞ്ചത്തിന്റെ ഗതി!"

എന്നിങ്ങനെയുള്ള വേദാന്തശകലങ്ങളും കുത്തിച്ചെലുത്തുകയും, "കർട്ടൻ പൊക്കുമ്പോൾ സ്റ്റേജിന്റെ ഇടത്തുവശത്തു് ഒരു വാതിൽ കാണാം. നടുവിൽ ഒരു മേശയിട്ടിരിക്കുന്നു; അതിന്റെ മൂന്നുവശത്തും ഓരോ കസേരയും. മേശപ്പുറത്തു മഷിക്കുപ്പിയും പേനയും രണ്ടുമൂന്നു പുസ്തകങ്ങളുമുണ്ടു്. വലത്തുവശത്തുള്ള ജനലിന്റെ യവനിക പാതിയോളം നീക്കിയിട്ടുണ്ടു്" എന്നിങ്ങനെ രംഗനിർദ്ദേശം ചെയ്യുകയും ചെയ്തുകഴിഞ്ഞാൽ, നമ്മുടെ കേരളബർനാഡ്ഷാമാർ കൃതകൃത്യരായി. ഷായുടെ നാടകങ്ങളുടെ പശ്ചാത്തലമായ സംസ്കാരവും അവയിൽ ആവിഷ്കരിച്ചിരിക്കുന്ന വിപ്ലവോന്മുഖമായ ആശയങ്ങളും നമ്മുടെ നാടകകൃത്തുക്കളെ തീണ്ടിയിട്ടുപോലുമില്ല. ചുരുക്കിപ്പറഞ്ഞാൽ, മലയാളഗദ്യസാഹിത്യത്തിന്റെ ശാശ്വതസമ്പത്തെന്നു അഭിമാനിക്കാവുന്ന ഒരൊററനാടകം പോലും ഇതുവരെ ദർശിക്കുവാൻ എനിക്കു ഭാഗ്യമുണ്ടായിട്ടില്ല.

നോവലുകളേക്കുറിച്ചും അതുതന്നെ പറയേണ്ടിയിരിക്കുന്നു. ഇപ്പോൾ നോവലെഴുത്തുകാർ ഇല്ലെന്നോ? കുറച്ചുകാലംമുമ്പു പുറപ്പെട്ട വിലാസിനിമാരും മൃണാളിനിമാരും സരോജിനിമാരും പവിഴക്കൊടികളും എവിടെപ്പോയി മറഞ്ഞു? മലയാളികൾ അവരെ വിസ്മൃതികോടിയിൽ തള്ളിക്കഴിഞ്ഞെന്നു തോന്നുന്നു. വിദ്യാർത്ഥികളുടേയും അദ്ധ്യാപകന്മാരുടേയും സമയം മിനക്കെടുത്താൻ മാത്രം, പാഠ്യപുസ്തകക്കമ്മിററിക്കാർ കുഴിമാന്തി ശവങ്ങളെ ചിലപ്പോൾ പൊക്കിയെടുത്തുകൊണ്ടുവരാറുണ്ടു്. പക്ഷെ, അതുകൊണ്ടെന്തു ഫലം? മണ്ണടിയേണ്ടതു മണ്ണടിയുകതന്നെ ചെയ്യും. നോവൽവ്യവസായത്തിനു് അതുകപ്പാടെ ഒരു മാന്ദ്യം നേരിട്ടിരിക്കുകയാണിപ്പോൾ.

ഇന്നത്തെ കഥയെഴുത്തുകാരെല്ലാം ചെറുകഥാകാരന്മാരാണു്. അവരുടെ ഭാവന ചെറുതാണെന്നല്ല അതിന്റെ അർത്ഥം. ക്ഷമയും അവധാനശീലവും കുറവായതുകൊണ്ടും നീണ്ട നോവലുകളെഴുതി പ്രസിദ്ധപ്പെടുത്തി ചെലവാക്കാനുള്ള ചുററുപാടു് പലർക്കുമില്ലാത്തതുകൊണ്ടുമായിരിക്കണം കഥ

കൾ ചെറുതായിപ്പോകുന്നതു്. ഏതായാലും ചെറുകഥകളു
ടെ നല്ലകാലമാണു് ഇതു്. ഒന്നാന്തരം ചെറുകഥകൾ ഇട
യ്ക്കിടയ്ക്കു് ആനുകാലികപത്രങ്ങളിലായും പുസ്തകരൂപത്തിലാ
യും പുറത്തുവരുന്നുണ്ടു്. ഏ. ബാലകൃഷ്ണപിള്ള അവർകളു
ടേയും മററും ഉത്സാഹത്തിന്റെ ഫലമായി മോപ്പസാങ്ങ്,
ചെക്കോവു് തുടങ്ങിയ വിശ്വസാഹിത്യകാരന്മാരുടെ കൃതി
കൾ നമ്മുടെ ചെറുകഥാകൃത്തുക്കൾക്കു പരിചിതമായിത്തീ
ന്നതോടെ, കഥാനിർമ്മാണത്തിലും ഭാവനാസമ്പന്നതയി
ലും, മുമ്പെങ്ങും കണ്ടിട്ടില്ലാത്ത ഉൽക്കർഷം നമ്മുടെ
ചെറുകഥകൾക്കു കൈവന്നിട്ടുണ്ടു്. മറെറാരു സാഹിത്യശാ
ഖയും ഇടക്കാലത്തു ഇത്രമേൽ സംപുഷ്ടമായതായി എനിക്ക
റിവില്ല. ഇതിൽ കമ്പോസിററർമാക്കുമാത്രമേ ആവലാതി
യുള്ളൂ. ഇന്നത്തെ ഓരോ ചെറുകഥയിലും ചേക്കേണ്ട ഉദ്ധര
ണി മുതലായ ചിഹ്നങ്ങൾക്കു മിക്ക അച്ചുക്കൂടങ്ങളിലും അച്ചു
കൾ തികയാതെയാണു് വന്നിരിക്കുന്നതു്. പാത്രങ്ങളുടെ
സംഭാഷണം ധാരാളം പ്രയോഗിക്കുന്നതായിരിക്കണം കാര
ണം. സംഭാഷണം പ്രയോഗിക്കുന്നതിൽ പലരും സ്തുത്യർഹ
മായ തന്മയത്വം പ്രദർശിപ്പിക്കുന്നുണ്ടു്. എന്നാൽ തന്മയ
ത്വത്തിനുവേണ്ടി ചിലപ്പോൾ ദേശ്യശബ്ദങ്ങൾ കണക്കിലേ
റെ പ്രയോഗിക്കുന്നുണ്ടോ എന്നൊരു ശങ്ക. തെക്കരുടെ സം
ഭാഷണം വടക്കക്കും വടക്കരുടെ സംഭാഷണം തെക്കക്കും തീ
രെ മനസ്സിലാകാത്ത രീതിയിൽ തുടരെ പ്രയോഗിക്കുന്നതു്
ഉചിതമാണെന്നു തോന്നുന്നില്ല. ഡിക്കൻസ്, ഹാർഡി,
മാർക്ക് ടെയിൻ മുതലായവർ ചെയ്തിട്ടുള്ളതുപോലെ, ദേശ്യ
ശൈലിയുടെ ധ്വനിയുണ്ടാകുവാൻ മാത്രം ഇടയ്ക്കിടയ്ക്കു് പ്ര
യോഗിക്കുന്നതാണു് നല്ലതു്. ചില വർഗ്ഗങ്ങളിലുള്ള ആളു
കൾക്കു് അവരുടെ സംഭാഷണശൈലി അതേപടി പക
ത്തിക്കാണിക്കുന്നതിൽ പരിഭവമുള്ളതായിട്ടും എനിക്കറിയാം.
നമ്മുടെ വഴിപിഴച്ച ജാതിബോധമാണു് അതിന്റെ കാര
ണം. ഒരുകൂട്ടർ സംസാരിക്കുന്ന ഭാഷ ഉത്തമമെന്നും മറെറാ

രുകൂട്ടരുടെ ഭാഷ അധമമെന്നുമുള്ള മൂഢവിശ്വാസം സാഹിത്യത്തിലും കടന്നുകൂടിയിട്ടുണ്ടു്. "ടോ, ചേലപ്പുറം!" ഇന്നത്തെ പ്രഥമൻ 'ഷ'യായി, ടോ!" എന്നു പറയുന്നതു ശ്രേഷ്ഠമാണെന്നും, "കോയിയെറച്ചീം കടച്ചക്കേം കോട ബാറത്തരച്ചുവച്ചാ ഇന്നു ഞമ്മക്ക കുശാലാ" എന്നു പറയുന്നതു് അധമമാണെന്നും വല്ലവക്കും തോന്നുന്നുണ്ടെങ്കിൽ, അതു് അവരുടെ രക്തത്തിൽ കലന്നിരിക്കുന്ന ജാതിപ്പകകൊണ്ടാണെന്നേ വിചാരിക്കേണ്ടതുള്ളു. അഭ്യസ്തവിദ്യന്മാർ, വിദ്യാവിഹീനന്മാർ ഇങ്ങനെ രണ്ടു ജാതികളേ കേരളത്തിലുള്ളു. ഈ ജാതിവ്യത്യാസം ഏതുവർഗ്ഗത്തിലും കാണാം. അതുകൊണ്ടു ചെറുകഥാകൃത്തുക്കൾ പാത്രങ്ങളുടെ സ്വഭാവവും സാഹചര്യവുമനുസരിച്ചു സംഭാഷണം പ്രയോഗിക്കുന്നതിൽ ഒട്ടും മടിക്കേണ്ട. അച്ചുനിരത്തുകാർ പിറുപിറുത്തുകൊള്ളട്ടെ.

ചെറുകഥയോടൊപ്പം വികസിക്കേണ്ട മറ്റൊരു സാഹിത്യവിഭാഗമാണു് ആത്മപ്രകാശനസമർത്ഥങ്ങളായ ഉപന്യാസങ്ങൾ. വിദ്യാർത്ഥികൾ വാക്യരചന അഭ്യസിക്കുന്നതുപോലെയുള്ള ഉപന്യാസങ്ങളല്ല ഇവിടെ വിവക്ഷിക്കുന്നതു്. 'സത്യം', 'പുസ്തകപാരായണം', 'ഗ്രാമോദ്ധാരണം' എന്നിങ്ങനെയുള്ള ഓരോ വിഷയത്തെപ്പററി ഏതാനും ഖണ്ഡികകൾ തെററുകൂടാതെ എഴുതിയാൽ മാത്രം പോരാ. ഇംഗ്ലീഷിൽ essay എന്നു പറയുന്നതു ഗദ്യത്തിലുള്ള ഒരു ആത്മഗീതയാണു്. A lyric in prose. അതിനെ ആത്മോപന്യാസം എന്നു തർജ്ജമ ചെയ്യാം. വിഷയം എന്തായിരുന്നാലും എഴുതുന്ന ആളിന്റെ വ്യക്തിഗതമായ വിചാരങ്ങളും സ്വഭാവവിശേഷവും സ്വന്തമായ ഒരു ഗദ്യശൈലിയിൽ നിഴലിച്ചുകാണണം. അതാണു് ആത്മോപന്യാസം. വേങ്ങയിൽ നായനാർ, അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു്, ഇ. വി. കൃഷ്ണപിള്ള, സഞ്ജയൻ, സി. അന്തപ്പായി, ഇങ്ങനെ ഏതാനും ചിലരുടെ ഉപന്യാസങ്ങൾക്കു മാത്രമേ മേല്പറഞ്ഞ ഗുണം കാണുന്നുള്ളു! ചാൾസ് ലാംബിനെപ്പോലെയുള്ള ഒരു ഉപന്യാ

സകത്താവും Dream Children എന്നതുപോലെയുള്ള ഒരു ഉപന്യാസവും എന്നാണ നമ്മുടെ ഭാഷയിലുണ്ടാവുക!

മേൽപ്രസ്താവിച്ച സാഹിത്യവിഭാഗങ്ങളെല്ലാം സൃഷ്ടിപ്രധാനമായ മനോവ്യാപാരത്തിന്റെ ഫലങ്ങളാണ്. ഗദ്യത്തിനു സൃഷ്ടി, വിമശ്നം, ഇങ്ങനെ രണ്ടു ധമ്മങ്ങളുണ്ട്. വിമശ്നപ്രധാനമായ കൃതികളിൽ സാഹിത്യനിരൂപണം, കലാനിരൂപണം, ദേശചരിത്രം, ജീവചരിത്രം, സാഹിത്യഗുണമുള്ള ശാസ്ത്രീയപ്രബന്ധങ്ങൾ, സഞ്ചാരകഥകൾ, ആത്മകഥാകഥനം, ലോകവ്യവഹാരചച്ച, ഇങ്ങനെ പലതും ഉൾപ്പെടുന്നു. ഇവയോരോന്നിനേക്കുറിച്ചും എന്തെങ്കിലും പറയാമെന്നുവെച്ചാൽ, അവസരം പററിയതാണെങ്കിലും ശ്രോതാക്കളുടെ ക്ഷമയ്ക്കും ഒരതിരുണ്ടല്ലോ. സാഹിത്യനിരൂപണത്തെക്കുറിച്ചുമാത്രം രണ്ടുവാക്ക പറഞ്ഞു പ്രകൃതം സമാപിക്കാം.

ജന്തുക്കൾക്കെല്ലാം ബഹിർല്ലോകഗ്രഹണത്തിനു പര്യാപ്തമായ ഇന്ദ്രിയങ്ങളുണ്ടെങ്കിലും മനുഷ്യനു മാത്രമേ അന്തർമ്മുഖമായ ബുദ്ധിവ്യാപാരംകൊണ്ടു തന്നെപ്പററിത്തന്നെ ഓരോന്നു മനസ്സിലാക്കുവാൻ കഴിവുള്ളു. ഈ സാമത്ഥ്യവിശേഷം മനുഷ്യന്റെ വിശിഷ്ടസൃഷ്ടിയായ സാഹിത്യത്തിലും പ്രയോഗിക്കപ്പെടുന്നതിന്റെ ഫലമാണ് സാഹിത്യനിരൂപണം. ഒരു ശ്ലോകം ഉദ്ധരിച്ചു 'ഹ! എത്ര ലളിതകോമളമായിരിക്കുന്നു! എത്ര പുളകോൽഗമകാരിയായ വചഃപ്രസരം! എന്നൊക്കെ അത്ഭുതപ്പെടുകയോ, മററൊരു ശ്ലോകം ഉദ്ധരിച്ച് അതിലെ യതിഭംഗം ചൂണ്ടിക്കാണിക്കുകയോ ചെയ്യാൽ അതു പര്യാപ്തമായ സാഹിത്യനിരൂപണമാകയില്ല. ശ്ലോകംചൊല്ലി വിഗ്രഹിച്ച് അത്ഥപറഞ്ഞു്, വൃത്തവും വൃത്തലക്ഷണവും നിശ്ചയിച്ച്, അലങ്കാരം ഏതുവകുപ്പിലാണ് പെടുത്തേണ്ടതെന്നു പ്രതിപാദിച്ചുകൊണ്ടുള്ള രീതിയിലാണ് ഉയന്ന ക്ലാസുകളിൽപ്പോലും ഇന്നു സാഹിത്യനിരൂപണം ചെയ്യാൻ കോളേജ്‌വിദ്യാത്ഥികളെ പഠിപ്പിച്ചുവരുന്നതു്. പാവപ്പെട്ട അദ്ധ്യാപകന്മാർ എന്തു പിഴച്ചു? ചോദ്യക്കടലാസ്സിലും ഈ

വക കാര്യങ്ങൾ മാത്രമേ വിദ്യാർത്ഥികളിൽനിന്നു പ്രതീക്ഷിക്കുന്നുള്ളു. കാവ്യഹൃദയം എന്താണെന്നുള്ള ചിന്തപോലുമില്ല. മുഴക്കോലുകൊണ്ട് അളന്നു, അററകുററങ്ങൾ നീക്കി, നാലുവശവും തെറുത്ത്, ചിന്തേരിട്ടു നിരപ്പുവരുത്തി, പോളീഷിട്ടു മിനുക്കിയതുപോലെയുള്ള ഒരു അലങ്കാരം ഒരു ശ്ലോകത്തിൽ കണ്ടേക്കാം. അലങ്കാരംമാത്രം നോക്കിയാൽ ആ ശ്ലോകം ചമൽക്കാരത്തിന്റെ പരമകോടിയിലാണ് നില്ക്കുന്നതെന്നു വിധിക്കേണ്ടിവരും. പക്ഷെ അതു വായിക്കുന്ന സഹൃദയനു ഉലക്ക വിഴുങ്ങിയപോലെയുള്ള ഒരനുഭവമാണ് ഉണ്ടാവുക. അലങ്കാരവിചാരമാണോ സാഹിത്യനിരൂപണം?

നിരൂപണത്തിനു പല തോതുകളും സമ്പ്രദായങ്ങളുമുണ്ട്. അവനവന്റെ വാസനയ്ക്കനുരൂപമായ കവിതമാത്രം അനുഭവവേദ്യതയോടുകൂടി പ്രശംസിക്കുകയും ഇതരകവിതാപദ്ധതികളെ അവഗണിക്കുകയും ചെയ്യുന്നതാണ് വ്യക്തിപരമായ സാഹിത്യനിരൂപണം. ഇത്തരം നിരൂപണത്തിൽ പക്ഷപാതദോഷം കടന്നുകൂടുവാൻ എളുപ്പമുണ്ട്. കവിയുടെ കാലം, ദേശം എന്നിങ്ങനെയുള്ള വസ്തുതകളെപ്പററി ഗവേഷണംചെയ്തു കൃതികളെ തുലാമാനംചെയ്യുന്ന രീതിയാണ് ചരിത്രപരമായ സാഹിത്യനിരൂപണം. ഇത്തരം വിമർശനത്തിലും ഒരു അപകടത്തിനു വഴിയുണ്ട്. ചരിത്രകാരനായ നിരൂപകനു പ്രാചീനമായ കൃതികളിൽ, അവ പ്രാചീനമാണെന്നതുകൊണ്ടു മാത്രം, കലശലായ പ്രതിപത്തി തോന്നുക സ്വാഭാവികമാണ്. ഇതുകൊണ്ടാണ് ചില നിരൂപകന്മാർ "ഉണ്ണുനീലിസന്ദേശം"പോലെയുള്ള സ്ഥൂലമായ കൃതികളെ മുക്തകണ്ഠം പ്രശംസിക്കുന്നതും അതിനേക്കാൾ പഴക്കം കുറഞ്ഞതെങ്കിലും ഗുണാഢ്യമായ "മയൂരസന്ദേശ"ത്തെ ഇടിച്ചമർത്തുന്നതും. മൂന്നാമതൊരു നിരൂപണസമ്പ്രദായം മാത്യു ആർനോൾഡിന്റെ touchstone method എന്നു പറയപ്പെടുന്ന രീതിയാണ്. ലബ്ധപ്രതിഷ്ഠങ്ങളായ ചില കൃതികളെ ഉരകല്ലാക്കിക്കല്പിച്ചുകൊണ്ടു നൂതനകൃതികളെ അ

തിന്മേൽ ഉരച്ചുനോക്കി അവയുടെ വില തിട്ടപ്പെടുത്തുന്ന ഒരു രീതിയാണു് ഇതു്. വിധിയെഴുത്തുപോലെയുള്ള ഒരു നിരൂപണസമ്പ്രദായവുമുണ്ടു്. ഒരു ന്യായാധിപൻ നിലവിലിരിക്കുന്ന നിയമങ്ങളേയും ചട്ടങ്ങളേയും ആധാരമാക്കി വിധി കല്പിക്കുന്നതുപോലെ, നിരൂപകൻ സർവ്വസമ്മതമെന്നു താൻ വിശ്വസിക്കുന്ന ചില സാഹിത്യതത്ത്വങ്ങളെ പ്രമാണമാക്കി ഓരോ കൃതിക്കും വിലകല്പിക്കുന്നു. ഈ രീതിയാണു് ഇടക്കാലംവരെ കേരളത്തിലെന്നല്ല ഭാരതമൊട്ടുക്കും നടപ്പിലിരുന്നതു്. നേരേ മറിച്ചു, നിരൂപകനു വിധിയെഴുതാൻ അവകാശമില്ലെന്നും ഓരോ കൃതിക്കും സ്വകീയമായ നിയമങ്ങളുണ്ടെന്നും അവയെന്താണെന്നു കണ്ടുപിടിക്കുകമാത്രമേ നിരൂപകൻ ചെയ്യേണ്ടതായിട്ടുള്ളു എന്നും വേറൊരു പക്ഷവുമുണ്ടു്. ലോകത്തിലുള്ള സാഹിത്യസമ്പത്തു മുഴുവനും ഒന്നായിക്കരുതി വിവിധഭാഷകളിലുള്ള കൃതികളേയും സാഹിത്യകാരന്മാരേയും താരതമ്യംചെയ്തു കൃതാർത്ഥമാകുന്നതാണു മറെറാരു നിരൂപണസമ്പ്രദായം. ഇവയെല്ലാററിനുംപുറമെ കേവലം സൃഷ്ടിപരമായ ഒരുവക നിരൂപണവുമുണ്ടു്. കവി പ്രകൃതിയേയോ മനുഷ്യസ്വഭാവത്തേയോ വിഷയമാക്കുന്നതുപോലെ, നിരൂപകൻ സാഹിത്യത്തെത്തന്നെ വിഷയമാക്കി ഗദ്യകവിതയെഴുതുന്നു. വാൾട്ടർ പേററർ വർണ്ണിക്കുന്ന ഗുണങ്ങളെല്ലാം ലിയോനാർദോ ദാവിൻസിയുടെ Mona Lisa എന്ന ചിത്രത്തിലില്ലായിരിക്കാം. പക്ഷെ പേറററിന്റെ വർണ്ണന രസാത്മകമായ ഒരു ഗദ്യകവിതയാണു്. ഇങ്ങനെ പല നിരൂപണസമ്പ്രദായങ്ങളും ആംഗലസാഹിത്യത്തിലുണ്ടെങ്കിലും, നമ്മുടെ നിരൂപകന്മാർ ഇപ്പോഴും വിധിയെഴുത്തുകൊണ്ടുമാത്രം തൃപ്തിപ്പെട്ടിരിക്കുകയാണു്. ഓരോ സമ്പ്രദായത്തിനും ചില ദോഷങ്ങളുണ്ടു്. നിരാക്ഷേപവും പ്രമാദരഹിതവും ശാശ്വതവുമായ ഒരു നിരൂപണസമ്പ്രദായം ആരും ഇതേവരെ കണ്ടെത്തിയിട്ടില്ല. കഴിയുന്നത്ര ദോഷങ്ങൾ വർജ്ജിച്ചു ഓരോ രീതിയും സന്ദർഭാനുസാരം പ്രയോഗിക്കുകയേ നിവൃത്തിയുള്ളു. തൽക്കാലം ഇത്രമാത്രം.

# പുരോഗമനസാഹിത്യം

(എം. എസ്. ദേവദാസ്, എം. എ.)

---

ഗദ്യസാഹിത്യത്തിന്റെ നാനാവശങ്ങളെ സരസമായും വിശദമായും പ്രതിപാദിച്ചുകൊണ്ടുള്ള നല്ലൊരു പ്രസംഗം ശ്രീ എം. പി. പോളിൽനിന്നു നിങ്ങൾ കേട്ടുകഴിഞ്ഞു. ഞാൻ മറെറാരുവിധത്തിൽ, മറെറാരുതരം വീക്ഷണകോണത്തിലൂടെ, ഈ വിഷയത്തെ പ്രതിപാദിക്കാൻ ശ്രമിക്കാം.

ഒന്നാമതായി, "ഗദ്യസാഹിത്യം" എന്ന പദത്തിനു മുമ്പിൽ "പുരോഗമനം" എന്നുകൂടി കൂട്ടിച്ചേർത്തതെന്തിനാണെന്നതിന്നു ഞാൻ ന്യായം പറയേണ്ടതുണ്ട്. എന്തിനാണ് "പുരോഗമനം" എന്ന വാക്ക്? ചിലക്കതു രസിക്കുന്നില്ലെന്ന് എനിക്കറിയാം. എങ്കിൽക്കൂടി അതു കൂടിയേ കഴിയൂ; അതു കളയാൻ തരമില്ല. "പുരോഗമനം" എന്ന വാക്കു കേട്ടാൽത്തന്നെ ചിലക്കു പരിഭ്രമമായിരിക്കുന്നു, ഭയമായിരിക്കുന്നു. "മാതൃഭൂമി" ആഴ്ചപ്പതിപ്പിലും, ചില തിരുവിതാംകൂർ പത്രങ്ങളിലും "പുരോഗമന"ക്കാരുടെ നേരേ എങ്ങും തൊടാത്ത ആവലാതികളടങ്ങിയ ചില ലേഖനങ്ങൾ കാണാം. "മാതൃഭൂമി" ആഴ്ചപ്പതിപ്പിൽ ഇയ്യിടെ ഞാനൊരു ലേഖനം വായിച്ചു; നിങ്ങളും അതു വായിച്ചിരിക്കും. "പുരോഗമനവാദികൾ പുറപ്പെട്ടിരിക്കുന്നു; സൂക്ഷിച്ചോളൂ; സാഹിത്യപരിഷത്തു് ഇളകി പ്രവർത്തിക്കണം"—ഇതാണ് സാഹിത്യപരിഷത്തിനോടുള്ള ലേഖകന്റെ രാക്കീതു്! എനിക്കത്ഭുതം തോന്നുന്നു: എന്താണ് ഈ ലേഖകന്നിത്ര പരിഭ്രമം? സാഹിത്യപരിഷത്തും പുരോഗമനക്കാരെ ഭയപ്പെടണമെന്നാണോ ഈ ലേഖകന്റെ വാദം? എനിക്കിതു സംബന്ധിച്ച് ഇത്രമാത്രമേ പറയാനുള്ളു: സാഹിത്യപരിഷത്തു് അതിന്റെ കട

മ നിർവ്വഹിക്കുകയാണെങ്കിൽ, സാഹിത്യപരിഷത്തു മലയാള സാഹിത്യത്തെ പുരോഗമിപ്പിക്കാനും സ്വയം പുരോഗമിക്കാനും മനഃപൂർവ്വം പരിശ്രമിക്കുകയാണെങ്കിൽ, അതിനൊരിക്കലും പുരോഗമനവാദികളെ ഭയപ്പെടാനില്ല. (1) സഹകരിച്ചു പ്രവർത്തിക്കാൻ ധാരാളം രംഗങ്ങളുണ്ടുതാനും.

രണ്ടാമതെനിക്കു മറുപടി പറയാനുള്ള ചോദ്യം, പുരോഗമനവാദികൾ പഴയതിന്നെല്ലാം എതിരാണോ, എന്നതാണു്. ഈ ചോദ്യം പല ദിക്കിലും ചോദിക്കപ്പെടുന്നുണ്ടു്; പലതരം മറുപടികളും സ്വയമേവ ഉയരുന്നുണ്ടു്. പൂർവ്വാപര വിരുദ്ധമായ രണ്ടുതരം ഉത്തരങ്ങൾ—രണ്ടുതരം വ്യാഖ്യാനങ്ങൾ—ഞാൻതന്നെ കേട്ടിട്ടുണ്ടു്. ചിലപ്പോൾ കേൾക്കാം: "ഇവർ പഴയതിന്നു മുഴുവൻ എതിരാണ്; ഇതുവരെയുണ്ടായിരുന്നതു മുഴുവൻ കുപ്പയിൽ തള്ളണമെന്നാണിവരുടെ വാദം." നേരേമറിച്ചു്, മററു ചിലർ ഇങ്ങനെയും പറയുന്നു: "പണ്ടിവർ പഴയതിനെയാകെ എതിർത്തിരുന്നു; ഇപ്പോൾ പഴയതിനെയൊക്കെ ശരിവക്കുകയാണു ചെയ്യുന്നതു്—ഇതിലെന്തോ മറിമായമുണ്ടു്; സൂക്ഷിക്കണം." എനിക്കു പറയാനുള്ളതു് ഇത്രമാത്രമാണു്: പഴയതിനെ മുഴുവൻ, അപ്പാടെ, കണ്ണും മൂക്കുമില്ലാതെ, എതിർക്കുന്നതു്, ഇതുവരെയുണ്ടായിരുന്നതു മുഴുവൻ കുപ്പയിൽത്തള്ളണമെന്നു വാദിക്കുന്നതു്, സ്വന്തം അച്ഛനേയും അമ്മയേയും നിഷേധിക്കുന്നതിന്നു തുല്യമാണു്. ഒരിക്കലും നാം പിന്നോക്കം തിരിഞ്ഞുനോക്കിക്കൂടാ എന്നില്ല; നാം പിന്നോക്കം തിരിഞ്ഞു നോക്കുന്നതു മുഴുവൻ പിൻതിരിപ്പൻ മനസ്ഥിതികൊണ്ടാവണമെന്നുമില്ല. പക്ഷേ, പിന്നോക്കംമാത്രം നോക്കിക്കൊണ്ടു് ഇരുന്ന ഇരുപ്പിൽത്തന്നെ ഇരിക്കുക—പഴയ പൊയ്പ്പോയ ഭൂതകാലത്തെ അയവിറക്കിക്കൊ

(1) പരിഷത്തിനു് ആരേയും ഭയപ്പെടാനില്ല. പുരോഗമനവാദികളും അല്ലാത്തവരുമായ സകല കേരളീയരേയും ഒന്നുപോലെ അതു പ്രതിനിധീകരിക്കുന്നു; ഭൂരിപക്ഷത്തിൻെറ തീരുമാനമനുസരിച്ചു പ്രവർത്തിക്കുകയും ചെയ്യുന്നു.

ണ്ടു് അനങ്ങാതിരിക്കുക—ഇതാക്ഷേപാർഹമാണു്; ഞങ്ങളതിനെ ആക്ഷേപിക്കുകയും ചെയ്യും. നാം പിന്നോക്കം തിരിഞ്ഞുനോക്കുന്നുണ്ടെങ്കിൽ, അതു് ഇതുവരെ നാമെങ്ങനെ, എത്രത്തോളം ദൂരം, എത്രത്തോളം വേഗത്തിൽ, എതെല്ലാം കഴിവുകളുപയോഗിച്ചു് മുന്നോട്ടു പോന്നുവെന്നു് അളന്നുനോക്കാനാവണം; ഇതുവരെ, ഇത്രയും ദൂരം, നമ്മെ ആനയിച്ച അതേ കഴിവുകളെത്തന്നെ ഇതിലുംകൂടുതൽ വിപുലമായ തോതിൽ ഉപയോഗിച്ചു് ഇതുവരേത്തെക്കാൾ കൂടുതൽ വേഗത്തിൽ, ഇനിയും പുരോഗമിക്കേണ്ടതെങ്ങനെയെന്നു തീരുമാനിക്കാനാവണം. ഈ പുരോഗമനോത്സാഹമില്ലാതെ സാഹിത്യം ഇനി വളരുന്നതല്ല. ഈ ഉത്സാഹവും മനോഭാവവുമുള്ള ഗദ്യസാഹിത്യമാണു പുരോഗമനഗദ്യസാഹിത്യം.

ഗദ്യസാഹിത്യത്തെ പൊതുവിൽ ഞാൻ രണ്ടായി തരം തിരിക്കുന്നു: കലാസാഹിത്യം, ജ്ഞാനസാഹിത്യം. പത്തൊമ്പതാംനൂററാണ്ടിലെ സുപ്രസിദ്ധ-ഇംഗ്ലീഷുഗദ്യസാഹിത്യകാരനായ ഡിക്വിൻസി ചെയ്തിട്ടുള്ള തരംതിരിവാണിതു്. (Literature of power & Literature of knowledge.) സാധാരണമായി നാം സാഹിത്യമെന്നു പറയുമ്പോൾ, കവിത, നോവൽ, ചെറുകഥ, നാടകം മുതലായവയെ മാത്രമേ—അതായതു കലാസാഹിത്യത്തെ മാത്രമേ—അതിലുൾക്കൊള്ളിക്കാറുള്ളു; അത്രമാത്രമേ പൊതുവിൽ സാഹിത്യകാരന്മാരും സാഹിത്യപ്രേമികളും ആ പദംകൊണ്ടുദ്ദേശിക്കാറുള്ളൂ. പക്ഷെ, അതു പോരാ; നാട്ടുകാൎക്കു പഠിപ്പും വിജ്ഞാനവും നൽകുന്ന ശാസ്ത്രീയവും മററുമായ പുസ്തകങ്ങളെക്കൂടി—മററു ഭാഷയിൽ പറകയാണെങ്കിൽ, ജ്ഞാനസാഹിത്യത്തെക്കൂടി—സാഹിത്യത്തിലുൾപ്പെടുത്തണം. കാരണം, നാട്ടിന്റെ സാംസ്കാരികവളർച്ചയ്ക്കതാവശ്യമാണു്. സാഹിത്യപരിഷത്തു് ഈ വീക്ഷണകോണമംഗീകരിക്കണമെന്നു ഞാനഭിപ്രായപ്പെടുന്നു. (1)

(1) പരിഷത്തു് എപ്പോഴേ അംഗീകരിച്ചിരിക്കുന്നു! ശാസ്ത്രീയവും മററുമായ ഗ്രന്ഥങ്ങൾ സാഹിത്യത്തിൽ പെടുന്നില്ലെന്നുള്ള ഒരു തോന്നൽ ഒരുകാ

ഗദ്യസാഹിത്യത്തിന്റെ കലാപരമായ നാനാവശങ്ങളെ ശ്രീ എം. പി. പോൾ സമഗ്രമായി പ്രതിപാദിച്ചുകഴിഞ്ഞു; അതുതന്നെ ആവൎത്തിക്കുവാൻ ഞാനുദ്ദേശിക്കുന്നില്ല; അതല്ല എന്റെ പരിപാടി. എന്നാൽ, ശ്രീ എം. പി. പോൾ പറഞ്ഞ ഒരു പരമാൎത്ഥത്തിലേക്കു ഞാൻ നിങ്ങളുടെ ശ്രദ്ധയെ വീണ്ടും ക്ഷണിക്കുന്നു. നമ്മുടെ പഴയ മലയാളഗദ്യസാഹിത്യത്തിലുണ്ടായിരുന്ന "വിലാസിനി"മാരേയും "മൃണാളിനി"മാരേയും "പവിഴക്കൊടി"മാരേയും ഇപ്പോൾ എങ്ങും കാണ്മാനില്ല; അവരെല്ലാം എങ്ങോ പോയ്മറഞ്ഞു. നോവലുകൾ ഇപ്പോൾ പുറത്തു വരുന്നതേയില്ല; ആരും നോവലെഴുതുന്നതേയില്ല. നേരേമറിച്ചു ചെറുകഥകൾ സുഭിക്ഷമായി വരുന്നുണ്ടുതാനും. ഒന്നാംതരം ചെറുകഥകൾ, വാസനാവൈഭവവും കലാഭംഗിയുമുള്ള ചെറുകഥകൾ. ഞാൻ പേരുകൾ പറയുന്നില്ല; പക്ഷെ, കഥയെഴുത്തിന്റെ കല അറിയാവുന്ന മേത്തരം എഴുത്തുകാർ നമ്മുടെയിടയിലുണ്ടു്. ആധുനികമലയാളഭാഷയിൽ ഏതെങ്കിലും രണ്ടു സാഹിത്യവിഭാഗങ്ങൾ ഇന്നു കുറച്ചെങ്കിലും വളൎച്ച പ്രാപിച്ചിട്ടുണ്ടെങ്കിൽ, അവയിലൊന്നു ചെറുകഥയാണു്; മറേറതു ഖണ്ഡകാവ്യമാണു്. പക്ഷെ, ഇതു പോരാ എന്നു ഞാനഭിപ്രായപ്പെടുന്നു. ചെറുകഥകൾ നമുക്കു തീൎച്ചയായും വേണം; പക്ഷെ, അതുകൊണ്ടു മാത്രമായില്ല. നമ്മുടെ ചുററുപാടുമുള്ള മനുഷ്യജീവിതം, നാനാജാതിമതസ്ഥരായ ജനങ്ങളുടെ സാമൂഹ്യജീവിതം, അനുഭവങ്ങളെക്കൊണ്ടു സമൃദ്ധവും, കഷ്ടപ്പാടുകൾ നിറഞ്ഞു കൂടുതൽ കൂടുതൽ നിബിഡവുമായിത്തീൎന്നിരിക്കുന്ന ഒരവസരത്തിൽ, ഒരു കാലഘട്ടത്തിൽ, ചെറുകഥകളല്ല, എന്തുകൊണ്ടു് ഒന്നാംതരം നോവലുകൾതന്നെ നമ്മുടെ സാഹിത്യത്തിൽ പൊട്ടിപ്പുറപ്പെടുന്നില്ല? ഇന്നു ചെറുകഥക

ലഞ്ഞാ പരിഷത്തിനു് ഉണ്ടായിട്ടില്ല. "സാഹിത്യസാഹ്യം" പീഠികയിൽ എ. ആർ. തിരുമേനി നല്കീയിരിക്കുന്ന സിദ്ധാന്തങ്ങൾതന്നെയാണു പരിഷത്തിനുമുള്ളതു്.

ളെഴുതുന്ന നമ്മുടെ എഴുത്തുകാർക്കുതന്നെ തീർച്ചയായും നോവലുകളെഴുതാനും കഴിവുണ്ട്; അവരതിനു തുനിയുന്നില്ല; ആരും അവരെ അതിനു പ്രോത്സാഹിപ്പിക്കുന്നുമില്ല.

വമ്പിച്ചൊരു യുദ്ധമാണിന്നു ലോകത്തിൽ നടക്കുന്നത്. ഇന്ത്യ ഒരു യുദ്ധരംഗമാണ്; ഇന്ത്യയുടെ അതിർത്തിയിൽ അതുണ്ട്; ഇന്ത്യൻ സ്വാതന്ത്ര്യം ഈ യുദ്ധംമൂലം ഒരടിയന്തിരപ്രശ്നമായിരിക്കുന്നു. നാലഞ്ചുകൊല്ലമായി ഈ യുദ്ധംതുടങ്ങിയിട്ട്. ഈ നാലഞ്ചുകൊല്ലത്തിനുള്ളിൽ നമ്മുടെ നാട്ടിലെ സാമ്പത്തികബന്ധങ്ങളും സാമൂഹ്യസമ്പ്രദായങ്ങളും നാട്ടുകാരുടെ ജീവിതരീതികളുമെല്ലാം മാറിമറിയുകയും താറുമാറാവുകയും ചെയ്തിരിക്കുന്നു. മറേറതുരാജ്യത്തിലും ഇക്കാലത്ത് ഒരു വമ്പിച്ച യുദ്ധകാലസാഹിത്യം—ജനങ്ങളുടെ യുദ്ധകാലജീവിതത്തെ കലാപരമായി പ്രതിഫലിപ്പിക്കുന്ന സാഹിത്യം—അടിക്കടി ഉയൎന്നുവരികയാണ്, തള്ളിത്തള്ളിവരികയാണ്. നമ്മുടെ നാട്ടിലോ? ജനങ്ങളുടെ ജീവിതമാററങ്ങൾ നമ്മുടെ സാഹിത്യകാരന്മാർ കാണുന്നുണ്ടോ എന്നുതന്നെ സംശയമാണ്. സാഹിത്യകാരന്മാർ ജനങ്ങളുടെ നേൎക്കു നോക്കണമെന്നു ഞാൻ പറയുന്നു; അതില്ലാതെ അവൎക്കാവേശം കിട്ടുകയില്ല, എഴുതുവാൻ കഴികയില്ല; നല്ല സാഹിത്യം നിൎമ്മിക്കുവാൻ കഴികയില്ല. നാട്ടുകാരുടെ ജീവിതത്തിൽ വന്നിട്ടുള്ള മാററത്തിൻെറ ഒന്നുരണ്ടുദാഹരണങ്ങൾ ഞാൻ ചൂണ്ടിക്കാണിക്കാം; ഇങ്ങനെ ഒന്നോ രണ്ടോ അല്ല, എത്രയോ ഉദാഹരണങ്ങളുണ്ട്. കൃഷിക്കാരുടേയും തൊഴിലാളികളുടേയും ജീവിതം തകൎന്നുവരുന്ന കഥ അവിടെയിരിക്കട്ടെ; "ഭേദപ്പെട്ട" വരാണെന്നു സ്വയം ഗണിക്കുന്ന ഇടത്തരക്കാരുടെ ജീവിതം നോക്കുക, ഞായറാഴ്ചയും, തിങ്കളാഴ്ചയും, വ്യാഴാഴ്ചയും, ശനിയാഴ്ചയും ഷഷ്ഠിയും ഏകാദശിയും "ഒരിക്കലാ"യിക്കഴിഞ്ഞിരുന്ന എത്രയോ ഇടത്തരക്കാരുടെ വീടുകൾ—പട്ടണങ്ങളിലും ഗ്രാമങ്ങളിലും—ഇന്ന് 'ഒരിക്കലി'നുകൂടി വകയില്ലാതെ നരകിക്കുന്നു. ഉണ്ണാനരിയില്ല, കഞ്ഞിക്കരിയില്ല. അരിയുണ്ട്;

പക്ഷെ കിട്ടാനില്ല; എല്ലാം എങ്ങോ പോയ്മറയുന്നു. വല്ലാത്തൊരു കാലം! മുമ്പൊരിക്കലുമുണ്ടായിട്ടില്ലാത്ത കാലം! ഇതെല്ലാം സാഹിത്യകാരന്മാർതന്നെ ദൈനംദിനം അനുഭവിക്കുന്നതാണ്; പക്ഷെ, ഇതൊന്നും സാഹിത്യസൃഷ്ടിക്കുള്ള കരുക്കളായി, പ്രചോദനങ്ങളായി, അവർ കാണുന്നില്ല. ഇങ്ങനെയായാൽ സാഹിത്യം എങ്ങനെ വളരുമെന്നു ഞാൻ ചോദിക്കുന്നു. സ്വന്തം അനുഭവങ്ങൾ മറന്നിട്ടാണോ സാഹിത്യം വളരുക?

ഇനി മറെറാരുദാഹരണം, മറെറാരു ജീവിതവശം, ഞാനെടുക്കാം. സാമ്പത്തികമായ തകച്ച അവിടെയിരിക്കട്ടെ. മററു ജീവിതബന്ധങ്ങൾ നോക്കുക. അനുരാഗം, പ്രേമം, വിവാഹം, ദാമ്പത്യം മുതലായവ നോക്കുക. ഇവിടെയും, യുദ്ധം നമ്മുടെ നാട്ടിൽ അതിന്റെ മുദ്ര പതിപ്പിച്ചിട്ടുണ്ടു്. ഇടത്തരക്കാൎക്കിടയിൽ വിവാഹങ്ങളുടെ എണ്ണം ഈ യുദ്ധകാലത്തു വദ്ധിച്ചിട്ടുണ്ടു്. കാരണമെന്താണ്? യുദ്ധകാലപരിതഃസ്ഥിതി, പട്ടാളം, താല്ക്കാലികമായ ഉദ്യോഗങ്ങളുടെ എണ്ണത്തിന്റെ വദ്ധനവു്. അച്ഛനമ്മമാർ ഉദ്യോഗമുള്ള ചെറുപ്പക്കാൎക്കു പെൺമക്കളെ വിവാഹംചെയ്തുകൊടുത്തു ഭാരമൊഴിക്കുന്നു. പ്രേമമൊന്നുമല്ല ഈ വിവാഹങ്ങൾക്കാസ്പദം; കുടുംബങ്ങൾ സാമ്പത്തികമായി തകരുന്നു; സദാചാരത്തിനപോലും ഹാനി തട്ടാവുന്ന പരിതഃസ്ഥിതികൾ ഉയരുന്നു; അതുകൊണ്ടു ധാരാളം വിവാഹങ്ങൾ നടക്കുന്നു—കണ്ടമാനമുള്ള വിവാഹങ്ങൾ, പ്രായംതെററിയ വിവാഹങ്ങൾ, വസന്തംകഴിഞ്ഞ വിവാഹങ്ങൾ! മേത്തരം നോവലുകൾക്കും ചെറുകഥകൾക്കും പാററിയ ജീവിതചിത്രങ്ങളാണിതെല്ലാം. ഇതൊന്നും പ്രതിഫലിപ്പിക്കാതെ, ഇത്തരം ആധുനികജീവിതാനുഭവങ്ങളെ സാഹിത്യകാരന്മാർ ഉൾക്കൊള്ളാതെ, സാഹിത്യം—ഗദ്യസാഹിത്യം—പുരോഗമിക്കുകയില്ല. വാസ്തവത്തിൽ ഒരവസരമാണിതു്; എഴുത്തുകാർ ഇതുപയോഗപ്പെടുത്തുന്നില്ല; ഇതിനൊന്നും അവർ മനഃപൂൎവ്വം, ബോധപൂൎവ്വം,

യത്തിക്കുന്നില്ല. ഇങ്ങനെ യുദ്ധകാലജീവിതം പ്രതിബിംബിപ്പിച്ചുകാട്ടുന്ന ഒരുൽകൃഷ്ടഗദ്യസാഹിത്യം രാജ്യരക്ഷയ്ക്കോ യുദ്ധത്തിനോ എതിരാവാതെ കഴിക്കാം, "ദേശീയസമരനിര"യ്ക്കനുകൂലമാവാതെയും കഴിക്കാം. അവസരം നമ്മുടെ എഴുത്തുകാർ ഉപയോഗപ്പെടുത്തണമെന്നാണ് എന്റെ വാദം.

വലിയ നോവലെഴുത്തുകാർ, ആഖ്യായികാകാരന്മാർ, ജനങ്ങളുടെ ജീവിതം നേരിട്ടു നോക്കിപ്പഠിച്ചിട്ടാണ് മഹാന്മാരായത്. അതുകൊണ്ടാണു ഡിക്കൻസിന്റെയും മററും കഥാപാത്രങ്ങൾക്കിത്ര ജീവൻ. ലണ്ടൻപട്ടണത്തിലെ പട്ടിണിയും വറുതിയും നിറഞ്ഞ തെരുവുകളിൽ, പാവങ്ങളോടൊപ്പം സ്വയം ജീവിച്ച്, അവർ അനുഭവിക്കുന്നതെല്ലാം സ്വയം അനുഭവിച്ച്, അവരെപ്പോലെതന്നെ ശ്വാസോച്ഛ്വാസം ചെയ്ത്, അങ്ങനെയാണ് ഡിക്കൻസ് വളൎന്നത്. അങ്ങനെ അദ്ദേഹം ജനങ്ങളുടെ കഥാകൃത്തായി, പിന്നീടുണ്ടായ ഇംഗ്ലീഷ് നോവലെഴുത്തുകാൎക്കെല്ലാം മാൎഗ്ഗദർശിയായി. അപ്പോൾ "മനഃപൂർവ്വം നോക്കിപ്പഠിക്കുക" എന്നു പറഞ്ഞാൽ അമ്പരക്കാനൊന്നുമില്ല. ഏതു കലയിലും നൈപുണ്യംനേടാൻ കലാകാരൻ തന്റെ കണ്ണും കാതും ഉപയോഗിക്കണം; മനഃപൂർവ്വം ഉപയോഗിക്കണം. ബംഗാളിയിൽ ശരച്ചന്ദ്രചാററർജിയുടെ നോവലുകളിലൊന്ന് ഒരു സിനിമാപടമാക്കിയതു ഞാനിയ്യിടെ കാണുകയുണ്ടായി. എത്ര ഹൃദയസ്പൃക്കായ സാമൂഹ്യജീവിതചിത്രങ്ങൾ! ചിത്രങ്ങൾ മാത്രമല്ല, നിശിതമായ സാമൂഹ്യവിമർശനവും അതിലുണ്ട്. പക്ഷെ, അതെല്ലാം പത്തോ പതിനഞ്ചോ കൊല്ലങ്ങൾക്കു മുമ്പുള്ള ബംഗാളാണ്; ആക്രമണഭീഷണിയുടെ നിഴലും ക്ഷാമപ്രേതങ്ങളുടെ കവാത്തും നിറഞ്ഞിരിക്കുന്ന ഇന്നത്തെ കുപ്രസിദ്ധമായ ബംഗാളല്ല. ഇന്നത്തെ ബംഗാളിലെ ജീവിതത്തേയും, മരണത്തേയും, കഷ്ടപ്പാടിനേയും, കണ്ണുനീരിനേയും അവിടത്തെ ഇന്നത്തെ എഴുത്തുകാർ അനശ്വരസാഹിത്യമാക്കി രൂപാന്തരപ്പെടുത്തുന്നുണ്ട്. നാമനുഭവിക്കുന്ന യാ

തനകളിൽനിന്നും അയവിറക്കുന്ന ആശകളിൽനിന്നും നമ്മുക്കും ഉൽകൃഷ്ടമായ കലയെ നിർമ്മിക്കാനുള്ള കഴിവുണ്ടു്. അത്തരം കലനിറഞ്ഞ ആഖ്യായികകളുടേയും മററും നിർമ്മാണത്തെ സാഹിത്യപരിഷത്തു പ്രത്യേകം പ്രോത്സാഹിപ്പിക്കേണ്ടതാണെന്നു ഞാനഭിപ്രായപ്പെടുന്നു. 1

ജ്ഞാനസാഹിത്യത്തെപ്പററി ഇനി രണ്ടു വാക്കു്: ഇക്കാര്യത്തിൽ സമസ്തകേരളസാഹിത്യപരിഷത്തിൻേറയോ നമ്മുടെ സാഹിത്യകാരന്മാരുടെതന്നെയോ ദൃഷ്ടി ഇന്നേവരെ പതിഞ്ഞിട്ടില്ലെന്നാണെൻെറ ആക്ഷേപം. സാഹിത്യപരിഷത്തു യാതൊരുതരം ജ്ഞാനവും വിതരണം ചെയ്തിട്ടില്ലെന്നു ഞാൻ പറയുന്നില്ല; പക്ഷെ, നവീനമായ ശാസ്ത്രീയവിജ്ഞാനത്തിൻേറയും, ആ വിജ്ഞാനവും സംസ്കാരവും നാട്ടിൽ പരിപോഷിപ്പിക്കേണ്ടതാണെന്നുള്ള വസ്തുതയുടേയും നേരേ പരിഷത്തു പൊതുവിൽ കണ്ണടയ്ക്കുകയാണു ചെയ്തിട്ടുള്ളതെന്നു പറയാതെ തരമില്ല. 2 നമ്മുടെ രാജ്യം സ്വാതന്ത്ര്യത്തിലേക്കാണു കുതിക്കുന്നതു്; വമ്പിച്ചൊരു സ്വാതന്ത്ര്യപ്രസ്ഥാനമാണു നമ്മുടെ ചുററുപാടും വളൎന്നുവരുന്നതു്; സാഹിത്യകാരന്മാരും ഇതിൽ പങ്കാളികളാണു്; അഥവാ, ആയേ തീരു. സ്വാതന്ത്ര്യപ്രസ്ഥാനത്തിൻെറ ഒഴിച്ചുകൂടാത്ത

---

1 കല നിറഞ്ഞ ആഖ്യായികകളെ പ്രോത്സാഹിപ്പിക്കുവാൻ പരിഷത്തു് എപ്പോഴും ഒരുക്കമാണു്. പക്ഷേ, ഹൃദയസ്പൃക്കായ സാമൂഹ്യജീവിതചിത്രങ്ങളും നിശിതമായ സാമൂഹ്യവിമൎശവും ഉൾപ്പെടുത്തി പത്തോ പതിനഞ്ചോ കൊല്ലങ്ങൾക്കു മുൻപു ശരച്ചന്ദ്രചാറർജി രചിച്ചിട്ടുള്ള ആഖ്യായികകൾക്കു് ഇന്നു വലിയ പ്രസക്തിയില്ലെങ്കിൽ, ഇന്നത്തെ ജീവിതത്തെ ആധാരമാക്കി എഴുതപ്പെടുന്നവ അനശ്വരസാഹിത്യമാകുന്നതെങ്ങനെയാണെന്നാണു മനസ്സിലാകാത്തതു്. ഇനിയും പത്തോ പതിനഞ്ചോ കൊല്ലങ്ങൾ കഴിയുമ്പോഴേക്കു് ഇവയുടേയും പ്രസക്തി അസ്തമിക്കുകയില്ലേ?

2 ഇതും ഒരു അന്ധവിശ്വാസമാണു്. കാരണം നവീനമായ ശാസ്ത്രീയവിജ്ഞാനം നാട്ടിൽ പ്രചരിപ്പിക്കുന്നതിനു ലബ്ധമായ സന്ദൎഭങ്ങളെയൊന്നും പരിഷത്തു പാഴാക്കിയിട്ടില്ല. ത്രൈമാസികത്തിൽ പ്രസിദ്ധംചെയ്തിട്ടുള്ള ശാസ്ത്രീയലേഖനങ്ങൾ നോക്കുക.

ഹിത്യകാരന്മാരും ഇതിൽ പങ്കാളികളാണ്; അഥവാ, ആ
യേ തീരൂ. സ്വാതന്ത്ര്യപ്രസ്ഥാനത്തിൻെറ ഒഴിച്ചുകൂടാത്ത
ഒരു ഭാഗമാണ് നവീനമായ ശാസ്ത്രീയസംസ്കാരത്തിൻേറയും
വിജ്ഞാനത്തിൻേറയും വിതരണം. നമ്മുടെ നാട്ടും നാട്ടുകാ
രും ഇന്നും നാനാതരം അന്ധവിശ്വാസങ്ങൾക്കു കീഴ്പ്പെട്ടാ
ണ് കിടക്കുന്നതു്. കഴിഞ്ഞകൊല്ലം മലബാറിൽ 40,000
കേരളീയരെ കോളറ കൊന്നൊടുക്കിയപ്പോൾ, കുത്തിവെപ്പി
നെതിരായി കേവലം അന്ധവിശ്വാസജടിലവും ലജ്ജാവഹ
വുമായ ഒരു പ്രചാരവേല നടന്നിരുന്നു. കുത്തിവെപ്പ് പി
ശാചുക്കളെ ക്ഷണിച്ചുവരുത്തുംപോലും! കോളറ വരാതിരി
പ്പാൻ കുത്തിവെപ്പു നടത്തിയാൽ ദൈവകോപം വരുംപോ
ലും!! ഇതു "പഠിപ്പില്ലാത്ത" ബഹുജനങ്ങളുടെ അന്ധവിശ്വാ
സമാണെന്നു നിങ്ങൾ പറയും. എന്നാൽ അഭ്യസ്തവിദ്യരായ
ചെറുപ്പക്കാരെ നോക്കുക. അവരുടെ ആത്മീയവും വൈജ്ഞാ
നികവുമായ നട്ടെല്ലു നശിച്ചുനശിച്ചാണ് വരുന്നതു്. അവ
രിൽ പലരുടേയും കയ്യിൽ "കീറോ"വിൻെറ കൈരേഖാപു
സ്തകവും സ്വന്തം ജാതകക്കെട്ടുമാണിന്നു കാണുക! നമ്മിൽ
ഓരോരുത്തരുടേയും ഭാവി നാംതന്നെ നിർമ്മിക്കണമെന്നും,
അതു മററാരും നമുക്കുവേണ്ടി നിർമ്മിച്ചുതരില്ലെന്നും, നമ്മുടെ
ഭാവി നമ്മുടെതന്നെ തലച്ചോറുകൊണ്ടും കായബലംകൊണ്ടും
നമുക്കുതന്നെ നിർമ്മിക്കാൻ കഴിയുമെന്നും, ഉള്ള വിശ്വാസം
ഇവൎക്കില്ല.; കൈരേഖയിലും തലയിലെഴുത്തിലുമാണവൎക്കു വി
ശ്വാസം. ഇങ്ങനെ നമ്മളിൽത്തന്നെയുള്ള നമ്മുടെ വിശ്വാ
സം നശിപ്പിക്കുന്ന ഏതു വിശ്വാസവും അന്ധവിശ്വാസമാ
ണെന്നു ഞാൻ പറയും.

ഇങ്ങനെ പഴയതും പുതിയതുമായ അന്ധവിശ്വാസങ്ങ
ളോടു പടവെട്ടുകയെന്നതു നമ്മുടെ സ്വാതന്ത്ര്യപ്രസ്ഥാനത്തി
ൻേറയും, ഒരു സ്വതന്ത്രരാജ്യമെന്ന നിലയ്ക്കുള്ള നമ്മുടെ നവീ
നമായ സാംസ്കാരികപുരോഗതിയുടേയും അവിഭാജ്യഘടകമാ
ണ്. എഴുത്തുകാർ ഈ വക അന്ധവിശ്വാസങ്ങൾക്കെതിരാ

യി ചില ലഘുലേഖകൾ എഴുതിയാൽ മതിയെന്നല്ല ഞാൻ പറയുന്നതു്. ആധുനികശാസ്ത്രീയഗ്രന്ഥങ്ങൾ അന്യഭാഷകളിൽനിന്നു വിവർത്തനം ചെയ്യണം; പുതിയ വൈജ്ഞാനിക പുസ്തകങ്ങൾ മലയാളത്തിൽത്തന്നെ പുറത്തിറങ്ങണം; ഇത്തരം പുസ്തകങ്ങളുടെ നിർമ്മാണത്തേയും നിർമ്മാതാക്കളേയും സാഹിത്യപരിഷത്തു പ്രോത്സാഹിപ്പിക്കണം; ഇത്തരം പുസ്തകങ്ങൾ നാട്ടുകാർക്കിടയിലെത്താൻ വായനശാലകൾവഴിയായും മററും സംഘടനയുണ്ടാകണം. ഇങ്ങനെ നാട്ടിൽ അങ്ങോളമിങ്ങോളം ഉജ്ജ്വലമായ ഒരു നവീനസംസ്കാരം—ഒരു സ്വതന്ത്രസംസ്കാരം—അലതല്ലണം; എങ്കിൽ മാത്രമേ അന്ധവിശ്വാസങ്ങൾ നീങ്ങുകയുള്ളു.

ആദ്യം ഞാൻ പറഞ്ഞതരത്തിലുള്ള പുരോഗമനപരമായ കലാസാഹിത്യവും ഇപ്പോൾ പറഞ്ഞതരം ജ്ഞാനസാഹിത്യവും കൂടിച്ചേർന്നതാണു് പുരോഗമനഗദ്യസാഹിത്യം. ഇതു് ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. കൂടുതൽ എനിക്കൊന്നും പറയാനില്ല. ഞാൻ വിരമിക്കുന്നു.

# ഇന്നത്തെ നാടകങ്ങൾ.

(പൊൻകുന്നം വി. എ. വർക്കി)

വിസ്തൃതമായ വിശ്വതലത്തിൽ നീണ്ടുനിവർന്നു നിന്നുകൊണ്ടു് മനുഷ്യത്വം വിളിച്ചു പറയുന്നു:—"എനിക്കു വികസിക്കണം, സ്വതന്ത്രമായി വികസിക്കണം. പ്രപഞ്ചത്തിന്റെ അതിരുകൾ എത്ര പരിമിതം! ഉയരുവാൻ ഇതിനപ്പുറത്തു സ്ഥലമില്ലേ?" ജനനമരണങ്ങളാകുന്ന നാഴികക്കല്ലുകൾക്കു മദ്ധ്യത്തിൽ അതിരും അന്തവുമില്ലാത്ത അഭിലാഷങ്ങളോടുകൂടിയ മനുഷ്യത്വത്തിന്റെ പുരോഗമനേച്ഛയെയാണു് ജീവിതം എന്നു പറയുന്നതു്. തന്റെ ചുററുപാടുമായുള്ള സമരേച്ഛയിൽനിന്നു ജീവിതം ഒരിക്കലും ഭിന്നമായിരിക്കുന്നില്ല. പുതുമ മായാത്തതും നാശം ചേരാത്തതും ആനന്ദം പ്രദാനം ചെയ്യുന്നതുമായ ഒന്നിനെ വിഭാവനയിൽക്കൂടി അതു പുണരുന്നു. ഈ സംതൃപ്തിയെ പ്രകാശിപ്പിക്കുന്നതിനുള്ള പരിശ്രമമാണു് കലകൾ.

ജീവിതത്തെ പ്രകാശിപ്പിക്കുവാൻ നാടകംപോലെ പ്രബലമായ ഒരു കലാവിശേഷം ദുർല്ലഭംതന്നെ. പരിമിതമായ ഒരു വിശ്രമാവസരത്തിനുള്ളിൽ മനുഷ്യപ്രകൃതത്തിന്റെ അനുലോമപരമോ പ്രതിലോമപരമോ ആയ ചലനങ്ങളെ വികാരസുന്ദരവും ചിന്തോദ്ദീപകവുമായ വിധം പ്രത്യക്ഷപ്പെടുത്തുന്ന ദൃശ്യകലാവിശേഷമാണു് നാടകം. അതു കുറേ തത്വസംഹിതകളോ, നീണ്ട ഒട്ടേറെ വാചകങ്ങളോ, നല്ല രീതിയിലുള്ള കുറേ പാട്ടുകളോ അല്ല; കുറേ വികാരങ്ങളുടേയോ ചലനങ്ങളുടേയോ പ്രകടനവുമല്ല. നിർഭയമായ ചിന്താസ്വാതന്ത്ര്യത്തേയും, കർമ്മധീരതയേയും, സഹോദരങ്ങളോടുള്ള അനിഷേധ്യങ്ങളായ സാമൂഹ്യബന്ധങ്ങളേയും, പ്രതി

ബന്ധങ്ങൾ സുധീരം തരണം ചെയ്യുന്നതിനുള്ള ആത്മാഭിമാനത്തേയും സമ്മാനിക്കുവാൻ അതു സമർത്ഥമായിരിക്കണം. നിർമ്മാണപാടവമുള്ള ഭാവന ദൈനംദിനജീവിതാനുഭവങ്ങളുടെ സമ്മർദ്ദത്താൽ ഉദ്ഘാടനം ചെയ്യുന്ന അനശ്വരമായ ഒരു നവീനലോകമാണ് നാടകം. താറുമാറായിത്തീരുന്ന സാമൂഹ്യവ്യവസ്ഥിതിയെ ചോദ്യം ചെയ്യുന്നതിനും, നിരാശ നിറഞ്ഞ ജീവിതത്തെ വിളിച്ചുണർത്തുന്നതിനും, ജീവിതക്ലേശത്തിന്റെ വിയർപ്പുതുള്ളികൾ വീശി തണുപ്പിക്കുന്നതിനുംവേണ്ടി അതു നിലകൊള്ളുന്നു. ആത്മാവിന്റെ വിശ്രമമന്ദിരവും സമാധാനത്തിന്റെ സങ്കേതവും വർത്തമാനത്തിൽനിന്നു ഭാവിയിലേക്കുള്ള അധ്വാവുമായി അതു പ്രകാശിക്കുന്നു.

നമ്മുടെ നാടകങ്ങളെ, വായിച്ചു രസിക്കുന്നതിനുള്ളവയെന്നും, അഭിനയിക്കാൻ കൊള്ളാവുന്നവയെന്നും പൊതുവേ രണ്ടായി തരം തിരിക്കാം. പരമാർത്ഥം ആലോചിച്ചാൽ അഭിനയാർഹമായ ഒന്നിനുമാത്രമേ "നാടകം" എന്ന പേർ യോജിക്കുന്നുള്ളു. കാവ്യാദികൾപോലെ വായിച്ചു രസിക്കുന്നതിനുമാത്രം പര്യാപ്തമായ കൃതികൾക്കു് 'നാടകം' എന്ന പേർ ഭൂഷണം ചെയ്യാൻ അവകാശമില്ലാത്തതാണ്. അഭിനയാർഹമായ നാടകങ്ങൾ ഭാഷയിൽ വളരെയധികം വികസിക്കേണ്ടിയിരിക്കുന്നു. ഒരു ജീവൽഭാഷയുടേയോ പുരോഗമനോന്മുഖമായ ജനതയുടേയോ സംസ്കാരത്തിന്റെ ഭാസുരമുദ്രകൾ നാടകകൃതികളിൽനിന്നാണ് വ്യക്തമായി മനസ്സിലാക്കുക. നമ്മുടെ നാടകങ്ങൾ അവയുടെ ശുദ്ധമായ ലക്ഷ്യത്തോടു് എത്രമാത്രമടുത്തിട്ടുണ്ടെന്നു നോക്കുന്നതു രസാവഹമായ ഒരു പരിശോധനയായിരിക്കും.

ഒരു നാടകം അതിലെ വ്യക്തിത്വം തികഞ്ഞ പാത്രങ്ങളുടെ സ്വഭാവനീതിയേയും, രംഗസംവിധാനത്തിന്റെ സ്വാതന്ത്ര്യത്തേയും, നമ്മുടെ ഹൃദയത്തെ സ്പർശിക്കാൻ സാധിക്കുന്ന ശക്തിയുടേയും തോതനുസരിച്ചാണ്, നല്ലതോ ചീത്ത

യോ ആയി പരിണമിക്കുക. മനുഷ്യൻ മരിക്കുന്നു; എന്നാൽ കവി സൃഷ്ടിക്കുന്ന കഥാപാത്രങ്ങൾക്കു മരണമില്ല. നിത്യജീവിതത്തിലെ അനന്തങ്ങളായ അനുഭവങ്ങൾ, പ്രതിബന്ധങ്ങൾ, രോഗം, വേദന, കണ്ണുനീർ, നിസ്സഹായത, ഇവയിൽനിന്നു വേർപെട്ടു നില്ക്കുന്ന ഒരു കഥാബന്ധം നമ്മുടെ വിശ്വാസത്തിനു് അർഹമായിത്തീരുന്നില്ല.

ഇന്നത്തെ ഭാഷാനാടകങ്ങളെ സ്വഭാവമനുസരിച്ചു്, സംസ്കൃതാനുകരണങ്ങൾ, തമിഴിനെ ഉപജീവിക്കുന്നവ, ഗദ്യമയങ്ങൾ, ഇങ്ങനെ മൂന്നായി വിഭജിക്കാം. ഇതിൽ സംസ്കൃതാനുകരണങ്ങൾ മിക്കവാറും അഭിനയാർഹങ്ങളല്ല; മനുഷ്യലോകത്തോടു് അവയ്ക്കു യഥാർത്ഥമായ ബന്ധവുമില്ല. മനുഷ്യപ്രകൃതത്തെ ചോദ്യംചെയ്യുന്ന നിർദ്ദയങ്ങളായ നിയമങ്ങൾകൊണ്ടു് അവ ഒരു തരം യന്ത്രപ്രവർത്തനം നടത്തുന്നു. അവയിലധികവും സന്തോഷപര്യവസായികളുമാണു്. ഇതിനെതിരായിട്ടുള്ള 'ഊരുഭംഗം', 'വേണീസംഹാരം' മുതലായ കൃതികൾ ഇവിടെ വിസ്മരിക്കുന്നില്ല. എങ്കിലും അവയോടു സംസ്കൃതപക്ഷപാതികൾ അത്ര വലിയ ആത്മാർത്ഥത കാണിക്കാറില്ല. അസംഭാവ്യങ്ങളായ കർമ്മഗതികൾ, മനുഷ്യേതരരായ കഥാപാത്രങ്ങൾ, ദിവ്യത്വത്തിന്റെ ഇറക്കുമതികൾ, ഇങ്ങനെ ജീവിതത്തിന്റെ വിശ്വാസം തികഞ്ഞ നിത്യാനുഭവങ്ങളിൽനിന്നു ഭിന്നമായ ഒരു ആത്മാവാണു് അവയ്ക്കുള്ളതു്. അത്തരം നാടകങ്ങൾ വായിച്ചുകഴിയുമ്പോൾ രസാനുഭൂതിയല്ല, ഒരു ചോദ്യചിഹ്നമാണു് വായനക്കാരുടെ ഹൃദയത്തിലുയരുന്നതു്. ബാഹ്യവും ആന്തരവുമായ ചലനങ്ങൾ മനുഷ്യപ്രകൃതത്തെ മാനിക്കാത്ത തരത്തിൽ ഭാവനാജടിലമായി നില്ക്കുന്ന ഇത്തരം കൃതികൾ അഭിനയാർഹങ്ങളല്ലാതായിത്തീരുന്നതു് സ്വാഭാവികംതന്നെ. ദുരവഗാഹസ്വരൂപമായ മനുഷ്യപ്രകൃതത്തെ ശാസ്ത്രീയസിദ്ധാന്തങ്ങൾപോലെ നിർവ്വചിച്ചു്, അതിനെ പിടിച്ചുടക്കി, കുറേ മനുഷ്യബാറാറികൾ നിർമ്മിക്കാമെന്നു വിചാരിച്ച വ്യാമോഹമാണു് സംസ്കൃതനാടകങ്ങളുടെ പരാജ

യകാരണം. അവർ ഫൻവ തരം പുരുഷന്മാരേയും, ചെവ്വര് തരം സ്ത്രീകളേയും സൃഷ്ടിക്കുകയുണ്ടായി! എന്നിട്ടും പിടികൊടുക്കാതെ മാറിനില്ക്കുന്ന മനുഷ്യസ്വഭാവംകണ്ടു ലജ്ജയോടുകൂടി വഴിമാറുകയാണു് ചെയ്തിട്ടുള്ളതു്. അതിൽ ധീരോദാത്തനും, അതിപ്രതാപഗുണവാനും, വിഖ്യാതവംശനും, ധരാപാലനുമായ അപൂൎവ്വസൃഷ്ടികൾക്കേ നായകന്മാരായിക്കൂടൂ!! ഒന്നുകൂടി വ്യക്തമായിപ്പറഞ്ഞാൽ, രാജാക്കന്മാരുടെ ഇടയിൽനിന്നും ഈശ്വരാവതാരപുരുഷന്മാരുടെ കൂട്ടത്തിൽനിന്നും മാത്രമേ അവയിൽ നായകന്മാരുണ്ടായിട്ടുള്ളു. രാജ്യോദ്ധാരകനായ കർഷകനോ, അദ്ധ്വാനശീലനായ തൊഴിലാളിയോ, സാധാരണമനുഷ്യരിൽ മററാരെങ്കിലുമോ നായകനായി വന്നുകൂടാത്ത ഈ നിയമം കലയോടും മനുഷ്യസമുദായത്തോടും ചെയ്യുന്ന ഒരു വലിയ കയ്യേററമാണു്. നിഷ്ഠുരമായ നിയമശൃംഖല അത്രമാത്രംകൊണ്ടു തൃപ്തിയടഞ്ഞില്ല! "......അഞ്ചുസന്ധികൾ, അതിഖ്യാതം കഥാവസ്തുവും, നാലഞ്ചാളുകൾ, അങ്കമഞ്ചധികമോ, ശൃംഗാരമോ വീരമോ മുഖ്യം, നിർവ്വഹണത്തിലത്ഭുതരസം, നാന്ദ്യോദയം നാടകം," എന്നുകൂടി അതു വിധിയെഴുതി!! കഥാവസ്തു ഖ്യാതമായിരിക്കണം പോലും!! രസം, ശൃംഗാരവീരങ്ങളിൽ ഒന്നാകാമത്രെ. നിർവ്വഹണസന്ധിയിൽ അത്ഭുതരസം ആവശ്യം. ഇത്രയുമായാൽ നാടകമായി. ചുരുക്കിപ്പറഞ്ഞാൽ, സംസ്കൃതനാടകങ്ങൾ മനുഷ്യലോകത്തിൽനിന്നു് അകന്നുനിൽക്കുന്നതിനും വൈചിത്ര്യരഹിതമായിത്തീരുന്നതിനും കാരണം, ഈ അനിഷേധ്യങ്ങളായ നിയമാവലികൾമാത്രമാണു്. സംസ്കാരസമ്പന്നവും പുരോഗമനോന്മുഖവുമായ ഒരു ജനതയുടെ സ്വരമോ, ചൈതന്യമോ പ്രകാശിപ്പിക്കുവാൻ അവ അനൎഹങ്ങളായിത്തീർന്നു.

അടുത്തതായി തമിഴ്നാടകങ്ങളെപ്പററിയാണു് പറയാനുള്ളതു്. 'ഇൻറിരവു്', 'നൻറിരവു്', 'വാരുങ്കൾ', 'പാരുങ്കൾ' ഇത്യാദി പ്രയോഗങ്ങളാൽ ഭാഷയുടെ മുഖത്തു കരി

തേച്ചുകൊണ്ടു മലവെള്ളംപോലെ "ശികാരകൊട്ടക" കളിലേക്കു് ഇരച്ചുകയറിയ ഒരുതരം നാടകാഭാസങ്ങൾ നമ്മുടെ ആത്മാഭിമാനത്തേയും കലാവബോധത്തേയും മുറിവേൽപ്പിച്ചു. അവർക്കു കലയായിരുന്നില്ല, പേഴ്സായിരുന്നു പ്രേരണാവസ്തു. ആത്മാവിന്റെ ആന്തരങ്ങളായ ചോദനങ്ങളല്ല, സംഗീതത്തിന്റെ ആത്യന്തഹീനങ്ങളായ ആരോഹണാവരോഹണപ്രകടനമായിരുന്നു കരുത്തു്. പട്ടുവസ്ത്രങ്ങൾകൊണ്ടു ശരീരം മറച്ച കുറേ പെൺകോലങ്ങൾ 'പവിഴക്കൊടി'യും, 'കോവില'നുംകൊണ്ടു് നമ്മുടെ നാടകവേദിയിലേക്കു കയറി. കേരളീയരായ യുവാക്കന്മാർ ആ പ്രദർശനവസ്തുക്കളെ കാണുവാൻ പാഞ്ഞുകയറാനും തുടങ്ങി. വികസിച്ചുകൊണ്ടിരിക്കുന്ന മനുഷ്യനാഗരികതയുടെ ദൂരവ്യാപകങ്ങളായ നവ്യലോകവ്യവസ്ഥിതികളിൽ മനുഷ്യാത്മാവിനെ വിളിച്ചുണർത്തുന്നതിനോ, നിത്യാനുഭവങ്ങളുടെ തണലുകളിൽ മുളച്ചു്, ഭാവനയുടെ നിർമ്മാണചാതുരിയാൽ രൂപംകൈക്കൊണ്ടു് സാമൂഹ്യസംസ്കാരത്തിന്റെ വിളംബരമായി വികസിക്കുന്ന ശുദ്ധമായ ലോകത്തിലേക്കു നമ്മെ ആകർഷിക്കുന്നതിനോ, അവയ്ക്കു കഴിവില്ല. അവരുടെ കഥകൾഅന്നുമിന്നും ഒരുതരം പുരാണലോകത്തിലും രാജാക്കന്മാരുടെ നായാട്ടുകളിലും, ചില ചരിത്രസംഭവങ്ങളിലും കുരുങ്ങികിടക്കുന്നതേയുള്ളു. അവ്യവസ്ഥിതമായ ഏതോ സാമൂഹ്യചരിത്രത്തിന്റെ രൂപാഭാസങ്ങളാണു് അവയത്രയും. കല്ലും മുള്ളും ചവിട്ടി, കടലും മലയും കടന്നു്, നൂറാണ്ടുകൾക്കപ്പുറത്തുനിന്നു് ഈ നവ്യലോകത്തിലെത്തിയിരിക്കുന്ന ആധുനികനെ വീണ്ടും ആ പഴയകാലത്തിന്റേയും സംഭവങ്ങളുടേയും മാറാലകളിൽ കുരുക്കിയിടുന്ന പ്രതിലോമമനോഭാവം, സജീവങ്ങളായ പ്രേരണകളോടുകൂടി പ്രയാണംചെയ്യുന്ന ഏതെങ്കിലും പരിഷ്കൃതജനതയ്ക്കു് ആവശ്യമുണ്ടെന്നു തോന്നുന്നില്ല. തമിഴ്നാടകങ്ങളുടെ മറെറാരു കുഴപ്പം, അവയത്രയും സംഗീതപ്പെട്ടികളാകുന്നുവെന്നുള്ള പരമാർത്ഥമാണു്. തന്റെ ആറു പുത്രന്മാരെയും

കിണാററിലേക്കെറിയുമ്പോൾ, ആറ രാഗങ്ങൾ സംഗീതശാസ്ത്ര ത്തെ അത്ഭുതപ്പെടുത്തുമാറ വിസ്തരിക്കുന്ന 'നല്ലതങ്കാ' ളിലെ ആ സ്ത്രീ, മാതൃഹൃദയത്തെയാണോ—പൂതനയുടെ പുത്രവാത്സ ല്യത്തെയാണോ—പ്രതിനിധീകരിക്കുന്നതെന്നു ചിന്തിക്കേ ണ്ടതാണു് !

സമ്പന്നയായ ആംഗലഭാഷയോടും പ്രൌഢയായ ഹി ന്ദിയോടും നമുക്കുണ്ടായ സംസർഗ്ഗത്തിൻേറയും കലാസേവ നവിഷയകമായ വിപ്ലവാസക്തിയുടേയും പരിണതഫലങ്ങ ളാണു്, നമ്മുടെ ഗദ്യനാടകങ്ങൾ. രംഗവിധാനം, അഭി നയം, പാത്രസംവിധാനം, കഥ, എന്നിതുകളിൽ ഗദ്യനാട കങ്ങളാണു് മലയാളഭാഷയിൽ പുരോഗമിച്ചിട്ടുള്ളതു്. എത ദ്വിഷയകമായി കൈനിക്കരസഹോദരന്മാരും പരേതനായ ഈ. വി. യും മാർഗ്ഗദീപങ്ങൾ കൊളുത്തുകയുണ്ടായി. ഗദ്യ നാടകങ്ങൾ ഉയർന്നിട്ടുണ്ടെങ്കിലും, അവ ഇനിയും വളരെ വികസിക്കേണ്ടതായിട്ടാണിരിക്കുന്നതു്. നമ്മുടെ ഖണ്ഡകാ വ്യപ്രസ്ഥാനം, ചെറുകഥാപ്രസ്ഥാനം, ഇങ്ങനെയുള്ള സാഹി ത്യനാഗരികതയുടെ ഗിരിശൃംഗങ്ങളിലേക്കു നാടകങ്ങളും കടന്നു ചെല്ലേണ്ടിയിരിക്കുന്നു. ഗദ്യനാടകങ്ങളുടെ അഭിനയ ത്തിനു് അഭ്യസ്തവിദ്യരായ ചെറുപ്പക്കാരുടെയിടയിൽ പ്രാ ദേശികമായ ഒരു ആസക്തിയല്ലാതെ, സാർവ്വത്രികമായ ഒരംഗീകരണം കിട്ടിക്കാണുന്നില്ല.

നമ്മുടെ നാടകങ്ങൾക്കു വിധിയെഴുതുന്നതു്, സാധാ രണ തറട്ടിക്കറകാരാണത്രെ!!! നാടകങ്ങളിൽ അവർക്കു് ആഹ്ലാദിക്കുവാനുള്ള പ്രധാനഭാഗം സംഗീതമായിരിക്കും. പ്രസ്തുതസംഗീതമാകട്ടെ, ഗദ്യനാടകങ്ങളിൽനിന്നു ദാഹം തീരുമാറു് അവർക്കു കിട്ടുന്നുമില്ല. അവരെ സംബന്ധിച്ചേട ത്തോളമുള്ള മനശ്ശാസ്ത്രം ഒന്നു വേറെയാണു്: അവർക്കു ചിരിക്കണം; കൂടെക്കൂടെ ചിരിക്കണം. ചിരിച്ചശേഷം കരയു ന്നതിനവർക്കിഷ്ടമില്ല. വേണമെങ്കിൽ അല്പം കരയും. എ ന്നാൽ അതിനപ്പുറത്തു ധാരാളം ചിരിയുണ്ടായിരിക്കണം.

യോ ആയി പരിണമിക്കുക. മനുഷ്യൻ മരിക്കുന്നു; എന്നാൽ കവി സൃഷ്ടിക്കുന്ന കഥാപാത്രങ്ങൾക്കു മരണമില്ല. നിത്യ ജീവിതത്തിലെ അനന്തങ്ങളായ അനുഭവങ്ങൾ, പ്രതിബന്ധങ്ങൾ, രോഗം, വേദന, കണ്ണുനീർ, നിസ്സഹായത, ഇവയിൽ നിന്നു വേർപെട്ടു നില്ക്കുന്ന ഒരു കഥാബന്ധം നമ്മുടെ വിശ്വാസത്തിനു് അർഹമായിത്തീരുന്നില്ല.

ഇന്നത്തെ ഭാഷാനാടകങ്ങളെ സ്വഭാവമനുസരിച്ചു്, സംസ്കൃതാനുകരണങ്ങൾ, തമിഴിനെ ഉപജീവിക്കുന്നവ, ഗദ്യമയങ്ങൾ, ഇങ്ങനെ മൂന്നായി വിഭജിക്കാം. ഇതിൽ സംസ്കൃതാനുകരണങ്ങൾ മിക്കവാറും അഭിനയാർഹങ്ങളല്ല; മനുഷ്യലോകത്തോടു് അവയ്ക്കു യഥാർത്ഥമായ ബന്ധവുമില്ല. മനുഷ്യപ്രകൃതത്തെ ചോദ്യംചെയ്യുന്ന നിർദ്ദയങ്ങളായ നിയമങ്ങൾ കൊണ്ടു് അവ ഒരു തരം യന്ത്രപ്രവർത്തനം നടത്തുന്നു. അവയിലധികവും സന്തോഷപര്യവസായികളുമാണു്. ഇതിനെതിരായിട്ടുള്ള 'ഊരുഭംഗം', 'വേണീസംഹാരം' മുതലായ കൃതികൾ ഇവിടെ വിസ്മരിക്കുന്നില്ല. എങ്കിലും അവയോടു സംസ്കൃതപക്ഷപാതികൾ അത്ര വലിയ ആത്മാർത്ഥത കാണിക്കാറില്ല. അസംഭാവ്യങ്ങളായ കർമ്മഗതികൾ, മനുഷ്യേതരരായ കഥാപാത്രങ്ങൾ, ദിവ്യത്വത്തിന്റെ ഇറക്കുമതികൾ, ഇങ്ങനെ ജീവിതത്തിന്റെ വിശ്വാസം തികഞ്ഞ നിത്യാനുഭവങ്ങളിൽ നിന്നു ഭിന്നമായ ഒരു ആത്മാവാണു് അവയ്ക്കുള്ളതു്. അത്തരം നാടകങ്ങൾ വായിച്ചുകഴിയുമ്പോൾ രസാനുഭൂതിയല്ല, ഒരു ചോദ്യചിഹ്നമാണു് വായനക്കാരുടെ ഹൃദയത്തിലുയരുന്നതു്. ബാഹ്യവും ആന്തരവുമായ ചലനങ്ങൾ മനുഷ്യപ്രകൃതത്തെ മാനിക്കാത്ത തരത്തിൽ ഭാവനാജടിലമായി നില്ക്കുന്ന ഇത്തരം കൃതികൾ അഭിനയാർഹങ്ങളല്ലാതായിത്തീരുന്നതു് സ്വാഭാവികംതന്നെ. ദുരവഗാഹസ്വരൂപമായ മനുഷ്യപ്രകൃതത്തെ ശാസ്ത്രീയസിദ്ധാന്തങ്ങൾപോലെ നിർവ്വചിച്ചു്, അതിനെ പിടിച്ചുടക്കി, കുറേ മനുഷ്യബാററികൾ നിർമ്മിക്കാമെന്നു വിചാരിച്ച വ്യാമോഹമാണു് സംസ്കൃതനാടകങ്ങളുടെ പരാജ

യകാരണം. അവർ ൧൦൨ തരം പുരുഷന്മാരേയും, ൩൮൪ തരം സ്ത്രീകളേയും സൃഷ്ടിക്കുകയുണ്ടായി! എന്നിട്ടും പിടികൊടുക്കാതെ മാറിനില്ക്കുന്ന മനുഷ്യസ്വഭാവംകണ്ടു ലജ്ജയോടുകൂടി വഴിമാറുകയാണു് ചെയ്തിട്ടുള്ളതു്. അതിൽ ധീരോദാത്തനും, അതിപ്രതാപഗുണവാനും, വിഖ്യാതവംശനും, ധരാപാലനുമായ അപൂർവ്വസൃഷ്ടികൾക്കേ നായകന്മാരായിക്കൂടൂ!! ഒന്നുകൂടി വ്യക്തമായിപ്പറഞ്ഞാൽ, രാജാക്കന്മാരുടെ ഇടയിൽനിന്നും ഈശ്വരാവതാരപുരുഷന്മാരുടെ കൂട്ടത്തിൽനിന്നും മാത്രമേ അവയിൽ നായകന്മാരുണ്ടായിട്ടുള്ളൂ. രാജ്യോദ്ധാരകനായ കർഷകനോ, അദ്ധ്വാനശീലനായ തൊഴിലാളിയോ, സാധാരണമനുഷ്യരിൽ മററാരെങ്കിലുമോ നായകനായി വന്നുകൂടാത്ത ഈ നിയമം കലയോടും മനുഷ്യസമുദായത്തോടും ചെയ്യുന്ന ഒരു വലിയ കയ്യേററമാണു്. നിഷ്ഠുരമായ നിയമശൃംഖല അത്രമാത്രംകൊണ്ടു തൃപ്തിയടഞ്ഞില്ല! "......അഞ്ചുസന്ധികൾ, അതിഖ്യാതം കഥാവസ്തുവും, നാലഞ്ചാളുകൾ, അങ്കമഞ്ചധികമോ, ശൃംഗാരമോ വീരമോ മുഖ്യം, നിർവ്വഹണത്തിലത്ഭുതരസം, നാന്ദ്യോദയം നാടകം," എന്നുകൂടി അതു വിധിയെഴുതി!! കഥാവസ്തു ഖ്യാതമായിരിക്കണം പോലും!! രസം, ശൃംഗാരവീരങ്ങളിൽ ഒന്നാകാമത്രെ. നിർവ്വഹണസന്ധിയിൽ അത്ഭുതരസം ആവശ്യം. ഇത്രയുമായാൽ നാടകമായി. ചുരുക്കിപ്പറഞ്ഞാൽ, സംസ്കൃതനാടകങ്ങൾ മനുഷ്യലോകത്തിൽനിന്നു് അകന്നുനിൽക്കുന്നതിനും വൈചിത്ര്യരഹിതമായിത്തീരുന്നതിനും കാരണം, ഈ അനിഷേധ്യങ്ങളായ നിയമാവലികൾമാത്രമാണു്. സംസ്കാരസമ്പന്നവും പുരോഗമനോന്മുഖവുമായ ഒരു ജനതയുടെ സ്വരമോ, ചൈതന്യമോ പ്രകാശിപ്പിക്കുവാൻ അവ അനർഹങ്ങളായിത്തീർന്നു.

അടുത്തതായി തമിഴ്നാടകങ്ങളെപ്പററിയാണു് പറയാനുള്ളതു്. 'ഇൻറിരവു്', 'നൻറിരവു്', 'വാരുങ്കൾ', 'പാരുങ്കൾ' ഇത്യാദി പ്രയോഗങ്ങളാൽ ഭാഷയുടെ മുഖത്തു കരി

തേച്ചുകൊണ്ടു മലവെള്ളംപോലെ "ശിങ്കാരക്കൊട്ടക" കളിലേക്കു് ഇരച്ചുകയറിയ ഒരുതരം നാടകാഭാസങ്ങൾ നമ്മുടെ ആത്മാഭിമാനത്തേയും കലാവബോധത്തേയും മുറിവേല്പിച്ചു. അവർക്കു കലയായിരുന്നില്ല, പേഴ്സായിരുന്നു പ്രേരണാവസ്തു. ആത്മാവിന്റെ ആന്തരങ്ങളായ ചോദനങ്ങളല്ല, സംഗീതത്തിന്റെ ആത്യന്തഹീനങ്ങളായ ആരോഹണാവരോഹണപ്രകടനമായിരുന്നു കരുത്തു്. പട്ടുവസ്ത്രങ്ങൾകൊണ്ടു ശരീരം മറച്ച കുറേ പെൺകോലങ്ങൾ 'പവിഴക്കൊടി'യും, 'കോവില'നുംകൊണ്ടു് നമ്മുടെ നാടകവേദിയിലേക്കു കയറി. കേരളീയരായ യുവാക്കന്മാർ ആ പ്രദർശനവസ്തുക്കളെ കാണുവാൻ പാഞ്ഞുകയറാനും തുടങ്ങി. വികസിച്ചുകൊണ്ടിരിക്കുന്ന മനുഷ്യനാഗരികതയുടെ ദൂരവ്യാപകങ്ങളായ നവ്യലോകവ്യവസ്ഥിതികളിൽ മനുഷ്യാത്മാവിനെ വിളിച്ചുണർത്തുന്നതിനോ, നിത്യാനുഭവങ്ങളുടെ തണലുകളിൽ മുളച്ചു്, ഭാവനയുടെ നിർമ്മാണചാതുരിയാൽ രൂപംകൈക്കൊണ്ടു് സാമൂഹ്യസംസ്കാരത്തിന്റെ വിളംബരമായി വികസിക്കുന്ന ശുദ്ധമായ ലോകത്തിലേക്കു നമ്മെ ആകർഷിക്കുന്നതിനോ, അവയ്ക്കു കഴിവില്ല. അവരുടെ കഥകൾതന്നെയും ഒരുതരം പുരാണലോകത്തിലും രാജാക്കന്മാരുടെ നായാട്ടുകളിലും, ചില ചരിത്രസംഭവങ്ങളിലും കുരുങ്ങികിടക്കുന്നതേയുള്ളു. അവ്യവസ്ഥിതമായ ഏതോ സാമൂഹ്യചരിത്രത്തിന്റെ രൂപാഭാസങ്ങളാണു് അവയത്രയും. കല്ലും മുള്ളും ചവിട്ടി, കടലും മലയും കടന്നു്, നൂററാണ്ടുകൾക്കപ്പുറത്തുനിന്നു് ഈ നവ്യലോകത്തിലെത്തിയിരിക്കുന്ന ആധുനികനെ വീണ്ടും ആ പഴയകാലത്തിന്റേയും സംഭവങ്ങളുടേയും മാറാലകളിൽ കുരുക്കിയിടുന്ന പ്രതിലോമമനോഭാവം, സജീവങ്ങളായ പ്രേരണകളോടുകൂടി പ്രയാണംചെയ്യുന്ന ഏതെങ്കിലും പരിഷ്കൃതജനതയ്ക്കു് ആവശ്യമുണ്ടെന്നു തോന്നുന്നില്ല. തമിഴ്നാടകങ്ങളുടെ മറെറാരു കുഴപ്പം, അവയത്രയും സംഗീതപ്പെട്ടികളാകുന്നുവെന്നുള്ള പരമാർത്ഥമാണു്. തന്റെ ആറു പുത്രന്മാരെയും

കിണററിലേക്കെറിയുമ്പോൾ, ആറു രാഗങ്ങൾ സംഗീതശാസ്ത്രത്തെ അത്ഭുതപ്പെടുത്തുമാറു വിസ്തരിക്കുന്ന 'നല്ലതങ്കാ' ളിലെ ആ സ്ത്രീ, മാതൃഹൃദയത്തെയാണോ—പൂതനയുടെ പുത്രവാത്സല്യത്തെയാണോ—പ്രതിനിധീകരിക്കുന്നതെന്നു ചിന്തിക്കേണ്ടതാണു്!

സമ്പന്നയായ ആംഗലഭാഷയോടും പ്രൌഢയായ ഹിന്ദിയോടും നമുക്കുണ്ടായ സംസർഗ്ഗത്തിൻേറയും കലാസേവനവിഷയകമായ വിപ്ലവാസക്തിയുടേയും പരിണതഫലങ്ങളാണു്, നമ്മുടെ ഗദ്യനാടകങ്ങൾ. രംഗവിധാനം, അഭിനയം, പാത്രസംവിധാനം, കഥ, എന്നിതുകളിൽ ഗദ്യനാടകങ്ങളാണു് മലയാളഭാഷയിൽ പുരോഗമിച്ചിട്ടുള്ളതു്. ഏതദ്വിഷയകമായി കൈനിക്കരസഹോദരന്മാരും പരേതനായ ഈ. വി. യും മാർഗ്ഗദീപങ്ങൾ കൊളുത്തുകയുണ്ടായി. ഗദ്യനാടകങ്ങൾ ഉയർന്നിട്ടുണ്ടെങ്കിലും, അവ ഇനിയും വളരെ വികസിക്കേണ്ടതായിട്ടാണിരിക്കുന്നതു്. നമ്മുടെ ഖണ്ഡകാവ്യപ്രസ്ഥാനം, ചെറുകഥാപ്രസ്ഥാനം, ഇങ്ങനെയുള്ള സാഹിത്യനാഗരികതയുടെ ഗിരിശൃംഗങ്ങളിലേക്കു നാടകങ്ങളും കടന്നു ചെല്ലേണ്ടിയിരിക്കുന്നു. ഗദ്യനാടകങ്ങളുടെ അഭിനയത്തിനു് അഭ്യസ്തവിദ്യരായ ചെറുപ്പക്കാരുടെയിടയിൽ പ്രാദേശികമായ ഒരു ആസക്തിയല്ലാതെ, സാർവ്വത്രികമായ ഒരംഗീകരണം കിട്ടിക്കാണുന്നില്ല.

നമ്മുടെ നാടകങ്ങൾക്കു വിധിയെഴുതുന്നതു്, സാധാരണ തറട്ടിക്കറ്റുകാരാണത്രെ!!! നാടകങ്ങളിൽ അവർക്കു് ആഹ്ലാദിക്കുവാനുള്ള പ്രധാനഭാഗം സംഗീതമായിരിക്കും. പ്രസ്തുതസംഗീതമാകട്ടെ, ഗദ്യനാടകങ്ങളിൽനിന്നു ദാഹം തീരുമാറു് അവർക്കു കിട്ടുന്നുമില്ല. അവരെ സംബന്ധിച്ചേടത്തോളമുള്ള മനശ്ശാസ്ത്രം ഒന്നു വേറെയാണു്: അവർക്കു ചിരിക്കണം; കൂടെക്കൂടെ ചിരിക്കണം. ചിരിച്ചശേഷം കരയുന്നതിനവർക്കിഷ്ടമില്ല. വേണമെങ്കിൽ അല്പം കരയും. എന്നാൽ അതിനപ്പുറത്തു ധാരാളം ചിരിയുണ്ടായിരിക്കണം.

വീരത്തിന്റെ പരമോന്നതഭാവങ്ങളാണ്, സർവ്വരസങ്ങളിലും ശ്രേഷ്ഠമായി അവർ ബഹുമാനിക്കുക. ദുഃഖപര്യവസായികളായ നാടകങ്ങൾ അവർ ഇഷ്ടപ്പെടുന്നില്ല. തോക്ക്, വാൾ, കഠാരി എന്നിവകളുടെ ചലനങ്ങളിൽ തൂങ്ങിനില്ക്കുന്ന ദുർബ്ബലമായ ഭാവങ്ങൾ അവരെ കൂടുതൽ ആകർഷിക്കുന്നു. വികാരങ്ങളും സ്തോഭങ്ങളും ഹൃദയതലത്തിൽ നിയമനംചെയ്തു ശാന്തമാക്കിത്തീർക്കുന്ന ആത്മഗാംഭീര്യം അവർ മാനിക്കാറില്ല; മനസ്സിലാക്കാറുമില്ല. ഹൃദയത്തിന്റെ മൃദുലപേലവങ്ങളായ പേശികളെ ചലിപ്പിക്കുന്ന നിർമ്മലവികാരങ്ങളേക്കാൾ, ബാഹ്യാകാരത്തെ ഇളക്കിമറിക്കുന്ന രൂക്ഷവും ഹിംസാത്മകവുമായ ഉൽക്കടവികാരങ്ങൾ അവരിൽ കൂടുതൽ ആവേശം ജനിപ്പിക്കുന്നു. അഭിനയമല്ല, ഒരു തരം പ്രകടനമാണ്, അവർ ഇഷ്ടപ്പെടുന്നതു്. ഒരു തരത്തിൽ പറഞ്ഞാൽ, നമ്മുടെ നാടകം ഉയരേണ്ടതുപോലെതന്നെ, കാഴ്ചക്കാരന്റെ ആരോഗ്യവും വളരെയധികം വളരേണ്ടിയിരിക്കുന്നു. നാടകസംബന്ധമായി സാമാന്യജനങ്ങളുടെ ഈ വികാസം പ്രാപിക്കാത്ത മനഃസ്ഥിതിയെ പ്രീണിപ്പിക്കുവാൻവേണ്ടി ചില നാടകകർത്താക്കൾ തങ്ങളുടെ നാടകങ്ങളെ അവയ്ക്കായി തരംതാഴ്ത്തുന്ന പരിതാപകരമായ കാഴ്ച കാണുമ്പോൾ, സഹൃദയലോകം ലജ്ജിക്കാറുണ്ടു്. സാംസ്കാരികമായും കലാപരമായും സാമാന്യജനതയെ ഉണർത്തുവാൻ നിർബ്ബന്ധിതനായ നാടകകർത്താവു്, തന്നാൽ ഉയർത്തപ്പെടേണ്ട ആളുകളുടെ അടുക്കലേക്കു് ഒരു സർട്ടിഫിക്കററിനു ചെല്ലുകയെന്നതു ഗതികേടുകൊണ്ടു് മാത്രമായിരിക്കും.

ഒരു നല്ല നാടകത്തിൽ സംഭവങ്ങൾ ഗർഭീകരിച്ചുകൊണ്ടു കുറേ ദിവസങ്ങൾ മുൻപോട്ടുപോകുന്നു; ആ ദിവസങ്ങൾ ഉദ്ഘാടനം ചെയ്യാൻ കുറേ വ്യക്തികളും. ഗൃഹജീവിതത്തിന്റേയും സാമൂഹ്യസംബന്ധങ്ങളുടേയും സാധാരണഗതിയുടെ അനുഭവരസപുഷ്ടിയും, അതിൽ അന്തർല്ലീനമായി നില്ക്കുന്ന കലാഭംഗിയും മനുഷ്യരൂപത്തിന്റെ വിലയും കാഴ്ച

ക്കാരിൽ അനുഭവപ്പെടുത്തുന്ന രചനാനൈപുണ്യമാണ്, നാടകത്തിന്റെ ആത്മീയവിജയം. കഥാഗതി കൃത്രിമമായിരിക്കണമെന്നില്ല. അതു മനുഷ്യാനുഭവങ്ങളെ ഉണർത്തിയുണർത്തി മുൻപോട്ടു പോകേണ്ടതാണാവശ്യം. ഘടികാരത്തിന്റെ 'ഹെയർ സ്പ്രിങ്ങ്'പോലെ കൃത്രിമജടിലമായ ഒന്നല്ല, ഒരു ഋജുരേഖപോലെ നേരേ ചൊവ്വേ പോകുന്ന കഥാഘടനയാണ്, കൂടുതൽ ആകർഷകം. വിധിക്ക് ഒന്നാംസ്ഥാനവും മനുഷ്യപ്രയത്നങ്ങൾക്കു രണ്ടാംസ്ഥാനവും കൊടുത്തു മുൻപോട്ടു പോകുന്ന ഒരുതരം കഥയുണ്ട്. മനുഷ്യപ്രയത്നങ്ങൾക്കു പ്രാധാന്യവും യാദൃച്ഛികസംഭവങ്ങൾക്ക് അവ അർഹിക്കുന്ന അവഗണനയും നല്കി നമ്മുടെ നാടകങ്ങൾ മുൻപോട്ടു പോയിരുന്നെങ്കിൽ!!

ഒരു കഥാനായകന്റെ ഏററവും നല്ല ലക്ഷണം, അയാളുടെ മനുഷ്യത്വമാണ്. ഒരു തെററും പററാത്ത ഒരസാധാരണനേക്കാൾ എത്ര ഉൽകൃഷ്ടനല്ല, തെററുകൾക്കു വിധേയനെങ്കിലും ആദർശസമ്പന്നനായ ഒരു സാധാരണൻ! സ്നേഹത്തിന്റേയും സേവനത്തിന്റേയും പ്രേരണകളാൽ കഷ്ടപ്പെടുന്ന ഒരു ആദർശനിഷ്ഠന്റെ നിസ്സഹായതയാണ്, സർവ്വസൗഭാഗ്യഗംഭീരനായ ഒരു നേതാവിന്റെ പൂർണ്ണതയേക്കാൾ ഹൃദയസ്പർശകം. നമ്മുടെ നാടകങ്ങളിൽ സാധാരണ കാണുന്ന മറെറാരു യുക്തിഭംഗം പ്രതിനായകനെ സംബന്ധിച്ചുള്ളതാണ്. ലോകത്തിലറിയപ്പെട്ടിട്ടുള്ള സകലദുർഗ്ഗുണങ്ങളുടേയും മാനേജരായി പ്രതിനായകനും, സകലസൽഗ്ഗുണങ്ങളുടേയും വിളനിലമായി നായകനും പ്രത്യക്ഷപ്പെടുന്നു. ഇതു് എത്രയോ അസംഗതമായ ഒരു ചിത്രീകരണമാണ്. ആത്മാർത്ഥതയെ വിശ്വസിക്കുന്ന രണ്ടുപേർക്ക് ഒരാദർശത്തിന്റെ പേരിൽ ഭിന്നിച്ചുകൂടേ? ബിഹാറിലെ ഭൂകമ്പം ഈശ്വരകോപംമൂലമാണെന്നു മഹാത്മജി വിധിച്ചു. ഈശ്വരനു് അങ്ങനെ ആരോടും കോപമില്ലെന്നും, പ്രകൃതിശക്തികളുടെ പ്രവൎത്തനമാണ് അതിനു് ആധാരമെന്നും രവീന്ദ്രനാഥടാഗോർ മറു

പടിപറഞ്ഞു. അവർ ആ വിഷയത്തിൽ ഭിന്നലക്ഷ്യങ്ങളിൽ നിന്നു വാദിക്കുകയുണ്ടായി. ഇതുപോലെ ഒരാദർശത്തിന്റെ പേരിൽ രണ്ടുപേർക്കു അഭിപ്രായഭിന്നതയുണ്ടായിക്കൂടേ? എങ്കിൽ ഒരാളെ എന്തിനു സകലദുർഗ്ഗുണങ്ങളുടേയും കോമരമാക്കി തുള്ളിക്കണം?

ദുഷ്ടത, അനീതി ഇവയെ പ്രകാശിപ്പിക്കേണ്ട കഥാപാത്രത്തിന്റെ ഭാഗം അഭിനയിക്കുവാൻ നമ്മുടെ നടീനടന്മാക്കു പൊതുവേ ഒരു സന്തോഷക്കുറവുണ്ട്. നായികാനായകന്മാരുടെ ഭാഗങ്ങൾക്കാണ്, അവരുടെ ഇടയിൽ കൂടുതൽ അപേക്ഷക്കാർ. ചിലപ്പോൾ കാണികൾ പ്രതിനായകനെ കൂകിയെന്നുവരാം. അതു് അയാളുടെ അഭിനയസാമർത്ഥ്യത്തിന്റെ കൂടുതൽകൊണ്ടും കുറവുകൊണ്ടും സംഭവിക്കാവുന്നതാണു്. ഇത്തരം ഒരു കൂക്കുവിളികൊണ്ടു ശിഥിലമാനസരായിത്തീരുന്നവരാണു് നമ്മുടെ പ്രതിനായകന്മാരിൽ അധികവും. ഒരു പ്രതിനായകനെ കഥാബന്ധത്തിൽ അയാൾ വഹിക്കുന്ന ദുഷ്ടതയുടെ പാരമ്യംകൊണ്ടു മതിമറന്നുപോകുന്ന കാണികൾ ഉറക്കെ ആക്ഷേപിക്കാം. അതു് അകൃത്യാചരണത്തിൽ അവരുടെ ആത്മാവിന്റെ പ്രതിഷേധസ്വരം മാത്രമാണു്. അത്തരം കൂവലുകൾ തന്റെ അഭിനയസാമർത്ഥ്യത്തിന്റെ പൊതുജനസമ്മതിപ്രസംഗങ്ങളായി മനസ്സിലാക്കി സഹൃദയനായ പ്രതിനായകൻ കൃതാർത്ഥനാകണം. അതുപോലെതന്നെ എല്ലാ കഥാപാത്രങ്ങളുടേയും അവസാനം കാണിക്കുവാൻ ഒരുങ്ങിപ്പുറപ്പെടുന്ന നാടകകർത്താവു്, കാഴ്ചക്കാരുടെ ചിന്താശക്തിയെ ബഹുമാനിക്കാതെ, അവരെ ഒരുതരം 'പാവ'കളായി കരുതുന്നു എന്നുവേണം പറയാൻ. കഥയിലെ നിർവ്വഹണസന്ധിയിൽ നായികാനായകന്മാരുടെമാത്രം നില കാണിക്കുവാനേ നാടകകർത്താവു നിർബന്ധിതനാകേണ്ടു. മററുള്ള കഥാപാത്രങ്ങളെ അവരുടെ പാട്ടിനു വിട്ടേക്കട്ടെ. അവരുടെ സ്വഭാവചിത്രണത്തിൽനിന്നു് അവർ അർഹിക്കുന്ന പര്യവസാനത്തിന്റെ വിധി കല്പിക്കുവാനുള്ള അവകാശം കാഴ്ചക്കാർക്കു

വിട്ടുകൊടുത്തേക്കുക. അക്രമം ചെയ്യുന്നവക്കു് ഉടനടി ഉചിതങ്ങളായ ശിക്ഷകൾ കിട്ടുകയെന്നതു പ്രകൃതിനിയമങ്ങളുടെ സാധാരണത്വത്തിനു വിരുദ്ധമാണു്. നമുക്കു തെററുപററാമായിരുന്ന സ്ഥലത്തു കഥയിലെ നായകൻ എങ്ങനെ മാതൃകകാണിച്ചുവെന്ന പ്രധാനപ്രശ്നമേ കഥാനായകനെ സംബന്ധിച്ചു കാഴ്ചക്കാർ അന്വേഷിക്കേണ്ടു.

നാടകത്തിൽ സർവ്വപ്രധാനമായി ശ്രദ്ധിക്കേണ്ട മറെറാരു കാര്യമാണു് രംഗവിധാനം. രംഗവിധാനം ഭംഗിയായാൽ, നാടകം ഭംഗിയായി. നാടകം ഭംഗിയാകുമ്പോൾ കാഴ്ചക്കാരും സന്തുഷ്ടരായി. കഥയുടെ "പ്ളോട്ടി"ൻെറ മേന്മയല്ല, ലക്ഷണയുക്തമായ രംഗവിധാനത്തിൻെറ ഭംഗിയാണു് നാടകത്തിൻെറ വിജയം. നാടകവേദിയുമായി നാടകകർത്താവിനുള്ള ദൃഢപരിചയം—അഥവാ നാടകകർത്താവു തന്നെ ഒരു നല്ല നടനായിരിക്കുന്ന കഴിവു്—രംഗവിധാനം ഭംഗിയാക്കുന്നതിനുള്ള ഒരു കാരണമാണു്. ഒരു ചരടിൽ വിവിധകുസുമങ്ങൾ ബന്ധിക്കുന്നതുപോലെ, സ്ഥായിയായി നില്ക്കുന്ന നാടകാദർശത്തിൻെറ സന്ധികളിൽ വിവിധരസങ്ങളും സംഭവഗതികളും വ്യക്തികളും പൂർണ്ണമായി പ്രകാശിക്കുന്ന രഹസ്യമാണു്, രംഗവിധാനത്തിൻെറ വിജയം. ഓരോ രംഗത്തിൻെറയും ഒടുവിൽ വികാരങ്ങളുടെ ഉന്നതഭാവങ്ങൾ—Climax—കൊടുമുടി പൂണ്ടു നില്ക്കണം. കാഴ്ചക്കാരുടെ അനുമാനത്തിനും ചിന്തയ്ക്കുമായി കുറേ ഭാഗം ഗോപനം ചെയ്തിരിക്കണം. എന്തു സംഭവിക്കണമോ അതു വ്യക്തമായി സംഭവിക്കുന്നതിനേക്കാൾ വിജയം, ആ സംഭവത്തിൻെറ അടുക്കലേക്കുള്ള പ്രയാണത്തെ ത്വരിപ്പിച്ചു വിപുലങ്ങളായ പ്രതീക്ഷകൾക്കും അനുമാനങ്ങൾക്കും കാഴ്ചക്കാരെ സന്നദ്ധരാക്കുന്നതാണു്. ഒരു നാടകത്തിലെ ഏററവും രസശൂന്യവും ഉത്തരവാദിത്വരഹിതവുമായ അവസരം, കർട്ടൻ വീണുകിടക്കുന്ന സമയമാണു്. വീഴുന്ന കർട്ടൻെറ ഉയരലിനു രണ്ടു മിനിററിൽക്കൂടുതൽ സമയം ആവശ്യമില്ലാത്ത തരത്തിൽ

രംഗങ്ങൾ സംഘടിപ്പിച്ചിരിക്കണം. കർട്ടൻ വീണുകിടക്കുന്ന രസശൂന്യമായ സമയത്തിനുള്ളിലെ വൈരസ്യതയിരിപ്പുപോലെ ഹിംസാത്മകമായ ഒരവസരം നാടകത്തിലുണ്ടാകാനില്ല.

വേദിയിൽ മററു കഥാപാത്രങ്ങൾ സമീപത്തുള്ളപ്പോൾ അവക്കു ബധിരത്വം സങ്കല്പിക്കുന്ന ആത്മഗതമാണു്, നാടകത്തിലെ മറെറാരു യുക്തിഹീനത. അടുത്തു നില്ക്കുന്ന ആളുകൾക്കു ചെവിയില്ലെന്നുള്ള ഭാവത്തിൽ അവക്കെതിരായി ചെയ്യുന്ന ചില തീരുമാനങ്ങൾ, ഉറക്കെ വിളിച്ചുപറയുന്നതു കേൾക്കുമ്പോൾ 'ഊളൻപാറ'യെപ്പററിയാണു് സാമാന്യബുദ്ധിയുള്ളവർ ചിന്തിക്കുക. ആത്മഗതംതന്നെ നാടകകത്താവിൻെറ ഒരു തരം അവശതയാണു്. അതു കൂടിയേ തീരു എന്നുണ്ടെങ്കിൽ വേദിയിൽ മറ്റാരുമില്ലാത്തപ്പോൾ പ്രസ്താവിച്ചുകൊള്ളട്ടെ.

നാടകത്തിലെ ഓരോ വാക്കും വാക്യവും, ഭാവചലനക്ഷമമായിരിക്കണം. ഒന്നിലധികമാളുകൾ ഒരേ സമയം വേദിയിൽ നില്ക്കുന്നുണ്ടെങ്കിൽ അവക്കു് എല്ലാവക്കുംതന്നെ അഭിനയാവസരമുണ്ടായിരിക്കണം. സംഭാഷണഭാഷക്കു സ്വാഭാവികത ഏററവും വലിയ ഒരാവശ്യമാണു്. ആഖ്യ, ആഖ്യാപരിച്ഛേദം, ആഖ്യാതം, ആഖ്യാതപരിച്ഛേദം, കർമ്മപൂരകങ്ങൾ ഇങ്ങനെയുള്ള വ്യാകരണനീതി സംഭാഷണഭാഷക്കു് അസ്വാഭാവികതയാണു് സംഭവിപ്പിക്കുന്നതു്. വിവിധകഥാപാത്രങ്ങൾക്കു വിവിധങ്ങളായ വിചാരഗതികൾപോലെ, കഥാപാത്രങ്ങളുടെ വാക്യഗതികൾക്കും വ്യത്യാസമുണ്ടായിരിക്കണം. എന്നാൽ ഒരു വേലക്കാരൻ, അവൻ വേലക്കാരനായതുകൊണ്ടു്, നല്ല ഭാഷ അംഗീകരിച്ചുകൂടാ എന്നു പറയുന്നതു വിവാദവിഷയമാണു്. നായകനും വേലക്കാരനും തമ്മിലുള്ള വ്യത്യാസം ഭാഷകൊണ്ടാണു് നിർണ്ണയിക്കേണ്ടതെന്നു വരുന്നതു ശരിയല്ല. അഭ്യസ്തവിദ്യനായ ഒരു വേലക്കാരനു് എന്തുകൊണ്ടു തെററില്ലാതെ സംസാരഭാഷ ഉപയോഗിച്ചുകൂടാ.

രംഗവിധാനംപോലെതന്നെ പാത്രവിധാനവും പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണു്. നാടകം നയിക്കുന്നതിനു പത്താളുകളാണുള്ളതെങ്കിൽ അവർ പത്തുപേരും മനുഷ്യപ്രകൃതത്തിൻെറ പത്തു ചിത്രങ്ങൾ പ്രതിനിധീകരിക്കണം. ഓരോ കഥാപാത്രത്തിനും വ്യക്തിത്വം പൂർണ്ണമായി വ്യഞ്ജിക്കണം. പാത്രസംവിധാനം പരാജയപ്പെടുന്നതിനു് ഇന്നത്തെ നാടകങ്ങളിൽ കണ്ടുവരുന്ന കാരണങ്ങൾ വ്യക്തിത്വമില്ലായ്മയും, ഭാഷയുടെ അസ്വാഭാവികതയും, സംഗീതാധിപത്യവുമാണു്. ഓരോ നടൻെറയും സംഗീതസാമർത്ഥ്യത്തിനു മുൻപിൽ വിലയേറിയ സമയം ബലികഴിക്കേണ്ടതായി വരുന്ന കാഴ്ചക്കാരുടെ ഗതികേടു നാടകകർത്താവിനേക്കാൾ ശ്രദ്ധിക്കേണ്ടതു നടന്മാരാണു്. നമ്മുടെ നാടകങ്ങളിലെ നടീനടന്മാർ ഓരോ സംഗീതപ്പെട്ടികളായി രൂപാന്തരം പ്രാപിക്കുന്ന ആ ദയനീയമായ കാഴ്ച എത്ര ലജ്ജാവഹം!

നാടകം വ്യവസായമായി അംഗീകരിച്ചിരിക്കുന്നവർക്കു കലയുടെ പരിശുദ്ധത ഒരു കാര്യമല്ല. അവർക്കു കലയേക്കാൾ പ്രധാനം പണമാണു്. നമ്മുടെ നാടകങ്ങളുടെ പ്രചാരണഭാരം ഭാഗ്യദോഷത്താൽ നാടകവ്യവസായികളുടെ ദുർബ്ബലഹസ്തങ്ങളിലാണു് ചെന്നുചേർന്നിരിക്കുന്നതു്. സംസ്കാരലോകത്തിലേക്കു് അത്രമാത്രം ഉയർന്നിട്ടില്ലാത്തവർക്കുവേണ്ടി ഉന്നതമായ ആദർശത്തേയോ, കലയേയോ ഞെക്കിക്കൊല്ലുവാൻ അവർ മടിക്കാറില്ല. കേരളീയകലകളുടെ സൌകുമാര്യവും സാമൂഹ്യബന്ധത്തിലെ സംസ്കാരവിശേഷങ്ങളും പ്രദർശിപ്പിക്കുന്നതിനു സിനിമാലോകം ഒരു വലിയ സങ്കേതമാണു്. എന്നാൽ ഈ ലോകത്തിൽ മലയാളത്തിനു രണ്ടുമൂന്നു ചിത്രങ്ങളേ ഉള്ളു. അവ നല്കിയിട്ടുള്ളതു നാടകവ്യവസായികളുമാണു്. അതുകൊണ്ടു് അവ എത്രമാത്രം അലങ്കോലമായിത്തീർന്നുവെന്നുള്ളതു നമുക്കേവർക്കുമറിവുള്ള പരമാർത്ഥമാണു്. കേരളത്തെ പ്രതിനിധീകരിക്കുന്ന സിനിമായുടെ കാര്യത്തിൽ സാഹിത്യപരിഷത്തുപോലുള്ള അധികൃതസംഘടന

കൾ എത്രയോ നേരത്തേ ശ്രദ്ധിക്കേണ്ടതായിരുന്നു. ദൂരവ്യാപകങ്ങളായ ഫലങ്ങളോടുകൂടിയ നമ്മുടെ നാടകങ്ങളും അധികൃതമായ ഒരു സംഘടനയുടെ സമ്മതത്തിനുശേഷം പൊതുജനങ്ങളുടെ സന്നിധിയിലേക്കു ചെന്നിരുന്നെങ്കിൽ!!

അഭിനയവും പ്രകടനവും രണ്ടാണു്. തീവ്രമായ കരുണത്തെ ഒററത്തുള്ളി കണ്ണുനീരെങ്കിലും തൂകാതേയും, ഒരു ചെറിയ സ്വരമെങ്കിലുമുയർത്താതേയും വിദഗ്ദ്ധനായ ഒരു നടനു കാഴ്ചക്കാരുടെ ഹൃദയത്തിൽ പകർത്താൻ സാധിക്കും. അയാൾ കരയാതേതന്നെ, കാഴ്ചക്കാരെ കരയിക്കുന്നു. എന്നാൽ ഒരു പ്രകടനക്കാരൻ കൈകാലുകൾ തല്ലി തലയടിച്ചു പാട്ടുപാടി കരയുമ്പോൾ, കാണികൾക്കു ചിരിയാണുണ്ടാകുക. നമ്മുടെ നാടകവ്യവസായികളിൽ പലരും പ്രകടനക്കാരാണു്. ഒരു നല്ല നടന്റെ ലക്ഷണം, നാടകകർത്താവു കാണാത്തതുപോലും കാണുകയെന്നതും, അതു കാഴ്ചക്കാരെ കാണിക്കുകയെന്നതുമാണു്. നടൻ നാടകകർത്താവിനെ ചിലേടത്തു് അതിക്രമിക്കുകതന്നെ വേണം. കാണാതെ പഠിച്ചിട്ടുള്ള വാചകങ്ങളുടെ റിക്കാർഡാകുകയെന്നുള്ളതിലല്ല, താൻ മനസ്സിലാക്കിയ വാചകങ്ങളിലെ വികാരാംശവും രസവും മുഖത്തു പ്രസരിപ്പിക്കുകയെന്നുള്ളതിലാണു് നടന്റെ സാമർത്ഥ്യം. അഭ്യസ്തവിദ്യരായ നടീനടന്മാർ നമ്മുടെ നാടകവേദിയിലേക്കു പ്രവേശിക്കുന്നതു ശുഭാവഹം തന്നെ. എന്നാൽ അവർ നാടകവ്യവസായികളുടെ വലയിൽ ഒതുങ്ങിച്ചുരുങ്ങാതിരുന്നെങ്കിൽ!!

നാടകത്തിൽ, ഒരു നടനും നടിയും തമ്മിലുള്ള ബന്ധം മാനസികമാണു്. ആ മാനസികബന്ധമാണു് അഭിനയിക്കുവാൻ അവർ ഒരുങ്ങേണ്ടതു്. എന്നാൽ ഇന്നത്തെ ചില നാടകങ്ങളിൽ നടീനടന്മാർ അഭിനയാവശ്യത്തിൽ ശാരീരികസ്പർശം കൈക്കൊള്ളുന്നതു നീതീകരിക്കാവുന്നതല്ല. സിനിമ ഈ വിഷയത്തിൽ നാടകത്തിന്റെ മാർഗ്ഗദർശകമായിത്തീർന്നുകൂടാ. നാടകവും സിനിമയും രണ്ടാണു്. സിനിമ

ഒരു വാസ്തവികലോകത്തിന്റെ യാന്ത്രികബന്ധുവും, നാടകം അതിന്റെ കലാപരമായ ബന്ധുവുമാണ്. നടീനടന്മാരുടെ ചലനങ്ങളും ചിന്താഗതിയും അതാതുദ്ദേശത്തിന്റെ സാമൂഹ്യനിയമങ്ങളോടു ബന്ധപ്പെട്ടു നില്ക്കുന്നു. കേരളീയർ അവരുടെ സഹോദരിമാരോടു സഹകരിക്കുമ്പോൾ, മാനസികബന്ധത്തിനല്ലാതെ ബാഹ്യപ്രകടനങ്ങളാൽ യാതൊരു സാധ്യതകളും അനുവദിക്കാറില്ല. ഇന്നത്തെ ചില നാടകങ്ങളിൽ, കഷ്ടിച്ചു നാടകവേദിയിലേക്കു മാത്രം, സഹകരണസ്വാതന്ത്ര്യമുള്ള നടിയുടെ കൈത്തലം നടൻ കവർന്നുകൊണ്ടു സങ്കേതത്തിലേക്കെന്നതുപോലെ പോകുന്നതു കാണുമ്പോൾ, കാണികളിൽ പലരും തലതാഴ്ത്താറുണ്ട്. സംസ്കാരമില്ലാത്ത ഘടകങ്ങൾ നാടകവ്യവസായത്തിലെ നടന്മാരായിത്തീരുമ്പോൾ, നാടകത്തിന്റെ ഉള്ളിൽ മറ്റൊരു നാടകം സൃഷ്ടിക്കുന്നതു് അത്ഭുതാവഹമല്ല.

ഇന്നത്തെ നമ്മുടെ നാടകങ്ങളിൽ തമിഴ്നാടകക്കാരുടെ ഇടയിൽനിന്നു വന്നുചേർന്നിട്ടുള്ള ഒരു പാരമ്പര്യം മാഞ്ഞുപോകാതെ നില്ക്കുന്നുണ്ട്. നോട്ടീസനുസരിച്ചു നാടകം കാണാൻ നാം നേരത്തെ സ്ഥലം പിടിക്കുന്നു. കണ്ട്രാക്ടരുടെ വാച്ചിലെ സമയം എന്നും 'ലോക്കലേ' ആയിരിക്കുന്നുള്ളു. വേദിയിലേക്കു ദൃഷ്ടി ഉറപ്പിക്കുന്ന കാണികളുടെ മുൻപിൽ പ്രത്യാശകൾക്കു പ്രതിബന്ധമായി നില്ക്കുന്ന കോട്ടപോലെ ഒരു വലിയ കർട്ടൻ അങ്ങനെ തൂങ്ങിക്കിടക്കും. കേരളത്തിലുണ്ടായിക്കൊണ്ടിരിക്കുന്നതും ഇനി ഉണ്ടാകാവുന്നതുമായ സകല നാടകങ്ങളേയും മനസ്സിലാക്കിയ കർട്ടനുകളാണവ. ഇവിടത്തെ നാടകസ്വഭാവമെങ്ങനെയൊക്കെ മാറിമറിഞ്ഞാലും ഇനി ഒരു അഞ്ഞൂറുവർഷക്കാലത്തെ നാടകാവശ്യത്തിനുള്ള കർട്ടനുകൾ ഇന്നു കർട്ടൻവ്യവസായികൾ സ്റ്റോക്ക്ചെയ്തുവെച്ചിട്ടുണ്ട്. ഏതു കഥയ്ക്കും പറ്റിയതരത്തിലാണവ സാധിച്ചിട്ടുള്ളതു്. അവയിൽചിലതു ചിലപ്പോൾ വേദിയിൽ മരിച്ചുകിടക്കുന്ന ആളുകളെക്കണ്ടു മുകളിൽ സ്തംഭിച്ചുനിന്നു പോകാറുണ്ട്!!

നാടകം കാണ്മാൻ കയറുന്ന ആളുകളുടെ ക്ഷമ നശിച്ചു തുടങ്ങുമ്പോൾ കേൾക്കാം, അണിയറയിൽ നിന്നൊരു മണി കിലുക്കവും അതിനോടുചേൎന്ന് ഒരു ബഹളവും. കർട്ടൻ മന്ദമായി ഉയരുന്നു. വേദിയിൽ ഒരു വശത്തായി ഉടനെ കാണാറാകുന്നതു ഹാർമോണിയവുമായി ആ പഴയ "പാവന മധുരാ"ക്കാരനെയാണ്. കാഴ്ചക്കാരുടെ പാപത്തിന്റെ ഭാരംപോലെയോ, ഹൃദയസമാധാനത്തിന്റെ ശാപരൂപം പോലെയോ ഉള്ള ഇഷ്ടന്റെ ആ ഇരുപ്പിന് ഇനിയും നമ്മുടെ നാടകവേദിയിൽനിന്ന് ഇളക്കമുണ്ടായിട്ടില്ല!! അനന്തരം സംഗീതത്തടവുകാരെ അഴിച്ചുവിടുകയായി. പ്രേമം, കോപം, സംസാരം ഇവയെല്ലാം സംഗീതത്തിലാണ് അഭിനയിക്കുക. ഏററവും നല്ല ഒരു നടന്റെ യോഗ്യത സംഗീതത്തിൽ അയാൾക്കുള്ള പാണ്ഡിത്യമാണെന്നു വന്നിരിക്കുന്നു!! സംഗീതത്തെ ഒന്നായി നാടകവേദിയിൽനിന്നും പറഞ്ഞയയ്ക്കണമെന്നില്ലെങ്കിലും, ആ വിഷയത്തിൽ വിദഗ്ദ്ധവും നിർദ്ദയവുമായ ഒരു ശസ്ത്രക്രിയ ഏററവും ആവശ്യമായിത്തീർന്നിരിക്കുന്നു. സ്വാഭാവികതയും ഔചിത്യവും മുൻനിൎത്തി സംഗീതം നിയന്ത്രിക്കേണ്ട പൂൎണ്ണമായ ഉത്തരവാദിത്വം നാടകകൎത്താവിലാണ് ശേഷിക്കേണ്ടതു്. ഒരു നടൻ, അയാൾക്കു തോന്നുമ്പോഴൊക്കെ പാടുന്ന നിരുത്തരവാദിത്വം എത്ര ഹിംസാത്മകം! നാടകം ഒരാളും, അതിലെ പാട്ടുകൾ മററൊരാളും, രചിക്കുന്ന അസാംഗത്യവും ഇവിടെ വിസ്മരിക്കുന്നില്ല.

പ്രേമം നമ്മുടെ നാടകങ്ങളിലെ ഒരു തരം സാംക്രമികരോഗമായി പരിണമിച്ചിട്ടുണ്ടു്. അവയധികവും സന്തോഷപര്യവസായികളുമാണ്. ഒരു കഥ, അതു നിൽക്കേണ്ടേടത്തു നിന്നിരുന്നെങ്കിൽ, എല്ലാ കഥകളും ഇങ്ങനെ സന്തോഷപര്യവസായികളായിത്തീരുമായിരുന്നോയെന്നു ചിന്തിക്കേണ്ടതാണ്. ഒരു കഥ സന്തോഷപര്യവസായിയോ, ദുഃഖപര്യവസായിയോ, ആയി സ്വയം തീൎന്നുകൊള്ളട്ടെ.

ദുഃഖപര്യവസായിയായ ഒരു കഥയിൽ മരണവും, രക്തപ്രവാഹവും, തോക്കും, വെട്ടും, കുത്തുമെല്ലാം ഒഴിച്ചുകൂടാത്ത ആവശ്യങ്ങളാണെന്നു ചില നാടകകർത്താക്കൾ തെററിദ്ധരിച്ചിരിക്കുന്നു! മരണമോ, രക്തപ്രവാഹമോ അല്ല ട്രാജഡിയുടെ ജീവചൈതന്യം. അസുഖകരമായ ഒരു തീരുമാനം, ഒരു വിരഹം, ഒരു പരാജയം, ദുഃഖാത്മകമായ ഒരു സംഭവവികാസം, എന്നിവകളാൽ "ട്രാജഡി"യുടെ ജീവൻ പൂർണ്ണതയിലെത്താവുന്നതാണു്. ഒന്നുകൂടി വ്യക്തമാക്കിയാൽ, പരാജയവും ശോകാത്മകമായ അന്തരീക്ഷവുമാണു് ട്രാജഡിയുടെ ആത്മാവു്! അതിൽ മരണവും, രക്തച്ചൊരിച്ചിലുകളും വേണമെന്നില്ല. സന്തോഷപര്യവസായിയായ ഒരു നാടകത്തിനു സാധിക്കുന്നതിനേക്കാൾ കൂടുതൽ നേട്ടങ്ങൾ, ദുഃഖപര്യവസായിയായ ഒരു നാടകത്തിനുണ്ടു്. ദുഃഖം, ആത്മാവിൻെറ അദ്ധ്യാപകനാണു്. പൊള്ളയായ ഒരു ചിരിയേക്കാൾ വ്യാപാരശക്തി, കരുത്തേറിയ ഒരു തുള്ളി കണ്ണുനീരിനാണു്. ദുഃഖപര്യവസായിയായ ഒരു നല്ല നാടകത്തിൽനിന്നു്, കാഴ്ചക്കാർക്കു വിശ്വസ്തനായ ഒരു സ്നേഹിതനെ ലഭിക്കുന്നു. തന്നെയല്ലാ മനുഷ്യൻെറ നിർമ്മലവികാരങ്ങളുടെ പേശികളിൽ ചലനവും, ആത്മാവിൽ ആർദ്രതയും, ജീവകാരുണ്യത്തിനു ശരിയായ സമ്മാനവും നൽകാൻ ട്രാജഡികൾക്കേ കരുത്തുള്ളു.

ദുഃഖപര്യവസായിയായ ഒരു നാടകത്തെ ആദ്യന്തം കരുണത്തിൽ മുക്കി കാഴ്ചക്കാരുടെ മുമ്പിൽ അവതരിപ്പിക്കുന്നതു പലപ്പോഴും പരാജയമായിത്തീരാറുണ്ടു്. കാഴ്ചക്കാരുടെ മനസ്സിനെ അങ്ങനെ ദീർഘനേരം ദുഃഖത്തിൽ നിമഗ്നമാക്കുന്നതു് അവർക്കു് ഇഷ്ടമല്ല. ഒരു പൂമാലയുടെ ഉള്ളിൽ കൂടി ഓടിയിരിക്കുന്ന നൂലുപോലെ, കരുണം ആദിമദ്ധ്യഭാഗങ്ങളിൽ നാടകത്തിൻെറ ഉള്ളിൽ മറഞ്ഞു നില്ക്കുന്നതാണു് ഭംഗി. ഫലിതം ട്രാജഡികളിൽ ഒഴിച്ചുകൂടാത്ത ഒരാവശ്യമാണു്. എന്നാൽ സ്ഥായിയായ ഒരു കരുണത്തിനു വി

ച്ഛിത്തിയുണ്ടാകാത്ത തരത്തിൽ മാത്രമേ ഫലിതം നിബന്ധിക്കാവൂ. കരുണം ഉൽക്കടമായി പ്രകാശിക്കുന്നേടത്തു ഫലിതം വിരമിക്കയും വേണം. ഫലിതത്തിനുവേണ്ടി കഥാശരീരത്തോടു ബന്ധമില്ലാത്ത ഒരു പാത്രത്തേയോ, രംഗത്തേയോ അവതരിപ്പിക്കുന്നതു് അഭിലഷണീയമല്ല. ഫലിതം വാക്കുകളിൽ മാത്രം തുങ്ങിയിരിക്കുന്ന ഒന്നായിത്തീരാതെ, അതു കഥാശരീരത്തിന്റെ ചലനങ്ങളിൽ ദൃഢമായി ബന്ധിച്ചു നിൽക്കുന്നതാണു് യുക്തം.

ഒക്കെക്കൂടി ആലോചിച്ചാൽ, ഇന്നത്തെ നാടകങ്ങളുടെ ബാഹ്യവും ആന്തരികവുമായ രോഗങ്ങൾക്കു വിദഗ്ധമായ ചികിത്സകൾപലതും ആവശ്യമുണ്ടു്. കഥാഗതി ഋജുവും സ്വാഭാവികവുമാക്കിത്തീർക്കുക; പാത്രവിധാനം, രംഗവിധാനം, എന്നിതുകളിൽ മനശ്ശാസ്ത്രത്തിനു ദൃഢമായ ബന്ധം നൽകുക; സംഗീതത്തിൽനിന്നു നാടകാത്മാവിനെ സമുദ്ധരിക്കുക; അഭിനയകാര്യത്തിൽ മുഖത്തിനു പ്രാമുഖ്യം കൊടുക്കുക; ഒരു നാടകത്തിന്റെ അഭിനയാവശ്യത്തിനു സമയം മൂന്നുമണിക്കൂറിൽ കവിയാതേയും, ആളുകൾ പത്തിൽ കൂടാതേയും ഇരിക്കത്തക്കവിധം രചനയിൽ വേണ്ടതു പരിഷ്കാരമുണ്ടാക്കുക; അഭിനവങ്ങളായ സാമൂഹ്യനാടകങ്ങളുടെ നിർമ്മാണത്തിൽ സജീവങ്ങളായ പ്രോത്സാഹനങ്ങൾ നൽകുക; നമ്മുടെ നടീനടന്മാൎക്കും കലാസംസ്കാരങ്ങൾക്കും പ്രചാരം കിട്ടത്തക്കവിധം ചിത്രനാടകൾ ഇറക്കുന്ന ഒരു സ്ററുഡിയോയുമായി നമ്മുടെ കഥകളെ ബന്ധിപ്പിക്കുക; എന്നിതൊക്കെയാണു് നമ്മുടെ ഇന്നത്തെ നാടകങ്ങളുടെ സൎവ്വപ്രധാനങ്ങളായ ആവശ്യങ്ങൾ.

ഏഴാംയോഗം

# ആധുനികപദ്യസാഹിത്യം

## അദ്ധ്യക്ഷപ്രസംഗം

(വെണ്ണിക്കുളം ഗോപാലക്കുറുപ്പ്)

വിലാസിനിയായ പ്രകൃതിയിലെന്നപോലെ പ്രേമാസ്പദമായ നമ്മുടെ സാഹിത്യത്തിലും ആണ്ടുതോറും ആവിർഭവിക്കാറുള്ള പരിമളവാഹിയായ മധുമാസമാണല്ലോ പരിഷത്സമ്മേളനം. സൗന്ദര്യദേവതയുടെ എതിരില്ലാത്ത നൃത്തകലവികൾ നിത്യരംഗമായ എറണാകുളമാണ് ഇക്കൊല്ലത്തെ മധുവനം. 'കുസുമേ കുസുമോൽപത്തി' എന്നു പറഞ്ഞെക്കൂട്ടത്തിൽ വസന്തമദ്ധ്യത്തിൽ മറ്റൊരു വസന്തം!

"പൂത്തും തളിർത്തുമല്ലാതെ ഭൂരുഹങ്ങളിൽ
പേർത്തുമൊന്നില്ലിവിടെ കാണ്മാൻ
ആർത്തു നടക്കും വണ്ടിൻചാർത്തും കുയിൽക്കുലവും"

എല്ലാംകൂടി

"സാമ്യമകന്നോരുദ്യാനം എത്രയുമാഭി-
രാമ്യമുണ്ടിതിനില്ല നൂനം
ഗ്രാമ്യം നന്ദനവനമരമ്യം ചൈത്രരഥവും
കാമ്യം നിനയ്ക്കുന്നാകിൽ സാമ്യമല്ലിതു രണ്ടും"

എന്നു മതിമറന്നു പാടുവാൻ തോന്നിപ്പോകുന്നു.

'ആധുനികപദ്യസാഹിത്യം' എന്ന പുഷ്പമഞ്ജുഷയിൽ ഉപചയിച്ചിരിക്കുന്ന പൂക്കളെടുത്തെച്ചിക്കുവാനാണ്, അവിദഗ്ദ്ധനും അല്പജ്ഞനുമായ എന്നെ നിയോഗിച്ചിരിക്കുന്നതു്. ഔചിത്യവിചാരം ചെയ്യാതെ അധികാരികളുടെ ആജ്ഞയെ ശിരസാ വഹിക്കുകമാത്രമാണെൻെറ കർത്തവ്യം.

അറ്ററവഞ്ചി ആടിക്കളിക്കുന്നതു് അതിന്റെ മിടുക്കുകൊണ്ടോ നദീവേഗംകൊണ്ടോ എന്നു ശാകുന്തളത്തിൽ മാഢവ്യൻ ചോദിക്കുന്നില്ലേ? അതുപോലെ എന്റെ ഈ അഭിനയത്തിനു കാരണം പരിഷന്നിർവ്വാഹകസമിതിയുടെ അധൃഷ്യമായ ആജ്ഞാശക്തിമാത്രമാണെന്നു നിങ്ങൾ ധരിച്ചാൽമതി. സ്ഥാനലാഭംകൊണ്ടുള്ള സന്തോഷം ഒരു വശത്തും സന്ദർഭഗൗരവം നിമിത്തമുണ്ടാകുന്ന സങ്കോചം മറുവശത്തും നിന്നു് എന്നെ മഥിക്കുമ്പോൾ, എങ്ങനെയാണു് കൃതജ്ഞത പറയേണ്ടതെന്നറിയുന്നില്ല. സാഹിത്യവിഷയത്തിൽ യഥാശക്തി പരിശ്രമിക്കുന്ന കേരളത്തിലെ യുവജനങ്ങൾക്കു പരിഷത്തു നൽകുന്ന ഉദാരമായ ഒരു പ്രോത്സാഹനം എന്ന നിലയിൽ ഈ ബഹുമതിയെ ഞാൻ ഭക്തിപുരസ്സരം അംഗീകരിക്കുകയും, ആ പ്രോത്സാഹനം എന്നിൽക്കൂടി പ്രദർശിപ്പിക്കുവാൻ ദയ തോന്നിയ നിർവ്വാഹകസമിതിയോടു നിസ്സീമമായ കൃതജ്ഞത പ്രകാശിപ്പിക്കുകയും ചെയ്തുകൊണ്ടു സ്വധർമ്മസീമയിലേക്കു പ്രവേശിക്കാം.

കേരളകാളിദാസന്റെ വാഴ്ചക്കാലം ആധുനികപദ്യസാഹിത്യത്തിന്റെ അരുണോദയത്തെ കുറിക്കുന്നു എന്നു ഭാഷാചരിത്രകാരന്മാർ പറയുമ്പോൾ, ആ അതിർത്തിരേഖ കുറച്ചു പ്രാചീനമായിപ്പോയി എന്നുള്ള പക്ഷാന്തരം പലരും പ്രകാശിപ്പിക്കാറുണ്ടു്. വലിയകോയിത്തമ്പുരാന്റെ സമകാലീനരായിരുന്ന വെണ്മണികവികളുടെ കാവ്യശില്പത്തെ വിഷയീകരിച്ചു് "വെണ്മണിപ്രസ്ഥാനം" എന്നൊരു വിഭാഗം ഇവിടെ സ്വീകരിച്ചതുതന്നെ ഈ പക്ഷാന്തരത്തെ അനുഗ്രഹിക്കുന്നുണ്ടെന്നു് എനിക്കു തോന്നുന്നു. സംസ്കൃതവിധേയമായ ക്ലാസിക്പ്രസ്ഥാനം എന്നു പരിഗണിച്ചു പിറകോട്ടു പിടിച്ചുനിർത്തുവാൻ നാം എത്രതന്നെ പരിശ്രമിച്ചാലും, ആധുനികപദ്യസാഹിത്യത്തിന്റെ ഉഷഃകാലത്തെ സൂചിപ്പിക്കുന്ന ശുക്രനക്ഷത്രപ്രഭാകന്ദളങ്ങളാണു കേരളകാളിദാസകവിതയിൽ ദർശിച്ചതെന്നു കൃതജ്ഞതാപൂർവ്വം സ്മരിക്കാതെ നിവൃത്തി

യില്ല. മിതവാദികൾ പദ്യസാഹിത്യത്തിലെ റൊമാൻറിക് പ്രസ്ഥാനം, അഥവാ നവാഭ്യുത്ഥാനഘട്ടം, സമാരംഭിക്കുന്നതു് ആശാൻ, വള്ളത്തോൾ, ഉള്ളൂർ എന്നീ മഹാകവികളുടെ പ്രാബല്യദശയിലാണെന്നു ചൂണ്ടിക്കാണിക്കുമ്പോൾ, പാകിസ്ഥാൻവാദത്തിൻെറ ജനയിതാവായ ജിന്നായെപ്പോലെ, പിടിച്ചപിടി വിടാതെ നില്ക്കുന്ന പുരോഗമനസാഹിത്യകാരന്മാർ ഇന്നലെ ഉണ്ടായിട്ടുള്ള കൃതികൾകൂടിയും യാഥാസ്ഥിതികനിർമ്മിതങ്ങളെന്നു പറഞ്ഞു പുറന്തള്ളുവാനും, സാഹിത്യത്തിൽ ഒരു നവയുഗം സൃഷ്ടിക്കുവാനും ബദ്ധപ്പെടുന്നു. ആധുനികം എന്ന വിശേഷണംകൊണ്ടു ജീവൽകവികളെ മാത്രമേ പരാമർശിക്കാവു എന്നു ചിന്താശക്തിയുള്ള യാതൊരാളും വാദിക്കുമെന്നു തോന്നുന്നില്ല. അകാലവാർദ്ധക്യം സംഭവിച്ച യുവാക്കന്മാരും, യുവചൈതന്യം തുള്ളിത്തുളുമ്പുന്ന വൃദ്ധന്മാരും ലോകത്തിലുള്ളതുപോലെ സാഹിത്യത്തിലും പഴമയ്ക്കടിമപ്പെട്ടുപോകുന്ന നവീനന്മാരും, പുതുമയെ ആശ്ലേഷിക്കുന്ന പഴമക്കാരും ഇല്ലാതില്ല. ഈ ദുർഘടത്തിൽ നിന്നൊഴിയുവാൻ ഒരു മാർഗ്ഗമേ കാണുന്നുള്ളു. ആധുനികപദ്യസാഹിത്യത്തെ മൂന്നുഘട്ടമായി തരംതിരിക്കുക. മഹാകാവ്യപ്രധാനമാണു് ഒന്നാമത്തെ ഘട്ടം. വലിയകോയിത്തമ്പുരാൻെറ നേതൃത്വത്തിൽ വളൎന്നുവന്ന അന്നത്തെ പദ്യസാഹിത്യം വെണ്മണി നമ്പൂതിരിമാർ, കൊടുങ്ങല്ലൂർതമ്പുരാക്കന്മാർ, നടുവത്തു നമ്പൂതിരിമാർ, ഒടുവിൽമേനവന്മാർ, കുണ്ടൂർ, കെ. സി., വി. സി. തുടങ്ങിയ കവിപുംഗവന്മാരുടെ കരലാളനങ്ങൾക്കു പാത്രീഭവിച്ചു. അക്കാലത്തിന്നനുരൂപങ്ങളായ മഹാകാവ്യങ്ങളും അതിനിടയ്ക്കാവിർഭവിച്ച ചില ഖണ്ഡകാവ്യങ്ങളും സാഹിത്യാഭിവൃദ്ധിയെ സാരതരമായി സഹായിച്ചിട്ടുണ്ടു്. ഇന്നു്, അവയുടെ നേരേ നെററി ചുളിക്കുന്നതിൽ യാതൊരൎത്ഥവുമില്ല. സംസ്കൃതവൃത്തപ്രഭൃതമാണു് അന്നു സാൎവ്വത്രികമായി നടമാടിയിരുന്നതു്. 'കൊടുങ്ങല്ലൂർപ്രസ്ഥാനം' എന്നു വ്യവഹരിച്ചുവന്ന ഒരു രീതി— സംസാരഭാഷ പദ്യത്തിലാ

ക്കുന്ന ഒരു ആശയപ്രകാശനസമ്പ്രദായം — അക്കാലത്തിന്റെ ഒരു പ്രത്യേകചിഹ്നമായിരുന്നു.

"ഇരിക്കട്ടെ, കാര്യം തുടങ്ങാമെനിക്കോ
ചെരിപ്പിട്ടു വല്ലാതെ കാലൊന്നു പൊട്ടി."

എന്നിങ്ങനെ പോകുന്ന ഒരു പോക്കു്. ഇതു് ഒരുതരം 'റിയലിസ'മാണെന്നു വേണമെങ്കിൽ വാദിക്കാം.

സംസ്കൃതത്തിലെ പല ഉത്തമകാവ്യങ്ങളും ഭാഷയിലേക്കു സംക്രമിച്ചതു് ഇക്കാലത്താണെന്നുള്ളതു നമുക്കു് അത്ര വേഗം മറന്നുകളയാവുന്നതല്ല. കേരളവർമ്മക്കാലത്തെക്കൂടി ഇന്നത്തെ പദ്യസാഹിത്യത്തിൽ ഉൾപ്പെടുത്തിയതു നന്നായില്ലെന്നു വിചാരിക്കുന്ന സഹൃദയന്മാരുടെ ഭ്രൂക്ഷേപത്തേയും ആക്ഷേപത്തേയും ബഹുമാനിച്ചുകൊണ്ടു ഞാൻ പറയുന്നതു്, നിങ്ങൾ അയഞ്ഞുതരുവാൻ ഭാവമില്ലെങ്കിൽ, പൂർവ്വാപരബന്ധം കാണിക്കുന്ന ഒരു പുരാവൃത്തപരാമർശമായിമാത്രം ഈ പ്രസ്താവനകളെ ഗണിച്ചാൽ മതിയെന്നാണു്.

ദ്വിതീയഘട്ടം ഖണ്ഡകാവ്യകാലമാകുന്നു. പദ്യസാഹിത്യത്തിലെ, അത്യധികം ആരോഗ്യപ്രദമായ ഒരു പരിവർത്തനപ്രഭാതത്തിന്റെ മന്ദ്രമധുരശംഖദ്ധ്വനിയാണു ഖണ്ഡകാവ്യങ്ങളിലൂടെ മാറെറാലിക്കൊണ്ടതു്. സത്യത്തിന്റേയും സൗന്ദര്യത്തിന്റേയും സാന്നിദ്ധ്യത്തിൽ, ഹൃദയം ഹൃദയത്തോടു ചെയ്യുന്ന ശ്രുതിസുഭഗങ്ങളായ നർമ്മസംഭാഷണങ്ങളാണു് അവയിലെ പ്രതിപാദ്യം.

"പദ്യം എന്നതു കേവലം ചില പദങ്ങളുടേയും വാചകങ്ങളുടേയും വ്യവസ്ഥാനുസൃതമായ വിന്യാസമല്ല. വൃത്തനിബന്ധനയനുസരിച്ചുള്ള പദവിന്യാസം പദ്യത്തിനു് ഒരു സ്വരൂപം നൽകുകമാത്രം ചെയ്യുന്നു. പദ്യപരിശോധനയിൽ വൃത്താനുഗുണമായ വർണ്ണവിന്യാസത്തേയോ, പ്രാസപ്രചുരമായ ഭാഷയേയോ കാവ്യഗുണത്തിന്റെ മാനദണ്ഡമായി സ്വീകരിക്കാൻ പാടുള്ളതല്ല. പദ്യത്തിന്റെ 'തൊലിപ്പുറം' വിട്ടു് അകത്തുള്ള രക്തമാംസങ്ങളിൽ പരിശോധന

നടത്തണം. പദ്യത്തിൻെറ ഘടകങ്ങളായ പദങ്ങൾക്കുള്ളിൽ ചിദാനന്ദസുധാധാരാപ്ലുതമായ ഒരു ദിവ്യചൈതന്യത്തിൻെറ ജ്വാലകൾ സമുജ്വലിച്ചുംകൊണ്ടിരിക്കണം." എന്നുള്ള 'എഡ്മണ്ട് ഗോസി'ൻെറ ശ്രദ്ധേയമായ വ്യാഖ്യാനത്തിലെ സാരാംശത്തെ ആ കാവ്യങ്ങൾ സവിശേഷം ഉദാഹരിച്ചിരിക്കുന്നു. ആശയപ്രകടനപാടവമാണല്ലോ ഒരു ഉത്തമകാവ്യകാരൻെറ ലക്ഷണം. നാദബിന്ദുക്കൾ ഓടക്കുഴലിൽക്കൂടി രാഗങ്ങളായി പരിണമിക്കുന്നതുപോലെ കവിമനോധർമ്മം വർണ്ണ്യവസ്തുക്കളിൽ പ്രവേശിച്ചു നാനാഭാവങ്ങളെ ഉദ്ദീപിപ്പിക്കുന്ന രസങ്ങളായി സമുല്ലസിക്കണം. അപ്പോൾ മാത്രമേ തന്മയീഭാവം സിദ്ധിക്കയുള്ളു. ഗ്രീസിലെ ഒരു ചിത്രകാരൻ വരച്ച ഈന്തപ്പഴം കണ്ടു സാക്ഷാൽ ഈന്തപ്പഴമാണെന്നു ഭ്രമിച്ച് ഒരു കാക്ക അതിന്മേൽചെന്നു കൊത്തിയതായി കേട്ടിട്ടുണ്ട്. അതുപോലെയുള്ള ഒരു തന്മയത്വമാണ് കവിതയ്ക്കും വേണ്ടതു്. ആംഗലഭാഷയുടെ സാമീപ്യവും സമ്പർക്കവുമായിരുന്നു ഇങ്ങനെ ഭാവാത്മകങ്ങളായ ഖണ്ഡകാവ്യങ്ങൾക്കു വഴി തെളിച്ചതെന്നു നിസ്സംശയം അഭിപ്രായപ്പെടാം. ഇതു് ഇന്നത്തെ പദ്യസാഹിത്യത്തിൽ അതിപ്രധാനമായ ഒരു ദശാവിശേഷമാണ്. കാവ്യങ്ങളുടെ കഥാവിഷയകമായ അമംഗളപര്യവസായിത്വം അനാശാസ്യമാണെന്നുള്ള പൗരസ്ത്യസഹജമായ മനോവൃത്തിക്കും ഒരു മാററം വന്നു. പ്രതിഭാവിലാസം പ്രകാശിച്ചു. ഭാവനകൾ അമിട്ടുവെടിപൊട്ടിച്ചിതറുന്നതുപോലെ ഭാവശാബല്യത്തോടുകൂടി ചിതറി. ചിന്തകൾക്ക് ആഴവും മിഴിവും വർദ്ധിച്ചു. രസങ്ങൾ അവയുടെ വിജയക്കൊടികൾ പറപ്പിച്ചു. അങ്ങനെ, 'ഋതുവിൽ സ്വയമുല്ലസിച്ചുടൻ പുതുപുഷ്പംകലരുന്ന വല്ലി'പോലെ പദ്യശാഖ പുതുമയുടെ അഭിരാമഭൂഷണങ്ങളണിഞ്ഞു.

പുരോഗതിക്ഷേത്രത്തിലേക്കുള്ള ഈ പുണ്യപ്രയാണത്തിൻെറ മുന്നണിയിൽ കാണുന്ന മൂന്നു നായകന്മാരാണ്, അഥവാ ഗായകന്മാരാണ്, ആശാനും വള്ളത്തോളും ഉള്ളൂരും. അവരുടെ ഹൃദയവിപഞ്ചികകളിൽനിന്നു വിനിർഗ്ഗളിച്ച മധുര

മോഹനഗാനങ്ങൾ മലയാളരാജ്യത്തെ കോരിത്തരിപ്പിച്ചു. ആശാന്റെ പ്രേമമയിയായ കവിത, വിഷാദാത്മകമായ ഒരു നാടകത്തിലെ നായികയെപ്പോലെ നശ്വരഭോഗങ്ങളെക്കുറിച്ചു നമ്മെക്കൊണ്ടു ചിന്തിപ്പിക്കുകയും, വള്ളത്തോളിന്റെ പ്രകൃതിലീലാലാലസയായ കാവ്യാംഗന, നവരസരുചിരയായ നർത്തകിയെന്നവണ്ണം താളമേളങ്ങൾക്കൊപ്പിച്ചു നമ്മെ ആനന്ദനൃത്തം ചെയ്യിക്കുകയും, ഉള്ളൂരിന്റെ മനസ്വിനിയായ സരസ്വതി, ഒരു മദ്ധ്യസ്ഥയെപ്പോലെ ധർമ്മപീഠത്തിലും ലാവണ്യപീഠത്തിലും മാറിമാറിയിരുന്നുകൊണ്ടു നമ്മെ അദ്ധ്യയനം ചെയ്യിക്കുകയുമാണെന്നു സാമാന്യമായിപറയാം.

നവീനരീതിയിൽ നിർമ്മിതമായ ഖണ്ഡകാവ്യസൗധത്തിന്റെ ആണിക്കല്ലുകളാണ് ആശാന്റെ കൃതികളെന്നു നമുക്കഭിമാനിക്കാം. എന്നാൽ സംസ്കൃതവൃത്തങ്ങളിൽ വിഹരിച്ചിരുന്ന കുമാരനാശാൻ അത്രതന്നെ സ്വതന്ത്രനായിരുന്നില്ല. ഒരു ചെറിയ ആലയിൽ അസംഖ്യം ആടുകളെന്നപോലെ ഹ്രസ്വവൃത്തങ്ങളിൽ അദ്ദേഹത്തിന്റെ അനേകാശയങ്ങൾ ഒതുങ്ങിയിരുന്നില്ല. ആതിഥേയഭവനത്തിൽനിന്ന്, ആചാരശൃംഖലാബന്ധമഴിഞ്ഞു സ്വന്തം വീട്ടിൽ തിരിച്ചെത്തുന്ന ഒരാളിന്റെ ശാന്തിമാധുരിയാണ് ആശാന്റെ ദ്രാവിഡവൃത്തകാവ്യങ്ങളിൽ കളിയാടുന്നത്.

മലയാളത്തിന്റെ തറവാട്ടുസ്വത്തായ ദ്രാവിഡഗാനവൃത്തങ്ങളെ—പ്രചാരലുപ്തങ്ങളായ ആ സ്വർണ്ണനാണ്യങ്ങളെ—പുനരുദ്ധരിച്ചതിലാണു വള്ളത്തോളിന്റെ വ്യക്തിമാഹാത്മ്യവും വിജയമുദ്രയും നിഴലിക്കുക. പദ്യസാഹിത്യത്തിന്റെ ഒരു സമൂലപരിവർത്തനമായി ഈ പ്രസ്ഥാനത്തെ വീക്ഷിക്കാം. കേരളസാഹിത്യത്തിന്റെ സംഗീതസുഖവും സൗഭാഗ്യവും വർദ്ധിച്ചതു് അന്നു മുതല്ക്കാണ്.

വള്ളത്തോളെന്ന ഈ മലനാട്ടുകോകിലത്തിന്റെ മാദകഗീതങ്ങൾ മറെറാരു മഹാകാര്യംകൂടി സാധിച്ചിട്ടുണ്ട്. അതു്, നമ്മുടെ ഉള്ളിൽ സുപ്തമായികിടന്നിരുന്ന ദേശാഭിമാ

നത്തേയും സ്വാതന്ത്ര്യബോധത്തേയും ഉണർത്തിവിട്ടു എന്നുള്ളതാണ്. 'ജനനീ ജന്മഭൂമിശ്ച സ്വർഗ്ഗാദപി ഗരീയസി" എന്നുള്ള സൂക്തിയുടെ സ്വാരസ്യം പരശ്ശതം കൃതികളിലൂടെ അദ്ദേഹം പകർത്തിക്കാണിച്ചിട്ടുണ്ട്. സ്വാതന്ത്ര്യത്തിൻെറ ആവേശജനകമായ ആഹ്വാനം, ഈ രാജ്യത്തു് ആദ്യമായി ശ്രവിച്ചതു്,—ക്ഷമാപണപൂർവ്വം ഞാൻ പറയട്ടെ,—"നമോ നമസ്തേ! ശ്രുതിമാത്രവേദ്യമാമമോഘസംഗീതകലാനുഭാവമേ" എന്നു പരിദേവനംചെയ്യു ബുധജനനിഷേവിതനായ ഈ ബധിരനല്ലാതെ മററാരുമല്ല. വിധിയുടെ വിചിത്രമായ ഗതി നോക്കുക!

ഒന്നാമത്തെ ഘട്ടത്തിൽ 'ഉമാകേരള'മെഴുതി ലോകപ്രശംസക്കു പാത്രീഭവിച്ച ഉള്ളൂർ ഇതഃപര്യന്തം ഓജസ്വിയായി തന്നെ പരിലസിക്കുന്നു. അദ്ദേഹത്തിൻെറ അത്ഭുതപ്രഭമായ പാണ്ഡിത്യഭണ്ഡാഗാരത്തിൽനിന്നു് എത്രയെത്ര ആശയരത്നങ്ങൾ കൈരളി തൻെറ കവിതകൈ നീട്ടി വാങ്ങിയിട്ടില്ല! ആർഷധർമ്മതത്വങ്ങളേയും ഭാരതീയാദർശങ്ങളേയും കാവ്യദ്വാരാ പ്രചരിപ്പിക്കുന്നതിൽ അദ്ദേഹം അദ്വിതീയമായ പ്രാഗത്ഭ്യം പ്രദർശിപ്പിച്ചിട്ടുണ്ടു്. ചിലപ്പോൾ കോളുകൊണ്ട വർഷാകാലവാഹിനിയായും, മററു ചിലപ്പോൾ ശശികിരണലാളിതയായ ശരന്നദിയായും ഉള്ളൂർക്കവിത ഒഴുകുന്നു. എതു രീതിയും അദ്ദേഹത്തിനു വശഗമാണു്.

ശ്രീമാന്മാരായ കുററിപ്പുറം, നാലപ്പാടൻ, ജി. ശങ്കരക്കുറുപ്പു്, പള്ളത്തു രാമൻ, ചങ്ങമ്പുഴ, ശ്രീമതി ബാലാമണിയമ്മ മുതലായവരുടെ വിശിഷ്ടസേവനങ്ങളും കൈരളിയുടെ വമ്പിച്ച നേട്ടങ്ങൾതന്നെ. ഇവരെക്കൂടാതെ വലുതും ചെറുതുമായി പ്രകാശിക്കുന്ന അസംഖ്യം നക്ഷത്രങ്ങളും കാവ്യനഭസ്സിനെ അലങ്കരിക്കുന്നു. എന്നെക്കൊണ്ടു് 'നക്ഷത്രമെണ്ണിക്കു'വാൻ നിങ്ങൾ ഉദ്ദേശിക്കുന്നുണ്ടായിരിക്കയില്ലല്ലോ.

പദ്യസാഹിത്യത്തിൻെറ മൂന്നാംഘട്ടത്തിൽ ലഘുഗീതങ്ങളുടെ പ്രചാരമാണു് നാം കാണുന്നതു്. ഖണ്ഡകാവ്യങ്ങൾ ഖണ്ഡഖണ്ഡകാവ്യങ്ങളായി മാറി. ദിവംഗതനായ ശ്രീ.

പി. കെ. നാരായണപിള്ള നിലാത്തിരികളെന്നോ രസഗുളി കകളെന്നോ പറഞ്ഞു്, ഇത്തരം കവിതാശകലങ്ങളെ പരിഹ സിക്കുകയുണ്ടായി. ഖണ്ഡകാവ്യങ്ങൾക്കു സംഭവിച്ച ഈ ആ കൃതികാശ്യത്തിനും കാലഭേദം തന്നെയാണു് ഉത്തരവാദിത്വം വഹിക്കേണ്ടതു്. ലോകം എപ്പോഴും നൂതനത്വത്തിലേക്കു കാൽവെക്കുവാൻ വെമ്പുകയാണു്. 'ആശയങ്ങളുടെ നവീനത്വമാണു് കാവ്യം' എന്നു് ഈ തത്വത്തെ 'കാർലൈൽ' കവിതയിലേക്കു പകർത്തിയിരിക്കുന്നതു നോക്കുക. പുതുമക്കു വേണ്ടി പിന്നേയും അന്വേഷണങ്ങൾ ആരംഭിച്ചു. ഉത്സാഹ ശാലികളായ ചില യുവജനങ്ങൾ ടാഗോർമഹാകവിയെ അനുകരിച്ചു് 'മിസ്റ്റിക്പ്രസ്ഥാനം' ഭാഷയിൽ അവതരിപ്പിച്ചു ഇന്നത്തെ കാവ്യകേരളത്തെ പുളകംകൊള്ളിക്കുന്ന മഹാകവി ജി. ശങ്കരക്കുറുപ്പാണു് ഇതിൽ മുഖ്യമായി പ്രവർത്തിച്ചതു്. അദ്ദേഹത്തിന്റെനേരെ അഭിപ്രായഭേദങ്ങളുടെ ഒരു കൊടു ങ്കാററടിക്കുകതന്നെ ചെയ്തു. എങ്കിലും ആ കൃശഗാത്രൻ കുലു ങ്ങിയില്ല. അദ്ദേഹത്തെ സ്നേഹിക്കുന്ന അശക്തരായ ചില അനുകരണഭ്രമക്കാർ ഈ പ്രസ്ഥാനത്തെ ഏറാക്കുറെ ദുഷിപ്പി ക്കാതിരുന്നില്ല. "ഇരുട്ടിലെ വെളിച്ചം", "സത്യത്തിലെ അ സത്യം", "കിനാവിന്റെ തലയിണ" എന്നിങ്ങനെയുള്ള വില ക്ഷണപ്രയോഗങ്ങളുടെ വിളയാട്ടം, മിസ്റ്റിസിസത്തേക്കാളധി കം തലതിരിച്ചാറിന്റെ തകരാറിനെയല്ലേ കുറിക്കുന്നതു്? ഞണ്ടി മിത്തം, പരസ്പരബന്ധമില്ലാത്ത നിരർത്ഥകപദനിബന്ധമാ ണു് മിസ്റ്റിസിസമെന്നുള്ള ഒരു മിഥ്യാഭ്രമം ഇന്നും അവശേഷി ക്കുന്നു. ഉത്തമമായ മിസ്റ്റിസിസത്തിന്റെ സ്വഭാവമറിയു വാനാഗ്രഹിക്കുന്നവരോടു്, ശങ്കരക്കുറുപ്പവർകളുടെ "സൂര്യകാ ന്തി"യിലെ "എന്റെ വേളി" എന്ന കവിത വായിച്ചുനോക്കു വാൻ ഞാനപേക്ഷിക്കുന്നു.

ഇംഗ്ലീഷ്സാഹിത്യത്തിലെ "റിയലിസം", "സോണ റു്" എന്നീ പ്രസ്ഥാനഭേദങ്ങളുടെ അനുകരണങ്ങളും കൈര ളിയിൽ അങ്കുരിക്കാതിരുന്നിട്ടില്ല. വിസ്തരിക്കുന്നില്ല. എങ്കി

ല്യം സോണാററിനെക്കുറിച്ച് ഒരു വാക്ക്. സോണററ് അഥവാ ഗീതകം കവിയെ ശ്വാസംമുട്ടിച്ചുകളയുന്നു എന്നാണ് പ്രധാനമായ ആക്ഷേപം. 'വൃത്ത'ത്തിൽത്തന്നെ കുടുങ്ങിയിരിക്കുന്ന കവി നിരങ്കുശനാണെന്നു പറയുന്നതു് ഒരു ഭംഗിവാക്കു മാത്രമാണ്. കവിപ്രതിഭയ്ക്കും പല ഉടക്കുകളും കൊളുത്തുകളുമുണ്ടു്. അയാൾ സകല നിബന്ധനകളേയും ഉല്ലംഘിക്കുന്ന ഒരു സാഹസകൎത്താവല്ല.

ഇനിയും, ഈയിടെ വളരെ കച്ചപ്പാടുണ്ടാക്കുന്ന പുരോഗമനസാഹിത്യത്തെപ്പററി ചിലതു സൂചിപ്പിക്കേണ്ടിയിരിക്കുന്നു. അമേരിക്കയിലെ ഒരു തൊഴിലാളി പത്രത്തിൽ ഇങ്ങനെ പരസ്യംചെയ്തു. "ഒരു തൊഴിലാളിക്കു് ഒരു മുതലാളിയെ ആവശ്യമുണ്ടു്. മുതലാളി വിശ്വസ്തനും സത്യസന്ധനുമാണെന്നുള്ളതിനു്, അയാളുടെ കീഴിൽ ജോലിചെയ്തിട്ടുള്ള മൂന്നു ഭൃത്യന്മാരുടെ സർട്ടിഫിക്കെററു സഹിതം അപേക്ഷിക്കുക."

ഈ പരസ്യത്തിന്റെ സ്വഭാവമനുസരിച്ചുള്ള ഒരു പ്രതിലോമത—ചക്രനേമിക്രമത്തിലുള്ള ഒരു അധരോത്തരത്വം—ഇന്നു ലോകത്തിൽ എവിടെയും പരന്നിട്ടുണ്ടു്. 'ബർണാഡ് ഷാ' മുതലായ സാഹിത്യനായകന്മാരും റഷ്യൻ സോഷ്യലിസവും ഇതിനെ പ്രോത്സാഹിപ്പിച്ചിട്ടുമുണ്ടു്. ജീൎണ്ണങ്ങളായ സകലവ്യവസ്ഥകളേയും തട്ടിത്തകൎക്കണമെന്നുള്ളതാണ് ഇതിന്റെ പരമലക്ഷ്യം. ഈ ചിത്തവൃത്തിയുടെ പ്രതിദ്ധ്വനി മലയാളസാഹിത്യത്തിലും ചില കോളിളക്കങ്ങൾ ഉളവാക്കിയിട്ടുണ്ടു്. അതിന്റെ ഏററവും പരിഷ്കരിച്ച പതിപ്പാണ് പുരോഗമനസാഹിത്യമെന്നു തോന്നുന്നു. കവിത കുബേരന്മാരുടെ മണിയറകളിൽനിന്നു കുചേലന്മാരുടെ കുടിലുകളിലേക്കും കുപ്പക്കുഴികളിലേക്കും ഇറങ്ങിവരികയാണ്. ലോകക്ഷേമത്തിനാവശ്യമെന്നുള്ള ആശയത്തേയും അതിക്രമിച്ചു്, ജപ്പാൻഫാസിസത്തിന്നു് ഒരഗ്നികുണ്ഡമായിത്തീരണം എന്നുവരെ പുരോഗമനപക്ഷക്കാർ വാദിക്കുന്നു. പാറമെങ്കിൽ നന്നു്. ശത്രുസംഹാരത്തിനൊരുക്കുന്ന പുതിയതരം ശസ്ത്ര

ങ്ങളധികവും ചെറുകഥകളായിട്ടാണ് കാണുന്നതു്; പദ്യശസ്ത്രങ്ങൾ ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. ഈ സ്ഥിതിക്കു്, ഏതായാലും ജപ്പാൻ സൂക്ഷിച്ചിരിക്കുന്നതു കൊള്ളാം!!

പുരോഗമനസാഹിത്യത്തിന്റെ ലക്ഷണമെന്തെന്ന് ഇതേവരെ ആരും പറഞ്ഞിട്ടില്ലെന്നു ചിലർ ആക്ഷേപിക്കുന്നു. അവരുടെ കൂട്ടത്തിൽ ഞാനില്ല. ആദ്യമേ ലക്ഷണം കേൾക്കണമെന്നു പറയുന്നതുതന്നെ 'പഴഞ്ചൻ'സമ്പ്രദായമല്ലേ? സാഹിത്യമുണ്ടായിട്ടു ലക്ഷണം നിർണ്ണയിക്കാം. അല്ലെങ്കിൽ ഈ പ്രസ്ഥാനംതന്നെ ലക്ഷണാതീതമാണെന്നു വാദിക്കുകയുമാവാം. ഇത്രയും പ്രസ്താവിച്ചതിൽനിന്നു പുരോഗമനസാഹിത്യം അനാവശ്യമാണെന്നല്ല എന്റെ വിവക്ഷ. യഥാർത്ഥമായ പുരോഗതിയെ ആരാണ് ആഗ്രഹിക്കാത്തതു്? ഉത്തമവിശ്വാസമുണ്ടെങ്കിൽ, നന്നെന്നു തോന്നുന്ന മാർഗ്ഗത്തിൽക്കൂടി ചരിക്കുവാനുള്ള സ്വാതന്ത്ര്യം ആർക്കുമുണ്ടു്. വഴികൾ മാറിമാറിയിരുന്നാലും, ഭാഷയെ സ്നേഹിക്കുന്ന നമ്മുടെയെല്ലാം ലക്ഷ്യം ഒന്നായിരുന്നാൽ മതി. പൂർവ്വകവികളെ പുച്ഛിക്കുന്നതുകൊണ്ടോ, വീരവാദംകൊണ്ടോ, വിജയം കൈവരിക്കാവുന്നതല്ലെന്നു പുരോഗമനസാഹിത്യകാരന്മാരും ഓർത്തിരിക്കുന്നതുകൊള്ളാം.

മലയാളകവിത ഇന്നു മന്ദപ്രവാഹമായി—എന്നുവെച്ചാൽ ഒരു ചെറിയ നീർച്ചാലുള്ളതുകൊണ്ടു വററിപ്പോകാതെ മാത്രം—പരിണമിച്ചിരിക്കുന്നു എന്നു നിരീക്ഷണകുശലന്മാർ പരിതപിക്കുന്നു. ശരിതന്നെ; ലഘുകൃതികളുടെ സമാഹാരമാണ് നമ്മുടെ ഇന്നത്തെ ആഹാരം. ഏതു ഭാഷാസാഹിത്യത്തിലും ഇങ്ങനെയുള്ള ഘട്ടങ്ങളുണ്ടു്. ഒരു നല്ല മഴക്കാലത്തിനുവേണ്ടി വേഴാമ്പൽപ്പക്ഷികളെപ്പോലെ കാത്തിരിക്കുകയാണു് നാമിപ്പോൾ. രൂക്ഷമായ സമരം, ഈ ലോകത്തെത്തന്നെ ഒരു തീച്ചൂളയായി മാററിയിരിക്കുകയുമാണു്. എങ്കിലും വിപദിധൈര്യത്തോടുകൂടി നാം മുമ്പോട്ടുതന്നെ പോകണം.

അതിലേക്കു്, പ്രായോഗികങ്ങളെന്നുതോന്നുന്ന ചില നിർദ്ദേശങ്ങൾ ഇവിടെ സമർപ്പിക്കാം. പ്രേമത്തിന്റെ ചർവ്വിത

ചർവ്വണംകൊണ്ടു് ഉപജീവിക്കുന്നവരാണു് മലയാളകവികൾ എന്നൊരപവാദമുണ്ടു്. പ്രേമനൈരാശ്യങ്ങളും പ്രേമക്ഷതികളും അപമരണങ്ങളുംകൊണ്ടു കാവ്യാന്തരീക്ഷം കലുഷിതമാകുന്നതു കണ്ടു വ്യസനിച്ച മഹാകവി വള്ളത്തോൾതന്നെ ഒരവസരത്തിൽ ചിലതെല്ലാം ഉപദേശിക്കുകയുണ്ടായി. താഴെക്കുറിക്കുന്ന കാളിദാസാശയത്തിൽ തുങ്ങിനില്ക്കാമെന്നായിരിക്കാം ചിലരുടെ വിചാരം.

"മദ്ധ്യസ്ഥരായ തരുണീതരുണർക്കു യോഗം
സിദ്ധിപ്പതും വിരസമെന്നു നിനപ്പവൻ ഞാൻ;
തെല്ലും മനോരഥ ഫലംപൂകിയിലാശയെന്യേ
തുല്യാനുരാഗർ തുലയുന്നതുമൊട്ടുകൊള്ളാം."

ഒട്ടുകൊള്ളാം; ഏറെയായാലോ? വിഷയവൈവിദ്ധ്യംകൊണ്ടുണ്ടാകേണ്ട ഭാവവൈചിത്ര്യം കവിതയുടെ വളർച്ചയ്ക്കു് അനുപേക്ഷണീയമാകുന്നു. സ്വീകരിക്കേണ്ട വിഷയങ്ങളെക്കുറിച്ചു സ്വതന്ത്രമായി ചിന്തിക്കണം. വിഷയമെന്തായിരുന്നാലും ആശയത്തിന്റെ പുതുമകൊണ്ടും രചനയുടെ രാമണീയകംകൊണ്ടും രസപ്രദമാക്കിത്തീർക്കണം. പുരാണകഥകളെ ഗളഹസ്തം ചെയ്യണമെന്നു വാദിക്കുന്നവർ വള്ളത്തോളിന്റെ 'കിളികൊഞ്ചലും', 'വിപഞ്ചിത്തി'നെ വിഷയീകരിച്ചുകൊണ്ടു് ഉള്ളൂർ എഴുതിയിട്ടുള്ള കൃതിതല്ലജവും വായിക്കട്ടെ.

ഇംഗ്ലീഷ്ഭാഷാപരിചയംകൊണ്ടു മാത്രം സർവ്വസ്വവും സിദ്ധിച്ചു എന്നുള്ള വ്യാമോഹത്തിനു കവിയശഃപ്രാർത്ഥികൾ അടിമപ്പെടരുതു്. ഒരു മലയാളകവിക്കു സംസ്കൃതഗ്രന്ഥങ്ങൾ വായിച്ചു മനസ്സിലാക്കാനുള്ള അഭ്യാസം കൂടിയേതീരു. വൃത്തവും വ്യാകരണവുമെല്ലാം ഓരോതരം ചങ്ങലകളാണെന്നു് ഉപരിപ്ലവബുദ്ധികൾ പറയുന്നതു വിശ്വസിക്കരുതു്.

അന്യഭാഷകളിലെ ഉത്തമഖണ്ഡകൃതികൾ വിവർത്തനം ചെയ്യുവാൻ കഴിവുള്ളവർ ആ വിഷയത്തിൽ ജാഗരൂകരായിരിക്കണം. തർജ്ജമചെയ്യേണ്ട ഗ്രന്ഥങ്ങൾ തേടിപ്പിടിക്കുവാൻ പരിഷത്തിൽനിന്നു് ഒരു പണ്ഡിതസംഘത്തെ രൂപവൽക്കരിച്ചു ശേഷിയുള്ളവരെ ഏല്പിക്കുന്നതു നന്നായിരിക്കും.

അവ പരിഷൽഗ്രന്ഥാവലിയായി പ്രസിദ്ധീകരിക്കുകയും വേണം. വൃത്തവിഷയകമായ ചില പരിഷ്കാരങ്ങളും ആവശ്യമായിരിക്കുന്നു. പ്രചാരം ലോപിച്ചുപോയ പഴയ ഭാഷാവൃത്തങ്ങളെ സമുദ്ധരിക്കാനുള്ള ഒരു വിനീതശ്രമം ഞാൻ ആരംഭിച്ചിട്ടുണ്ട്. ശക്തിയും നിപുണതയുമുള്ള മാന്യന്മാരുടെ ശ്രദ്ധയെ ആദരപൂർവ്വം ക്ഷണിച്ചുകൊള്ളുന്നു. തമിഴ്, ഹിന്ദി മുതലായ ഭാഷകളിൽനിന്നു മലയാളത്തിനിണങ്ങുന്ന വൃത്തങ്ങൾ പകർത്തുന്നതും ശ്രേയസ്കരമായിരിക്കും. ഈ പരിശ്രമം കാലക്രമത്തിൽ ഒരു "മലയാളവൃത്തമഞ്ജരി"യുടെ രൂപത്തിൽ കലാശിക്കാതിരിക്കയില്ല.

ഓരോ കൊല്ലവും ഉണ്ടാകുന്ന സ്വതന്ത്രകാവ്യങ്ങളിൽ മുഖ്യമായ മൂന്നെണ്ണത്തിന്നു നമ്മുടെ മൂന്നു മഹാകവികളുടെ പേരിൽ ഓരോ സുവർണ്ണമുദ്ര പരിഷത്സമ്മേളനത്തിൽ വെച്ചു നൽകുന്നതു നന്നായിരിക്കും. ഇതിലേക്കു പൊതുജനസംഭാവനയെ ആശ്രയിക്കുകയും ചെയ്യാം.

കവിതാപരിശ്രമം കേരളത്തിൽ തീരെ ആദായകരമല്ല. ഉപജീവനത്തിന്നു മററു മാർഗ്ഗം അന്വേഷിക്കേണ്ടിയിരിക്കുന്നു. ഈ ദുരവസ്ഥയ്ക്കു ഒരു പരിഹാരമുണ്ടാകാതെ ഒന്നും സാധിക്കയില്ലെന്നാണു് എന്റെ അഭിപ്രായം. "വിശ്വരൂപ"കർത്താവായ 'വി. സി.' കളി കഴിഞ്ഞാൽ മുണ്ടുണങ്ങുന്നതുവരെ ജപിക്കുകയായിരുന്നു എന്നു ശ്രീ എം. ആർ. നായർ എം. എ. എഴുതിയിരിക്കുന്നു. എന്നാൽ"കവികളുടെ ജീവിതസൗഖ്യത്തെ ദാരിദ്ര്യാഗ്നിയിലോ, ദുഃഖാഗ്നിയിലോ, ഇട്ടു ദഹിപ്പിക്കാതെ നിവൃത്തിയില്ല" എന്നും അദ്ദേഹം വിധിക്കുന്നുണ്ടു്. ശ്രീമാൻ നായർ ഉപസംഹരിക്കയാണു്:— "കവിയെ സുഖിയാക്കാനുള്ള ഉദ്യമത്തെ തടയുന്നതു സരസ്വതിയായിരിക്കും."

ഇതു വാസ്തവമാണെങ്കിൽ, അനന്യശരണരായ കവികൾക്കു് എന്താണൊരാശ്വാസം ?

നിങ്ങളുടെ ദയാതിരേകത്തിന്നു നന്ദിപറഞ്ഞുകൊണ്ടു് ഈ വിഹഗവീക്ഷണത്തിൽനിന്നു വിരമിക്കാം.

# ആധുനികപദ്യസാഹിത്യത്തിന്റെ സ്ഥിതിയും പുരോഗതിയും

വൈലോപ്പിള്ളി ശ്രീധരമേനോൻ ബി. എ.

---

സമസ്തകേരളസാഹിത്യപരിഷത്തിന്റെ ഈ യോഗത്തിൽ ആധുനികപദ്യസാഹിത്യത്തിന്റെ സ്ഥിതിയേയും പുരോഗതിയേയും പരാമർശിച്ചു സംസാരിക്കുവാൻ ഞാൻ എത്രമാത്രം അനർഹനാണെന്നു്, സമയച്ചുരുക്കംകൊണ്ടു്, വിവരിക്കുന്നില്ല. പരിഷൽഭാരവാഹികളുടെ പ്രോത്സാഹനകൾക്കു നന്ദിപറഞ്ഞുകൊണ്ടു് ഞാൻ ആരംഭിക്കട്ടെ.

സംസ്കൃതസാഹിത്യത്തിന്റെ ചൊല്പടിയിൽനിന്നു് ഒട്ടൊന്നകന്നു നമ്മുടെ ഭാഷ പാശ്ചാത്യസാഹിത്യത്തിന്റെ, പ്രത്യേകിച്ചും ഇംഗ്ലീഷിന്റെ, സ്വാധീനശക്തിയിലെത്തിച്ചേർന്ന നവയുഗമാണല്ലോ ഇതു്. ശ്രീ. വി. സി. ബാലകൃഷ്ണപ്പണിക്കരുടെ ആവിർഭാവം മുതൽ ഇന്നേവരെ—ഏതാണ്ടിങ്ങനെ നീണ്ടുകിടക്കുന്നു ഈ കാലഘട്ടം. സാഹിത്യം അഭ്യസ്തവിദ്യരായ പൊതുജനങ്ങളുടേതായിത്തീർന്നു എന്നുള്ളതാണു് ഇതിന്റെ സവിശേഷത. സാധാരണജനങ്ങളുടെ പരിമിതമായ വിശ്രമസമയത്തിൽ വായിച്ചുതീർക്കാനുതകുന്ന ഖണ്ഡകാവ്യങ്ങളും ലഘുഗീതികളും ഇക്കാലത്തു ധാരാളമുണ്ടായി. കാവ്യങ്ങളുടെ കെട്ടിലും മട്ടിലും ഒരു പരിവർത്തനം കാണപ്പെട്ടു.

മനോഹരമായ ശുദ്ധമണിപ്രവാളരീതി—വെണ്മണിരീതി—അങ്ങോളമിങ്ങോളം സുസ്ഥാപിതമായി. ഇപ്പോൾ ആദ്ധ്യക്ഷ്യം വഹിക്കുന്ന ശ്രീ. വെണ്ണിക്കുളത്തിന്റെ ഭാഷാശൈലിതന്നെ വെണ്ണിലാവുപോലെ തെളിമയുള്ളതാണു്. കൈരളിയുടെ കലവറയിൽനിന്നു് കമനീയങ്ങളായ ദ്രാവിഡ

വൃത്തങ്ങൾ അധികമധികം എടുത്തു പെരുമാറിയതാണ് മറെറാരു മെച്ചം. സാഹിത്യമഞ്ജരിയുടെ വിവിധഭാഗങ്ങൾ ഈ നാടൻ വൃത്തങ്ങൾക്കു ധാരാളം പ്രചാരം നൽകുകയു ണ്ടായി. ശ്രീ. ചങ്ങമ്പുഴയുടെ ചൈതന്യം പല പഴയ വൃത്തരീതികളെ ഉണർത്തിവിടുകയും ചെയ്തു; നീണ്ടു നീണ്ടു പോകുന്ന ഈരടിവൃത്തങ്ങളെക്കൊണ്ടുള്ള നിറമാലകൾ അദ്ദേ ഹത്തിൻെറ കൃതികളിൽ സർവ്വത്ര കാണാം. കൈരളി അദ്ദേ ഹത്തോടു കൃതജ്ഞയാണ്.

വെണ്മണിരീതിയെപ്പററി പ്രസ്താവിച്ചുവല്ലോ. ശബ്ദാ ഡംബരങ്ങളിൽ ഇടക്കാലത്തുണ്ടായിരുന്ന പരിഭ്രമം വെടി ഞ്ഞു്, ശബ്ദസൌഭാഗ്യത്തിൽ ആധുനികയുഗം മനസ്സിരുത്തി ത്തുടങ്ങി. ശ്രീ. കുററിപ്പുറത്തു കേശവൻനായർ കമനീയങ്ങ ളായ പദമാലകളുടെ കാമുകനാണ്. ശ്രീ. കുട്ടമത്തിൻെറ പദങ്ങൾ വെള്ളിച്ചിലമ്പുകളണിഞ്ഞിട്ടുണ്ടോ എന്നു തോന്നി പ്പോകും. എന്നാൽ ശബ്ദങ്ങളുടെ സംഗീതത്തിൽ, സർവ്വോ പരി അവയുടെ ശക്തിയിൽ, ആധുനികന്മാർ ഇനിയും ശ്രദ്ധി ക്കേണ്ടതായിട്ടാണിരിക്കുന്നതു്. നമ്മുടെ പഴംചൊല്ലുകളിൽ പോലും പ്രസ്ഫുടമാകുന്ന പദങ്ങളുടെ ഒതുക്കവും സംഭരിത ശക്തിയും ഇന്നത്തെ കവിതകളിൽ വേണ്ടിടത്തോളം കാണു ന്നില്ല. സർവ്വസാധാരണങ്ങളായ ആശയങ്ങൾപോലും, ഹോ മർമഹാകവി പറയുംപോലെ 'ചിറകുവെച്ച' വാക്കുകളിൽ പ്രകടിപ്പിക്കപ്പെടുകയാണെങ്കിൽ, അവ ഹൃദയത്തിൻെറ അ ടിത്തട്ടുവരെ ഊണ്ടുചെല്ലുകയും, അവിടെ മൂളിക്കൊണ്ടിരിക്കു കയും ചെയ്യും.

"എങ്ങനെ പിരിയുമാ നിഷ്കളങ്കപ്രണയത്തെ-
ചങ്ങലകൂടാതെന്നെബ്ബന്ധിച്ച സാമർത്ഥ്യത്തെ!" (ഭൃംഗഗീതി)

എന്ന പദ്യശകലത്തിലെ ആശയം ചിരപരിചിതമെങ്കിലും ആ വാക്കുകളുടെ ചമൽക്കാരം ചില്ലറയല്ല. എന്നാലും, മുൻ പറഞ്ഞതുപോലെ, ഇത്തരം ഉദാഹരണങ്ങൾ സുലഭമല്ല. ഇന്നത്തെ യുവകവികൾ പ്രത്യേകിച്ചും, വാക്കുകളുടെ ഹൃദയ

മാരായുവാനും അറിയുവാനും കൂടുതൽ ഔത്സുക്യം കാണിച്ചിരുന്നുവെങ്കിൽ!

സംസ്കൃതസങ്കേതങ്ങളിൽ വാർത്തെടുക്കപ്പെട്ട അർത്ഥാലങ്കാരങ്ങളെ ഏറെക്കുറെ വെടിഞ്ഞു്, സാധാരണ ലോകപ്രകൃതിയിൽനിന്നു സമീചീനങ്ങളായ ഉല്ലേഖങ്ങൾ തിരഞ്ഞെടുത്തു കവിതയ്ക്കു ചമൽക്കാരം നൽകുന്നതിൽ ഇന്നത്തെക്കവികൾ കൂടുതൽ ജാഗരൂകന്മാരാണു്. വെച്ചുകെട്ടലുകളുടെ കുറവുകൊണ്ടും അവയവങ്ങളുടെ പരസ്പരച്ചേർച്ചകൊണ്ടും കാവ്യശരീരങ്ങൾക്കു് ഒരു ശില്പസൌന്ദര്യം ഈയിടെയായി വർദ്ധിച്ചു കാണുമാറുണ്ടു്. മഹാകവി ഉള്ളൂരിന്റെ കവിതയ്ക്കു്, പാണ്ഡിത്യവിസ്തൃതിയാലും ഉല്ലേഖഭാരത്താലും മറവും, ഒരു കലാഭംഗിക്കുറവു കാണാറുണ്ടെന്നു പറയുന്നതിൽ അർത്ഥമില്ലാതില്ല. പക്ഷെ, കാവ്യാവേശംകൊണ്ടു തുള്ളിത്തുടിക്കുന്ന ഒരു കവിഹൃദയം അവിടെ കാണാറുള്ളതു് ഈ കുറവുകൾക്കു വളരെയൊക്കെ പരിഹാരമാകുന്നില്ലേ? കാവ്യവേശംകൊണ്ടുള്ള ഈ ഹൃദയദ്രവീകരണശക്തി, അധുനാതനന്മാരായ പലരുടേയും കവിതകളിൽ—അവ എത്രതന്നെ ശില്പഭംഗി തികഞ്ഞവയാണെങ്കിലും—കാണുമാൻ വിഷമമായിരിക്കുന്നു. നിർജ്ജീവങ്ങളായ അനുകരണങ്ങൾ, "മൂപ്പെത്താത്ത ആശയങ്ങളുമായി പെരുവഴിയിലേയ്ക്കുള്ള പര്യടനങ്ങൾ," നിർദ്ദേശത്തിനനുസരിച്ചു് നിർമ്മിക്കപ്പെടുന്ന പ്രചരണഗാനങ്ങൾ, എന്നിവയെക്കുറിച്ചു് എന്തുപറയുന്നു? രസപ്രകാശനത്തിനു സുകരമാം വണ്ണമുള്ള കാവ്യനിർമ്മാണകലയെ നാം കൈക്കൊണ്ടിട്ടും,

"കാരണസാമഗ്രി പുഷ്കലമായിട്ടും
കാര്യത്തിന്നങ്കുരം കാണ്മീലല്ലോ!"

എന്നു വിഷാദിക്കേണ്ടതായിട്ടല്ലേ വന്നിരിക്കുന്നതു്!

ആധുനികകവനങ്ങളുടെ ഉള്ളടക്കത്തെ സ്പർശിക്കുന്നതിനുമുമ്പു് ഉടൽവടിവുകളെപ്പററി അല്പംകൂടി പ്രസ്താവിക്കേണ്ടതുണ്ടു്. ഖണ്ഡകാവ്യങ്ങളേയും ലഘുഗീതികളേയും സൂചിപ്പിച്ചുവല്ലോ. പുരാണകഥകൾ, ചരിത്രകഥകൾ മുതലായ

വയിൽനിന്നു് ഉന്നതത്തെ ജീവിതസംഭവങ്ങളിലേയ്ക്കു് ഇറങ്ങി ച്ചെല്ലുവാൻ ഈ ഖണ്ഡകാവ്യങ്ങൾക്കു സാധിച്ചിട്ടുണ്ടു്. സാധാരണമനുഷ്യരുടെ വികാരവിചാരങ്ങളെ പ്രതിഫലിപ്പിക്കുവാൻ ഇവയ്ക്കു കഴിഞ്ഞിട്ടുണ്ടു്. ഇവ ഉൾക്കൊള്ളുന്ന പദ്യകഥാശാഖ ഇനിയും എത്രത്തോളമെങ്കിലും പുഷ്ടിപ്പെടുത്താവുന്നതാണു്; നാം എന്നും കഥാകുതുകികളാണല്ലോ. കഥാപ്രതിപാദനത്തിൽ ഒരു നാടകീയതയും പാത്രസൃഷ്ടിയിൽ ഒരു വ്യക്തിത്വവും ഉന്നതത്തെക്കവികൾ പ്രദർശിപ്പിക്കുന്നുണ്ടു്. 'കർണ്ണഭൂഷണം' 'ചിന്താവിഷ്ടയായ സീത' 'ശിഷ്യനും മകനും', മുതലായ കൃതികൾപോലും ഈ തത്വത്തെ ഉദാഹരിക്കുന്നു. എന്നിരുന്നാലും കവിയുടെ വ്യക്തിത്വത്തിൻേറയും സംസ്കാരസമ്പത്തിയുടേയും മുദ്ര വഹിക്കുവാൻ കൂടുതൽ സൌകര്യമുള്ളതു ഭാവഗീതികൾക്കാണു്. അത്തരം ഗീതികൾ ഈ രാരട്ടത്ത കാലത്തു ധാരാളമുണ്ടായിട്ടുണ്ടുതാനും. ബാഹ്യപ്രചോദനംകൊണ്ടോ, അല്ലാതേയോ, കവിഹൃദയത്തിലുളവാകുന്ന വികാരവിചാരങ്ങളുടെ ആരോഹാവരോഹക്രമത്തിലുള്ള ബഹിസ്ഫുരണങ്ങളാണു് ഭാവഗീതികൾ.

"നീ ദേവ തങ്കക്കുട, മീവരുന്ന നീലിപ്പുലക്കുള്ളിയിൽ നിൻെറ നോട്ടം;
കണ്ണിന്നു തീരഞ്ചാതിടുവാൻ മറന്ന കാദലയകാലം കനിവാററല്ല."

എന്നിങ്ങനെ ആരംഭിച്ചു വിചാരവീഥിയിലേയ്ക്കു നയിക്കുന്ന ഉള്ളൂർക്കൃതി, തത്വചിന്താപരമായ ഒരു ഭാവഗീതിയാണു്. വള്ളത്തോൾമഹാകവിയുടെ തഥാഗതകീർത്തനം അർച്ചനാലാപമെന്ന ഗീതിവിഭാഗത്തിൽ പെടും. വിലാപരൂപത്തിലുള്ള ഭാവഗീതികൾ സുപരിചിതങ്ങളാണല്ലോ. സ്വഗതസമ്പ്രദായത്തിലുള്ള ഗീതികളും സാഹിത്യത്തിൽ കാലേ കണ്ടുതുടങ്ങിയിരിക്കുന്നു. നാടകീയസ്വഗതങ്ങളും പതിന്നാലുവരിയിലുള്ള ഗീതകങ്ങളും മാത്രമാണെന്നു തോന്നുന്നു പുതിയ 'ദനുസ്സുകൾ'. എങ്ങനെയായാലും പാശ്ചാത്യമാതൃകകളനുസരിച്ചു ലക്ഷണനിർണ്ണയംചെയ്തു്, സ്വതന്ത്രകൃതികളെക്കൊണ്ടും വിവർത്തനങ്ങളെക്കൊണ്ടും ഉദാഹരിച്ചു്, ഈ ഭാവ

ഗീതിശാഖയെ പുഷ്ടിപ്പെടുത്തുവാൻ ഒട്ടേറെ ശ്രമിച്ചിട്ടുള്ള ശ്രീ. പി. ശങ്കരൻനമ്പ്യാർ, ശ്രീ. ചങ്ങമ്പുഴ കൃഷ്ണപിള്ള എന്നിവരെ നാം ഈ സന്ദർഭത്തിൽ അനുസ്മരിക്കേണ്ടിയിരിക്കുന്നു. ശ്രീ. നമ്പ്യാരുടെ 'പ്രസ്ഥാനത്രയം' വിശേഷിച്ചും മാൎഗ്ഗദർശകമാണു്.

വികാരതരളതയും സംഗീതസാന്ദ്രതയും ആത്മാൎത്ഥതയും ലഘുതയും നിമിത്തം ഈ ഭാവഗീതികൾ സഹൃദയന്മാരുടെ പ്രത്യേകലാളനയ്ക്കു് പാത്രമാകാൻ വഴിയുണ്ടു്. ആത്മാൎത്ഥതയാണു് ഭാവഗീതിയുടെ ജീവൻ. അതുകൊണ്ടായിരിക്കാം തർജ്ജമയിൽ അതു് വേണ്ടുംവണ്ണം ശോഭിക്കാത്തതു്. ഗീതികളും ഗീതകങ്ങളും (ഇവ പതിന്നാലു വരിയിൽ അടങ്ങണമെന്നില്ല) കേവലരായ കമ്പനിപ്പണിക്കാൎക്കും കൎഷകന്മാൎക്കും കൂടി പാടി രസിക്കത്തക്കവിധം ലഘുവായും ലളിതമായും നിർമ്മിച്ചുവിടുന്നതിൽ നമ്മുടെ കവികൾ മനസ്സിരുത്തുമെന്നാശിക്കാം. എന്നാൽ, അവയ്ക്കുണ്ടാകാനിടയുള്ള സ്വാധീനശക്തിയെപ്പററി വിചാരിക്കുമ്പോൾ അവ വിരചിച്ചുവിടുന്ന കവികളുടെ ഉത്തരവാദിത്വത്തെക്കുറിച്ചു് ഊന്നിപ്പറയാതെ തരമില്ല. റഡ്യൎഡ് കിപ്ലിങ്ങിൻെറ സാമ്രാജ്യത്തത്വനിഷ്ഠങ്ങളായ ഗീതങ്ങൾ ലോകമഹായുദ്ധത്തിലേയ്ക്കു് വഴിതെളിച്ചു എന്നു കേട്ടിട്ടുണ്ടു്. സംസ്കാരസമ്പന്നനല്ലാത്ത കവിയുടെ ഹൃദയവ്യാപാരങ്ങൾ സാമുദായികവിപത്തുകൾക്കു വിത്തുപാകുകയാണല്ലോ ചെയ്യുക.

ഇനി ആധുനികകവികളുടെ ജീവിതവിമർശനരീതികളെക്കുറിച്ചു്:—മഹാകവി കുമാരനാശാൻെറ സ്നേഹമുരളീരവവും, മഹാകവി ഉള്ളൂരിൻെറ കർമ്മജ്ഞാനഭക്തികാഹളധ്വനികളും എല്ലാവരും കേട്ടിരിക്കും. മഹാകവി വള്ളത്തോളാകട്ടെ ജീവിതത്തിൻെറ സദസ്സിൽ വീണാപാണിയായിരിക്കുന്നു. ജീവിതത്തെ അദ്ദേഹം സൎവ്വോപരി സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്യുന്നു; മരണത്തിൻെറ 'ശൂന്യതമസ്സിൽ അടിയേണ്ടിവന്നാൽപോലും ജീവിതത്തിൻെറ ഒരു 'പുതുവു

ടുപ്പു്" ലഭിക്കുവാൻ ഇടയുണ്ടെന്നു് അദ്ദേഹം ആശിക്കുകയും ആശംസിക്കുകയും ചെയ്യുന്നു. ജീവിതദുഃഖങ്ങളിറക്കിവെക്കുവാൻ കരത്താണിയെ അവലംബിക്കാതെ 'പൗരുഷത്തോടെൻ ജോലിനോക്കട്ടെ ഞാൻ' എന്നദ്ദേഹം പാടുന്നു. പ്രേമംപോലും, ഉൽകൃഷ്ടമെങ്കിലും തനിലൌകികമാണ് അദ്ദേഹത്തിനു്. അഭൌമവും അമേയവുമായുള്ളതിലേക്കു നമ്മുടെ ചേതനയെ ഉയർത്തുവാൻ അദ്ദേഹം ഉത്സാഹിക്കാറില്ല. ജീവിതത്തിൻെറ ഒട്ടെല്ലാക്കമ്പികളും മീട്ടിയിട്ടുള്ളതുകൊണ്ടു് അദ്ദേഹം എല്ലാവരുടേയും കവിയാണു്. പ്രകൃതിയിലെ തരുപത്രങ്ങളിലും പ്രതിദിനപത്രങ്ങളിലും ദത്തദൃഷ്ടിയായ അദ്ദേഹത്തിൻെറ കഥാകൌതുകം ജീവിതത്തിൻെറ വിലാസങ്ങളിലെന്നപോലെ വിപ്ലവങ്ങളിലും അഭിനിവേശംകൊള്ളുന്നതുകൊണ്ടായിരിക്കാം, നവീനമായ ഏതൊരു പ്രസ്ഥാനത്തിൻേറയും മുന്നണിയിൽ ഈ മഹാകവിയുടെ തൂലിക നൃത്തംചെയ്യുന്നതു്. 'കേരളം നരകയാതന അനുഭവിക്കുന്ന ഈ സന്ദർഭത്തിൽ ശൃംഗാരകവിതകളുണ്ടാക്കുന്നവർ, റോമാനഗരം കത്തുന്നതു കണ്ടു് വീണവായിച്ച നീറോചക്രവർത്തിയെപ്പോലെയാണെ'ന്നു് അദ്ദേഹം ഉദ്ഘോഷിച്ചുപോകുന്നു. (ഇതു ഒരത്യുക്തിയാകാനേ തരമുള്ളു. മനുഷ്യഹൃദയം വിവിധഭാവങ്ങൾക്കു വശംവദമായിരിക്കുന്നിടത്തോളംകാലം ഒരേ തൂലികയിൽ നിന്നുതന്നെ, ഒരേ അന്തരീക്ഷത്തിൽത്തന്നെ, ദേശീയഗാനങ്ങളോടൊപ്പം പ്രേമഗാനങ്ങളും പ്രസവിക്കുകതന്നെ ചെയ്യും. ദേശീയഗാനംപാടി ദുരിതനിവാരണത്തിനു് യത്നിക്കുന്നവരുടെ തലച്ചോറിൻെറ പുണ്ണുകളിൽ വിശ്രമസമയങ്ങളിലമൃതധാര പകരുവാൻ പ്രേമഗാനങ്ങളുപകരിച്ചേക്കും. ഈ പ്രേമഗാതാക്കൾ നീറോവിനെപ്പോലെ ദുരിതദർശനത്തിലഹങ്കരിക്കുന്നവരല്ല.) വള്ളത്തോളിൻെറ പ്രചാരണഗാനങ്ങളെല്ലാം അനശ്വരങ്ങളാണെന്നു് ആരും സിദ്ധാന്തിക്കുകയില്ലല്ലോ.

എന്നാൽ, ഇന്നത്തെനിലയ്ക്കു് അവയെക്കൊണ്ടു്, ദേശീയമായി ഗുണമേയുള്ളൂ. എന്തെന്നാൽ ഭാരതീയസംസ്കാരം നിദ്രേ

ശിക്കുന്ന മാൎഗ്ഗമാണ് അവരുടേയും മാൎഗ്ഗം. മററു പലരുടേയും ഇത്തരം കവിതകളെക്കുറിച്ച് ഇത്രത്തോളം പറവാൻ നിവൃത്തിയില്ല. പരിശുദ്ധമായ ഭക്തി, പ്രേമം, കല, സമത്വം മുതലായവയുടെ വഴിയിൽ വിലങ്ങടിച്ചുനില്ക്കുന്ന ലോകത്തെ ശ്രീ. ചങ്ങമ്പുഴയോടൊന്നിച്ചു നാം വെറുക്കുന്നതു് ഒരുപക്ഷെ നന്നായിരിക്കും. ഈ സ്ഥിതിഗതികളുടെ ദുൎന്നിവാരതയിൽ വിഷാദിക്കുന്നതിനും വിരോധമില്ല. എന്നാൽ,

"ഇതിനൊക്കെ പ്രതികാരം ചെയ്യാതടങ്ങുമോ
പതിതരേ, നിങ്ങൾതൻ പിൻമുറക്കാർ"

എന്ന ചോദ്യത്തിൽ ഭാരതീയസംസ്കാരത്തിന്റേതല്ലാത്ത, ഭയങ്കരമായ ഒരു തീക്ഷ്ണതയുണ്ടു്. ആത്മപ്രകാശനത്തിൽ കവികൾക്കുണ്ടാകേണ്ട ഉത്തരവാദിത്വബോധത്തെപ്പററി അല്പം മുമ്പു് ഉപന്യസിച്ചതിനെ ഞാൻ ഒന്നുകൂടി അനുസ്മരിപ്പിക്കട്ടെ.

ശ്രീമതി ബാലാമണിയമ്മ ജീവിതത്തിലെ രമണീയമായ ഒരു ഭാവത്തെ പ്രതിപാദിക്കാറുണ്ടു്—വാത്സല്യഭാവം. ശ്രീ. കെ. കെ. രാജാവിന്റെ ബാഷ്പാഞ്ജലിയിൽ നിൎഗ്ഗളിക്കുന്ന മറെറാന്നാണ് സൌഹാൎദ്ദം. മനുഷ്യജീവിതത്തിൽ ചിരന്തനമായി പ്രവൎത്തിക്കുന്ന ഈ ഭാവങ്ങളെ ചിത്രീകരിക്കുന്ന കൃതികൾ അധികമധികം ഉണ്ടാവുകയും, തദ്വാരാ ഭാഷാസാഹിത്യം പുഷ്ടിപ്പെടുകയും ചെയ്യുമെന്നു് നമുക്കാശിക്കാം.

പ്രകൃതിയേയും പ്രേമത്തേയും അത്ര സാധാരണമല്ലാത്ത രീതിയിൽ പ്രതിപാദിക്കുവാനാണ് ശ്രീ. ശങ്കരക്കുറപ്പു് തുനിഞ്ഞിട്ടുള്ളതു്. മനുഷ്യജീവിതത്തിനു പശ്ചാത്തലമായോ, ജീവിതകഥാസൂചകമായോ, വികാരാരോപണംകൊണ്ടു സജീവമായോ പ്രകൃതിയെ ചിത്രീകരിക്കുന്നതിൽ ഇതരകവികൾ വിജയിച്ചിട്ടുണ്ടു്. എന്നാൽ പ്രകൃതിപ്രവൎത്തനത്തിന്റെ നിത്യനാടകം നിരീക്ഷിച്ച് മഹത്തായ ഭാവനയിൽക്കൂടി പ്രകാശിപ്പിക്കുവാനാണ് ശങ്കരക്കുറപ്പിന്റെ യത്നം. (ശ്രീ. കെ. കെ. രാജാവും ശ്രീ. പി. കുഞ്ഞിരാമൻനായരും ഈ വഴിക്കു തത്വചിന്തയിലേയ്ക്കോ നിശ്ശബ്ദസംഗീതത്തിന്റെ നിർവൃതി

യിലേയ്ക്കോ തിരിയുന്നതുകാണാം.) മലകൾ, മരുഭൂമികൾ, കടലുകൾ കൊടുങ്കാററുകൾ, ആകാശം, സന്ധ്യ മുതലായവ യാണു് ഈ നാടകത്തിലെ നടീനടന്മാർ. ചക്രവാളത്തിൽ നിന്നു് ചക്രവാളത്തിലേയ്ക്കു് കാൽവെച്ചു്, ശിരസ്സിനാൽ നക്ഷത്രങ്ങളെ ഉരുമ്മിക്കൊണ്ടു്, അദ്ദേഹത്തിൻെറ ഭീമമായ ഭാവന ഈ മഹാനാടകം കാണുകയും കാണിച്ചുതരികയും ചെയ്യുന്നു. കവി കാലത്തെ വർണ്ണിക്കുന്നതു് നോക്കുക.

"മാളമെങ്ങറിവീല, സഞ്ചരിക്കുന്നു കാല-
കാളമണ്ഡലി ജഗന്മണ്ഡലങ്ങളെച്ചുററി
നേരിയ നാനാശുക്ലപടലങ്ങളല്ലിതി-
ന്നുരിയോരുറകളാണവ്യക്തസ്ഥലാന്തത്തിൽ
പകലും രാവും നാവിൻ രണ്ടു തുമ്പ,വ നീട്ടി-
പ്പകയോടുഗ്രാനന്ത ദ്വിജിഹ്വം നക്കീടുമ്പോൾ
ഉടലു തരിക്കുന്ന പർവ്വതം സ്തംഭിക്കുന്നു,
കടലും ജാതാകമ്പസംഭ്രമം ചുളുങ്ങുന്നു".

മഹാസത്വങ്ങളായ ഈ സ്വരൂപങ്ങളുടെ മുമ്പിൽ നാം അണുക്കളെപ്പോലെ ചുരുങ്ങിപ്പോവുകയോ, ആകാശത്തോളം വികസിക്കുകയോ ചെയ്യുന്നു. ഈ വിനയവും വികാസവും വഴി നമുക്കു് നാമറിയാതെ ഒരു സംസ്കാരവും സിദ്ധിക്കുന്നു. ഇടിമിന്നലിൻെറ തൂലികകൊണ്ടു് ആകാശവിസ്തൃതിയിലെഴുതപ്പെടുന്ന അവ്യക്തലിപികളെ ഭയവിസ്മയാഹ്ലാദങ്ങളോടെ വീക്ഷിച്ച ആര്യന്മാർ ഇങ്ങനെയൊരു സംസ്കാരം സമ്പാദിക്കുകയുണ്ടായി. വാസ്തവത്തിൽ ശ്രീ. കുറുപ്പിൻെറ ഭാവനകളുടെ തുല്യരൂപങ്ങൾ കാണുവാൻ ഋഗ്വേദത്തിലെ സാന്ധ്യസൂക്താദികൾവരെ നാം പുറകോട്ടു ചെല്ലേണ്ടിവരും.

പ്രേമവിഷയത്തിലാണെങ്കിൽ, തനിലൌകികമായ പ്രേമത്തിൽപ്പോലും ത്യാഗവും ആത്മസമർപ്പണവുംകൊണ്ടാണു് മി. ശങ്കരക്കുറുപ്പു് ലയവും വിജയവും സാധിക്കുന്നതു്. പ്രണയത്തിൽനിന്നു് സുഖംപോലുംഅദ്ദേഹം ഇച്ഛിക്കുന്നില്ല.

'സ്നേഹത്തിൽ നിന്നില്ലല്ലോ മറെറാന്നും ലഭിച്ചീടാൻ;
സ്നേഹത്തിൻഫലം സ്നേഹം, ജ്ഞാനത്തിൻ ഫലം ജ്ഞാനം'

എന്നാണു് അദ്ദേഹത്തിൻെറ ഗാനം. ഉന്മുഖമായ കവിയുടെ ആത്മാവു് പരമാത്മാവിനോടുള്ള പ്രണയത്തിലും, തജ്ജന്യമായ നിർവൃതിയിലും എത്തിച്ചേരുന്നതിൽ അത്ഭുതമില്ല.

"ധീരമാം ഭവദ്രൂപം കാണുന്ന ഞാനിക്കൊച്ചു-
നീരലതോരം താപം നിന്നെത്താൻ സ്മരിപ്പിപ്പു
ചേണാററ നിൻചൈതന്യമൊന്നുതാനൊരേമട്ടിൽ
കാണുവാനെൻകണ്ണിനു് കാഴ്ച നീയരുളായ്കിൽ
നിദ്രയിൽ പിറന്ന ഞാൻ നിദ്രയിൽ ജീവിച്ചേനേ
നിദ്രയിലവസാനകാലത്തു ലയിച്ചേനേ"

നമ്മുടെ ആത്മാക്കളും ഉന്മുഖങ്ങളായിരിക്കേ, നാം ഈ ഹൃദയപങ്കജഗീതത്തിൽ ലയിക്കുകയും ഈ നിത്യസമ്മേളനത്തിൽ നിർവൃതികൊള്ളുകയും ചെയ്യാതിരിക്കയില്ല. സാധനാശീലന്മാരായ മഹർഷിമാരാൽ സംസ്ഥാപിതമായ ആര്യസംസ്കാരം കൺമുമ്പിലിരിക്കുമ്പോൾ, ഏതാദൃശമായ ഐക്യനിർവൃതിയിൽ നിന്നു് എന്തൊരു ഗുണമാണു് സമുദായത്തിനു് സിദ്ധിക്കുന്നതെന്ന ചോദ്യത്തിനേ അവകാശമില്ല. ഭാരതത്തിൽ മാത്രമല്ല ഇതരദേശങ്ങളിലും ഉണ്ടായിട്ടുള്ള ഗണനീയങ്ങളായ എല്ലാ മതസംസ്കാരങ്ങളും ഈ ആദ്ധ്യാത്മികലയത്തിൻെറ അടിയുറവുകളിൽ വേരോടിയിട്ടാണു് വളർന്നിട്ടുള്ളതെന്നു നമുക്കറിവുണ്ടല്ലോ.

സോളമൻെറ ഗാനങ്ങൾ, ടാഗോർസൂക്തങ്ങൾ, കബീർഗീതികൾ മുതലായവയിലും, നാം ഈയൊരു ശ്രുതി കേൾക്കുകയും ഈയൊരു ലയം അനുഭവിക്കുകയും ചെയ്യുന്നുണ്ടു്. എന്നു വെച്ചു്, ആത്മാർത്ഥതയിൽ നിന്നുയിരെടുക്കുന്ന ശ്രീ. കുറുപ്പിൻെറ ആത്മാലാപങ്ങൾക്കു് അനുകരണാപകർഷം വരുന്നതല്ല. മാത്രമല്ല, മേൽപറഞ്ഞവർ ഭക്തിപ്രേമാദികളുടെ ഉന്മാദാവസ്ഥയിലേയ്ക്കു് — മിസ്റ്റിസിസത്തിലേയ്ക്കു് — ഉയരുമ്പോൾ, നമ്മുടെ കേരളീയകവിയാകട്ടെ, വ്യവസ്ഥിതങ്ങളായ രൂപപ്രതിരൂപങ്ങൾവഴിയായി നമ്മെ ലക്ഷ്യത്തിലേയ്ക്കു നയിക്കുകയാണു് ചെയ്യുന്നതു്.

(പ്രസംഗം ഇടയ്ക്കുവെച്ചു നിർത്തേണ്ടിവന്നു)

# കവികൾക്കു കിട്ടുന്ന പ്രതിഫലം

(ടി. എൻ. ഗോപീനാഥൻ നായർ ബി. എ.)

സ്നേഹിതരേ,

മാഞ്ഞു മറയാൻ ഭാവിക്കുന്ന ത്രിസന്ധ്യയുടെ ക്ഷീണ ഭാവം അന്തരിക്ഷത്തിലും നിങ്ങളുടെയെല്ലാം മുഖത്തും വ്യാപിച്ചുതുടങ്ങുന്നതു് കണ്ടുകൊണ്ടിരിക്കുന്ന ഞാൻ എങ്ങനെയാണു് ഒരു പ്രസംഗംകൊണ്ടു നിങ്ങളെ പ്രസാദിപ്പിക്കേണ്ടതെന്നറിയുന്നില്ല. പ്രസംഗങ്ങൾ വളരെ കഴിഞ്ഞിരിക്കുന്നു. നിങ്ങൾക്കു മുഷിവുതോന്നുമ്പോൾ ഒന്നു മൂളിയാൽമതി— ഞാൻ മൂകനായിക്കൊള്ളാം.



'കവികൾക്കു കിട്ടുന്ന പ്രതിഫലം' എന്നാണു് എന്റെ പ്രസംഗവിഷയം.

കവികളിൽ കമ്മ്യൂണിസ്ററുകളുണ്ടു്, സമത്വവാദികളുണ്ടു്, പുരോഗമനക്കാരുണ്ടു്, 'പിൻനോക്കി'കളുണ്ടു്, ശുദ്ധ ആഭാസന്മാരുണ്ടു്, സന്യാസികളുണ്ടു്—സകല തരക്കാരും മതക്കാരുമുണ്ടു്. അവരിൽ പലരുടേയും കൃതികളെക്കുറിച്ചും പ്രസ്ഥാനങ്ങളെക്കുറിച്ചും ഇവിടെ തിരിച്ചും മറിച്ചും ചർച്ച ചെയ്യുകയുണ്ടായി. ചില കവിതകൾ ഉദ്ധരിച്ചു് "ഹാ! എത്ര രസമായിരിക്കുന്നു!" എന്നു വാഴ്ത്തുന്നതുകേട്ടു. ചിലരുടെ ചെറുകഥകൾ കൈരളിയുടെ കനകമോതിരങ്ങളാണെന്നു് തീർപ്പുകല്പിച്ചു. അവയെല്ലാം ലഭിക്കുന്ന പ്രതിഫലത്തെക്കുറിച്ചു് ആരായുന്നതു് രസകരമായിരിക്കും. പരിഷത്തിന്റെ പ്രസംഗമണ്ഡപമാണല്ലോ അതിനു പററിയ സ്ഥാനം.

ടാഗോറിന്റെ ഒരു വരി ഓർമ്മവരുന്നു. 'Thank the flame for its light; But do not forget the lamp holder Standing in the shade with Constancy of Patience.'

കവിതയെ വാഴ്ത്തേണ്ടതുതന്നെ. അതിന്റെ കുളർമ്മയിൽ ലയിച്ചുകൊള്ളു. വല്ലപ്പോഴും കവിയെക്കൂടി സ്മരിക്കണമെന്നേയുള്ളു. ഇല്ലെങ്കിൽ കഷ്ടമാണ്. ഹൃദയമെരിയുമ്പോഴും ചന്ദനത്തിരി പരിസരത്തിൽ പരിമളം പരത്തുന്നമാതിരി ദാരിദ്ര്യത്തിൽ എരിപൊരികൊള്ളുമ്പോഴും അന്യന്റെ ആഹ്ലാദത്തിനുവേണ്ടിക്കൂടി സാഹിത്യസേവനംചെയ്യുന്ന വളരെപ്പേരുണ്ട്. സരസ്വതീകടാക്ഷം സിദ്ധിച്ചവരെ രാജമന്ദിരങ്ങളും പ്രഭുസങ്കേതങ്ങളും പുലർത്തിവന്നിരുന്ന കാലം പൊയ്ക്കഴിഞ്ഞു. ഇന്നു് സാഹിത്യം ഉപജീവനമാർഗ്ഗമാക്കിയിട്ടുള്ളവർ മറുനാടുകളിൽ ധാരാളമുണ്ട്. മലയാളത്തിൽ മാത്രമേ സാഹിത്യകാരനു് വെറുംകൈയോടെ നില്ക്കേണ്ടിവന്നിട്ടുള്ളു. സാഹിതീസേവനം ഉദരഭരണമാർഗ്ഗമായി മലയാളിക്കു് ഉതകിയിട്ടില്ല. കലാഭിരുചിയുടെ കാമുകൻ ജീവിതസന്ധാരണത്തിനു് മററു മാർഗ്ഗങ്ങൾ തേടിക്കൊള്ളണം നമ്മുടെ നാട്ടിൽ.

ഒരു കവി ഒരു കവിതയോ കഥയോ എഴുതുന്നു. അതു പ്രസിദ്ധപ്പെടുത്തുന്ന പത്രം പ്രതിഫലത്തിന്നാണു് വില്ക്കുന്നതു്. ആ ലേഖനം മുദ്രണംചെയ്യുന്ന അച്ചുനിരത്തുന്നവനു് ഊണു കൊടുക്കാം. ആ പത്രം വില്ക്കുന്ന കുട്ടികൾക്കും കൂലിയുണ്ട്. പക്ഷേ ലേഖനമെഴുതിയ കവിക്കുമാത്രം കിട്ടുന്നതു്, കൂടിപ്പോയാൽ ഒരു 'കൃതജ്ഞത'; ചിലപ്പോൾ ശകാരവും. നമ്മുടെ ലേഖനകർത്താക്കൾക്കു് വിശക്കുന്ന വയറില്ലെന്നാണു് പത്രക്കാരുടേയും മാസികക്കാരുടേയും വിചാരം. പ്രതിഫലം സമുചിതമായ തോതിൽ ലഭിക്കായ്കകാരണം സാഹിത്യകാരനു് കൃഷിപ്പണിമുതൽ ഇൻഷ്വറൻസ് ഏജൻസിവരെയുള്ള പ്രവൃത്തിമണ്ഡലങ്ങൾ സ്വീകരിക്കേണ്ടിവരുന്നുവെന്നു് ഇയ്യിടെ ഒരു ഹിന്ദിസാഹിത്യകാരൻ വിലപിച്ചിരിക്കുന്നതു കണ്ടു.

മലബാറിലും കൊച്ചിയിലും തിരുവിതാംകൂറിലുമായി ഒരു നല്ല പുസ്തകത്തിന്റെ പതിനായിരം പ്രതിയെങ്കിലും

ഒന്നു രണ്ടു വൎഷത്തിനുള്ളിൽ ചിലവാകേണ്ടതല്ലേ? എന്നാൽ, പാഠപുസ്തകമല്ലെങ്കിൽ അഞ്ഞൂറു പ്രതിപോലും ചിലവാകാറില്ലെന്നാണു് പ്രസാധകന്മാർ പിറുപിറുക്കുന്നതു്. പണം കൊടുത്തു മലയാളപുസ്തകം വാങ്ങുകയില്ലെന്നു് വ്രതംനോറ്റിട്ടുള്ളവരാണു് നമ്മുടെയാളുകൾ. ഒരു പുതിയ പുസ്തകം പുറത്തായെന്നു പരസ്യം കണ്ടാലുടൻ 'വെറുതെ അയച്ചുതരണേ' എന്നു് സകലഗ്രന്ഥശാലകളും ഗ്രന്ഥകർത്താവിനോടു് യാചനതുടങ്ങുകയായി. നല്ല പുസ്തകങ്ങൾ വില കൊടുത്തു വാങ്ങാനുള്ള സന്നദ്ധത എന്നാണു് മലയാളിക്കുണ്ടാകുക?

മറെറാരാപത്തുകൂടി വന്നുകൂടിയിട്ടുണ്ടു്. തിരുവിതാംകൂറിലെ (കൊച്ചിയിലെ നിശ്ചയമില്ല) പല സാഹിത്യകാരന്മാരുടെ പ്രശസ്തിയും ഭാരതപ്പുഴ നീന്തിക്കടന്നു് മലബാറിലേക്കു് തല കാണിക്കാൻ കഴിയാതെവരുന്നു അതേപടിതന്നെ ഇങ്ങോട്ടും. സഞ്ജയനെ പരിചയമില്ലാത്ത തിരുവിതാംകൂറുകാരുണ്ടു്; സി. വി. രാമൻപിള്ളയെക്കുറിച്ചു കേൾക്കാത്ത മലബാറുകാരുമുണ്ടു്; കഷ്ടം! അഖിലകേരളവ്യാപ്തിയുള്ള സാഹിത്യസംഘടനകളും വർത്തമാനപത്രങ്ങളും പുസ്തകവ്യാപാരശാലകളും ഉണ്ടായാൽ ഈ കുറവു വളരെ വേഗം നികന്നുപോകും. മലയാളകൃതികൾക്കുള്ള "മാർക്കറ്റ്" അത്രത്തോളമെങ്കിലും വികസിക്കേണ്ടതല്ലേ?

കേൾവികേട്ട സാഹിത്യകാരന്മാൎക്കുപോലും പരിതഃസ്ഥിതികളുടെ നിർബ്ബന്ധംകൊണ്ടു് തങ്ങളുടെ കൃതികളുടെ പകൎപ്പവകാശം ഇരുപതും മുപ്പതും രൂപയ്ക്കു് കൊടുക്കേണ്ടിവന്നിട്ടുണ്ടു്. സന്ദൎഭങ്ങളെ പ്രയോജനപ്പെടുത്തി സാധുവായ സാഹിത്യകാരനെ ഞെക്കിപ്പിഴിയാൻ പ്രസിദ്ധീകരണശാലക്കാൎക്കു് യാതൊരു മടിയുമില്ല.

കൈരളിയുടെ പ്രസിദ്ധിപെററ കുട്ടികളാണെല്ലോ ശ്രീ: ചങ്ങമ്പുഴയും ശ്രീ: പാലാ നാരായണൻനായരും. അടുത്തകാലത്തു് അവർ 'ഉദരംഭരണവ്യഗ്രത' നിമിത്തം കാക്കിക്കുപ്പായം

അണിഞ്ഞതുകണ്ടു് കവിതാദേവി ഭയപ്പെട്ടുപോയി. 250ൽ പരം ചെറുകഥകഠം ഈ പ്രായത്തിനുള്ളിൽ എഴുതിയിട്ടുള്ള ശ്രീ. തകഴി ശിവശങ്കരപ്പിള്ള ഒരു തലപ്പാവുധരിച്ചു്, കീറിത്തു ടങ്ങിയ കോട്ടുമിട്ടു്, കക്ഷത്തിൽ ഒരുകെട്ടു കേസുമായി, തകഴി യിൽനിന്നു അമ്പലപ്പുഴയ്ക്കു് പതിവായി രണ്ടുനേരം നടക്കു ന്നതു ഞാൻ കണ്ടിട്ടുണ്ടു്. ശ്രീ. വൈക്കം മുഹമ്മദ് ബഷീ റിൻെറ ശിരസ്സിലേക്കു നോക്കിയാലറിയാം, അദ്ദേഹത്തിനു് താങ്ങേണ്ടിവന്ന ജീവിതഭാരം. ശ്രീ. കേശവദേവിൻെറ കഥ യും ഇതിൽനിന്നു വ്യത്യസ്തമല്ല. സാഹിത്യപഥത്തിൽ ഊർജ്ജി തമായി പ്രവത്തനംചെയ്തുകൊണ്ടിരിക്കുന്നവക്കെല്ലാം ലഭി ക്കുന്ന പ്രതിഫലമിതാണെങ്കിൽ കൈരളിക്കഭിമാനിക്കാൻ സാദ്ധ്യമല്ല.

പ്രസിദ്ധീകരണകേന്ദ്രങ്ങഠം സമുചിതമായ പ്രതിഫലം അറിഞ്ഞു നല്കുന്നില്ലെങ്കിൽ ആജ്ഞാപിച്ചു് വാങ്ങുവാൻ ത്രാണിയുണ്ടാക്കുന്ന ഒരു സംഘടനയുടെ ആവശ്യം ഇന്നു നാം അനുഭവിക്കുന്നു. ഇയ്യിടെ ഒരു മാസികയിൽ ശ്രീ. ശ്രീപതി റായി സാഹിത്യകാരന്മാരുടെ ഇടയിൽ അഖിലഭാരതവ്യാപ്തി യുള്ള ഒരു 'Trade Union' ഉണ്ടായാൽ കൊള്ളാമെന്നു നിർ ദ്ദേശിച്ചിരിക്കുന്നതു കണ്ടു. കേരളത്തിൽ ഒരു കൂടിയേതീരു.

പ്രതിഫലത്തിനുവേണ്ടി എഴുതുമ്പോഠം സാഹിത്യഗുണം മുഷം ചുളിക്കുമെന്നു് ഒരു ധാരണയുണ്ടു്; ആയിക്കൊള്ളട്ടെ. എന്നാൽ സാഹിത്യഗുണം ഉദാരമായതോതിൽ തിങ്ങിനില്ക്കു ന്ന കൃതികഠം ഉണ്ടായിക്കഴിഞ്ഞാൽ അവയ്ക്കു് പ്രതിഫലം കൊടുത്തുകൂടേ? തിരുവിതാംകൂർസർവകലാശാലയ്ക്കും മദ്രാസ് സർവകലാശാലയ്ക്കും പ്രോത്സാഹനപരമായ പലതും ഈ വി ഷയത്തിൽ ചെയ്യാൻ കഴിയും. ആ സ്ഥാപനങ്ങളെ തട്ടിയു ണത്തുവാൻ ഒരു നേരിയ ശബ്ദമെങ്കിലും പരിഷത്തു പുറപ്പെ ടുവിച്ചാൽ കൊള്ളാം. സൂര്യൻെറ രഥത്തിൽ കെട്ടേണ്ട കുതി രകളെ കട്ടവണ്ടിവലിക്കാൻ ഉപയോഗിക്കുന്നതു് കഷ്ടമല്ലേ? ഒരവരർഹിക്കുന്നതു് അവക്കു കൊടുക്കുക. വന്ദനം!

എട്ടാം യോഗം.

# ശാസ്ത്രം—വിവർത്തനം

## അദ്ധ്യക്ഷപ്രസംഗം

(ഡി. പത്മനാഭനുണ്ണി എം. എ.)

മാന്യമഹതികളെ, മഹാന്മാരെ,

ഇക്കൊല്ലത്തെ സാഹിത്യപരിഷത്തിന്റെ നവയോഗങ്ങളേയും നവരാശികളായി കണക്കാക്കാമെങ്കിൽ, ചാരവശാൽ അഷ്ടമഭാവാധിപത്യമാണ് എനിക്കു ലഭിച്ചിട്ടുള്ളത്. അഷ്ടമത്തിൽ ബുധശുക്രന്മാരൊഴിച്ച് മററു ഗ്രഹങ്ങൾ നില്ക്കുന്നപക്ഷം അതിന്റെ ഫലം ദോഷകരമായിട്ടാണ് ജ്യോതിശ്ശാസ്ത്രജ്ഞന്മാർ ഗണിച്ചുപോരുന്നത്. ബുധൻ വിദ്വാനും, ശുക്രൻ വിഷമേക്ഷണനുമാകുന്നു. ഈ രണ്ടു അവസ്ഥകളും എനിക്കില്ലാത്തതുകൊണ്ടു് എന്നെ ദോഷഭൂയിഷ്ഠങ്ങളായ ഇതരഗ്രഹങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തി സദസ്യർ അനുഭവിക്കേണ്ട ഫലം പറയേണ്ടിയിരിക്കുന്നു. എങ്കിലും ഇന്നു് ഈ സദസ്സിന്റെ ആദ്ധ്യക്ഷ്യം വഹിക്കുന്നതിനു് എനിക്കു ലഭിച്ചിട്ടുള്ള ഈ സദവസരത്തെ ഞാൻ ഹാർദ്ദമായി അഭിനന്ദിക്കുന്നു. ഇതിനു് എനിക്കവസരം നൽകിയ പരിഷദ്ഭാരവാഹികളോടു് ഒരു കൃതജ്ഞതയും മാമൂലനുസരിച്ചു് ഞാൻ പ്രസ്താവിക്കേണ്ടതാണ്. എന്നാൽ എനിക്ക് എപ്പോഴും സത്യം പറഞ്ഞാൽക്കൊള്ളാമെന്നാഗ്രഹമുണ്ടു്. ചിലപ്പോഴൊക്കെ സത്യം പറയാറുമുണ്ടു്. രണ്ടു മൂന്നു ദിവസങ്ങളായി പരിഷദ്ഭാരവാഹികളിൽനിന്നും എനിക്കു ലഭിച്ചിട്ടുള്ള

ഹൃദയംഗമമായ ആതിത്ഥ്യത്തിനു് ഞാൻ അവരോടു് അത്യന്തം കടപ്പെട്ടിരിക്കുന്നു. അത്രയുമല്ലാതെ ഈ യോഗത്തിന്റെ അദ്ധ്യക്ഷപദത്തിൽ എന്നെ പ്രതിഷ്ഠിച്ചതുകൊണ്ടു് എനിക്കു് ആരോടും ഒരു കൃതജ്ഞതയും ഇല്ല. ഇപ്രകാരമുള്ള ഒരു സദസ്സിൽ പ്രസംഗിക്കുന്നതിനു് തയാറാകുവാൻ ഒന്നുരണ്ടു മാസത്തെ സമയം തരുന്നപക്ഷം അതോട്ടും അധികമായിപ്പോയെന്നു് ഞാൻ വിചാരിക്കുകയില്ല. എന്നാൽ എനിക്കു ലഭിച്ചിട്ടുള്ളതു് ഒരു ദിവസം മാത്രമാണു്. ചില കുഗ്രാമങ്ങളിൽക്കൂടാറുള്ള സാധാരണയോഗങ്ങളിൽ അദ്ധ്യക്ഷനായിരിക്കുന്നതിനു് ആ യോഗഭാരവാഹികൾ എന്നെ ക്ഷണിച്ചിട്ടുണ്ടു്. അപ്പോഴെല്ലാം എനിക്കൊരു പ്രാസംഗികനായിരിക്കുന്നതിലാണു് അധികം സന്തോഷമെന്ന വാസ്തവം പറഞ്ഞു് അതിൽനിന്നും ഒഴിഞ്ഞുപോകുന്നതിനു ഞാൻ ശ്രമിച്ചിട്ടുണ്ടു്. എങ്കിലും ചുരുക്കം ചിലടിക്കിൽ ആദ്ധ്യക്ഷ്യം സ്വീകരിക്കേണ്ടതായും വന്നിട്ടുണ്ടു്. ആ സ്ഥലങ്ങളിൽ ബാൻഡും, നാഗസ്വരവും, കൊടിയും മററുമായി അദ്ധ്യക്ഷനെ സ്വീകരിക്കുന്നതിനു് ജനങ്ങൾ വരുന്നതു കാണുമ്പോൾ 'ഈശ്വരാ! ഈ സമയത്തു് കൊള്ളാവുന്നവരാരും ഈ വഴിയെ സഞ്ചരിക്കരുതേ' എന്നാണു് ഞാൻ പ്രാർത്ഥിക്കാറുള്ളതു്. അദ്ധ്യക്ഷപദത്തെ സംബന്ധിച്ചിടത്തോളം അത്ര വലിയ ഒരു ഭീരുവാണു് ഞാൻ. എന്നോടു് അദ്ധ്യക്ഷനായിരിക്കണമെന്നു് ഈ സുഹൃത്തുക്കൾ നേരിട്ടാവശ്യപ്പെട്ടിരുന്നെങ്കിൽ ഞാൻ നിശ്ചയമായും അതു നിശ്ശങ്കം നിരസിക്കുമായിരുന്നു. വിശേഷിച്ചും, പണ്ഡിതവരേണ്യനായ സ്വാഗതസംഘാദ്ധ്യക്ഷൻ മഹാമഹിമശ്രീ പരീക്ഷിത്തു തമ്പുരാൻ തിരുമനസ്സുകൊണ്ടു്; ഞാൻ ഗുരുനിർവിശേഷം ആദരിക്കുന്ന ഒരു മഹാകവി; കേരള ഭാഷാസാഹിത്യലോകത്തിൽ ലബ്ധപ്രതിഷ്ഠന്മാരും, കഴിഞ്ഞ യോഗങ്ങളിൽ ആദ്ധ്യക്ഷ്യം വഹിക്കുകയും പ്രസംഗിക്കുകയും ചെയ്തിട്ടുള്ളവരും ആയ എന്റെ പ്രിയസുഹൃത്തുക്കൾ; നമ്മുടെ സാഹിത്യനഭോമണ്ഡലത്തിൽ ഉത്തി

ഷ്ഠമാനന്മാരായ പല യുവകവിതാരങ്ങൾ; സാഹിത്യാമൃതാസ്വാദനതല്പരന്മാരായ നിരവധി വിദ്യാർത്ഥികൾ—മുതലായ സഹൃദയന്മാരെക്കൊണ്ടു നിറഞ്ഞിട്ടുള്ള ഈ മഹാസദസ്സിൽ വിദ്വജ്ജിഹ്വാവേഷംകെട്ടി അദ്ധ്യക്ഷപീഠത്തിൽക്കയറി ഞെളിഞ്ഞിരിക്കുന്നതിനുള്ള ധാർഷ്ട്യം എനിക്കില്ലതന്നെ. തന്നിമിത്തം നിങ്ങൾ അനുഗ്രഹബുദ്ധ്യാ ദാനം ചെയ്തിട്ടുള്ള മൃദുലസുന്ദരമായ ഈ അഗ്രാസനം കണ്ടകാകീർണ്ണമായി എനിക്കു തോന്നിപ്പോകുന്നു. എങ്കിലും, പരിഷദ്ഭാരവാഹികൾ ഞാനറിയാതെതന്നെ എന്നിൽ പ്രയോഗിച്ച സ്വാതന്ത്ര്യം അവർക്കെന്നോടുള്ള സ്നേഹത്തിന്റെ പ്രത്യക്ഷലക്ഷ്യമായതുകൊണ്ട് അതിനെ ആദരിക്കാതിരിക്കുന്നതിന് എന്റെ ദൌർബ്ബല്യം എന്നെ അനുവദിക്കുന്നില്ല. മഹാജനങ്ങൾ അനുഗ്രഹിക്കുമാറാകണം.

ഇന്ന് ഞാൻ ഈ പ്രസംഗപീഠത്തിൽ നില്ക്കുമ്പോൾ ഈ സ്ഥലത്തുവച്ചുതന്നെ ഏതാനും കൊല്ലങ്ങൾക്കു മുൻപു കൂടിയ സാഹിത്യപരിഷത്തിന്റെ മറ്റൊരു യോഗത്തെപ്പറ്റിയുള്ള സ്മരണ എന്നെ ബലമായി ബാധിക്കുന്നു. അന്ന് ഇവിടെ സന്നിഹിതരായിരുന്ന ചില മാന്യദേഹങ്ങളെ ഇന്നു സന്ദർശിക്കുന്നതിനുള്ള ഭാഗ്യം നിങ്ങൾക്കും എനിക്കും ഇല്ലാതായിപ്പോയി. എന്നെ സംബന്ധിച്ചിടത്തോളം അതിൽ മൂന്നുനാലു നാമങ്ങൾ പ്രത്യേകം സ്മർത്തവ്യങ്ങളാണ്. അവയിൽ പ്രഥമഗണനീയമായ നാമം മഹാമഹിമശ്രീ അപ്പൻതമ്പുരാൻ തിരുമനസ്സിലേതുതന്നെ. അവിടുന്ന് കൈരളിയുടെ വത്സലനായ അപ്പനും, കൈരളീസേവകന്മാരുടെ തമ്പുരാനുമായി അന്ന് ഇവിടെ പരിലസിച്ചിരുന്നു. കേരളത്തിൽ ഒരു തുഞ്ചനും, ഒരു കുഞ്ചനും, അതുപോലെ ഒരപ്പൻതമ്പുരാനും മാത്രമേ ഉണ്ടായിട്ടുള്ളു. സാഹിത്യപരിഷത്തുമായി എന്നെ ആദ്യമായി സംഘടിപ്പിക്കുകയും, എനിക്ക് ഒരു മെഡലും നിരവധി ഉപദേശങ്ങളും സമ്മാനം തരികയും ചെയ്തിട്ടുള്ള ആ തിരുമനസ്സിലെ പരിശുദ്ധനാമം

ഭക്തിപൂർവ്വം സ്മരിക്കാതെ ഇവിടെ നില്ക്കുന്നതിനു് ഞാൻ ശക്തനല്ല. അതുപോലെതന്നെ കൈരളിയുടെ ഗൃഹകുംഭദാസനായിരുന്ന മറെറാരു മാന്യദേഹമായിരുന്നു പരേതനായ അമ്മാമൻതമ്പുരാൻ തിരുമനസ്സുകൊണ്ടു്. നിയമബിരുദം സമ്പാദിച്ചിട്ടുണ്ടായിരുന്നെങ്കിലും, ഏതൊരു ജീവിതവൃത്തി ലോകത്തിൽ ഏററവും പരിശുദ്ധമായി ഗണിക്കപ്പെട്ടിരിക്കുന്നുവോ, ആ അദ്ധ്യാപകവൃത്തിയെ അനേകകാലം സ്വീകരിച്ചു് ഉപദേശംകൊണ്ടും, ഉദാഹരണംകൊണ്ടും ഒരു മാതൃകാപുരുഷനായി ഈ കോളേജിലെ പൌരസ്ത്യഭാഷാപണ്ഡിതസ്ഥാനം അലങ്കരിച്ചിരുന്ന അവിടുന്നു് എന്നിൽ വർഷിച്ചിട്ടുള്ള സൌഹാർദ്ദവും എനിക്കു വിസ്മരിക്കത്തക്കതല്ല. മൂന്നാമതായി ഒരു മഹതിയാണു് എൻെറ സ്മൃതിപഥത്തിൽ എത്തുന്നതു്. അന്നു് ഇവിടെക്കൂടിയ സ്ത്രീസമാജത്തിൻെറ ആദ്ധ്യക്ഷ്യം വഹിച്ചു് പണ്ഡിതപാമരന്മാരെ ആകമാനം ആകർഷിച്ച ശ്രീമതി വി. കെ. ലക്ഷ്മിക്കുട്ടിനേത്യാരമ്മ അതുവരെ എനിക്കു് അശ്രുതപൂർവ്വയായിരുന്നു. എന്നാൽ തദനന്തരം ആ വിദുഷിയുടെ വിലയേറിയ പരിചയത്തിനും സൌഹാർദ്ദത്തിനും അന്ത്യകാലംവരെ ഞാൻ പാത്രീഭവിച്ചിരുന്നു. അവരെപ്പററി ഒരിക്കൽ ഞാനെഴുതിയ,

> "പാരിങ്കൽപ്പുകഴായ പാൽക്കടലിലാണാവാസവും ജന്മവും,
> പോരെങ്കിൽ പുരുകല്പവൃക്ഷസഹജത്വം ചേർന്നതത്രേ കരം,
> നേരാത്തെ നിജഭർത്തൃഭാവമവലംബിച്ചൂ ധരിത്രീധവൻ,
> നേരത്രേ തവ ലക്ഷ്മിയെന്നഭിധയെച്ചൊല്ലുന്നതെല്ലാവരും"

എന്ന ശ്ലോകം അതിശയോക്തിസ്പർശമില്ലാത്തതായി ഇന്നും എനിക്കു തോന്നുന്നു. അവസാനമായി, അന്നത്തെ അതിപ്രധാനമായ ഒരു യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചു് തൻെറ പാണ്ഡിത്യവൈഭവംകൊണ്ടും, വിമർശനസാമർത്ഥ്യംകൊണ്ടും ശ്രോതാക്കളായ സദസ്യരെ അത്ഭുതരസസമ്പൂർണ്ണന്മാരാക്കിത്തീർത്ത സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ളയുടെ ആ അവഹേളനസ്മിതം ഇന്നും എൻെറ ദൃഷ്ടിപഥത്തിൽ

നിന്നും മറഞ്ഞിട്ടില്ല. ഭാഷായോഷയുടെ തോരാത്ത കണ്ണുനീരിനു് കാരണഭൂതന്മാരായ ഈ പുണ്യമൂർത്തികളുടെ ആത്മാക്കൾക്കു് ഞാൻ നിത്യശാന്തി പ്രാർത്ഥിച്ചുകൊള്ളുന്നു.

അടുത്തകാലത്തു കൈരളിക്കു് പുത്രദുഃഖം ഒട്ടുവളരെ അനുഭവിക്കുന്നതിനിടയായിട്ടുള്ളതു് സ്വാഗതപ്രസംഗത്തിൽ വിവരിച്ചിട്ടുണ്ടു്. അക്കൂട്ടത്തിൽ പരേതനായ എം. ആർ. നായരുടെ, അഥവാ സഞ്ജയന്റെ, നാമധേയം പ്രത്യേകം സ്മരണീയമാണു്. മനുഷ്യന്റെ ജീവിതോദ്ദേശത്തെപ്പററി വിമശിക്കുമ്പോൾ,

“ശോകമെന്തെന്നറിയാത്ത ഭോഗമാത്രപ്രസക്തമാം
ലോകമത്രേ നാകമെങ്കിൽ നന്നല്ല നൂനം.”

എന്നു് ശ്രീമാൻ വെണ്ണിക്കുളവും, ജീവിതംതന്നെ “കരഞ്ഞിടാനും കരയിച്ചിടാനും” ആയിട്ടുള്ളതാണെന്നു് ശ്രീമാൻ കുററിപ്പുറവും, പ്രസ്താവിച്ചിട്ടുള്ളതിൽ വളരെ യാഥാർത്ഥ്യമുണ്ടു്. എന്നാൽ തീവ്രയാതന അനുഭവിക്കുന്ന ഒരു ലോകം ചിരിക്കാനും ചിരിപ്പിക്കാനും ആരെങ്കിലും ഇടയാകുന്നുണ്ടെങ്കിൽ അവർ പുണ്യപുരുഷന്മാർ തന്നെയായിരിക്കണം. കുഞ്ചൻനമ്പ്യാർ പദ്യത്തിലും, കുഞ്ഞുരാമൻനായനാർ ഗദ്യത്തിലും ഇതിനുവേണ്ടി പരിശ്രമിച്ചിട്ടുണ്ടു്. ഇവ രണ്ടിലും ഒന്നുപോലെ പ്രയത്നിച്ചു് അനന്യസാമാന്യമായ വിജയം സമ്പാദിക്കുകയും ഹാസ്യകവിതാപ്രസ്ഥാനത്തിനു് ഉത്തമമാർഗ്ഗദർശിയായി പരിലസിക്കുകയും ചെയ്തിരുന്ന ശ്രീമാൻ എം. ആർ. നായരവർകളുടെ നഷ്ടം കൈരളിക്കു് എന്നും അപരിഹാര്യമാണു്.

“ചിരിച്ചു മണ്ണകപ്പിക്കൈവെച്ചുകിടത്തൊന്നു തോണ്ടുവാൻ
ഒട്ടും ദാക്ഷിണ്യമില്ലാത്തോൻ സഞ്ജയനു നമിപ്പു ഞാൻ”

എന്ന അദ്ദേഹത്തിന്റെ ശ്ലോകംകൊണ്ടുതന്നെ അദ്ദേഹത്തെ ആരാധിച്ചു് തദാത്മാവിനു നിത്യശാന്തി പ്രാർത്ഥിച്ചുകൊള്ളട്ടെ!!

വിവൎത്തനവും ശാസ്ത്രവുമാണ് നമുക്കിപ്പോൾ ചിന്തിക്കേണ്ട വിഷയങ്ങൾ. ലോകത്തിൽ ഉന്നതിയെ പ്രാപിച്ചിട്ടുള്ള യാതൊരു സാഹിത്യത്തിനും നിസ്സാരമായി ഗണിക്കാവുന്ന ഒന്നല്ല വിവൎത്തനപ്രസ്ഥാനം. ഇന്ന് ഏകദേശം ഭൂഗോളം മുഴുവനും വ്യാപിച്ചിരിക്കുന്ന ആംഗ്ലേയസാഹിത്യത്തിൽപ്പോലും ഒരു ഗണനീയമായ ഭാഗം അന്യഭാഷകളിൽനിന്നും വിവൎത്തനം ചെയ്തിട്ടുള്ള ഗ്രന്ഥങ്ങളാണ്. ജൎമ്മൻ, ഫ്രഞ്ച് മുതലായ ഇതരപാശ്ചാത്യഭാഷാസാഹിത്യങ്ങളുടേയും സ്ഥിതി ഇതുതന്നെ. ഇന്നു ഭൌതികശക്തികൊണ്ടു ലോകത്തെ വിറപ്പിക്കുന്ന ജപ്പാൻകാരും ഈ വിഷയത്തിൽ ഒട്ടും പിന്നോക്കമല്ല. എന്റെ മാന്യസുഹൃത്തായ Dr. ചേലനാട്ട് അച്യുതമേനോൻ ഗവേഷണസംബന്ധമായ ഉപരിപഠനത്തിന് ഇംഗ്ലണ്ടിലേക്കു പോയപ്പോൾ, "മദ്രാസ് യൂനിവേഴ്സിററിയിലെ മലയാളത്തലവൻ മലയാളം പഠിക്കുന്നതിന് ഇംഗ്ലണ്ടിലേക്കുപോയെ"ന്ന് ചിലർ അധിക്ഷേപിച്ചു പറഞ്ഞതായും, എന്നാൽ അദ്ദേഹം തിരിച്ചുവന്നപ്പോൾ മലയാളത്തിൽ ഇന്നുവരെയുണ്ടായിട്ടുള്ളതും അച്ചടിച്ചിട്ടുള്ളതുമായ സകല സൽഗ്രന്ഥങ്ങൾക്കും പുറമെ, മലയാളികളിൽ ഒട്ടധികം പേൎക്കും നാമമാത്രമായിപ്പോലും പരിചയമില്ലാത്ത പല കൈയെഴുത്തുഗ്രന്ഥങ്ങളും ലണ്ടൻ Oriental Museum ത്തിൽ കണ്ടതായും ഇന്നലെ പ്രസ്താവിച്ചുകേട്ടപ്പോൾ ശ്രോതാക്കളായ നാം എത്ര അത്ഭുതപരതന്ത്രന്മാരായിത്തീൎന്നുപോയി! ഒരു സമുദായത്തിന്റെ ശ്രേയസ്സ് ആ സമുദായക്കാർ സംസാരിക്കുന്ന ഭാഷയുടേയും സാഹിത്യത്തിന്റേയും അഭ്യുന്നതിയെ അടിസ്ഥാനപ്പെടുത്തിയിരിക്കുമെന്നുള്ള ചരിത്രകാരന്മാരുടെ അഭിപ്രായത്തിന്റെ യാഥാൎത്ഥ്യം, ഭൌതികശാസ്ത്രപാരംഗതന്മാരായ പാശ്ചാത്യർ നമ്മേക്കാൾ കൂടുതലായി മനസ്സിലാക്കിയിട്ടുണ്ട്. അവരുടെ അഭ്യുന്നതിക്കുള്ള പ്രധാനകാരണങ്ങളിൽ ഒന്ന് ഇതുതന്നെയാണ്. മനുഷ്യന്റെ പരിചയപരിധി വൎദ്ധിക്കുന്തോറും വിനോദത്തിനും

വിചാരത്തിനുംവേണ്ടി മാത്രമല്ല, ഉപജീവനത്തിനുപോലും അന്യദേശവാസികളേയും അവരുടെ ഭാഷകളേയും സാഹിത്യങ്ങളേയും പഠിക്കേണ്ടതായ ആവശ്യം അവനു കൂടുതലായി നേരിടുന്നു. കാലത്തെ വിപുലമായ ഒരു സമുദ്രത്തോടുപമിക്കാമെങ്കിൽ, സാഹിത്യം വിജ്ഞാനഭണ്ഡാഗാരങ്ങളെ വഹിച്ചുംകൊണ്ടു അതിൽക്കൂടി പോകുന്ന ഏകനൌകയാണു്. അതിന്റെ സഹായംകൂടാതെ ആധുനികലോകത്തിൽ ദരിദ്രനും സമ്പന്നനും ജീവിക്കുന്നതിനുസാദ്ധ്യമല്ല. വിദേശീയരുമായുള്ള സംസർഗ്ഗം, വിദേശഭാഷകൾക്കു നമ്മുടെ ഇടയിൽ സിദ്ധിച്ചിട്ടുള്ള പ്രചാരം, ഒരു വിദേശഭാഷയുടെ രാജഭാഷാസ്ഥാനപ്രാപ്തി, ആകാശവാണിയുടെ പ്രവൎത്തനം, പത്രപ്രവൎത്തനം മുതലായ സംഗതികൾ നമ്മെ വിവൎത്തനം കൂടാതെ ജീവിക്കുവാൻ സാധിക്കുകയില്ലെന്നുള്ള നിലയിൽ ആക്കിത്തീൎത്തിരിക്കുന്നു.

ഇങ്ങനെയെല്ലാം ഇരുന്നിട്ടും ലോകത്തിന്റെ വിദൂരഭാഗങ്ങളിൽ സംസാരിച്ചുവരുന്ന ഭാഷകളിൽ, എന്നു മാത്രമല്ല ഇൻഡ്യയിലുള്ള ചില പ്രധാനഭാഷകളിൽപോലും ഉണ്ടാകുന്ന ഉത്തമഗ്രന്ഥങ്ങൾ മലയാളത്തിലേക്കു വിവൎത്തനം ചെയ്യുവാൻ നാം സന്നദ്ധരാകാതിരിക്കുന്നതു് നമ്മുടെ അക്ഷന്തവ്യമായ അലസതയെ പ്രഖ്യാപനം ചെയ്യുന്നു. വംഗഭാഷയിൽ എഴുതിയിട്ടുള്ള ചുരുക്കം ചില ഗ്രന്ഥങ്ങളുടെ വിവൎത്തനങ്ങൾ നമുക്കിപ്പോൾ ലഭിച്ചിട്ടുണ്ടു്. അവ ആ ഭാഷയിലുള്ള മൂലഗ്രന്ഥത്തിൽനിന്നും ഇംഗ്ലീഷിലേക്കു വിവൎത്തനം ചെയ്തിട്ടു് പിന്നീടു നമ്മുടെ ഭാഷയിലേക്കു് വിവൎത്തനം ചെയ്യപ്പെട്ടവയാകുന്നു. 'ഗ്രന്ഥം മൂന്നു പകൎത്തുമ്പോൾ മൂഹൂൎത്തം മൂത്രമായ്വരും' എന്ന അധിക്ഷേപവാക്യം യഥാൎത്ഥമാണെങ്കിൽ മൂന്നു ഭാഷകളിലേക്കു സംക്രമിക്കുന്ന ഗ്രന്ഥങ്ങളിലുള്ള ആശയങ്ങളുടെ സ്ഥിതി എന്തായിരിക്കും? ഗീതാഞ്ജലി, ഉദ്യാനപാലകൻ, ചന്ദ്രക്കല മുതലായ രവീന്ദ്രകൃതികളുടെ മലയാളതൎജ്ജിമ വായിച്ചിട്ടു് ആരെങ്കിലും വംഗഭാഷയിലേക്കു

വിവർത്തനം ചെയ്യാൽ ആ ഗ്രന്ഥങ്ങൾ വംഗഭാഷയിൽ പുതിയഗ്രന്ഥങ്ങളായി ഗണിക്കപ്പെട്ടുമെന്നു് ഞാൻ വിശ്വസിക്കുന്നു. നമ്മുടെ ഇടയിൽ ഇംഗ്ലീഷുഭാഷാപാണ്ഡിത്യം ഇംഗ്ലീഷുകാരേക്കാൾ കൂടുതൽ സമ്പാദിച്ചവരുണ്ടു്. എന്നാൽ ലോകത്തിലെ ഏററവും വലിയ നാടകകർത്താവായ ഷേക്സ്പിയരുടെ ഏതെങ്കിലും ഒരു കൃതിപോലും മലയാളികൾക്കു് അഭിനിവേശം ജനിക്കത്തക്കവിധത്തിൽ ഇനിയും തർജ്ജിമചെയ്യപ്പെട്ടിട്ടില്ല. ഗീഥേ, ടോൾസ്റ്റോയി, സെർവാൻറിസ്, ഡാൻറി, ഹോമർ മുതലായവർ ഇനിയും നമുക്കു നാമമാത്രപരിചിതന്മാർ മാത്രമാണു്. ആകപ്പാടെ വിശ്വസാഹിത്യവിവർത്തനവിഷയത്തിൽ മലയാളഭാഷയുടെ നില അത്യന്തം ശോചനീയമാണെന്നു് നാം സലജ്ജം സമ്മതിക്കണം.

മലയാളഭാഷയിൽ ഇതേവരെ ഉണ്ടായിട്ടുള്ള ചില വിവർത്തനപദ്ധതികൾ ഭാഷയ്ക്കും സാഹിത്യത്തിനും ഉൽകർഷത്തേയോ അപകർഷത്തേയോ ഉണ്ടാക്കിയിരിക്കുന്നതെന്നു തിട്ടപ്പെടുത്തി പറയാൻ വിഷമമായിട്ടാണിരിക്കുന്നതു്. മലയാളഭാഷ അതിൻെറ ഗോത്രത്തിലുൾപ്പെട്ട തമിഴ് മുതലായ ഇതരഭാഷകളുമായി മാത്രം ഇടപെട്ടിരുന്നകാലത്തു് വിവർത്തനത്തിൽ വലിയ വൈഷമ്യം ഒന്നും നേരിട്ടിരുന്നില്ല. സംസ്കൃതത്തിൽനിന്നും പദാനുപദമെന്നല്ല, വൃത്താനുവൃത്തമായും ചില കാവ്യങ്ങൾ മലയാളത്തിലേക്കു തർജ്ജിമചെയ്യുന്നതിനു് വശ്യവചസ്സുകളായ ചില കവികൾക്കു സാധിച്ചിട്ടുണ്ടു്. എന്നാൽ ഇംഗ്ലീഷ്, ജർമ്മൻ, ഫ്രഞ്ചു്, റഷ്യൻ, ചൈനീസ്, ജാപ്പാനീസ് മുതലായ ഇതരഭാഷകളിലുള്ള സാഹിത്യഗ്രന്ഥങ്ങൾ വിവർത്തനം ചെയ്യുവാൻ തുടങ്ങിയപ്പോൾ കാര്യമെല്ലാം അവതാളത്തിലായിപ്പരിണമിച്ചു. കവിയശസ്സിനു് കാംക്ഷയുള്ളവരും, എന്നാൽ അതിലേക്കുള്ള യഥാർത്ഥപാണ്ഡിത്യവും വാസനയും കുറഞ്ഞവരുമായ പലരുടേയും കൈയിൽ വിവർത്തനം അത്യന്തം ദയനീയമായ ഒരു ദശയെ പ്രാപിച്ചു. മൂലഗ്രന്ഥങ്ങളിലെ അർത്ഥവും ആശയവും, അതുപോലെ മലയാള

ഭാഷാശൈലിയും ദൂരത്തുപേക്ഷിച്ച് അതിവികൃതങ്ങളായ അനുകരണങ്ങളെക്കൊണ്ടു ഭാഷാസാഹിത്യം നിറയ്ക്കുവാൻ പലരും ശ്രമിച്ചിട്ടുണ്ട്. ഈ ശോച്യാവസ്ഥയെ പരിഹരിക്കുന്നതിനുള്ള മാർഗ്ഗം വിവർത്തനത്തിൽ ചില മൂലതത്വങ്ങൾ സ്വീകരിക്കുകയാണ്. യശശ്ശരീരനായ വെണ്മണി അച്ഛൻനമ്പൂതിരിപ്പാട് ഈ വിഷയത്തെപ്പററി ഇപ്രകാരം അഭിപ്രായപ്പെട്ടിരിക്കുന്നു. "അന്യഭാഷയിലുള്ള വാക്യത്തിൻെറ അർത്ഥത്തെ അതിൻെറ സ്വാരസ്യത്തോടുകൂടി ഗ്രഹിച്ചിട്ടു മനസ്സുകൊണ്ട് ആദ്യംതന്നെ ഒരു പ്രതിപദതർജ്ജിമ ചെയ്യുവക്കണം പിന്നെ അതിലെ സാരാംശം ലേശംപോലും വിടാതെ സ്വഭാഷാവാചകരീതിയിലാക്കണം. അതു പിന്നെയും പിന്നെയും പരിശോധിച്ചു വാചകഭംഗി വരുത്തണം. രചനാരീതി കേവലം സംസാരിക്കുമ്പോഴത്തെപ്പോലെ എളുപ്പത്തിൽ അർത്ഥം മനസ്സിലാകുന്ന വിധത്തിലായിരിക്കണം. ഇങ്ങനെ പലവട്ടം നല്ലവണ്ണം പ്രയത്നംചെയ്തു സമ്പാദിക്കുന്ന ഭാഷാന്തരമേ സഹൃദയന്മാർക്ക് ആസ്വദിപ്പാൻ പുറത്തേക്കു കൊടുക്കാവൂ." ഈ വന്ദ്യകവിയുടെ അഭിപ്രായപ്രകാരം തർജ്ജിമ ചെയ്യുവാൻ പുറപ്പെടുന്നത് ഒരു ഗ്രന്ഥം സ്വയം വിരചിക്കുന്നതിനേക്കാൾ അധികം ബുദ്ധിമുട്ടുള്ളതാണെന്നു പ്രത്യക്ഷമാണല്ലൊ. എങ്കിലും വാസനാമൂർത്തികളായ കവികൾക്ക് ഈ മാർഗ്ഗം നിഷ്പ്രയാസമായി തോന്നിയിട്ടുണ്ട്. ആംഗ്ലേയഭാഷയോടു യാതൊരു പരിചയവുമില്ലാതിരുന്ന മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാന് 'ലോങ്ങ് ഫെല്ലോ'വിൻെറ Psalm of Life എത്ര സുന്ദരമായി തർജ്ജിമചെയ്യുവാൻ സാധിച്ചു!

"Art is long and time is fleeting
And our hearts, though stout and brave
Still, like muffled drums, are beating
Funeral marches to the grave".

എന്ന ഭാഗം,

“കലകൾക്കെതിരില്ല, കാലമുദ്യൽബലമോടുന്നു കനത്തുറച്ചേറ്റം
ചുടലപ്പുടഹപ്പടിക്കു താളത്തൊടുതാൻ നിളെയടിച്ചുകൊണ്ടിരിപ്പൂ”

എന്നു തർജ്ജിമചെയ്തിരിക്കുന്നതു വായിക്കുമ്പോൾ മൂലമേതാണെന്നുള്ള സംശയം തോന്നിപ്പോകുന്നു. എന്നാൽ അവിടേക്കുതന്നെയും “ഹാംലററ്” തർജ്ജിമചെയ്യുമ്പോൾ ആ വിജയം കരസ്ഥമാക്കാൻ സാധിച്ചില്ല. ഇതിൽനിന്നും ഒരു സംഗതി വെളിപ്പെടുന്നു. കാവ്യം വ്യംഗ്യഭൂയിഷ്ഠമായിരിക്കുമ്പോൾ അതിൽ അന്തർഭവിച്ചിരിക്കുന്ന ആശയങ്ങളെല്ലാം ഭാഷാന്തരത്തിൽ വരുത്തുന്നകാര്യം ശ്രമസാദ്ധ്യമാണ്.

“തത്രസ്വൈരാത്ഥാ തരുണസഹിതാസ്താമുപാദാതവിന്ദാ-
ക്ഷാമമദ്ധ്യാഃ സ്തനഭരനതാസ്താരഹാരാവലീകാഃ
താമ്രോശാസ്യാസ്തരളനയനാസ്സജ്ജിതാംഭോദകേശ്യ-
സ്തത്രസ്ഥാസ്സ്യുഃ സ്തബകിതകരാസ്സൗലവ്യൈതെസ്തരുണ്യഃ”

എന്ന ആദിപ്രാസപ്രധാനമായ ശുകസന്ദേശശ്ലോകം,

“കാന്തന്മാരൊത്തു, കാൽത്താർ, കടി കടുകളവിൽ,
ക്ലാന്തമദ്ധ്യം, കനത്തിൽ-
ക്കാന്തിപ്പെട്ടുള്ള കൊങ്കക്കട, മഴമുകില-
ന്നാടിടും കമ്രഹാരം,
കാന്തത്തിങ്കൾപ്രഭാസ്യം, കളിയുടയ കയൽ-
ക്കണ്ണ്, കാർക്കുന്തലേവം-
കാന്ത്യാ കല്യാണിമാർ കൈവിശറിയൊടവിടെ-
ദ്ദേവസേവയ്ക്കുകൂട്ടം”

എന്നു തർജ്ജിമചെയ്ത അവിടുത്തെപ്പോലെ സരസ്വതീപ്രസാദം സിദ്ധിച്ചിട്ടുള്ളവർ ലോകത്തിലെവിടെയും അസുലഭമായിത്തന്നെയേ കാണുകയുള്ളൂ.

വിവർത്തനത്തിൽ ഫലിതസമ്മിശ്രമായ ഒരു വ്യാഖ്യാനരീതിയാണ് മഹാകവി കുഞ്ചൻനമ്പ്യാർ സ്വീകരിച്ചിരിക്കുന്നതു്:

“കുന്നാരുന്തുദമന്തരേണ രണിതം ഗ്രാഹസ്വ കാക! സ്വയം
മാകന്ദാ മകരന്ദശാലിനമിഹ ത്വാം മന്മഹേ കോകിലം”

എന്ന സംസ്കൃതശ്ലോകം അദ്ദേഹം എങ്ങനെ വിവർത്തനം ചെയ്തിരിക്കുന്നു എന്നു നോക്കുക!

"ഉരിയാടാതൊരു തേന്മാവിന്മേൽ
മരുവീടുന്നൊരു കാക്കക്കോലം നീ
കൂരിരുൾപോലെ കറുത്ത ശരീരം
ക്രൂരമിതയ്യോ നിന്നുടെ ശബ്ദം
കർണ്ണങ്ങൾക്കിതു കേൾക്കുന്നേരം
പുണ്ണിലൊരമ്പു തറച്ചതുപോലെ.
മാകന്ദാഗ്രേ ചെന്നു വസിച്ചാൽ
കാകൻ നീയൊരു കോകിലമാകും
കാണികൾ നിന്നെക്കുയിൽ കുയിലെന്നൊരു
നാണിയമങ്ങു പരത്തിക്കൊള്ളും"

ഇത്യാദി ഇവിടെ മൂലഗ്രന്ഥകാരന്റെ ആശയങ്ങൾ തന്റെ വാചാലതയ്ക്കു് ഒരവലംബസൂചിയായി മാത്രമേ കവി സ്വീകരിക്കുന്നുള്ളു. മൂലഗ്രന്ഥത്തിന്റെ ശരിയായ സ്വരൂപവും ആ ഗ്രന്ഥകാരന്റെ വ്യക്തിവൈഭവവും മനസ്സിലാക്കുന്നതിനു് ഈ രീതി നമ്മെ സഹായിക്കുകയില്ല

പദാനുപദതർജ്ജിമ സംസ്കൃതപണ്ഡിതന്മാർ എത്രതന്നെ ആദരിച്ചാലും ഗോത്രബന്ധം വിട്ടിട്ടുള്ള ഭാഷകളോടു് അടുക്കുമ്പോൾ പരാജയത്തിലേ പരിണമിക്കുകയുള്ളു. 'മധുവിധു' വും 'നക്രബാഷ്പ'വും മലയാളികൾ മനസ്സിലാക്കുവാൻ വിഷമമാണു്. അതുപോലെ 'ഓണംകേറാമൂല'യിൽ ചെന്നു കൈയിലുള്ളതു 'ദീപാളിവെച്ചു്' 'ശതകം ചൊല്ലു'ന്നതിനു് ഒരു ഇംഗ്ലീഷുകാരൻ തയാറാവുകയില്ല. മലയാളത്തിലും സംസ്കൃതത്തിലും സുന്ദരമെന്നു തോന്നുന്ന ചില പദങ്ങൾ ഇംഗ്ലീഷിലേക്കാക്കുമ്പോൾ ബീഭത്സവും ഭയങ്കരവുമായി തോന്നിപ്പോകും. 'മാകന്ദപല്ലവസമാധരി' എന്ന സംബോധന ഇംഗ്ലീഷിൽ "O! Dear, whose lips are like the tender leaves of the mango tree" എന്നാക്കിയാൽ എത്ര വികൃതമായിരിക്കും? "Born with silver spoon in the mouth" ഇംഗ്ലീഷിൽ ഒട്ടും അസ്വാരസ്യമുള്ള ഒരു പ്രയോഗമല്ല. എങ്കിലും അതു മലയാളത്തിൽ "വായിൽ വെള്ളിക്കരണ്ടിയുമായി ജനിക്കു"മ്പോൾ അത്യന്തം അത്ഭുതപ്രസവമായിരിക്കും. പദത്തിനു പദംവെച്ചു് ഒരു

വിദ്യാൎത്ഥി The common wel-being of a society എന്ന വാക്യശകലം, "സമുദായത്തിൻെറ പൊതുക്കിണറു കുഴിക്കുക" എന്നു തർജ്ജിമചെയ്തിരുന്നതു ഞാനോർക്കുന്നുണ്ടു്.

വിവൎത്തകൻെറ മനോധൎമ്മംകൂടി അല്പമായി പ്രയോഗിച്ചു് 'Submarine കഴുനാക്കപ്പലായും, Directness വാണം പാച്ചിലായും, drink to the health, 'പാനോപചാര കൎമ്മമായും മാറുമ്പോൾ അതിൽ മലയാളികൾക്കാദരം തോന്നും. ഇവിടെ വിവൎത്തകൻെറ മനോധൎമ്മം പ്രകടമായിരിക്കുകയാൽ ഇതിനു് ആശയാനുവാദമെന്നോ സ്വതന്ത്രതൎജ്ജിമയെന്നോ മററൊ പേരിടേണ്ടതായിവരും. ആ സ്വാതന്ത്ര്യം പലപ്പോഴും ദുസ്സ്വാതന്ത്ര്യമായും തീൎന്നുപോയേക്കും. ഇതിനെപ്പററിയാണു് മഹാകവി വള്ളത്തോൾ ഇപ്രകാരം പറഞ്ഞിരിക്കുന്നതു്. "അതിലും ഇതിലും ചേരുന്ന വകയല്ലാത്ത ഏകദേശതൎജ്ജിമ, അല്ലെങ്കിൽ സ്വതന്ത്രതൎജ്ജിമ, വൎജ്ജ്യവീയമാണെന്നു ഞാൻ പലപ്പോഴും പറയാറുള്ളതു് ഒന്നുകൂടി ആവൎത്തിച്ചുകൊള്ളട്ടെ. ലോകത്തിലെ ഏതൊരു പരിഷ്കൃത ഭാഷയാലും അംഗീകരിക്കപ്പെട്ടിട്ടില്ലാത്ത ഈ സമ്പ്രദായത്തെ മലയാളഭാഷ എന്തിനു കൈക്കൊള്ളുന്നു! ഇത്രയും പരിമിതങ്ങളായ നീൎത്തുള്ളികൾകൊണ്ടു ശമിപ്പിക്കപ്പെടാവുന്നതാണോ നവീനകൈരളിയുടെ ജ്ഞാനതൃഷ്ണ. ഈ അശക്തിവിശേഷത്തിൻെറ സോപാനങ്ങളിലൂടെ മേല്പോട്ടുകയറുവാൻ വരാകിയായ കൈരളിയെക്കൊണ്ടു മേലിലും പാഴ്ശ്രമം ചെയ്യിക്കണോ!" ആകപ്പാടെ വന്നുകൂടുന്നതു കവികൾക്കെന്നപോലെ വിവൎത്തകനും "ശക്തിൎന്നിപുണതാ ലോകശാസ്ത്ര കാവ്യാദ്യവേക്ഷണം, കാവ്യജ്ഞശിക്ഷ" ഇവയെല്ലാം ആവശ്യമാണെന്നാണു്.

വിവൎത്തനത്തിൻെറ പരമാവശ്യം ഇപ്പോൾ നേരിട്ടിരിക്കുന്നതു നവീനശാസ്ത്രങ്ങളിലാണു്. അത്ഭുതകരമായ ഒരു ലോകത്തിലാണു് നാം ഇന്നധിവസിക്കുന്നതു്. നിമിഷം പ്രതി ലോകത്തിൻെറ ഇതരഭാഗങ്ങളിൽ ഉത്ഭവിക്കുന്ന ശാ

ന്ത്രങ്ങളുടെയും ഉപജ്ഞകളുടെയും തത്വം നമ്മുടെ ഭാഷയിലേക്കു സംക്രമിച്ച് പൊതുജനങ്ങളെ ഉൽബുദ്ധന്മാരാക്കിത്തീർക്കാത്തപക്ഷം, ലോകത്തിന്റെ നാഗരികതത്വത്തിൽ മലയാളികൾക്കു പങ്കുകൊള്ളാൻ സാധിക്കാതെ വന്നുപോയേക്കും. ഈ അപരാധം തീർത്തുവെക്കേണ്ടതു് അഭിജ്ഞന്മാരെന്നഭിമാനിക്കുന്ന നമ്മുടെ കടമയാണു്. ഈ വിഷയത്തിൽ നമുക്കുള്ള പ്രധാനപ്രതിബന്ധം സാങ്കേതികശബ്ദങ്ങളുടെ അഭാവമാണെന്നു പറയപ്പെടുന്നു. ഒരു ഭാഷയുടെ അഭിവൃദ്ധിക്കു സാങ്കേതികശബ്ദങ്ങൾ അത്യന്താപേക്ഷിതങ്ങളാണു്. മലയാളത്തിൽ അവയുടെ നില അത്യന്തം ദയനീയമാണെന്നും സമ്മതിക്കണം.

ഈ ദോഷത്തെ പരിഹരിക്കുന്നതിനായി തിരുവിതാംകൂർ സർവ്വകലാശാലക്കാർ വളരെപ്പണം ചെലവു ചെയ്തു് ഒരു വലിയ ശ്രമം നടത്തുകയുണ്ടായി. പക്ഷെ, അതിന്റെ ഫലം മല എലിയെ പ്രസവിച്ചതുപോലെയല്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. നാമവും വിശേഷണവും മലയാളത്തിൽ വ്യത്യസ്തരൂപങ്ങൾ കൈക്കൊള്ളുന്നുണ്ടെങ്കിലും ആ വ്യാകരണനിയമങ്ങളൊന്നും ഇവർ ബഹുമാനിച്ചിട്ടില്ല. "Allotropic Aluminous, Ambytrous, മുതലായ വിശേഷണപദങ്ങളും തന്നാമങ്ങളും രൂപാന്തരം കൂടാതെ വിവർത്തനം ചെയ്തിട്ടുണ്ടു്. ജനസാമാന്യത്തിന്റെ ഇടയിൽ നടപ്പുള്ള ചില പദങ്ങൾ ഉപേക്ഷിച്ച് പകരം സംശയകരങ്ങളായ ചില സംസ്കൃതപദങ്ങൾ ഉപയോഗിച്ചിട്ടുമുണ്ടു്. Hydrochloric acid = ശംഖദ്രാവകം, Asscciation = ഉഭയസംയോജനം മുതലായവ ഇതിലേക്കുദാഹരണങ്ങളാകുന്നു. Absorption, Alcohol മുതലായവക്കു് ആഗിരണം, അർക്കം, എന്നീ സംസ്കൃതപദങ്ങൾ സ്വീകരിച്ചിരിക്കുമ്പോൾ Diluted acid നേർപ്പിച്ച ആസിഡും, Aerated water വായുവേറ്റിയ ജലവും, Dropping bottle ചൊട്ടുകുപ്പിയുമായി ഗ്രാമ്യപദങ്ങളിൽ കലർന്നിരിക്കുന്നു.

Aqua ജലംതന്നെ; Aqua Fortis ശക്തദ്രാവകമാണ്; Aqua Marine സമുദ്രനീലക്കല്ലായി; Aqua Regia രാജദ്രാവകവുമാണ്. Aqua എന്നുള്ള ഏകപദത്തിന് എത്ര മലയാളപദങ്ങൾ മാറിവന്നിട്ടുണ്ട്! സുനിശ്ചിതമായ ഒരു സാങ്കേതികശബ്ദം ഇത്രമാത്രം മാററങ്ങൾ അനുവദിച്ചുകൊടുക്കുമോ? അതുപോലെ Bleach വെളുപ്പിക്കുക; Bleaching powder അലക്കുകുമ്മായം എന്നിങ്ങനെ ഒരു പദത്തിൻെറ അൎത്ഥം തന്നെ, പലതായി മാറുന്നുണ്ട്. Bromide, Hydrogen, Chloride മുതലായ ശബ്ദങ്ങൾ മലയാളഭാഷയുടെ പ്രകൃതിക്കു യോജിച്ചവയല്ല. അവ ബ്രോമേദം, ആർദ്രജം, ക്ലോറദം എന്നിങ്ങനെ മാററുന്നതു ഭാഷാസ്വത്രുപത്തിനുചിതമായിരിക്കും. തിരുവനന്തപുരംTrivandrum വും, തൃശ്ശിവപേരൂർ Trichur-ഉം, ഉദകമണ്ഡലം, Ootacumundu-ഉം ആയി ഇംഗ്ലീഷുകാർ മാററിയിരിക്കുന്നതു നോക്കുക. Cxygen, Hydrogen, Nitrogen, മുതലായ ശബ്ദങ്ങളെ, അക്ഷജം, ആർദ്രജം, നത്രജം എന്നിങ്ങനെ വംഗഭാഷാനിഘണ്ടുവിൽ കൊടുത്തിരിക്കുന്നതിൽ അധികം ഔചിത്യമില്ലയോ എന്നു സംശയിക്കുന്നു. ആകപ്പാടെ ഈ സാങ്കേതികശബ്ദകോശം ഒരു പ്രഥമശ്രമമായിമാത്രം കണക്കാക്കാനേ തരമുള്ളു. ഒരു പക്ഷെ, ഇത്തരം വ്യവസായം അത്ര ക്ഷിപ്രസാദ്ധ്യവുമല്ല.

യൂറോപ്പിൽ ഇംഗ്ലീഷ്, ജൎമ്മൻ, ഫ്രഞ്ചു്, റഷ്യൻ, ഇററാലിയൻ മുതലായപല ഭാഷകളുണ്ടെങ്കിലും അവയിലെല്ലാം സാങ്കേതികശബ്ദം പൊതുവേ ഒന്നുതന്നെയാണ്. ഇന്ത്യയിൽ, ബംഗാളി, ഹിന്ദി, മറാത്തി, തമിഴ്, തെലുങ്ക്, കൎണ്ണാടകം മുതലായ അനവധി ഭാഷകളുണ്ട്. അവയ്ക്കെല്ലാററിനും സാങ്കേതികശബ്ദദാരിദ്ര്യവുമുണ്ട്. ആ ദാരിദ്ര്യം പരിഹരിക്കുന്നതിനായി യഥാശക്തി അതാതു ഭാഷാപണ്ഡിതന്മാർ ഇപ്പോൾ പരിശ്രമിച്ചുവരുന്നു. ഇവരെല്ലാവരും ഒന്നിച്ചുചേൎന്ന് ഒരു പ്രയത്നംചെയ്യാൽ ഇന്ത്യയിലാകമാനം ഒരേ സാങ്കേതികശബ്ദങ്ങൾ വ്യാപരിക്കുന്നതിന് ഇടയായിത്തീരുന്നതാണ്.

തർജ്ജമചെയ്യുന്ന ഏതുപരിശ്രമവും ഒരിക്കലും വ്യർത്ഥമായി കണക്കാക്കാൻ പാടുള്ളതല്ല. ലോകത്തിൽ എത്രയോ ദൂരത്തിലുള്ള സ്ഥലങ്ങൾപോലും പ്രതിനിമിഷം നമുക്കടുത്തുവരുന്നതുകൊണ്ടു് എല്ലാഭാഷകളിലും ഒരേ സാങ്കേതികശബ്ദം സ്വീകരിക്കുന്നതിൽ വിരോധമുണ്ടോ എന്നും ആലോചിക്കേണ്ടതാണു്.

ഇതു സാദ്ധ്യമാണെങ്കിൽ നമുക്കു് എത്രവിഷയകമായ ശ്രമത്തിൽ ഒരു വലിയ ലാഭം സമ്പാദിക്കാൻ കഴിയും. ഈ അഭിപ്രായം നവീനശാസ്ത്രങ്ങളെ മാത്രം അല്ലാതെ, നമ്മുടെ പുരാതനമായ ആയുർവേദം, ജ്യോതിഷം മുതലായ ശാസ്ത്രഗ്രന്ഥങ്ങളെ ബാധിക്കുന്നതല്ല. മലയാളത്തിൽ സാഹിത്യശാസ്ത്രങ്ങൾതന്നെ തുലോം ദുല്ലഭമായിരിക്കുന്നു. ശരീരശാസ്ത്രം സസ്യശാസ്ത്രം, ഗണിതശാസ്ത്രം മുതലായ പല ശാസ്ത്രഗ്രന്ഥങ്ങൾ ഇനിയും ഉണ്ടാകേണ്ടതായിരിക്കുന്നു. നവീനശാസ്ത്രങ്ങളുടെ കഥ പറയേണ്ടതുമില്ല. "ജനനീ ജന്മഭൂമിശ്ച സ്വർഗ്ഗാദപി ഗരീയസീ" എന്നുള്ള ആപ്തവാക്യം സ്മരിക്കുമ്പോൾ, മററു ഭാഷകളിലുള്ള യാതൊന്നുകൊണ്ടും നമുക്കു തൃപ്തിപ്പെടാവുന്നതുമല്ല. അതിനാൽ ശാസ്ത്രാഭിവൃദ്ധിക്കുതകുന്ന മാർഗ്ഗങ്ങളാരാഞ്ഞു് നമ്മുടെ ഭാഷയേയും തദ്വിഷയത്തിൽ സമ്പന്നയാക്കിത്തീർക്കേണ്ട ഭാരം സാഹിത്യപരിഷത്തിനു് ഉണ്ടെന്നുള്ള കാര്യം വിനയപുരസ്സരം ഞാൻ ഉൽബോധിപ്പിച്ചുകൊള്ളുന്നു.

"സ്വാതന്ത്ര്യത്തോടു ധൈര്യമൊത്തു നിതരാ-
മൌദാര്യവും ചേന്ന നൽ
ചേതഃസ്ഫീതവികാസമാന്ന സുജനം
ധാരാളമുണ്ടാകണം;
ഭൂതന്നിൽ തരമോടു തിങ്ങിന തമ-
സ്സെല്ലാം തകന്നീടണം;
ശ്രീ തിങ്ങീടണമെങ്ങുമീശ്വരവിചാ-
രം താൻ വിളങ്ങീടണം."

# കേരളവും ശാസ്ത്രപരിശ്രമവും.

(പി. കെ. കോരു, എം. എ., എൽ. റ്റി.)

മലയാളഭാഷയിൽ ശാസ്ത്രം എന്ന വാക്കിൻെറ അൎത്ഥത്തിന്ന് അല്പം അവ്യവസ്ഥത വന്നു ചേൎന്നിട്ടുള്ളതായിത്തോന്നുന്നു. 'നാലു വേദങ്ങളും ആറു ശാസ്ത്രങ്ങളും' എന്നു പറയുന്നേടത്തു വ്യാകരണം തുടങ്ങിയ ആറു വേദാംഗങ്ങളെയാകുന്നു ശാസ്ത്രശബ്ദംകൊണ്ടു സൂചിപ്പിക്കുന്നതു്. മററൊന്നുംതന്നെ ശാസ്ത്രമല്ലെന്നു ധ്വനിക്കുകയും ചെയ്യുന്നു. എന്നാൽ 'ശബ്ദതാരാവലി'യിൽ വേദാന്തത്തെക്കൂടി ഒരു ശാസ്ത്രമായിപ്പറയുന്നു. തൎക്കശാസ്ത്രം എന്നു സാധാരണമായി പറയാറുണ്ടു്. എങ്കിലും സാംഖ്യം, യോഗം, വൈശിഷികം, മീമാംസ എന്ന മററു ദൎശനങ്ങളെ സാധാരണ ശാസ്ത്രമായിപ്പറയാറില്ല. ഇന്നു ആംഗ്ലേയപാഠശാലകളിൽ പഠിപ്പിച്ചുവരുന്ന സയൻസ് വിഷയങ്ങളെ ഒന്നൊഴിയാതെ ശാസ്ത്രങ്ങളെന്നു പറയുന്നു. ഗണിതശാസ്ത്രം, ഭൌതികശാസ്ത്രം, രസശാസ്ത്രം എന്നിവയെല്ലാം ഇന്നു സുപ്രസിദ്ധശബ്ദങ്ങളാണു്. എന്നാൽ ചിലർ 'ശാസ്ത്രം' എന്ന ശബ്ദം ചിലേടങ്ങളിൽ പാറുമോ എന്നു ശങ്കിച്ചിട്ടെന്നപോലെ അതിന്നു പകരം 'വിജ്ഞാനീയം' എന്നുപയോഗിക്കാറുണ്ടു്.

'ശാസ്ത്രം' എന്ന ശബ്ദത്തിന്നു ശാസിക്കുന്നതു് —നിൎദ്ദേശിക്കുന്നതു്' എന്നാണല്ലോ അൎത്ഥം. നിൎദ്ദേശം രണ്ടുപ്രകാരത്തിലാവാം. വൈദികമോ രാജകീയമോ ആയ അധികാരത്തിൻെറ പിൻബലത്തോടുകൂടി കാൎയ്യങ്ങൾ ഇന്നിന്നവിധം ചെയ്യണമെന്നു നിൎദ്ദേശിക്കാം. അല്ലെങ്കിൽ യുക്തിയുടെ പിൻബലത്തോടുകൂടിയും ഇതു ചെയ്യാം. വേദാംഗങ്ങളിൽ

ചിലതിനേയും ധർമ്മശാസ്ത്രങ്ങളേയും ശാസ്ത്രം എന്നു പറയുമ്പോഠം ഇവയിൽ ആദ്യത്തെ വിധം പിൻബലം അധികം കരുതിയതായി കാണാം. ഗണിതാദിശാസ്ത്രങ്ങളിൽ രണ്ടാമത്തെ വിധം പിൻബലംമാത്രമേ കാണുകയുള്ളു. ഒരു ത്രികോണത്തിൻെറ ക്ഷേത്രം കാണുവാൻ 'ഉപതാനാദ്ധത്തെ ലംബം കൊണ്ടു ഗുണിക്കുക' എന്ന നിർദ്ദേശത്തിൻെറ പിൻബലം യുക്തിമാത്രമാകുന്നു. എന്നാൽ യുക്തിയുക്തമായി അന്വേഷണങ്ങഠം നടത്തുമ്പോഠം സാധനങ്ങളുടെ ധർമ്മം നമുക്കു ബോദ്ധ്യം വന്നാലും, ഒരു പ്രത്യേകകാൎയ്യസാദ്ധ്യത്തിനു മാൎഗ്ഗനിർദ്ദേശം ചെയ്യുവാൻ സാധിക്കാതെ വന്നേക്കാം. ഇവിടെ യുക്തി നമ്മെ വിജ്ഞാനത്തിലേക്കേ എത്തിക്കുന്നുള്ളു; ശാസ്ത്രത്തിലേക്കു എത്തിക്കുന്നില്ല. ഇതായിരിക്കാം ചില പദാർത്ഥമീമാംസകളെ ശാസ്ത്രമെന്നു പറയുവാൻ മടിച്ചു് വിജ്ഞാനമെന്നു പറയുന്നതു്. ഇംഗ്ലീഷിൽ 'സയൻസ്' എന്ന വാക്കിനും വിജ്ഞാനം എന്നുതന്നെയാണല്ലോ അൎത്ഥം.



സകല നിർദ്ദേശങ്ങളും വിജ്ഞാനത്തിൽ അധിഷ്ഠിതമായിരിക്കണമെന്നു നാം ആഗ്രഹിക്കുന്നതിനാലും, സകല വിജ്ഞാനത്തിൻേറയും പരമോദ്ദേശം കർമ്മത്തിന്നു വൈശിഷ്ട്യവും സാഫല്യവും നൽകുകയായിരിക്കേണ്ടതിനാലും, ശാസ്ത്രശബ്ദത്തിന്നു വിപുലമായ ഒരൎത്ഥം നല്കി സകല മീമാംസകളേയും അതിൽ ഉഠപ്പെടുത്തുന്നതു യുക്തവും സൗകൎയ്യവുമായിരിക്കും. യുക്തിയോടുകൂടിയ ചിന്തകളെ അടിസ്ഥാനമാക്കാതെ വെറും ആചാരങ്ങളേയും അന്ധവിശ്വാസങ്ങളേയും അടിസ്ഥാനമാക്കിച്ചെയ്യുന്ന നിർദ്ദേശങ്ങളെ ശാസ്ത്രകോടിയിൽനിന്നു പുറത്തുതള്ളുകയും വേണം. ശാസ്ത്രത്തെ ഈവിധം നിൎവ്വചിക്കുമ്പോഠം ശാസ്ത്രകോടിയിൽനിന്നു ധർമ്മശാസ്ത്രങ്ങഠം പുറത്തുപോകുമെന്നു ശങ്കിക്കേണ്ട. ലോകരുടെ സുഖജീവിതത്തിന്നും നിലനില്പിന്നും പററിയതായ മാൎഗ്ഗങ്ങളെ നിർദ്ദേശിക്കുകമാത്രമാണല്ലോ ധർമ്മശാസ്ത്രംകൊണ്ടു സാധിക്കേണ്ടതു്.

അതു സയുക്തികമാകണമെന്നു് എവരും സമ്മതിക്കയും ചെയ്യും. ഇവിടെ നിർദ്ദേശിച്ചപ്രകാരമുള്ള ശാസ്ത്രവും പാശ്ചാത്യരാജ്യങ്ങളിൽ സയൻസ് എന്നു പറയുന്ന മീമാംസാസമൂഹവും ഒന്നുതന്നെയെന്നു് ഇതുവരെ പറഞ്ഞതിൽനിന്നു വ്യക്തമാകുമെന്നു കരുതുന്നു.

ഇപ്രകാരം നിർവ്വചിക്കപ്പെട്ട ശാസ്ത്രങ്ങളോടു കേരളീയർക്കു മുമ്പുണ്ടായിരുന്നതും ഇപ്പോഴുള്ളതും ആയ മനോഭാവങ്ങളേയും, ആ വിഷയങ്ങളിൽ ചെയ്തിരുന്നതും ചെയ്യുന്നതും ആയ പരിശ്രമങ്ങളേയും, കുറഞ്ഞൊന്നു പരിശോധിക്കുകമാത്രമാകുന്നു ഈ ലേഖനത്തിൽ ചെയ്യുന്നതു്. എഴുത്തച്ഛനു മുമ്പുണ്ടായിരുന്ന കേരളത്തിൽ സാഹിത്യപരമായോ ശാസ്ത്രപരമായോ ഉള്ള പരിശ്രമങ്ങൾ നമ്പൂതിരിബ്രാഹ്മണർ മാത്രമായിരുന്നു ചെയ്തിരുന്നതു് എന്നു് എവരും സമ്മതിക്കുമെന്നു തോന്നുന്നു. ആ കാലത്തു് ഇതിനുപയോഗിച്ചിരുന്ന ഭാഷ സംസ്കൃതവുമായിരുന്നു. ആ നമ്പൂതിരിമാർ സാഹിത്യത്തിലെന്നപോലെ—എന്നുപറഞ്ഞാൽ പോരാ, അതിനേക്കാൾ അധികമായി—ശാസ്ത്രവിഷയങ്ങളിൽ താല്പര്യം കാണിച്ചിരുന്നു. വിശ്വവിശ്രുതനായ ശ്രീശങ്കരാചാര്യരും, അദ്ദേഹത്തിന്റെ പ്രഥമശിഷ്യനായ പത്മപാദരും, പ്രസിദ്ധമീമാംസകനായ പ്രഭാകരഭട്ടനും, ചിന്താസാമ്രാജ്യത്തിലെ സമ്രാട്ടുകൾ തന്നെയായിരുന്നു. ഇവരെപ്പോലെ പ്രഭാവസമ്പന്നരായ സാഹിത്യകാരന്മാരെ കേരളത്തിനു് അന്നു സൃഷ്ടിക്കുവാൻ കഴിഞ്ഞിട്ടില്ല എന്നതുതന്നെ അന്നത്തെ കേരളീയർ ശാസ്ത്രങ്ങളിൽ സാഹിത്യത്തിലേക്കാൾ തല്പരന്മാരായിരുന്നു എന്നു കാണിക്കുന്നുണ്ടു്.

ശില്പവിദ്യയിലും ജ്യോതിഷത്തിലും അന്നത്തെ ബ്രാഹ്മണരുടെ പ്രവൃത്തി വിദ്വാന്മാരുടെ മതിപ്പിൽ ഇന്നും കേരളത്തിനു് ഒരദ്വിതീയസ്ഥാനം നല്കുന്നുണ്ടു്. ഗോളദീപികാദി വിശിഷ്ടഗ്രന്ഥങ്ങളുടെ കർത്താവായ പരമേശ്വരാചാര്യൻ ക

ണക്കിലധികം പിഴച്ച പരഹിതഗണിതത്തിൻ പകരമായി ദൃഗ്ഗണിതമുണ്ടാക്കുവാൻ ചെയ്ത നിരീക്ഷണങ്ങളും അവയെക്കുറിച്ചുള്ള ചില കഥകളും ഇന്നും കേരളീയരുടെ ഇടയിൽ സുപ്രസിദ്ധമാണല്ലോ. പതിവായി നക്ഷത്ര നിരീക്ഷണം ചെയ്തിരുന്ന തിരുനാവായമണപ്പുറത്തു് തോണ്ടി വിരിച്ചുകിടന്നു നക്ഷത്രങ്ങളെ നോക്കിയതിനാൽ ആകാശം നന്നേ താഴ്ന്നു വന്നതായി അദ്ദേഹത്തിനു് തോന്നിഎന്നാണു്, അതിശയോക്തിയാണെങ്കിലും ആചാര്യന്റെ നിരീക്ഷണപാടവത്തെ നല്ലവണ്ണം വെളിപ്പെടുത്തുന്ന ഒരു കഥ. അഷ്ടവൈദ്യന്മാരെന്നു ശ്രുതിപ്പെട്ട നമ്പൂതിരിമാരുടെ ഗൃഹങ്ങൾ അന്നും ഉണ്ടായിരുന്നിരിക്കണം. അവർ വൈദ്യവിഷയത്തിൽ എന്തെല്ലാം വിശിഷ്ടപദ്ധതികൾ ഏർപ്പെടുത്തിയെന്നൂഹിപ്പാൻ കേരളത്തിനു് ആ ശാസ്ത്രംവഴി ഇന്നുമുള്ള പേരല്ലാതെ മറ്റൊന്നുമില്ല. ഇവിടെ പ്രസ്താവിച്ച കാലം കഴിഞ്ഞിട്ടും നമ്പൂതിരിമാരും അവരോടടുത്ത ചിലരും കേരളത്തിന്റെ ശാസ്ത്രപരിശ്രമശീലം നിലനിർത്തിപ്പോന്നു എന്നതിനു് കരണപദ്ധതി, യുക്തിഭാഷ, സദ്രത്നമാല, പ്രശ്നമാർഗ്ഗം എന്നീ ജ്യോതിഷഗ്രന്ഥങ്ങൾ സാക്ഷ്യം വഹിക്കുന്നുണ്ടു്.

ഇവയിൽ അവസാനത്തെ ഗ്രന്ഥത്തെക്കുറിച്ചു് ഈ ലേഖകനു് ഒരഭിപ്രായവും പറയുവാൻ സാധിക്കയില്ലെങ്കിലും, വരാഹമിഹിരന്റെ ബൃഹജ്ജാതകത്തിനെന്നപോലെ, ഇന്നു ഭാരതത്തിൽ നടപ്പുള്ള ഫലഭാഗഗ്രന്ഥങ്ങളിൽ അതിനു് ഒരു ഉത്തമസ്ഥാനമുണ്ടെന്നാണു് പറഞ്ഞുകേൾക്കുന്നതു്. മററവ മൂന്നും, വിഷയം പഴയകാലത്തിനു മാത്രം ചേർന്നതാണെങ്കിലും, രചനാരീതികൊണ്ടു് ഇന്നത്തെ ഏതു പാശ്ചാത്യഗ്രന്ഥത്തോടും കിടപിടിക്കുന്നവയാണു്. ഇന്നു കേരളത്തിൽ നടപ്പിലിരിക്കുന്ന ഗണിതപദ്ധതികളുടെ ഉപപത്തി സംക്ഷിപ്തമായെങ്കിലും വിശദമായി പ്രതിപാദിക്കുന്നവയാണു് 'കരണപദ്ധതി'യും 'സദ്രത്നമാല'യും. 'യുക്തിഭാഷ'യിൽ ഗണി

തയുക്തികളെ മലയാളപദ്യത്തിൽ വിസ്തരിച്ചു വിവരിക്കുന്നു. പക്ഷെ ഇന്നു് അവയെ വേണ്ടവിധം പഠിച്ചു ഗ്രഹിക്കുന്നവർ വളരെ ചുരുക്കമായിരിക്കുന്നുവെന്ന പരിതാപകരമായ സംഗതിയും ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. കരണപദ്ധതിയും യുക്തിഭാഷയും അച്ചിൽ പതിഞ്ഞിട്ടില്ലെന്നുള്ളതുതന്നെ ശാസ്ത്രവിഷയങ്ങളിൽ ഇന്നത്തെ കേരളീയൎക്കുള്ള അനാസ്ഥയെ തെളിയിക്കുന്നു.

ശാസ്ത്രവിഷയകമായി ഇന്നത്തെ കേരളത്തിന്റെ സ്ഥിതിയെന്താണെന്നു് അല്പം പറഞ്ഞുകൊള്ളട്ടെ. നമ്പൂതിരിബ്രാഹ്മണരുടെ ധനാഢ്യതയും, സമുദായങ്ങളുടെ ഇടയിൽ പറയുവാൻ പാടുള്ളതും പാടില്ലാത്തതും ആയി അവൎക്കുണ്ടായിരുന്ന സൌകൎയ്യങ്ങളും അവൎക്കനുകൂലമായിട്ടല്ല വന്നു ചേൎന്നതു്. അവർ ക്രമേണ ക്ഷയിച്ചുവന്നു. കേരളബ്രാഹ്മണേതരന്മാരുടെ പ്രഥമാചാൎയ്യനായ തുഞ്ചത്തു് എഴുത്തച്ഛൻ അവൎക്കു വിദ്യാസമ്പാദനത്തിനു മാൎഗ്ഗങ്ങൾ സൃഷ്ടിച്ചതോടുകൂടി അവരും വിദ്വാന്മാരാകുവാൻ തുടങ്ങി. അന്നുമുതൽ ഇന്നുവരെ കേരളത്തിലെ അബ്രാഹ്മണൎക്കു വിദ്യാവിഷയകമായി അഭ്യുദയം തന്നെയെന്നു ചരിത്രം നമ്മെ ബോദ്ധ്യപ്പെടുത്തുന്നു. ഇന്നു കൈരളിക്കു പറയത്തക്ക ഒരു സാഹിത്യവും കേരളീയരുടെ ഇടയിൽ പേർ നിലനിന്നുപോരത്തക്ക സാഹിത്യകാരന്മാരും ഉണ്ടു്. കേരളസാഹിത്യസാമ്രാജ്യത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന പുരോഗമനവും വിപ്ലവങ്ങളും കേരളത്തിനു് ജീവനുണ്ടെന്നു് എവരേയും സമ്മതിപ്പിക്കും. എന്നിരുന്നാലും കേരളീയർ ഇന്നു സാഹിത്യത്തിൽ കാണിക്കുന്ന താല്പൎയ്യം ശാസ്ത്രങ്ങളിൽ കാണിക്കുന്നില്ല. ഇതിനു കാരണം പ്രോത്സാഹനക്കുറവാണെന്നു സമ്മതിക്കാം.

ഗദ്യപുസ്തകങ്ങളിലെ കെട്ടുകഥകൾ ആരേയും രസിപ്പിക്കും. പാട്ടു് ഏതു പാമരനേയും ആനന്ദിപ്പിക്കും. ശ്ലോകം നന്നായാൽ ചൊല്ലുവാനുള്ള സുഖത്തെക്കുറിച്ചു പറയുവാ

നില്ല. സാഹിത്യം ഈ മെച്ചവും വെച്ചുകൊണ്ടു വേശ്യകളെ പ്പോലെ ചിന്താശൂന്യന്മാരായ അലസന്മാരെക്കൂടി ആശ്ലേഷി ക്കുന്നു. സാഹിത്യത്തിൽ അതി സൂക്ഷ്മമായ ചിന്തകളും ഇല്ലാ തെകണ്ടില്ല. അതുകൊണ്ടു സാഹിത്യം ചിന്തകന്മാക്കും ആദ രണീയമായിത്തീരുന്നു. ഈ സംഗതികളെക്കൊണ്ടു സാഹിത്യ ഗ്രന്ഥങ്ങൾ പരസ്യം ചെയ്യാൽ അവ വിററുപോകുന്നു. സാ ഹിത്യകാരന്ന് അല്പമായ ഒരു ഉത്സാഹവും ലഭിക്കുന്നു. എ ന്നാൽ ശാസ്ത്രഗ്രന്ഥങ്ങൾ പ്രായേണ ചിന്താശീലന്മാക്കേ രസിക്കയുള്ളു. മാതൃഭൂമി ആഴ്ചപ്പതിപ്പിലോ മററോ ശാസ്ത്ര സംബന്ധമായ ഒരു ലേഖനം കണ്ടാൽ അതു 'ബോറ്' എന്നു പറഞ്ഞ് അഭിപ്രായകോലാഹലങ്ങളെക്കൊണ്ടു ശ്രോതാക്കൾ ളെ അമ്പരപ്പിക്കുന്ന രസികബാലകഞ്ജരന്മാർ കേരളത്തിൽ ഒട്ടേറെയുണ്ട്. അതിനാൽ ശാസ്ത്രഗ്രന്ഥങ്ങൾ പ്രസിദ്ധീക രിച്ചാൽ അവ വിററു തീരുവാൻ പ്രയാസം. അല്ലെങ്കിൽ തച്ചോളിപ്പാട്ടുകൾ അച്ചിലിട്ട കേരളത്തിൽ യുക്തിഭാഷ അച്ചിൽപ്പെടാതിരിക്കുമോ ? എന്നാൽ വിശിഷ്ടസാഹിത്യം ലാഭനഷ്ടങ്ങളേയോ ജനപ്രീതിയേയോ നോക്കാതെ സാഹി ത്യകാരൻെറ നിറഞ്ഞ ഹൃദയത്തിൽനിന്നു പൊട്ടിഒഴുകുന്ന തുപോലെ, കേരളീയരുടെ ഇടയിൽ യഥാത്ഥശാസ്ത്രതല്പര ന്മാരുണ്ടെങ്കിൽ ശാസ്ത്രീയചിന്തകൾക്കു ധാരാളം സ്ഥാനവ മുള്ള ഈ കാലത്തു് അവരുടെ കപാലാന്തർഭാഗം നിശ്ചലമാ യിരിക്കുമോ ? കേരളത്തിൽ ഒട്ടും ശാസ്ത്രതല്പരന്മാരില്ലെന്നല്ല എൻെറ ആക്ഷേപം. വേണ്ടത്ര ഇല്ലെന്നാണ്.

അധികം പറയുന്നില്ല. പിന്നോക്കം നോക്കുമ്പോൾ പുരാതനകേരളത്തിലെ ശാസ്ത്രപരിശ്രമം അഭിമാനകരമായി രുന്നുവെന്നും, എന്നാൽ ഇപ്പോൾ കേരളത്തിൽ തൃപ്തികരമായ ഒരു പരിശ്രമവും ഇല്ലെന്നുമാണ് ഈ ലേഖകൻെറ അഭി പ്രായം. ശാസ്ത്രദൃഷ്ടികൊണ്ടല്ലാതെ ഒരു കാര്യത്തിൻേറയും സത്യം വെളിപ്പെടുകയില്ല. വികാരങ്ങളെ എത്രതന്നെ പരി

ഷ്കരിച്ചാലും, കാൎയ്യബോധമില്ലാത്തവനെക്കൊണ്ടു പ്രയോജനമില്ലാതെ വന്നേക്കും. ഉപദ്രവകരമായാൽ അതിൽ അതിശയിക്കുവാനുമില്ല. പ്രത്യേകിച്ച്, കേരളത്തിൻേറയും ലോകത്തിൻേറയും ഇന്നത്തെ സ്ഥിതിഗതികളെപ്പററി ആലോചിക്കുമ്പോൾ മൂന്നു വകുപ്പായ ശാസ്ത്രപരിശീലനത്തിൽ കേരളീയർ പ്രത്യേകം ശ്രദ്ധാലുക്കളാവണമെന്നു തോന്നുന്നതു് ഇവിടെ പ്രസ്താവിക്കാം.

പാശ്ചാത്യപരിഷ്കാരം അഭിലഷണീയമോ അല്ലയോ എന്ന പ്രശ്നത്തെ ഒട്ടുംതന്നെ തൊടാതെ, പാശ്ചാത്യൎക്കു് ഇന്നുള്ള കഴിവുകൾ ലൌകികജീവിതത്തിൽ ഏപ്പെട്ടവർ കാംക്ഷിക്കേണ്ടവയാണെന്നു തീൎച്ചപറയാം. പാശ്ചാത്യർ ഇന്നു മനുഷ്യനു് ഉപകാരപ്രദമായ ദ്രവ്യങ്ങളേയും യന്ത്രങ്ങളേയും ധാരാളം ഉണ്ടാക്കുന്നതു് അവരുടെ ഭൌതികവിജ്ഞാനത്തിൻെറ യോഗ്യതകൊണ്ടുതന്നെയാണു്. നമുക്കു് ഭാവിലോകത്തിൽ അവരായുള്ള സംസൎഗ്ഗം കൂടിവരികയല്ലാതെ കുറയുകയില്ലെന്നു വിചാരിപ്പാനേ ന്യായം കാണുന്നുള്ളു. അതിനാൽ അവൎക്കുള്ള കഴിവുകൾ നമുക്കും അവശ്യം ഉണ്ടായിരിക്കേണ്ടതാണു്. അല്ലെങ്കിൽ അന്യോന്യസംസൎഗ്ഗത്തിൽ നാം ഇന്നത്തെപ്പോലെ എന്നും തോററുകൊണ്ടിരിക്കും. വിശ്വസംസ്കാരത്തിൽ പാശ്ചാത്യവിജ്ഞാനങ്ങൾക്കു് എന്നും ഒരു സ്ഥാനമുണ്ടായിരിക്കയും ചെയ്യും.

പാശ്ചാത്യവിജ്ഞാനങ്ങൾ വെറും ലൌകികങ്ങളെന്നു ചിന്തിക്കുന്നതും അബദ്ധമത്രെ. ഏതു വശത്തുമുള്ള സൂക്ഷ്മചിന്തകൾക്കും ഭൌതികവിജ്ഞാനസമ്പത്തു് അത്യന്തം അപേക്ഷിതവുമാകുന്നു. ഒന്നുമില്ലാത്തതിനെയാണു് നാം നീലിമയോടുകൂടിയ ആകാശമായി കാണുന്നതെന്നും, സൂൎയ്യരശ്മിയിൽ തത്തിക്കളിക്കുന്ന പൊടിയുടെ ഏഴിൽ ഒരംശമാണു് പരമാണുവെന്നും ശ്ലോകംചൊല്ലി സ്ഥാപിച്ചു് അതിഗഹനമായ വേദാന്തതത്വങ്ങളെ വിവരിക്കുവാൻ ഉത്സാഹിക്കുന്നതു

മേലാൽ ഹാസ്യജനകം മാത്രമായിരിക്കും. വേദാന്തതത്വ സ്ഥാപനത്തിനുകൂടി നാം ഇന്നത്തെ ഭൌതികവിജ്ഞാന ങ്ങളെ ആശ്രയിക്കേണ്ടിവരും. ഇങ്ങനെ ഇരിക്കെ, ഈ വി ജ്ഞാനസമ്പാദനത്തിന് ഇന്നത്തെ കേരളീയന് എന്താണ് മാർഗ്ഗം ? പഴക്കം തട്ടിയ ഒരദ്ധ്യാപകൻെറ നിലയിൽ, ചെറു പ്പക്കാരായ അദ്ധ്യാപകന്മാരോടു സ്കൂൾവിട്ടതിന്നുശേഷവും വിദ്യാർത്ഥിയായി പഠിപ്പിക്കുന്ന വിഷയങ്ങളിൽ പൂർവ്വാധികം ജ്ഞാനം സമ്പാദിക്കണമെന്ന് ഈ ലേഖകൻ ഉപദേശിക്കാറു ണ്ടെങ്കിലും, അവരിൽ ഇംഗ്ലീഷറിയാത്തവരോടു ശാസ്ത്രവിഷ യങ്ങളിൽ ഇന്ന പുസ്തകങ്ങളാണ് വായിക്കേണ്ടതെന്നു പറയു വാൻ സാധിക്കാതെ കുഴങ്ങിയിട്ടുണ്ട്. അത്രകണ്ടു ദാരിദ്ര്യം ഈ വിഷയത്തിൽ കൈരളിക്കുണ്ടെന്നു നാം എവരും ഓൎക്കേണ്ട താണ്.

പറയുവാൻ സൌകര്യത്തിന്നുവേണ്ടി ഇവിടെ പാശ്ചാ ത്യവിജ്ഞാനം എന്നു പറഞ്ഞുവെന്നേയുള്ളു. അതു കേവ ലം പാശ്ചാത്യമല്ല. ഗണിതവും, ജ്യോതിഷവും, പദാൎത്ഥ ധൎമ്മങ്ങളും, അണുവും, പരമാണുവും, പൌരസ്ത്യഗ്രന്ഥങ്ങ ളിൽ ധാരാളം പ്രതിപാദിക്കപ്പെട്ടവയാണ്. അടുത്ത കുറേ നൂറ്റാണ്ടുകളിലായി പാശ്ചാത്യൎക്ക് ഈ വിഷയങ്ങളുടെ പ്രതി പാദനത്തിന് സൌകര്യവും ഉത്സാഹവും ലഭിക്കയും അവർ അത്ഭുതകരമാംവണ്ണം ചില നവീനതത്വങ്ങളെ കാണുകയും ചെയ്തു എന്നേയുള്ളു. ഏതൊരു പാശ്ചാത്യശാസ്ത്രത്തിൻെറയും ചരിത്രം അന്വേഷിച്ചാൽ അതിൻെറ ആദിമൂലം എവിടെങ്കിലും പൌരസ്ത്യദേശത്തായി കാണാം. സമ്പൽസമൃദ്ധിയോടുകൂടി ജീവിക്കുന്ന ഏതു മനുഷ്യനും അവശ്യം അന്വേഷിക്കുന്ന വിഷയങ്ങൾ തന്നെയാണ് ഇവയെന്നോൎത്തു് ഇവയെ നമു ക്കും വേണമെന്നു കരുതിയാൽ മതി.

രണ്ടാമതു് ഇന്നത്തെ കേരളത്തിൽ മാത്രമല്ല ഭാരതഖണ്ഡ ത്തിൽ ഒട്ടാകെ മതസംബന്ധമായും സാമുദായികമായും അ

നാശാസ്ത്യമായ അനവധി സംഗതികൾ ഉണ്ടു്. കയ്യൂക്കു കൊണ്ടു് ഇവയെ നിലനിൎത്താമെന്നോ മാററാമെന്നോ കരുതുന്നതു വ്യഥാവിലായിത്തോന്നുന്നു. സാമ്പത്തികശക്തികൾ ഒരു വശത്തുകൂടി പ്രവൎത്തിക്കുന്നുണ്ടായിരിക്കും. എന്നാൽ മറെറാരുവശത്തുകൂടി ശാസ്ത്രചിന്തകളും പ്രവൎത്തിക്കേണ്ടതു് അത്യാവശ്യമാകുന്നു. ഇന്നത്തെ അന്ധവിശ്വാസങ്ങൾ പലതും ശാസ്ത്രസിദ്ധമെന്നു വിശ്വസിക്കുന്ന പാവങ്ങൾ ഉണ്ടു്. ശാസ്ത്രാഭ്യസനംകൊണ്ടല്ലാതെ ഇന്നത്തെ ചില അനാശാസ്യസ്ഥിതികളുടെ വൈരൂപ്യവും ദ്രോഹകാരകത്വവും കാണുവാൻ സാധിച്ചില്ലെന്നു വരും. സംസ്കൃതവിദ്യാഭ്യാസത്തിനു നമ്പൂതിരിമാരുടെ ഇടയിൽത്തന്നെ ക്ഷയംവന്നുവെന്നു പരിതപിച്ച ഒരു ബ്രാഹ്മണവൎയ്യനോടു് സംസ്കൃതംകൂടാതേയും ഇതരരാഷ്ട്രങ്ങളിൽ ജനങ്ങൾ സസുഖം വസിക്കുന്നുണ്ടെന്നും, എന്നാൽ നമ്മുടെ നാട്ടിൽ സംസ്കൃതത്തിലുള്ള വിശ്വാസത്തെ വെച്ചുകൊണ്ടു സംസ്കൃതത്തെ മാത്രം പരിത്യജിച്ചതാണു് വലിയ അബദ്ധമായതെന്നും, ഈ ലേഖകൻ ഒരവസരത്തിൽ പറഞ്ഞു് ആദ്യം അദ്ദേഹത്തിൻെറ വെറുപ്പിനേയും, രണ്ടാമതു് അദ്ദേഹത്തിൻെറ പ്രീതിയേയും ബഹുമതിയേയും സമ്പാദിച്ചതായി ഓൎക്കുന്നുണ്ടു്. അനേകം നൂററാണ്ടുകളായി വളൎന്നും ദുഷിച്ചും വന്ന ഒരു സംസ്കാരത്തോടുകൂടിയ ഈ വന്ദ്യഭൂവിൽ അല്പവിദ്യകളെക്കൊണ്ടു മാററങ്ങൾ വരുത്താമെന്നു വിചാരിക്കുന്നതു തെററാകുന്നു. രാജാറാംമോഹനനും ദയാനന്ദസരസ്വതിയുമായിരിക്കണം ഈ വിഷയത്തിൽ നമ്മുടെ മാതൃകാപുരുഷന്മാർ. ഭാരതഖണ്ഡത്തിൽ അഭ്യസിച്ചുപോന്ന ശാസ്ത്രങ്ങളെ സംസ്കൃതത്തിലോ മാതൃഭാഷയിലോ അഭ്യസിച്ചു് അവയെ ആധുനികശാസ്ത്രങ്ങളോടു് ഒത്തുനോക്കേണ്ടതു നമ്മുടെ കടമയാണു്. ആ കടമ തീൎക്കുന്നതോടുകൂടി നമുക്കു് വന്നുചേൎന്നിട്ടുള്ള അബദ്ധങ്ങളെ അറിയാറാകും; ശാസ്ത്രങ്ങൾക്കു നമ്മുടെ ഇടയിൽ ഒരു ഉറച്ച പ്രതിഷ്ഠ ലഭിക്കയും ചെയ്യും.

ഇവിടെ നമ്മുടെ ഭാഷയുടെ ദാരിദ്ര്യംതന്നെ കാണുന്നു. ഭാരതീയരുടെ ചിന്തകൾ മിക്കതും ആറു ദർശനങ്ങളെ ആശ്രയിച്ചായിരിക്കും. എന്നാൽ ആറു ദർശനങ്ങൾ ഇന്നവയെന്നും ഓരോ ദർശനത്തിലും ഇന്നിന്ന കാര്യങ്ങളാണു് പ്രതിപാദിച്ചിട്ടുള്ളതെന്നും വായിച്ചറിവാൻ മലയാളപുസ്തകമെവിടെ? സാംഖ്യകാരികയുടെ ഒരു ചെറിയ മലയാളവ്യാഖ്യാനം ഞാൻ കണ്ടിട്ടുണ്ടു്. പതഞ്ജലയോഗസൂത്രങ്ങളെ ഭാഷാന്തരപ്പെടുത്തിട്ടുണ്ടെന്നു തോന്നുന്നു. വേദാന്തത്തിലും ഒന്നു രണ്ടു ചെറിയഗ്രന്ഥങ്ങൾ ഉണ്ടായിരിക്കാം. മതിയോ എന്നാണു് ചോദിക്കുന്നതു്. സംസ്കൃതം അറിയാത്ത ഒരു മലയാളിക്കു വായിച്ചു കാര്യങ്ങൾ ഗ്രഹിപ്പാൻ പററിയ പുസ്തകങ്ങൾ എവിടെ? ഈ പുസ്തകങ്ങൾ ഉണ്ടായി വായിച്ചു കാര്യങ്ങൾ ഗ്രഹിക്കുന്നതോടുകൂടി അനേകതരത്തിലുള്ള പാശ്ചാത്യപൌരസ്ത്യഭേദങ്ങൾതന്നെ മാഞ്ഞുപോകുമെന്നു ഞാൻ വിശ്വസിക്കുന്നുണ്ടു്. ഉത്തമശാസ്ത്രഗ്രന്ഥങ്ങളുടെ അഭാവംകൊണ്ടുള്ള കേരളീയരുടെ അജ്ഞതയുടെ മൂടലിൽനിന്നു് അവരെ ചൂഷണംചെയ്യുന്ന പ്രാസംഗികന്മാരും സമുദായപ്രവർത്തകന്മാരും കേരളത്തിൽ ഇടയ്ക്കിടെ പ്രത്യക്ഷപ്പെട്ടുകാണുന്നതാണു് ഏററവും ഭേദകമായിട്ടുള്ളതു്. സന്ദർഭം വിട്ടുദ്ധരിച്ചും, തെററി വ്യാഖ്യാനിച്ചും, മഹാന്മാരുടെ നാമധേയത്തിൽ അസംബന്ധം പ്രലപിച്ചും, ശ്രോതാക്കളെ പിഴപ്പിക്കുന്ന പ്രാസംഗികന്മാരെ കാണുവാനും കേൾക്കുവാനും എനിക്കു നിർഭാഗ്യമുണ്ടായിട്ടുണ്ടു്. ഇവിടെ പ്രസ്താവിച്ചപ്രകാരമുള്ള ഗ്രന്ഥങ്ങൾ ഈ നാട്ടിലുണ്ടാവുകയും പഴയ ശാസ്ത്രങ്ങൾക്കുതന്നെ പ്രചാരം സിദ്ധിക്കയും ചെയ്യുമ്പോൾ പ്രാസംഗികന്മാൎക്കു് ഈ വിധം വൻചതി നടത്തുവാൻ സാധിക്കുന്നതല്ല.

മൂന്നാമതു രാഷ്ട്രീയവും സാമ്പത്തികവുമായ കാര്യങ്ങളും ശാസ്ത്രവിഷയങ്ങൾ തന്നെയാണെന്നു നാം ഓർക്കണം. അഷ്ടദിക്പാലന്മാരുടെ അംശങ്ങളെക്കൊണ്ടു സൃഷ്ടിക്കപ്പെട്ടവനാണു് രാജാവെന്നും അതിനാൽ രാജാവിൻെറ ശാസനകൾ

തെറ്റിക്കൂടെന്നും ഇന്നു് ആരും വിശ്വസിക്കുന്നില്ല. എന്നാൽ പിന്നെ രാഷ്ട്രം എന്നതു് എന്താണെന്നും, രാജാവു് ആരാണെന്നും, അദ്ദേഹത്തിനുള്ള അധികാരം എവിടുന്നു ലഭിച്ചതാണെന്നും, ഒരു രാഷ്ട്രത്തിന്റെ ഉദ്ദേശം എന്തായിരിക്കണമെന്നും വിവരിക്കുന്ന പുസ്തകങ്ങൾ നമുക്കു വേണ്ടേ? അവ ഇംഗ്ലീഷിലും സംസ്കൃതത്തിലും ഉണ്ടായിരുന്നാൽ മതിയോ? ഇപ്രകാരംതന്നെ സാമ്പത്തികശാസ്ത്രഗ്രന്ഥങ്ങളും നമുക്കു് അനേകം കാൎയ്യങ്ങളിൽ മാൎഗ്ഗദൎശികളായിത്തീരും. ഈ വക ഗ്രന്ഥങ്ങൾ ഉണ്ടാകുവാനും അവയ്ക്കു പ്രചാരം വരുത്തുവാനും കേരളത്തിലെ വിദ്വജ്ജനങ്ങൾ സശ്രദ്ധം പ്രവൎത്തിക്കേണ്ടതാണു്.

ഈ ചെറിയ ഉപന്യാസത്തിൽ അനേകം കാൎയ്യങ്ങൾ വിട്ടുപോകാതിരിക്കയില്ല. എങ്കിലും ശാസ്ത്രാഭ്യാസനത്തിൽ നിന്നു നമുക്കു കിട്ടുന്ന പ്രകാശം ഏതെല്ലാം വിധത്തിലുള്ള അന്ധകാരങ്ങളെ നീക്കി നമ്മുടെ പുരോഗമനത്തിനു വഴി കാണിച്ചുതരുമെന്നു് ഇതിൽനിന്നു ഗ്രഹിക്കാമെന്നു തോന്നുന്നു. വൎഗ്ഗഭേദം, ജാതിഭേദം, കുലീനത മുതലായവയെക്കുറിച്ചുള്ള ശാസ്ത്രചിന്തകൾ നമ്മുടെ ചരിത്രത്തിൽ എത്ര വലിയ സ്ഥാനത്തെ അൎഹിക്കേണ്ടതാണെന്നു നിങ്ങൾക്കുതന്നെ അറിയാം. പാശ്ചാത്യഭാഷകളിൽ ഈ വക സംഗതികളെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങൾ സുലഭങ്ങളാണു്. ശാസ്ത്രാഭ്യാസനംകൊണ്ടു തെളിയാത്ത ബുദ്ധിയെ സാഹിത്യത്തിനു മയക്കുവാൻ സാധിക്കും. നമ്മുടെ നന്മതിന്മകൾ അപ്പോൾ സാഹിത്യകാരന്റെ ഹൃദയശുദ്ധിയെ ആശ്രയിച്ചിരിക്കും. സ്വതന്ത്രനാകുവാൻ ഇച്ഛിക്കുന്ന മനുഷ്യൻ സാഹിത്യകാരന്റെ അടിമയാകുന്നതു കഷ്ടമായിത്തോന്നുന്നു. അതിനാൽ ഇന്നു കേരളീയർ സാഹിത്യത്തിൽ കാണിക്കുന്നപോലെയുള്ള താല്പൎയ്യവും ഉത്സാഹവും ശാസ്ത്രവിഷയങ്ങളിലും കാട്ടിക്കാണണമെന്നു ശുഭകാംക്ഷികൾ ആഗ്രഹിക്കുന്നു.

അവസാനമായി ഒരു സംഗതികൂടി പറഞ്ഞുകൊള്ളട്ടെ. ഇവിടെ പറഞ്ഞപ്രകാരമുള്ള ഗ്രന്ഥങ്ങൾ ഇംഗ്ലീഷുഭാഷയിൽ ഉണ്ടല്ലോ. സ്കൂളുകളിൽനിന്നും സർവ്വകലാശാലകളിൽ നിന്നും നമ്മുടെ യുവാക്കന്മാർ ഈ വിധം വിജ്ഞാനം സമ്പാദിച്ചാൽ പോരേ? എന്നു വല്ലവൎക്കും തോന്നുന്നുണ്ടെങ്കിൽ അവരോടു പറവാനുള്ളതു്, ഈ 'കമ്പോളസ്ഥല'ങ്ങളിൽ ദാസ്യവും ധനവും തേടിവരുന്ന മാനഹീനന്മാരാണ് അധികം കാണപ്പെട്ടുന്നതെന്നും, കമ്പോളങ്ങളുടെ പുറത്തും ശാസ്ത്രപ്രകാശം തട്ടിയാൽ മാത്രമേ മാനികളായ പുരുഷകേസരികളുടെ ഹൃദയവും യഥാൎത്ഥമായ ഉൽകൎഷത്തിനുള്ള വഴിയും തുറക്കുകയുള്ളുവെന്നും മാത്രമാണു്. ഇതിനു് ഈശ്വരൻ നമ്മെ സഹായിക്കട്ടെ !

# പാശ്ചാത്യശാസ്ത്രവും മലയാളഭാഷയും

(കെ. ഭാസ്കരൻ നായർ, എം. എസ്‌സി.)

പാശ്ചാത്യശാസ്ത്രം എന്ന പദംകൊണ്ടു ഞാൻ വിവക്ഷിക്കുന്നതു് ഇംഗ്ലീഷിൽ സയൻസ് എന്നു പറയുന്ന വിജ്ഞാനശാഖയെയാണു്. ഈ വിജ്ഞാനം നമ്മുടെ നാട്ടിൽ വേണ്ടപോലെ പ്രചരിച്ചിട്ടില്ലെന്നു് എല്ലാവരും സമ്മതിക്കുമെന്നു വിശ്വസിക്കുന്നു. ഇതൊരു കുറവാണെന്നുള്ളതിലും സംശയമില്ല. എന്തെന്നാൽ മനുഷ്യന്റെ ജന്മസിദ്ധമായ അന്വേഷണബുദ്ധിയെ തൃപ്തിപ്പെടുത്തുന്നതിനും അവന്റെ ഭൗതികമായ ഐശ്വര്യത്തെ വർദ്ധിപ്പിക്കുന്നതിനും അതു് ഇതരഭൂവിഭാഗങ്ങളിൽ അത്യധികം സഹായിച്ചിട്ടുണ്ടു്. പാശ്ചാത്യർക്കു് കഴിഞ്ഞ ഒന്നുരണ്ടു നൂററാണ്ടുകളായി സിദ്ധിച്ചിട്ടുള്ള ഐശ്വര്യത്തിന്റേയും, ലോകകാര്യങ്ങളിൽ അവർ നേടിയിരിക്കുന്ന പ്രാധാന്യത്തിന്റേയും നിദാനം സയൻസാകുന്നു. ഈ പ്രാഭവവും പ്രാധാന്യവും നിലനില്ക്കുമോ എന്നും, അതു യഥാർത്ഥമായ ഒരു മേന്മയാണോ എന്നും ഉള്ള പ്രശ്നങ്ങളെപ്പററി പ്രതിപാദിക്കുവാൻ ഞാൻ ഒരുങ്ങുന്നില്ല. ശാസ്ത്രവിജ്ഞാനം ജനസമുദായത്തിൽ പ്രചരിക്കുകയും അതുമൂലം സിദ്ധിക്കുന്ന സൗകര്യങ്ങളുടെ മുതലെടുക്കുകയും ചെയ്യേണ്ടതു് ആവശ്യമാണെന്നും അങ്ങനെ ചെയ്യുന്നതു് നല്ലതാണെന്നും വിശ്വസിച്ചുകൊണ്ടാണു് ഞാൻ ഈ പ്രസംഗം ആരംഭിക്കുന്നതു്.

പാശ്ചാത്യം എന്ന വിശേഷണം കൊടുത്തിരിക്കുന്നതുകൊണ്ടു് സയൻസ് പാശ്ചാത്യരാജ്യക്കാരുടെ പൈതൃകമാണെന്നു ധരിക്കരുതു്. അയ്യായിരം വർഷങ്ങൾക്കു മുമ്പുണ്ടായി

രുന്ന മോഹൻജോദാരോപരിഷ്കാരത്തിന്റെ അവശിഷ്ടങ്ങളിൽ ശാസ്ത്രീയചിന്തയുടെ ലക്ഷ്യങ്ങൾ നമുക്കു കാണുവാൻ സാധിക്കുന്നു. പാശ്ചാത്യസംസ്കാരത്തിന്റെ ഉദ്ഘാടകന്മാരായ യവനന്മാരുടെ കാലത്തിനു മുൻപുതന്നെ ചീനരും ഭാരതീയരും പ്രാപഞ്ചികപ്രതിഭാസങ്ങളെ ശ്രദ്ധിച്ചു പഠിക്കുന്നതിലും അവയെ യുക്തിപൂർവ്വം അപഗ്രഥിച്ചു മനസ്സിലാക്കുന്നതിലും താത്പര്യം പ്രദർശിപ്പിച്ചിരുന്നു എന്നതിനു നിസ്സംശമായ തെളിവുണ്ട്. ക്രിസ്തുവിനു തൊട്ടുമുൻപുള്ള നാലഞ്ചു നൂറ്റാണ്ടുകളിലാണ് യവനസംസ്കാരം അതിന്റെ പരമകാഷ്ഠയെ പ്രാപിച്ചതു്. യൂറോപ്പിന്റെ മനവും ചേതനയും ചരിത്രാതീതമായ ഇരുളിൽനിന്ന് ഇങ്ങനെ ആദ്യമായി ഉണർന്നു പ്രകാശിച്ചതു മററാരുടേയും സഹായം കൂടാതെയാണെന്നു ഞാൻ വിശ്വസിക്കുന്നില്ല. അതിനു മുൻപുണ്ടായിരുന്ന പൗരസ്ത്യസംസ്കാരങ്ങളോടു തീർച്ചയായും യവനന്മാർ കടപ്പെട്ടിട്ടുണ്ട്. അഥവാ, പ്രപഞ്ചത്തിന്റെ പ്രതിഭാസങ്ങളെ സൂക്ഷ്മമായി വിവരിക്കുന്നതിനും, അവയെക്കുറിച്ചു യുക്തിയുക്തമായ നിരീക്ഷണങ്ങൾ നടത്തുന്നതിനും മനഃപൂർവ്വം യത്നിച്ച ആദ്യത്തെ ജനത യവനന്മാരാണെന്നു സമ്മതിച്ചാൽതന്നെയും, പാശ്ചാത്യർക്കു സയൻസിന്റെമേൽ സർവ്വാവകാശം ലഭിക്കുന്നില്ല.

ഗ്രീസിന്റെ ചേതോഹരമായ സംസ്കാരദീപം റോമൻ സാമ്രാജ്യപ്രഭുത്വത്തിന്റെ കൊടുങ്കാററിൽ പൊലിയുവാൻ തുടങ്ങിയപ്പോൾ അതിനെ ഹൃദയപൂർവം സ്വാഗതം ചെയ്തു പുലർത്തിയതും പോഷിപ്പിച്ചതും ഒരു പൗരസ്ത്യജനതയായ അറബികളായിരുന്നു. അവരുടെ സഹായം ഇല്ലാതെ അരിസ്റ്റോട്ടലിനേയും പിത്താഗൊറാസിനേയും പററി പാശ്ചാത്യർ അറികകപോലും ചെയ്യുകയില്ലായിരുന്നു. ക്രിസ്തുവിനു ശേഷം പതിനാലു നൂററാണ്ടുകളോളം യൂറോപ്പ് യുക്തിയുടേയും ബുദ്ധിയുടേയും പ്രകാശമെന്തെന്നറിയാത്ത കൂരിരുട്ടിലാണ് കിടന്നതു്. ഇരുണ്ടുനീണ്ട ഈ നൂററാണ്ടുകളിൽ സ്വത

സ്തുചിന്തയുടെ കൈത്തിരിയെ കാത്തുരക്ഷിച്ചതു പൗരസ്ത്യരാണു്. ഇങ്ങനെ ചരിത്രദൃഷ്ട്യാ നോക്കുമ്പോൾ നമുക്കും ശാസ്ത്രത്തിന്റെ മേൽ അവകാശവാദം നടത്താവുന്നതാണെന്നുകാണാം. പക്ഷേ, സയൻസിന്റെ പില്ക്കാലത്തെ ഗതിയെപ്പററി ചിന്തിക്കുമ്പോൾ ഈ അവകാശവാദംകൊണ്ടു് ആദ്ധ്യാത്മികമായ ഒരു സംതൃപ്തിയും, നമ്മുടെ പാരമ്പര്യത്തെപ്പററിയുള്ള ഒരു അഭിമാനവും അല്ലാതെ പ്രായോഗികമായ യാതൊരു മേന്മയും ലഭിക്കാനില്ലെന്നു പറയേണ്ടിയിരിക്കുന്നു.

സയൻസിന്റെ മേന്മയെപ്പററി ഇന്നു നാം പറയുമ്പോൾ അതിന്റെ ചരിത്രമല്ല ഇന്നത്തെ നിലയാണു് നമ്മുടെ ദൃഷ്ടിയിൽ പെടുന്നതു്. ഇന്നത്തെ ശാസ്ത്രം കഴിഞ്ഞ മൂന്നുറവൎഷത്തെ പരിശ്രമത്തിന്റെ ഫലമാകുന്നു. ഈ പരിശ്രമം നടത്തുന്നതിനും അതിന്റെ ഫലങ്ങൾ അനുഭവിക്കുന്നതിനും ഭാഗ്യം സിദ്ധിച്ചതു പാശ്ചാത്യൎക്കാണു്. വിത്തു് എവിടെനിന്നു കിട്ടിയതായാലും അതു കൃഷിചെയ്യുവനാണു് വിള വെട്ടുക്കുന്നതു്. വിളവുണ്ടാക്കിയതിലുള്ള അഭിമാനവും അവൻേറതാകുന്നു. പാശ്ചാത്യശാസ്ത്രം എന്നു പറയുന്നതിന്റെ സാധുത ഇതാകുന്നു. ശാസ്ത്രം എവിടെനിന്നുണ്ടായി എന്നുള്ളതല്ല പ്രധാനം. എവിടെയാണു് അതിനു പുഷ്ടി ലഭിച്ചതെന്നുള്ളതാണു് പരിഗണിക്കേണ്ടതു്. ഇങ്ങനെ നോക്കിയാൽ കഴിഞ്ഞ മൂന്നുറവൎഷങ്ങളായി സയൻസിന്റെ വിളഭൂമി യൂറോപ്പാണെന്നു കാണാം.

സയൻസിന്റെ ഈ ആധുനികവൈഭവങ്ങളുടെ നേൎക്കാണു് നാം ഇന്നു കൊതിയോടെ നോക്കുന്നതു്. അതിന്റെ ചിന്താപരമായ നേട്ടങ്ങളല്ല, പ്രായോഗികമായ പ്രയോജനങ്ങളാണു് നമുക്കാവശ്യം. ഭൗതികമായ അഭിവൃദ്ധിക്കുതകുന്ന ഒരുപായമെന്നനിലയിൽ മാത്രമേ സയൻസിനെ നാം കൈവരിക്കേണ്ടതുള്ളു എന്നാണു് എന്റെ അഭിപ്രായം. നമ്മുടെ പോരായ്മകൾ ഐഹികങ്ങളാണു്. ഗൂഢമായ ചിന്തയു

ടേയും വിജ്ഞാനത്തിൻേറയും കാര്യത്തിൽ ഭാരതം ഒരു കാലത്തും ദരിദ്രമായിരുന്നിട്ടില്ല. അതിനുവേണ്ടി നമുക്ക് ആരുടേയും പടിവാതില്ക്കൽ പിച്ചതെണ്ടേണ്ട ആവശ്യമില്ല. ഇക്കാര്യത്തിൽ പാശ്ചാത്യർ നമ്മുടെ ശിഷ്യത്വമാണ് സ്വീകരിക്കേണ്ടതു്. പക്ഷേ, ഭൗതികമായ ഉത്കർഷത്തിനുവേണ്ടി നമ്മുടെ മാതൃഭൂമി കരയുകയാണ്. അതു കൈവരുത്തുവാൻ ശാസ്ത്രം അതീവ സമർത്ഥമാണെന്നു് എല്ലാവരും സമ്മതിക്കുമല്ലൊ. സയൻസിൻെറ ഈ ശാഖയിലാണ് നാം പ്രാവീണ്യം നേടേണ്ടതു്. പണ്ഡിതന്മാരല്ല, വിദഗ്ദ്ധന്മാരാണ്, നമ്മുടെ നാട്ടിൽ ഉണ്ടാകേണ്ടതു്. അതിവിപുലമായ സാങ്കേതികവിദ്യാഭ്യാസം നടപ്പായെങ്കിലേ ഇതു സാധിക്കയുള്ളു. സ്കൂളുകളും സർവ്വകലാശാലകളും സയൻസിൻെറ പല ശാഖകളേയും പാഠപദ്ധതിയിൽ ഉൾപ്പെടുത്തിയിട്ടുണ്ടെന്നുള്ളതു ശരിതന്നെ. പക്ഷേ, നിലവിലുള്ള ശാസ്ത്രവിദ്യാഭ്യാസം അദ്ധ്യാപകന്മാരേയും ഗുമസ്തന്മാരേയും മാത്രമെ സൃഷ്ടിക്കുന്നുള്ളു. ഇവരിൽ ചിലർ ഗവേഷണകുതുകികളായി സാർവ്വലൗകികമായ യശസ്സു നേടിയിട്ടുണ്ടാവാം. പക്ഷേ, വ്യക്തികളുടെ യശസ്സുകൊണ്ടു മാത്രം ഒരു രാജ്യവും ഉൽക്കർഷം പ്രാപിച്ചിട്ടില്ല.

പ്രായോഗികമായ ഉപയോഗമുള്ള വിജ്ഞാനം ജനങ്ങളുടെ ഇടയ്ക്കു ധാരാളം പ്രചരിക്കുകയും, തദ്വാരാ അവൎക്കുണ്ടാകുന്ന കഴിവുകളെ പ്രയോജനപ്പെടുത്തുകയും ചെയ്യാൽ മാത്രമേ ദരിദ്രമായ നമ്മുടെ നാട്ടിനു രക്ഷയുള്ളു. വിദ്യാഭ്യാസസമ്പ്രദായത്തെ ഈ രീതിയിൽ പരിഷ്കരിക്കുന്നതോടൊപ്പം തന്നെ അഭ്യസ്തവിദ്യൎക്കു് തൊഴിലുണ്ടാക്കുന്നതിനും ശ്രമിക്കേണ്ടിയിരിക്കുന്നു. പുതിയ പുതിയ വ്യവസായങ്ങൾ തുടങ്ങിയാൽ മാത്രമേ ഇതു സാധിക്കയുള്ളു. ഇവയുടെ ഉത്ഭവത്തേയും വളർച്ചയേയും നിയന്ത്രിക്കുന്ന ഉപാധികൾ വിജ്ഞാനമണ്ഡലത്തിൽനിന്നു ദൂരസ്ഥങ്ങളാകുന്നു. ഇങ്ങനെ ഒടുക്കംവരെ അപഗ്രഥിച്ചുനോക്കിയാൽ ഈ പ്രശ്നം സാമ്പത്തികമാണെന്നും, സാമ്പത്തികമായ പുരോഗതിക്കുള്ള പ്രതിബന്ധം രാഷ്ട്രീ

യമാണെന്നും കാണാം. ഉപയോഗമുള്ള വിജ്ഞാനംമാത്രമേ പ്രേരണകൊണ്ടു പ്രചരിക്കയുള്ളു. അല്ലാതുള്ളതിനെ എത്ര പ്രേരിപ്പിച്ചാലും പ്രയോജനമില്ല. നമ്മുടെ നാട്ടിൽ ശാസ്ത്ര വിജ്ഞാനം വേണ്ടപോലെ പ്രചരിക്കാത്തതിന്റെ യഥാത്ഥ കാരണം ഇതാകുന്നു. സാങ്കേതികവിജ്ഞാനത്തെ പ്രയോജനപ്പെടുത്തുന്നതിനുവേണ്ട ഉപാധികൾ ഉണ്ടായിരുന്നതുകൊണ്ടാണു് റഷ്യയിലും ജപ്പാനിലും ചുരുങ്ങിയകാലംകൊണ്ടു ശാസ്ത്രം പ്രചാരത്തിൽ വന്നതു്. ഈ രണ്ടു രാജ്യങ്ങളും സയൻസിന്റെ വളച്ചയിൽ നേരിട്ടു് ഒരു പങ്കു വഹിച്ചിട്ടുള്ളവയല്ല. റഷ്യാക്കാരായ മെച്ച്നിക്കോവിനേയും മെൻഡലിഫിനേയും വിസ്മരിച്ചുകൊണ്ടല്ല ഞാൻ ഇങ്ങനെ പറയുന്നതു്. അവരുടെ ഗവേഷണങ്ങൾകൊണ്ടു റഷ്യയ്ക്കല്ല, പശ്ചിമയൂറോപ്പിനാണു് അന്നു പ്രയോജനം ലഭിച്ചതു്. ഇന്ത്യയിൽ ഇന്നു കാണുന്ന ചില വലിയ ശാസ്ത്രജ്ഞന്മാരെപ്പോലെയായിരുന്നു അവരുടെയും കഥ. അവർ റഷ്യയിൽ ജനിച്ചു എന്നേയുള്ളു.

ശാസ്ത്രംകൊണ്ടു വ്യക്തികൾക്കല്ല, സമുദായത്തിനു സിദ്ധിക്കാവുന്ന പ്രയോജനങ്ങളെന്തെന്നു മനസ്സിലാക്കി, അവയെ കൈവരുത്തുവാൻ അശ്രാന്തയത്നം ചെയ്തുകൊണ്ടാണു് പ്രസ്തുതരാജ്യങ്ങളിൽ ശാസ്ത്രം ഇത്ര വളരെ പ്രചരിക്കുവാൻ ഇടയായതു്. അവയുടെ അതിശീഘ്രമായ പുരോഗതിയുടെ രഹസ്യവും ഇതാകുന്നു. ശാസ്ത്രവിജ്ഞാനത്തിന്റെ ഉന്നതമണ്ഡലങ്ങളിൽ റഷ്യയും ജപ്പാനും കാര്യമായ യാതൊന്നും നേടിയിട്ടില്ല. അവിടത്തെ ശാസ്ത്രജ്ഞന്മാർ നോബൽസമ്മാനത്താലും മററും പൂജിക്കപ്പെട്ടിട്ടില്ല; യശശ്ചന്ദ്രഹാരം ചൂടന്നുമില്ല. പക്ഷേ വ്യക്തികൾക്കു ലഭിക്കാതെപോയ മേന്മ രാഷ്ട്രത്തിനു ലഭിക്കുകയുണ്ടായി. ഇതിൽ ഏതാണു് കൂടുതൽ കാമ്യമെന്നു് ആലോചിച്ചുനോക്കുക. റഷ്യയിലേയും ജപ്പാനിലേയും ശാസ്ത്രജ്ഞന്മാക്കു യശസ്സിൽ മോഹമില്ലെന്നോ അതു നേടുവാനുള്ള കഴിവും സാദ്ധ്യതകളും ഇല്ലെന്നോ ഇത്ര

കൊണ്ടു് അൎത്ഥമാക്കരുതു്. അതിനുള്ള കാലം വരുന്നതേയുള്ളു. ഇനിയത്തെ തലമുറകളിൽ അവരായിരിക്കും ലോകവിജ്ഞാനത്തിന്റെ നേതൃത്വം വഹിക്കുന്നതു്. അതിനുവേണ്ട ചുററുപാടുകൾ നിൎമ്മിക്കുവാനാണു് അവർ കുറഞ്ഞൊരുകാലമായി യത്നിച്ചുപോരുന്നതു്. ഇങ്ങനെ നോക്കിയാൽ ശാസ്ത്രവിജ്ഞാനം പ്രചരിക്കണമെങ്കിൽ ജനങ്ങൾക്കു് അതുകൊണ്ടുള്ള പ്രയോജനം പ്രത്യക്ഷമാകേണ്ടതു് അത്യാവശ്യമാണെന്നുകാണാം. വിദ്യ അഭ്യസിപ്പിച്ചാൽമാത്രം പോരാ, അഭ്യസ്തവിദ്യൎക്കു തൊഴിലും ലഭിക്കേണ്ടിയിരിക്കുന്നു. ഇതിനു സൌകൎയ്യമില്ലെങ്കിൽ ശാസ്ത്രഗ്രന്ഥങ്ങൾ വിവൎത്തനം ചെയ്യുതുകൊണ്ടോ ശാസ്ത്രവിദ്യാഭ്യാസം പ്രചരിപ്പിക്കുവാൻ ശ്രമിച്ചതുകൊണ്ടോ ഫലമില്ല.

ശാസ്ത്രവിജ്ഞാനത്തിന്റെ പ്രചാരത്തിനു് അത്യന്താപേക്ഷിതമായ ഈ സൌകൎയ്യങ്ങൾ നമ്മുടെ രാജ്യത്തിനും ലഭിക്കുമെന്നും, ഈ മാൎഗ്ഗത്തിൽ നാം പ്രയത്നിക്കേണ്ട കാലം ആസന്നമാണെന്നും വിശ്വസിച്ചുകൊണ്ടു്, പ്രസ്തുതവിഷയത്തിൽ മാതൃഭാഷ വഹിക്കേണ്ട പങ്കു് എന്താണെന്നു പരിശോധിക്കാം. വിജ്ഞാനംകൊണ്ടു് ഉടനടി പ്രയോജനമുണ്ടെങ്കിൽ എത്രയും വേഗത്തിൽ അതു സമ്പാദിക്കുവാൻ ശ്രമിക്കണമെന്നുള്ളതു നിസ്തൎക്കമാണു്. സാങ്കേതികവിജ്ഞാനം സിദ്ധിച്ച വ്യക്തികളെ രാഷ്ട്രത്തിനു ധാരാളമായി ആവശ്യം വരുമ്പോൾ പരിശീലനകാലത്തെ പരിമിതമാക്കാതെ നിവൃത്തിയില്ല. ശാസ്ത്രവിജ്ഞാനം ഇന്നു യൂറോപ്യൻ ഭാഷകളായി ബന്ധപ്പെട്ടാണു് കിടക്കുന്നതു്. അതിൽ പ്രാവീണ്യം നേടുന്നതിനു് ഏതെങ്കിലും ഒരു വിദേശഭാഷ വശമാക്കാതെ തരമില്ല. ഇതുമൂലം വളരെ സമയനഷ്ടം വന്നുകൂടുന്നുണ്ടു്. ശാസ്ത്രവിജ്ഞാനംകൊണ്ടു് ഉടനെ പ്രയോജനമൊന്നുമില്ലാത്ത ഇന്നത്തെ സ്ഥിതിയിൽ ഇതു സാരമില്ലായിരിക്കാം. പക്ഷേ, ഈ നില മാറുമെന്നാണല്ലോ നാം പ്രതീക്ഷിക്കുന്നതു്. അങ്ങനെ വരുമ്പോൾ

ഒരു വിദേശഭാഷ വശമാക്കുന്നതിനുവേണ്ടി ഇന്നു ചിലവഴിക്കപ്പെടുന്ന അദ്ധ്യയനസമയം ലാഭിക്കേണ്ടതു് ആവശ്യമായിത്തീരും. സാങ്കേതികവിദ്യാഭ്യാസം മാതൃഭാഷയിലൂടെ സാധിക്കുവാൻ നാം നിർബന്ധിതരാകും. 'പാശ്ചാത്യശാസ്ത്രവും മലയാളഭാഷയും' എന്നുള്ള പ്രശ്നത്തെ അപ്പോഴാണു് നമുക്കു നേരിടേണ്ടിവരുന്നതു്.

ഈ പ്രശ്നം സാധാരണ വിശ്വസിച്ചുപോരുന്നതിൽനിന്നൊക്കെ സങ്കീർണ്ണമാണു്. അതിൻെറ പ്രയാസവും വൈപുല്യവും നാം നേരത്തെതന്നെ മനസ്സിലാക്കിയിരിക്കേണ്ടതു് അത്യാവശ്യമത്രേ. കഴിഞ്ഞ മുന്നൂറുവൎഷംകൊണ്ടു സയൻസിനുണ്ടായിട്ടുള്ള വളൎച്ച നിസ്തുലമാകുന്നു. അതു ശാഖോപശാഖമായി വികസിച്ചു്, ഒരു മാതിരിക്കാൎക്കൊന്നും എത്തുംപിടിയും കിട്ടാത്തമട്ടിൽ, ആയിട്ടുണ്ടു്. പത്തൊൻപതാം നൂററാണ്ടിൻെറ പകുതിക്കുശേഷം പാശ്ചാത്യജനതയുടെ പ്രതിഭാവിലാസം മുഖ്യമായി ശാസ്ത്രമണ്ഡലത്തിലാണു് പ്രകാശിച്ചിട്ടുള്ളതു്. അർവാചീനകാലത്തു് അവിടെ ഷേക്സ്പിയറും മൈക്കേൽ ആഞ്ജലോയും മററും ജനിക്കാത്തതിൻെറ രഹസ്യം ഇതാകുന്നു. അത്തരം വ്യക്തിമഹത്വം ഇന്നു ശാസ്ത്രത്തിലേ കാണുന്നുള്ളു. ഓരോ ശാഖയിലും ഉപശാഖയിലും ആജീവനാന്തം പ്രയത്നിക്കുന്നവരുടെ സംഖ്യ വളരെ വളരെ വലുതാണു്. ഇങ്ങനെ വളൎന്നുവന്നിട്ടുള്ള അതിമഹത്തായ ശാസ്ത്രവിജ്ഞാനത്തെ ഇന്നോ നാളെയോകൊണ്ടൊന്നും നമ്മുടെ ഭാഷയിലേക്കു പകൎത്തുവാൻ സാധിക്കയില്ല.

ശാസ്ത്രവിജ്ഞാനത്തിൻെറ വലിപ്പം കാണിക്കുവാൻ ഒരു ഉദാഹരണം പറയാം. ശാസ്ത്രത്തിൻെറ ഒരു ഉപശാഖ ഭൂമിയിൽ കാണുന്ന ജന്തുജാതികളെ സൂക്ഷ്മമായി വിവരിക്കുന്നതിനു് ഉദ്യമിക്കുന്നുണ്ടു്. ഓരോ ജാതി ജന്തുവിനും പേരു കൊടുത്തു് അതിൻെറ പ്രത്യേകസ്വഭാവങ്ങളെന്തെന്നു മനസ്സിലാക്കിയാണു് വിവേചനം ചെയ്യുന്നതു്. 1928-ൽ എടുത്ത

ഒരു കണക്കിൻപ്രകാരം ഇങ്ങനെ ഏകദേശം പത്തുലക്ഷം ജന്തുജാതികളോളം വിവരിക്കപ്പെട്ടിട്ടുണ്ടെന്നു കാണുന്നു. ഇതിൽ ഓരോന്നിനും പേരും ഇരട്ടപ്പേരും ചിലതിനു മൂന്നു പേരുകളും കൊടുക്കപ്പെട്ടിട്ടുണ്ടു്. കാക്കയെന്നോ പൂച്ചയെന്നോ പറയുമ്പോലെ ഈ പേരുകൾ സാധാരണ ജനങ്ങൾ ഉപയോഗിച്ചുവരുന്നവയാണെന്നു ധരിക്കരുതു്. ശാസ്ത്രകാരൻ കാക്കയ്ക്കു കൊടുത്തിരിക്കുന്ന പേരു് Corvus splendens splendens എന്നാണു്. ഇത്ര വിഷമിക്കാതെ കാക്ക എന്നങ്ങു പറഞ്ഞാൽപോരേ എന്നു ചോദിച്ചേക്കാം. പോരാ; എന്തെന്നാൽ കാക്കകൾ പല ജാതിയുണ്ടു്. ഇതിൽ ഏതിനെയാണു് വിവക്ഷിക്കുന്നതെന്നു നിർണ്ണയിക്കാൻ വേണ്ടിയാണു് ഇങ്ങനെ പേരും ഇരട്ടപ്പേരും മൂന്നാംപേരും കൊടുത്തിരിക്കുന്നതു്. ഇത്തരം പത്തുലക്ഷം പേരുകൾ ഉണ്ടു്. ഇവയെ സകല രാജ്യങ്ങളിലേയും ശാസ്ത്രജ്ഞന്മാർ ഒരു വള്ളിപുള്ളി മാററമില്ലാതെയാണു് ഉപയോഗിക്കുന്നതു്. അങ്ങനെ ഉപയോഗിക്കണമെന്നു നിർബ്ബന്ധവുമുണ്ടു്. യൂറോപ്യൻഭാഷകളുടെ അക്ഷരങ്ങൾ എല്ലാം ഒന്നായതുകൊണ്ടു് അവയ്ക്കു് ഈ നിയമത്തെ അനുസരിക്കാൻ വിഷമമില്ല. ഈ പത്തുലക്ഷം പേരുകളും അറിഞ്ഞാലേ ഇന്നു ശാസ്ത്രം പഠിക്കാൻ കഴിയൂ എന്നല്ല പറയുന്നതു്; ശാസ്ത്രവിജ്ഞാനത്തിൻെറ വലിപ്പം കാണിക്കുവാൻവേണ്ടി പറഞ്ഞതാണു്. ഇതുപോലെ ഭീമാകൃതികളായ എത്രയെത്ര ശാഖകളും ഉപശാഖകളും ആണു് ശാസ്ത്രത്തിനുള്ളതു്! ശാസ്ത്രം മലയാളഭാഷമുഖേന അഭ്യസിപ്പിക്കണമെങ്കിൽ ഇവയുടെ മൗലികതത്വങ്ങളെയെങ്കിലും സ്വീകരിക്കാതെ തരമില്ല. ഇതിനു നാം എന്താണ് ചെയ്യേണ്ടതെന്നു് ആലോചിക്കാം.

സാങ്കേതികപദങ്ങളുടെ കാര്യത്തിലുള്ള പ്രയാസം നീക്കിയാൽ ബാക്കിയെല്ലാം എളുപ്പമാണെന്നാണു് പലരുടെയും ധാരണ. ഇത്ര അബദ്ധവും അപകടകരവുമായ സങ്കല്പം മററില്ല. സയൻസെന്നുപറയുന്നതു് കടിച്ചാൽപൊട്ടാത്ത

കുറേ വാക്കുകളുടെ ഒരു സമാഹാരമല്ല. ഈ വാക്കുകൾമാത്രം അറിഞ്ഞാൽ മതിയെങ്കിൽ അവയെ മലയാളലിപികളിലെങ്കിലും എഴുതിക്കൊടുക്കാം. നാമം ജപിക്കുന്നതുപോലെ അവയെ ഉരുവിട്ടതുകൊണ്ടു വ്യക്തിക്കോ സമഷ്ടിക്കോ ഒരു പുണ്യവും ലഭിക്കാനില്ലെന്നു പറയേണ്ടതില്ലല്ലോ. ഈ സാങ്കേതികപദങ്ങൾ വെറും ചിഹ്നങ്ങൾ മാത്രമാണ്. അവയുടെ പിന്നിലുള്ള ആശയങ്ങളും, ആശയങ്ങൾക്ക് ആധാരമായ നിരീക്ഷണങ്ങളുമാണ് ശാസ്ത്രത്തിന്റെ ജീവൻ. The time-differential of the electric displacement is the rotation of the magnetic force multiplied by the velocity of light. എന്ന വാചകത്തെ "ആലക്തികസ്ഥാനാന്തരത്തിന്റെ കാലവിഭേദകം കാന്തികശക്തിയുടെ ഭ്രമണത്തെ വെളിച്ചത്തിന്റെ വേഗംകൊണ്ടു ഗുണിച്ചതാകുന്നു" എന്നു തൎജ്ജമ ചെയ്യുവാൻ വലിയ പ്രയാസമൊന്നുമില്ല. ഇതുകൊണ്ട് ഇംഗ്ലീഷുഭാഷ വശമില്ലാത്ത മലയാളിക്കു ശാസ്ത്രവിജ്ഞാനം ലഭിക്കുമെങ്കിൽ. നമുക്കു കേവലം നാലഞ്ചുകൊല്ലംകൊണ്ടു പാശ്ചാത്യരുടെ നിലയെ പ്രാപിക്കാമെന്നു തോന്നിപ്പോകുന്നു. ഈ വിവൎത്തനരീതിയുടെ അൎത്ഥശൂന്യതയേയും അപഹാസ്യതയേയും പററി എത്രപറഞ്ഞാലും മതിയാകുന്നതല്ല.

മലയാളഭാഷമുഖേനയുള്ള ശാസ്ത്രവിദ്യാഭ്യാസം നല്ലതുപോലെ പ്രചാരത്തിൽ വന്നശേഷം ഉയൎന്നക്ലാസ്സുകളിലെ വിദ്യാൎത്ഥികൾക്കുവേണ്ടി എഴുതപ്പെടുന്ന ഒരു പാഠ്യപുസ്തകത്തിൽ ഇങ്ങനെ ഒരു വാചകം ക്ഷന്തവ്യമാണ്. എന്തെന്നാൽ അതു വ്യാഖ്യാനിച്ചു മനസ്സിലാക്കിക്കൊടുക്കുവാൻ ഒരു അദ്ധ്യാപകൻ തയ്യാറായി നില്പുണ്ട്. പക്ഷേ, അങ്ങനെ ഒരു കാലം വരുന്നതിനുമുൻപ് ഇങ്ങനെ എഴുതുന്നതു വൃഥായത്നമാണ്. ഇന്നു നമ്മുടെ നാട്ടിൽ ഉണ്ടാകുന്ന ശാസ്ത്രഗ്രന്ഥങ്ങളിൽ ഏറിയകൂറും സ്വീകരിച്ചുകാണുന്നതു് ഈ രീതിയാണ്. ചിലർ വായനക്കാരനെ സഹായിക്കുവാൻവേണ്ടി ബ്രാക്കററി

നകത്തു് ഇംഗ്ലീഷുപദങ്ങൾകൂടെ കൊടുക്കാറുണ്ടു്. ഇതു വഴി ചൂണ്ടിപ്പലകയിൽ, എഴുത്തറിയാൻ പാടില്ലാത്തവർ അടുത്ത വീട്ടിൽ ചോദിച്ചു ദൂരം മനസ്സിലാക്കണമെന്നു് എഴുതിവെയ്ക്കുന്നതുപോലെയാണു്. ഇംഗ്ലീഷുവശമുള്ള വായനക്കാരനു മലയാളഗ്രന്ഥത്തിന്റെ ആവശ്യമില്ല. അതറിയാത്തവനു് ഇംഗ്ലീഷുകൂടെ എഴുതിയതുകൊണ്ടു പ്രയോജനവുമില്ല ഇങ്ങനെ നോക്കിയാൽ നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ ഇന്നത്തെ നിലയിൽ ശാസ്ത്രഗ്രന്ഥങ്ങൾ രചിക്കുന്ന ഓരോ ഗ്രന്ഥകാരനും ഒന്നുമറിയാത്ത കുട്ടികളെ പഠിപ്പിക്കുന്ന ഒരു അദ്ധ്യാപകന്റെ മനോഭാവത്തോടെ ഗ്രന്ഥനിർമ്മാണം ചെയ്യേണ്ടതു് അത്യാവശ്യമാണെന്നു കാണാം. ഭാഷാപാണ്ഡിത്യമല്ല, ഭാവനാശക്തിയും കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കുവാനുള്ള കഴിവുമാണു്, അയാൾക്കാവശ്യം. അയാളുടെ ശ്രദ്ധ സാങ്കേതികപദങ്ങളിലല്ല, അവയുടെ പിന്നിലുള്ള ആശയങ്ങളിലാണു്, കേന്ദ്രീകരിക്കേണ്ടതു്. ഇതു ചെയ്യുവാൻ കഴിവുള്ള ഗ്രന്ഥകാരനു സാങ്കേതികപദങ്ങൾ ഒരു ദുർഘടമല്ല. നമ്മുടെ ഭാഷയിൽ തക്ക പദങ്ങൾ കിട്ടിയില്ലെങ്കിൽ വിദേശഭാഷയിലെ പദത്തെ അതേപടി മലയാള അക്ഷരങ്ങളിൽ എഴുതിയെങ്കിലും അയാൾക്കു കാര്യം നേടാം.

സാങ്കേതികപദങ്ങൾ ഒരു പ്രശ്നവും ഉദിപ്പിക്കുന്നില്ലെന്നല്ല ഞാൻ പറയുന്നതു്. അതിനേക്കാൾ പ്രധാനമായ പ്രശ്നങ്ങൾ ഉണ്ടെന്നു മാത്രമാണു്. ഇവയാണു് ആദ്യം പരിഹരിക്കപ്പെടേണ്ടതു്. അതു കഴിഞ്ഞേ സാങ്കേതികപദങ്ങളുടെ കാര്യം ഉദിക്കുന്നുള്ളു. അതിനുള്ള കാലം വരുമെന്നു തന്നെ പ്രതീക്ഷിക്കാം. അപ്പോൾ നാം എന്താണു് ചെയ്യേണ്ടതു്? സാങ്കേതികപദങ്ങളെ അതേപടി പ്രയോഗിച്ചാൽ മതിയോ? പുതിയപദങ്ങൾ നിർമ്മിക്കേണ്ടതുണ്ടോ? ഇതു പൗരസ്ത്യരാജ്യങ്ങളിലെല്ലാം വളരെയധികം ശ്രദ്ധയെ ആകർഷിച്ചിട്ടുള്ള ഒരു വിഷയമാണു്. ഭാരതീയഭാഷകളിൽ എല്ലാററിലും ഇതേപ്പററി

വാദപ്രതിവാദം നടക്കുന്നുണ്ടു്. ഒരിടത്തും ശരിയായ തീരുമാനം കണ്ടെത്തിയിട്ടില്ല. ഓരോ ഗ്രന്ഥകാരനും തോന്നിയ മട്ടിൽ എഴുതുക എന്ന സമ്പ്രദായമാണു് നടക്കുന്നതു്. ചിലർ വിദേശപദങ്ങളെ അതേപടി സ്വീകരിക്കുന്നു; മററു ചിലർ സകലതും സംസ്കൃതത്തിൽനിന്നു നിഷ്പാദിപ്പിക്കുന്നു; തമിഴരിൽ ചിലരാകട്ടെ ശുദ്ധമായ തമിഴിൽനിന്നു കണ്ടെത്തുവാൻ കഴിയാത്ത പദങ്ങളും, അവയിലൂടെ ലഭിക്കാവുന്ന വിജ്ഞാനവും തങ്ങൾക്കു് ആവശ്യമില്ലെന്നു തീൎത്തുപറയുന്നു. ഭാഷയ്ക്കു വേണ്ടിയുള്ള ത്യാഗബുദ്ധിയിൽ, അച്ഛനും അമ്മയും നല്കിയ പേരുപോലും മാററിയ ചില വീരന്മാർ അക്കൂട്ടത്തിലുണ്ടു്. ഈ അഭിപ്രായഭിന്നതകളുടെ ഇടയ്ക്കു് ഐകമത്യം വരുത്തുവാൻ ഹിററ്ലറെയോ അററാട്ടുക്കിനെയോപോലെ ഉള്ള ഒരാൾക്കേ സാധിക്കയുള്ളു.



ഭിന്നത നമ്മുടെ പാരമ്പര്യങ്ങളിൽ പ്രധാനമായതാണല്ലോ. ഭിന്നിക്കാമെന്നെങ്കിലും അങ്ങു സമ്മതിക്കാത്തതാണു് ഏററവും പരിതാപകരമായിരിക്കുന്നതു്. ഈ വിഷയത്തെപ്പററി ഞാൻ പല അന്വേഷണങ്ങളും നടത്തിയിട്ടുണ്ടു്. ശാസ്ത്രവിജ്ഞാനത്തിൽ നമ്മേക്കാൾ വളരെയധികം പുരോഗമിച്ചിട്ടുള്ള ജപ്പാനിൽ സ്വീകരിച്ചിരിക്കുന്ന നയമെന്തെന്നു് എനിക്കു് ഇയ്യിടെ അറിയാൻ കഴിഞ്ഞു. വിദ്യാഭ്യാസാൎത്ഥം ആ രാജ്യത്തു വളരെക്കാലം താമസിക്കുകയും, ജപ്പാൻഭാഷ ഭംഗിയായി എഴുതുവാനും സംസാരിക്കുവാനും പഠിക്കുകയും, ചെയ്തിട്ടുള്ള ഒരു നാട്ടുകാരനിൽനിന്നാണു് ഈ വിവരം കിട്ടിയതു്. അദ്ദേഹം പറയുകയും എഴുതിക്കാണിക്കുകയും ചെയ്ത സംഗതികൾ എന്നെ അത്ഭുതപ്പെടുത്തുകയുണ്ടായി. ഈ. വി. കൃഷ്ണപിള്ളയുടെ 'കണ്ടക്ടർ കുട്ടി' എന്ന കഥാപാത്രത്തെ പലരും ഓൎമ്മിക്കുന്നുണ്ടാവാം. ഏകദേശം അവന്റെ രീതിയാണു് ജപ്പാൻകാരും സ്വീകരിച്ചിരിക്കുന്നതു്. ഒരുവിധത്തിൽ അവനെപ്പോലും അവർ അതിശയിക്കുന്നുണ്ടെന്നു

പറയാം. അവരുടെ കുടുംബക്കാർ സംസാരത്തിലാണല്ലോ. ജപ്പാൻകാർ തങ്ങളുടെ ശാസ്ത്രഗ്രന്ഥങ്ങളിൽ പാശ്ചാത്യപദങ്ങളെ അതേ മട്ടിൽ, അതേ അക്ഷരങ്ങളിൽ, തന്നെയാണത്രെ എഴുതുന്നതു്. ആവശ്യമുള്ളവൻ തനിയേ പഠിച്ചുകൊള്ളുമെന്നാണു് വിചാരമെന്നു തോന്നുന്നു. ഈ സമ്പ്രദായംപോലും വിജയപ്രദമായതോർക്കുമ്പോൾ 'വേണമെങ്കിൽ ചക്ക വേരിലും കായ്ക്കു'മെന്നു തലകുലുക്കി സമ്മതിക്കേണ്ടിയിരിക്കുന്നു. കുറേ മാസങ്ങൾക്കുമുമ്പു ചൈനയിൽനിന്നു് ഇവിടെ വന്നിരുന്ന ഒരു ശാസ്ത്രജ്ഞനോടു സംസാരിച്ചതിൽ അവിടത്തെ രീതിയും ഇതിൽനിന്നു വളരെയൊന്നും ഭിന്നമല്ലെന്നാണു് മനസ്സിലായതു്. വൈററമിൻ എന്ന പദത്തിനു ചീനഭാഷയിൽ എന്താണു് പറയുന്നതെന്നു ചോദിച്ചപ്പോൾ, വൈററ എന്നു് ആരംഭിക്കുന്നതും, നാലുപ്രാവശ്യം ചോദിക്കുകയും പറയുകയും ചെയ്തിട്ടും മനസ്സിലാക്കാൻ കഴിയാത്തതായ ഏതോ ഒരു ശബ്ദത്തിൽ അവസാനിക്കുന്നതുമായ ഒരു വാക്കാണു് അദ്ദേഹം പറഞ്ഞതു്. റഷ്യയിലെ സ്ഥിതി എന്തെന്നു മനസ്സിലാക്കുവാൻ എനിക്കു സാധിച്ചിട്ടില്ല. റോമൻ ലിപിയിൽ പകർത്തിയെഴുതിയ ചില റഷ്യൻശാസ്ത്രപ്രബന്ധങ്ങളെ ആസ്പദമാക്കി നോക്കിയാൽ അവർ ജർമ്മൻ പദങ്ങളെ കടംവാങ്ങുകയാണു് ചെയ്യുന്നതെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു.

ചുരുക്കത്തിൽ ശാസ്ത്രവിജ്ഞാനത്തെ മനഃപൂർവ്വം പ്രചരിപ്പിക്കുവാൻ ശ്രമിക്കുകയും അതിൽ അത്യധികം വിജയിക്കുകയും ചെയ്തിട്ടുള്ള ഈ രാജ്യങ്ങളിലെങ്ങും സാങ്കേതികപദങ്ങളുടെ കാര്യം വലിയൊരു പ്രശ്നമായി കരുതിയിട്ടില്ലെന്നാണു് തോന്നുന്നതു്. കണ്ടക്ടർകുട്ടിമാരുടെ കാര്യക്ഷമതയിലാണു്, അവരുടെ ഭാഷാഭംഗി നോക്കുന്നതില്ലാ, അവർ ശ്രദ്ധിച്ചിട്ടുള്ളതു്. സാങ്കേതികപദങ്ങളുടെ സൗകുമാര്യത്തെപ്പററി തർക്കിച്ചു് നാം ഇത്ര വളരെ സമയം കളയുന്നതു നമുക്കു് അവയെ

ക്കൊണ്ടു വേറെ ഉപയോഗമൊന്നും ഇല്ലാഞ്ഞിട്ടാണ്. പാണിനി വീണ്ടുംജന്മമെടുത്തു്, സ്ലേററും പെൻസിലും നോട്ടുബുക്കും വാങ്ങി, നിക്കറും ഷർട്ടുമിട്ടു സ്കൂളിൽപോയി ക്ലാസ്സിൽചേൎന്നു് പഠിക്കുകയാണെങ്കിൽ, പാസ്സാകാൻ ശ്രമിക്കുകയല്ലാതെ, ഓലയും നാരായവും എടുത്തു് സ്ലേററിൻേറയും പെൻസിലിൻേറയും നിഷ്പത്തിയും നിരുക്തവും കണ്ടുപിടിക്കുവാൻ പാടുപെടുമെന്നു തോന്നുന്നില്ല. പുതിയതരം വ്യവസായശാലകളിൽ പണിയെടുക്കുന്ന തൊഴിലാളികളും കോളേജുകളിലെ സയൻസ്‌വകുപ്പുകളിൽ ജോലിനോക്കുന്ന ശിപായിമാരും, ഇംഗ്ലീഷുഭാഷ വശമില്ലെങ്കിലും, സാങ്കേതികപദങ്ങളുടെ പ്രയാസമോൎത്തു വിഷമിക്കുന്നില്ല. ധാതുവും നിഷ്പത്തിയും ഒന്നും നോക്കാതെയാണ് അവർ പദങ്ങൾ സ്വീകരിക്കുന്നതു്. അവരുടെ പ്രയോഗങ്ങൾ നമ്മെ ചിരിപ്പിക്കുമെങ്കിലും, ഒടുവിൽ, രാമരാജബഹദൂറിലെ അഴകൻപിള്ളയും കണ്ഠീരവനും തമ്മിലുള്ള ഗുസ്തിയിലെന്നപോലെ അവയാണ് ജയിക്കുന്നതു്. സ്ലേററും പെൻസിലും നോട്ടുബുക്കുമെല്ലാം, ലേഖന ഫലകം എഴുത്തുകോൽ തുടങ്ങിയ കണ്ഠീരവൻമാരെ ജയിച്ചുവന്ന അഴകൻപിള്ളമാരാണെന്നാണ് എനിക്കു തോന്നുന്നതു്.

ശാസ്ത്രവിജ്ഞാനം ശരിയായ വിധത്തിൽ പ്രചരിക്കുകയാണെങ്കിൽ, ഇത്തരം അഴകൻപിള്ളമാരെക്കൊണ്ടു നമ്മുടെ ഭാഷ നിറഞ്ഞുപോകുമെന്നുള്ള ഭയം അനാസ്പദമല്ല. നമ്മുടെ ഇംഗാലാമ്ലവാതകവും, ആലങ്കതികസ്ഥാനാന്തരത്തിൻെറ കാലവിഭേദകവുമെല്ലാം ഒരു വഴിക്കു കിടക്കും. ആവശ്യമുള്ളവർ മററു പദങ്ങളെ കൈകാര്യം ചെയ്യുകയും ചെയ്യും. ഇതേപ്പററി ആലോചിക്കുമ്പോൾ നിങ്ങൾ കുണ്ഠിതപ്പെടുമെന്നു് എനിക്കറിയാം. കുണ്ഠിതമില്ലാതെയല്ല ഞാനും ഇതു പറയുന്നതു്. എന്താണു ചെയ്യുക? ലോകഗതി അതാണ്. എങ്കിലും സാന്ത്വനം കണ്ടെത്തുവാനുള്ള ഒരു വഴി ഞാൻ ചൂണ്ടിക്കാണിക്കാം. എന്തിനാണ്, ഏതു നിലയിലാണ്, നാമിത്ര കുണ്ഠി

തപ്പെടുന്നതു്? ഭാഷാസ്നേഹികളായി, സാഹിത്യകാരന്മാരായി, ഭാഷയുടേയും സാഹിത്യത്തിന്റേയും ഭാവിയിൽ ഉൽക്കണ്ഠയുള്ളതുകൊണ്ടു്, അല്ലേ? ശരി. നമ്മുടെ ഭാഷയേയും സാഹിത്യത്തേയും ആരാണു് ദ്രോഹിക്കുവാൻ പോകുന്നതു്? ഇതു നോക്കുക: —

$$\sigma_2^2 = \frac{e^m}{N} \; \frac{\sum_1^\infty \frac{m^{3k-1}}{k\,(k!)^3} \quad 2\sum \frac{m^{3k}}{k!\,((k+1)!)^2} + \sum_1^\infty \frac{m^{3k-2}}{(k!)^3}}{\left[\sum_1^\infty \frac{m^{2k}}{((k+1)!)^2}\right]}$$

Sigma two, squared, is equal to, e to the power of m, upon N, into; sigma one to infinity, m raised to three k minus one, upon k into k factorial cubed, minus, two into, sigma one to infinity, m raised to three k upon k factorial into, k plus one factorial squared, plus, sigma one to infinity, m raised to three k minus two, upon k factorial cubed; the whole divided by, sigma one to infinity, m raised to two k, upon k plus one factorial squared. എന്നും, Alpha-Phenyl Beta-diethylaminoethyl-para-nitroben-zoethyl hydro-chloride. എന്നും, ശാസ്ത്രീയമായി പറയുവാൻ നിർബ്ബന്ധിതനാകുന്ന മനുഷ്യൻ ഭാഷയേയും സാഹിത്യത്തേയും പോഷിപ്പിക്കണമെന്നോ ദ്രോഹിക്കണമെന്നോ ആഗ്രഹമുള്ളവനല്ല. ഗ്രീക്കും ലത്തീനും, ഇംഗ്ലീഷും ജർമ്മനും, തുളുവും സുളുവും, മലയാളവും തമിഴും, എല്ലാം അവനു തുല്യമാണു്. മട്ടാഞ്ചേരിയിൽ തുണി വില്ക്കുന്ന സേട്ടിന്റേയും ചാലക്കമ്പോളത്തിൽ പലചരക്കു വില്ക്കുന്ന ചെട്ടിയാരുടേയും ഭാഷാശൈലിയും പദപ്രയോഗങ്ങളും ഓർത്തു് നിങ്ങൾ കുണ്ഠിതപ്പെടുന്നുണ്ടോ? കൈരളിയുടെ ശ്രീകോവിലിൽ അർച്ചന നടത്തുന്ന നിങ്ങളോടു്—അതിന്റെ ഏററവും പിന്നിലെങ്കിലും നിന്നു് ഒന്നു് എത്തിനോക്കുവാൻ സാധ

സികനായി ഞാനും കൊതിക്കുന്നു— മത്സരിക്കുവാനോ പട വെട്ടുവാനോ അല്ല ശാസ്ത്രം വരുന്നതു്. അതിൻെറ ലോകം തേജോമയവും പരമപാവനവുമായ നിങ്ങളുടെ ലോകത്തിൽ നിന്നു് അതിദൂരം അകന്നതാണു്. ഭാഷയോടു് അതിനുള്ള ബന്ധം സേട്ടിനും ചെട്ടിയാക്കും ഉള്ളതുമാത്രമാകുന്നു. അതിൻെറ നിർബന്ധങ്ങളിലും നിയന്ത്രണങ്ങളിലുംനിന്നു് അകലണമെന്നാണു് അതിൻെറ ആഗ്രഹം. സ്വപന്തവും സാർവ്വലൗകികവുമായ ഒരു ഭാഷയിലൂടെ സംസാരിക്കുവാനാണു് അതിൻെറ യത്നം. ഗണിതശാസ്ത്രം ഇതു സാധിച്ചുകഴിഞ്ഞിരിക്കുന്നു. (മുകളിൽ നോക്കുക). മററുശാസ്ത്രങ്ങളും ആ ലക്ഷ്യത്തിലേക്കുതന്നെയാണു് പുരോഗമിക്കുന്നതു്.നിങ്ങളാകട്ടെ, ഭാഷയുടെ അന്തരാത്മാവിലേക്കു കൂടുതൽ കൂടുതൽ അടുക്കുവാനാണു് യത്നിക്കുന്നതു്. നിങ്ങളുടെ സുന്ദരസ്വപ്നങ്ങളെ അതു മുടക്കുന്നില്ല. ആവോളം അകന്നുനിന്നു് ആദരിക്കുന്നതേയുള്ളു.

ഒരു പാലമിട്ടാൽ അങ്ങോട്ടുമിങ്ങോട്ടും കടക്കണം. ശാസ്ത്രം നിങ്ങളോടു കാണിക്കുന്ന ഈ ആദരവു് നിങ്ങൾ അങ്ങോട്ടും കാണിച്ചേ മതിയാവൂ. നിഷ്പത്തിയും നിരുക്തവും, പാണിനിയേയും പതഞ്ജലിയേയും ഉദ്ധരിച്ചു്, ശാസ്ത്രത്തിൻെറ സാർവലൌകികമായ വളർച്ചയെ മുടക്കാതിരിക്കുവാൻ നിങ്ങളും നിഷ്കർഷിക്കേണ്ടിയിരിക്കുന്നു. സാഹിത്യകാരന്മാരോടും ശാസ്ത്രകാരന്മാരോടും ഞാൻ ഹൃദയപൂർവ്വം ചെയ്യുന്ന അപേക്ഷയാണിതു്. ആരുടേയും അപേക്ഷയും അദ്ധ്യാനവും കൂടാംതതന്നെ സാഹിത്യവും ശാസ്ത്രവും അവയുടെ ആഭ്യന്തര പ്രകൃതിയിൽതന്നെ ഈ പരസ്പരബഹുമാനം പരിപാലിക്കുമെന്നും, എന്തെല്ലാം തർക്കങ്ങളും മത്സരങ്ങളും ഉണ്ടായാലും ഓരോന്നും അതതിൻെറ വഴിക്കുതന്നെ പൊയ്ക്കൊള്ളുമെന്നും, നിശ്ചയമാണു്. എങ്കിലും വൃഥാശ്രമങ്ങൾ ഇല്ലാതെ കഴിക്കുവാൻവേണ്ടി ഇത്രയും പറഞ്ഞുവെന്നേയുള്ളു. സയൻസും സാഹിത്യവും ഒന്നാണെന്നുള്ള തെററിദ്ധാരണയിൽനിന്നാ

ണ്ട് ഇന്നത്തെ അഭിപ്രായവ്യത്യാസങ്ങളും വാദകോലാഹല ങ്ങളും ഉണ്ടാകുന്നതെന്നു പറഞ്ഞുകൊള്ളട്ടെ. നമ്മുടെ അയൽ ക്കാരായ തമിഴർ ഇന്നു് ഇതുപോലെ സംഗീതവും സാഹിത്യ വും ഒന്നാണെന്നുള്ള തെററിദ്ധാരണമൂലം തീവ്രമായ ഒരു ആഭ്യന്തരകലഹത്തിൽ ഏർപ്പെട്ടിരിക്കുകയാണു്. കേദാരഗൗള രാഗം തമിഴിലേ വിസ്തരിക്കാവൂ എന്നാണു് അവരിൽ ചില രുടെ വാദം. ഇംഗ്ലണ്ടിൽനിന്നു വന്ന മകനോടു് ഇംഗ്ലീഷിൽ ചിരിക്കുവാൻ പറഞ്ഞ അമ്മയുടെ വാത്സല്യത്തെ ആദരിക്കാ മെങ്കിലും ബുദ്ധിശക്തിയെ അനുകരിക്കുന്നതു് ആപൽക്കര മാകുന്നു.

സാങ്കേതികപദങ്ങളുടെ ധാതുവും നിഷ്പത്തിയും തേടി പ്പിടിച്ചു പുതിയപദങ്ങൾ നിർമ്മിക്കുന്നതിൽ ഒരു വലിയ സംഘം ആളുകൾ ഉത്സുകരാണു്. ഇവരുടെ ശ്രമങ്ങൾ ശാസ്ത്ര ത്തെ പോഷിപ്പിക്കുന്നുണ്ടു്—നാം പ്രചരിപ്പിക്കണമെന്നു വി ചാരിക്കുന്ന ശാസ്ത്രത്തെയല്ല, ശബ്ദാഗമശാസ്ത്രത്തെയാണു്, എന്നുള്ള വ്യത്യാസമേയുള്ളു. ഈ ശ്രമംമൂലം ലഭിക്കുന്ന അറിവു വലപ്പോഴും അത്യന്തം അത്ഭുതകരമാണെന്നു പറയാതെ തര മില്ല. സോവിയററ് എന്ന റഷ്യൻപദവും സംസ്കൃതത്തിലെ സഭയും ഒരേ ധാതുവിൽ നിന്നുണ്ടായിട്ടുള്ളവയാണെന്നു് അ റിയുമ്പോൾ ആൎക്കാണു് അത്ഭുതം തോന്നാത്തതു്? സോവി യററ്‌വേദത്തിന്റെ ആജന്മശത്രുക്കളായ പഴയ പണ്ഡിത ന്മാൎക്കുപോലും ഇതു കേൾക്കുമ്പോൾ തങ്ങളുടെ വിരോധത്തി ന്റെ പകുതി വീൎയ്യവും ക്ഷയിച്ചതായി തോന്നിയേക്കാം. പക്ഷേ, ഈ ഗവേഷണംകൊണ്ടുള്ള പ്രയോജനം അതോടെ തീരുന്നു. അതിനെ ആധാരമാക്കി സോവിയററ്‌റഷ്യ എന്നതു സഭാരഷ്യ എന്നോ മറേറാ തൎജ്ജമചെയ്യുന്നതിന്റെ അനൗ ചിത്യം പ്രത്യേകിച്ചു ചൂണ്ടിക്കാണിക്കേണ്ട ആവശ്യമില്ല. സാങ്കേതികപദങ്ങളുടെ ധാതുവും നിഷ്പത്തിയും നോക്കി തൎജ്ജ മങ്ങളുണ്ടാക്കുന്ന നയവും ഇതുപോലെതന്നെയാകുന്നു. കുരങ്ങും

മനുഷ്യനും ഒരേ തായ്വഴിയിൽ നിന്നു പിരിഞ്ഞുപോയതാണെന്നു കരുതി മനുഷ്യനുപകരം കുരങ്ങോ നേരേ മറിച്ചോ മതിയെന്ന് ആരും വാദിക്കയില്ലല്ലൊ.

സാങ്കേതികപദങ്ങളുടെ കാര്യത്തിൽ പൊതുനിയമങ്ങളുണ്ടാകുന്നതിന്റേയും, ഭാഷാശൈലിയേയും സാഹിത്യസൗകുമാര്യത്തേയും ആസ്പദമാക്കി മുറുകെ പിടിക്കുന്നതിന്റേയും അത്ഥശൂന്യത ചൂണ്ടിക്കാണിക്കുവാൻ വേണ്ടിയാണ് ഇത്രയും പറഞ്ഞതു്. ഇന്ന് ഒരേ സാങ്കേതികപദംതന്നെ നാലുതു വിധത്തിൽ മലയാളത്തിൽ പ്രയോഗിക്കപ്പെടുന്നുണ്ടു്. ഇതൊരു അപകടമാണ്. ഈ വിഷമം കാലം ചെല്ലുമ്പോൾ തനിയേ നീങ്ങിക്കൊള്ളുമെങ്കിലും, അതുവരെ ഇങ്ങനെ ഓരോരുത്തരും ഓരോവിധം എന്ന നയം തുടൻ്നുകൊണ്ടുപോകുവാൻ സാദ്ധ്യമല്ല. ഐകരൂപ്യം അത്യാവശ്യമാണ്. ശാസ്ത്രവിദ്യാഭ്യാസത്തെ നാം മനഃപൂർവ്വം ഏർപ്പെടുത്തുവാൻ ഉദ്ദേശിക്കുന്നു എങ്കിൽ അതില്ലാതെ കഴിവില്ല. അതിനുള്ള മാർഗ്ഗത്തെപ്പററിയും നാം ആലോചിക്കേണ്ടിയിരിക്കുന്നു. ഭാഷയിൽ പ്രചരിച്ചിട്ടുള്ള വിദേശപദങ്ങളുടെ ദൃഷ്ടാന്തംവെച്ചു നോക്കിയതിൽ, ഐകരൂപ്യം വരുത്തുവാൻ സഹായിക്കുന്ന യാതൊരു പൊതുനിയമങ്ങളും കണ്ടുപിടിക്കുവാൻ സാധിക്കുന്നില്ല.

"നാമരൂപങ്ങളെ അതേപടി സ്വീകരിക്കുന്നതിൽ അപാകമില്ല; പക്ഷേ, ക്രിയാപദങ്ങളെ നാം സ്വന്തമായി സൃഷ്ടിക്കുകതന്നെ വേണം" എന്നാണ് ഒരു കൂട്ടരുടെ അഭിപ്രായം. ഇതൊരു പൊതുനയമായി സ്വീകരിക്കാവുന്നതാണോ? നിലവിലുള്ള ചില പദങ്ങൾ നോക്കുക. Train, Motor, എന്നിവ നാമങ്ങളാണ്. പക്ഷേ, ഒന്നു തീവണ്ടിയും മററതു് മോട്ടാറുമാണ് ആയിരിക്കുന്നതു്. ക്രിയാപദങ്ങളുടെ കാര്യത്തിലും ഇതുപോലെയുള്ള വ്യത്യാസം കാണാവുന്നതാണ്. പാസ്സാകുക എന്നതു തനി മലയാളം ആയിട്ടുണ്ടു്. പക്ഷേ, ഫെയിലാകുക എന്ന് ആരും പറയുന്നില്ല. ഇങ്ങനെ

നോക്കിയാൽ മേൽപറഞ്ഞ രീതി ഒരു പൊതുനയമായി സ്വീകരിക്കുവാൻ വിഷമമാണെന്നുകാണാം. ഓരോ വാക്കിന്റേയും ഭാഗധേയം ഓരോ വിധത്തിലാണ്. ചിലത് ഒരു മാററവുമില്ലാതെ സ്ഥലം പിടിക്കുന്നു; ചിലതു വാലും തലയും മുറിച്ചും മാററിയും വന്നു കേറുന്നു; മററു ചിലതു നമ്മുടെ ഇടയ്ക്കുനിന്ന് ഒരുപ്രതിനിധിയെ തിരഞ്ഞെടുത്തിട്ട് അപ്രത്യക്ഷമാകുന്നു; വേറെ ചിലത് അഞ്ചലും കടലാസ്സും തപാലുംപോലെ, മറെറവിടെയെങ്കിലും ചെന്ന് ഒരു പ്രതിനിധിയെ തേടിപ്പിടിച്ചുകൊണ്ടു വരുന്നു.

ഈ കുസൃതിത്തരങ്ങളെ നിയന്ത്രിക്കുന്നത് എങ്ങനെയെന്നറിയുന്നില്ല. ഭാഷാപണ്ഡിതന്മാരും സാഹിത്യരസികന്മാരുമായ നിങ്ങൾക്ക് ഇതിനൊക്കെ സമാധാനം കണ്ടെത്തുവാൻ കഴിഞ്ഞേക്കാം. ഓരോ സാങ്കേതികപദത്തിന്റേയും ചാച്ച്യും സംബന്ധവും ഭൂതകാലചരിത്രവും ഭാവികാലഭാഗധേയങ്ങളും അതിസൂക്ഷ്മമായി നിശ്ചയിക്കുന്നതിനും, അതിനേ നമ്മുടെ ഭാഷയിൽ പ്രയോഗിക്കേണ്ടതു് എങ്ങനെയെന്ന് അനുശാസിക്കുന്നതിനും നിങ്ങൾക്കു കഴിഞ്ഞേക്കാം. പദങ്ങളുടെ നിഷ്പത്തിമാത്രം നോക്കിയാൽ പോരാ. അവയുടെ പ്രയോഗസൗകര്യങ്ങളും സാദ്ധ്യതകളും അവയ്ക്കു കാലാന്തരത്തിൽ വരാവുന്ന അനുഭവങ്ങളും പരിഗണിക്കേണ്ടിയിരിക്കുന്നു. ശാസ്ത്രാഭ്യസനത്തിന് അത്യാവശ്യമായ എണ്ണമററ പദങ്ങളിൽ ഓരോന്നിനേയും ഇങ്ങനെ പരിശോധിക്കുന്നതിനുവേണ്ട സമയവും സൗകര്യവും സന്മനസ്സും നിങ്ങൾക്കുണ്ടെങ്കിൽ, സാങ്കേതികപദാവലി നിർമ്മിച്ചുതരുവാൻതന്നെ നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു. അതു ശാസ്ത്രത്തെ കൈകാര്യം ചെയ്യേണ്ടവർക്കു വലിയൊരു സഹായമായിരിക്കും.

പക്ഷേ, ഒരു കാര്യം ഞാൻ നേരത്തേ പറഞ്ഞുകൊള്ളട്ടെ. ഈ പദങ്ങൾമാത്രമേ ഉപയോഗിക്കാവൂ എന്നു നിങ്ങൾ ശാഠ്യം പിടിക്കരുതു്. ശാസ്ത്രത്തെ കൈകാര്യംചെ

ച്ചുന്നവർ നിങ്ങളുടെ പദങ്ങളെ ഉപേക്ഷിക്കുകയാണെങ്കിൽ നിങ്ങൾ പരിഭവിക്കരുതു്. ധിക്കാരംകൊണ്ടു് അവർ അങ്ങനെ ചെയ്യുകയില്ലെന്നു ഞാൻ ഉറപ്പുപറയാം. ഭാഷയല്ല, ശാസ്ത്രമാണു് അവർ പഠിപ്പിക്കേണ്ടതു്. അതു പദങ്ങളുടെ മേൽ പല നിർബന്ധങ്ങളും പ്രയോഗിക്കാറുണ്ടു്. പലവിധത്തിൽ അവയെ മറ്റിക്കേണ്ടിവരും. ഈ നിർബന്ധങ്ങളും ആവശ്യങ്ങളുമെല്ലാം മുൻകൂട്ടിക്കാണുവാൻ സാധിക്കയില്ല. പഠിപ്പിക്കുവാൻ തുടങ്ങുമ്പോഴേ പ്രയാസങ്ങൾ മനസ്സിലാവുകയുള്ളൂ. ഇങ്ങനെ പ്രയാസങ്ങൾ വരുമ്പോഴെല്ലാം നിങ്ങളുടെ അടുക്കലേയ്ക്കു് ഓടിവരുവാൻ സാധിക്കയില്ല. പദങ്ങളുടെ ഭംഗിയിലല്ല, കാര്യംപറഞ്ഞു മനസ്സിലാക്കുന്നതിലാണു് ശാസ്ത്രകാരൻ വ്യഗ്രനായിരിക്കുന്നതു്. ഏതോ ഒരു പദാർത്ഥത്തെ നേരെ എടുത്തു തീയിൽവെയ്ക്കരുതെന്നും സാവധാനം ചൂടുപിടിപ്പിക്കണമെന്നും പറയുവാൻ വാക്കുകിട്ടാതെ പോയ ഒരു സയൻസ് അദ്ധ്യാപകൻ ഇങ്ങനെ പറഞ്ഞതായികേട്ടിട്ടുണ്ടു്:

"DON'T HEAT IT, but h-e-a-t it."

സയൻസും ഭാഷയും തമ്മിലുള്ള ബന്ധം ഇത്രേയുള്ളൂ.

സാങ്കേതികപദങ്ങളുടെ പ്രശ്നം മഹത്തും സങ്കീർണ്ണവുമാണു്. മാതൃഭാഷ മുഖേനയുള്ള നിർബന്ധിതവിദ്യാഭ്യാസം നടപ്പിലായി വളരെക്കാലം കഴിഞ്ഞതിനു ശേഷമേ ഈ പ്രശ്നത്തിനു സ്ഥിരമായ പരിഹാരം ഉണ്ടാവുകയുള്ളൂ. അതുവരെ ഉണ്ടാകുന്ന പ്രയാസങ്ങളും സാഹസങ്ങളും വൃത്തികേടുകളും അനിവാര്യങ്ങളാണു്. പക്ഷേ അവയെല്ലാം അതിനു സഹായകങ്ങളാകുന്നു. കൊച്ചിയിലും മലബാറിലും തിരുവിതാംകൂറിലും ഇതിനുവേണ്ടിയുള്ള ഔദ്യോഗികങ്ങളും അനൗദ്യോഗികങ്ങളുമായ ഉദ്യമങ്ങൾ നടക്കുന്നുണ്ടു്. ഇങ്ങനെ നിർമ്മിക്കപ്പെടുന്ന പദാവലികളെല്ലാം താല്ക്കാലികങ്ങളാണെന്നു നാം പ്രത്യേകം ഓർമ്മിക്കേണ്ടതാണെന്നു മാത്രമേ എനിക്കു പറയാനുള്ളൂ.

ഒൻപതാം യോഗം

# ഉപസംഹാരസമ്മേളനം

## അദ്ധ്യക്ഷപ്രസംഗം

(മഹാകവി ഉള്ളൂർ)

ഈ ഉപസംഹാരയോഗത്തിൽ ആദ്ധ്യക്ഷ്യം വഹിക്കുന്നതിനു ഞാൻ ഭാരവാഹികളാൽ നിയുക്തനായതു് ഒരു ആകസ്മികസംഭവമാകുന്നു. ഇക്കൊല്ലം അദ്ധ്യക്ഷപദവിയിൽ നിന്നു് അകന്നു നിൽക്കണമെന്നു് എനിക്കു് അത്യധികമായ ആഗ്രഹമുണ്ടായിരുന്നു. പ്രായാധിക്യവും തന്നിമിത്തമുള്ള ശരീരാപാടവവും തന്നെയാണു് അതിന്റെ പ്രധാനകാരണം. എങ്കിലും 'അന്യഥാ ചിന്തിതം കാര്യം ദൈവമന്യത്ര ചിന്തയേൽ' എന്ന ആപ്തവാക്യത്തിന്റെ പാരമാർത്ഥികതയെ ഉദാഹരിക്കുമാറു് ഞാൻ ഈ സമ്മേളനത്തിന്റെ ഉപസംഹാരത്തിനു് ഇപ്പോൾ ഉത്ഥാനം ചെയ്യേണ്ടിവന്നിരിക്കുന്നു. എന്റെ പ്രിയസുഹൃത്തു മഹാകവി വള്ളത്തോളായിരുന്നു കാര്യപരിപാടി അനുസരിച്ചു് ഈ കൃത്യം നിർവഹിക്കേണ്ടിയിരുന്നതു്. എന്നാൽ മറോരോ കർത്തവ്യാനുഷ്ഠാനത്തിനു വേണ്ടി അദ്ദേഹത്തിനു് ഉപക്രമപ്രസംഗം കഴിഞ്ഞപ്പോൾ തന്നെ നമ്മേ വിട്ടുപിരിയേണ്ടിവന്നു. അങ്ങനെ സ്ഥാനിയില്ലാതെ ആദേശരൂപത്തിൽ സമാഗതനായ ഞാൻ ഇവിടെ, നിങ്ങളെ അഭിവാദനം ചെയ്തുകൊണ്ടു്, ചില വാക്കുകൾ നിങ്ങളോടു സംസാരിക്കുന്നതിനു് അനുമതി അഭ്യർത്ഥിച്ചുകൊള്ളുന്നു. "സ്ഥാനിവദാദേശോനല്‌വിധൌ" എന്നൊരു

പാണിനിസൂത്രമുണ്ട്. അല്‌വിധിയിലൊഴികെ ആദേശം സ്ഥാനിയെപ്പോലെയിരിക്കണമെന്നാണ് അതിൻെറ അൎത്ഥം; പക്ഷേ, എൻെറ സ്ഥാനിയായ വള്ളത്തോളിൻെറ സരസ്വതീ ദേവി എനിക്കു സ്വാധീനയല്ലാത്തതുകൊണ്ടു് അദ്ദേഹത്തിൻെറ കവിസമുചിതമായ പ്രസംഗശൈലി നിങ്ങൾ എന്നിൽനിന്നു പ്രതീക്ഷിക്കരുതു്. എന്നു മാത്രമല്ല, ഉപസംഹാരപ്രസംഗം അത്ര വളരെ ആയതമോ ആകൎഷകമോ ആകേണ്ട ആവശ്യവുമില്ലല്ലൊ.

ഇത്തവണത്തെ പരിഷൽസമ്മേളനത്തിനു ചില വൈശിഷ്ട്യങ്ങളുണ്ടെന്നുള്ളതു നിങ്ങൾക്കെല്ലാം അനുഭവഗോചരമായിരിക്കണം. അവയിൽ പ്രഥമഗണനീയമായി എനിക്കു തോന്നുന്നതു നിൎവ്വാഹകസംഘാംഗങ്ങൾ നേരിട്ടു് ഈ സമ്മേളനം അവരുടെ ചുമതലയിൽത്തന്നെ നടത്താമെന്നു തീൎച്ചപ്പെടുത്തിയതാണു്. ഇതുവരെ കേരളത്തിലെ ഓരോ നഗരത്തിൽ ഓരോ കൊല്ലം അവിടവിടെത്താമസിക്കുന്ന ഭാഷാഭിമാനികളിൽ ചിലർകൂടി പൊതുജനങ്ങളിൽനിന്നു പരിഷത്തിൻെറ പേരിൽ പണം പിരിച്ചെടുത്തു്, അതു് അവൎക്കു ബോധിച്ചപോലെ ചെലവാക്കി, സാംവത്സരികാഘോഷം നടത്തി, അവിടെവെച്ചു സന്ദൎശകന്മാരുടെ ഇച്ഛയ്ക്കൊപ്പം ചില പ്രമേയങ്ങളും പാസ്സാക്കി, പിരിയുക എന്നുള്ളതിൽക്കവിഞ്ഞു യാതൊന്നുംതന്നെ കരണീയമായി ഉണ്ടായിരുന്നില്ല. നിൎവ്വാഹകസംഘത്തിനു് ആ കാൎയ്യപരിപാടിയിലുള്ള സ്ഥാനം കേവലം പൂജ്യമായിരുന്നു. സ്ഥലം സ്വാഗതസംഘക്കാർ അവർ സഞ്ചയിച്ച ധനത്തിനു പരിഷത്തിനോടെന്നതു പോയിട്ടു് പൊതുജനങ്ങളോടുപോലും ഉത്തരവാദം ചെയ്യേണ്ടിയിരുന്നില്ല. സമ്മേളനത്തിൻെറ റിപ്പോർട്ടുപോലും ചില കൊല്ലങ്ങളിൽ പ്രസിദ്ധീകരിക്കുന്നതിനുള്ള സൗമനസ്യം അവൎക്കു കണ്ടിരുന്നില്ല; അംഗീകരിക്കുന്ന പ്രമേയങ്ങളുടെ പ്രായോഗികതയെപ്പററിയുള്ള ചിന്ത ലവലേശം അവരെ ക്ലേശി

പ്പിച്ചിരുന്നുമില്ല. തന്നിമിത്തം പ്രഹസനമെന്നും സദ്യവട്ട മെന്നും മററും ചില പുരോഭാഗികൾ അത്തരത്തിലുള്ള ക്ഷണി കവും അനിയന്ത്രണാധീനവുമായ ഒരു സംരംഭത്തെ ആക്ഷേ പിച്ചതു സഹ്യമല്ലെങ്കിലും, സമുചിതമല്ലെന്നു വാദിക്കുവാൻ നിർവ്വാഹവുമില്ലായിരുന്നു.

പരിഷത്തു് ഈ ന്യൂനത ധരിക്കാത്തതുകൊണ്ടല്ല ഇതു വരെ അതു പരിഹരിക്കുന്നതിനു് ഉദ്യമിക്കാതിരുന്നതു്. അ തിനുയോജിച്ച സംവിധാനത്തിനുവേണ്ട സാഹായ്യസന്നദ്ധ ന്മാരെ ഒരിടത്തും ലഭിക്കാതിരുന്നതുകൊണ്ടു മാത്രമാണു്. ഏതായാലും ഈ ഷോഡശസമ്മേളനത്തോടുകൂടി ആ മട്ടും മാതിരിയും മാറുകയും പരിഷത്തിനു സ്വന്തം കാലുകളിൽ ത്തന്നെ തലയുയർത്തിപ്പിടിച്ചു നില്ക്കുവാനുള്ള ശരീരബലം ഉണ്ടാകുകയും ചെയ്തിരിക്കുന്നതു സകല കേരളീയക്കും ചാരി താർത്ഥ്യജനകമായിരിക്കേണ്ടതും ആയിരിക്കുന്നതുമാണു്. പ്ര ശംസനീയമായ പ്രസ്തുതപരിഷ്കാരത്തിൻെറ ഫലം ഇതിനു മുൻപുതന്നെ പ്രത്യക്ഷപ്പെട്ടു തുടങ്ങിയിരിക്കുന്നു. ഏതാനും ദിവസങ്ങൾക്കുള്ളിൽ കുറേയധികം ആജീവനസാമാജിക ന്മാരെ പരിഷത്തിനു സമ്പാദിക്കുവാൻ കഴിഞ്ഞു; ഇനിയും അവരുടെ സംഖ്യ പ്രതീക്ഷയെ കവിഞ്ഞു വദ്ധിക്കുന്നതിനുള്ള ലക്ഷണങ്ങളും തെളിഞ്ഞുകാണുന്നുണ്ടു്. സാധാരണ സാമാ ജികന്മാരുടെ എണ്ണവും ഇതുപോലെ—അല്ല, ഇതിനെക്കാൾ വളരെ വേഗത്തിലും വളരെയധികമായും—വദ്ധിക്കുമെന്നു് അനുമാനിക്കുന്നതും ന്യായമല്ലെന്നു വരുന്നതല്ല.

കാൎയ്യാലോചനായോഗത്തിൽ സെക്രട്ടറി മി: എം. ക ജോസഫ് "നിർവ്വാഹകസമിതിയുടെ മറെറാരാഗ്രഹം അടുത്ത സാംവത്സരികസമ്മേളനത്തിനു മുൻപായി, പരിഷത്തിനു കുറഞ്ഞതു് ൧൦൦ ആജീവനസാമാജികന്മാരേയും ൧൦൦൦ സാ ധാരണസാമാജികന്മാരേയും സമ്പാദിക്കണമെന്നുള്ളതാണു്" എന്നു പ്രസ്താവിക്കുകയുണ്ടായി. അതു ദിവാസ്വപ്നമോ അതി

മോഹമോ ആണെന്നു് ഇന്നു് ഇവിടെ സന്നിഹിതരായിരിക്കുന്ന ഭാഷാബന്ധുക്കളിൽ ആരുംതന്നെ കരുതുകയില്ലെന്നും, പ്രസ്തുത ആ ആഗ്രഹപൂർത്തിക്കു് അവരാൽ കഴിയുന്നപ്രകാരത്തിലെല്ലാം സഹകരിക്കുമെന്നും എനിക്കു ദൃഢമായ വിശ്വാസമുണ്ടു്. എറണാകുളത്തുവെച്ചു ജാതയായ റജിസ്റ്റർചെയ്ത പരിഷത്തിന്റെ യൗവനദശാപ്രവേശം എറണാകുളത്തുവെച്ചു തന്നെ ആഘോഷിക്കുവാൻ സംഗതിവന്നതും നമ്മുടെ ഭാഗ്യമാണെന്നു നമുക്കു ന്യായമായി കരുതാവുന്നതാകുന്നു; പരിഷത്തിന്റെ ഭാവിശ്രേയസ്സിനെ സൂചിപ്പിക്കുന്ന ഒരു ശുഭശകുനമായാണു് അതു് എന്റെ ദൃഷ്ടിയിൽ പ്രതിഭാസിക്കുന്നതു്.

ഇക്കൊല്ലത്തെ മറ്റൊരു വിശേഷസംഭവം മഹാമഹിമശ്രീ കൊച്ചി മൂന്നാംകൂർ പരീക്ഷിത്തു കുഞ്ഞുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് സ്വാഗതസംഘത്തിന്റെ അദ്ധ്യക്ഷപദവി കരുണാപുരസ്സരം അംഗീകരിച്ചു് അതിന്റെ പ്രവർത്തനങ്ങളിൽ ഭാഗഭാക്കായി അതിനെ അന്തസ്സും ആത്മചൈതന്യവും മിന്നിത്തിളങ്ങുന്ന ഒരു സംഘടിതശക്തിയാക്കിത്തീർത്തിരിക്കുന്നുവെന്നുള്ളതാണു്. രാജകുടുംബാംഗങ്ങളെ താവതാമാത്രം സാഹിത്യസമ്മേളനങ്ങളിൽ ആദരിക്കുകയും ആരാധിക്കുകയും ചെയ്തുവന്ന ഒരു കാലമുണ്ടായിരുന്നു; ആ കാലം അതീതമായിപ്പോയി എന്നുമാത്രമല്ല, ആ ധ്യശബ്ദവും പ്രഭുശബ്ദവും ശ്രവണഗോചരമായാൽ ആ നിമിഷത്തിൽതന്നേ അസ്വാസ്ഥ്യം പ്രദർശിപ്പിക്കുകയും അവഹേളനത്തിനു് ഒരുമ്പെടുകയും ചെയ്യുന്ന അപൂർവം ചിലരും നമ്മുടെയിടയിൽ ആഭാടകുതുകികളായി അങ്ങുമിങ്ങും ഇല്ലാതില്ല. എന്നാൽ അവർക്കും അന്തരാത്മാവുകൊണ്ടു സമഗ്രമായ വൈദുഷ്യത്തെ അഭിനന്ദിക്കുന്നതിനുള്ള സംസ്കാരം ഇല്ലാതെവരാൻ തരമില്ല.

കേരളത്തിന്റെ പൂർവ്വപുണ്യം നിമിത്തം ദ്വേധാ വിഭേൽ പ്രഭുക്കന്മാരായ ചില സുഗൃഹീതനാമാക്കളെ ഇന്നും നമുക്കു നിരീക്ഷിക്കുവാൻ കഴിയും. അവരുടെ സദസ്സിൽ അഗ്രാസ

നാഹനായ ഒരു സവ്വതന്ത്രസ്വതന്ത്രനാണ് പരീക്ഷിത്തു തിരുമേനി. ഗൈവ്വാണിയുടെ പ്രാണവല്ലഭനാണ് അവിടുന്നു്; അനതീതബാല്യനായിരുന്ന കാലത്തുതന്നെ അവിടുന്നു കോഴിക്കോട്ടെ മാനവിക്രമഏട്ടൻ രാജാവു തിരുമനസ്സിലേക്കു് എഴുതീട്ടുള്ള ഗദ്യലേഖങ്ങൾ വായിച്ചു് ഞാൻ ആശ്ചയ്യപ്പെടുകയും ആനന്ദിക്കുകയും ചെയ്തിട്ടുണ്ടു്. ഇന്നു നമ്മുടെ ആ തിരുമേനി ആധുനികഭാരതത്തിലെ ഗദാധരഭട്ടാചായ്യനാണ്; കേരളത്തിലെ പൂണ്ണസരസ്വതിയാണ്. 'അധീതിബോധാചരണപ്രചാരണ'ങ്ങളെക്കൊണ്ടു സകല പണ്ഡിതന്മാക്കും മാഗ്ഗദശിയായി, സരസ്വതീദാസന്മാക്കു പരമോപദേശകനായി, സഹൃദയധുരീണന്മാക്കു സാവ്വഭൗമനായി, പരിലസിക്കുന്ന അവിടത്തേക്കു വരാകിയായ കൈരളിയുടെ നേക്കുള്ള അനുകമ്പ ഇന്നോ ഇന്നലെയോ ഉണ്ടായിട്ടുള്ളതല്ലെന്നുള്ളതിനു സമത്ഥമായ സാക്ഷ്യം വഹിക്കുവാൻ എനിക്കു സാധിക്കും.

"പ്രൌഢസ്ത്രീരസികായ ബാലവനിതാസംഗഃ കഥം രോചതേ?" എന്നൊരു അഭിയുക്തവചനമുണ്ടു്. സംസ്കൃതമാകുന്ന ക്ഷീരസാഗരത്തിൽ വിഹരിച്ചു്, ന്യായാദിദശനങ്ങളിൽ മജ്ജനോന്മജ്ജനവിധി അനുഷ്ഠിച്ചു്, വിദ്വദൌഷധമായ നൈഷധീയചരിതത്തിന്റെ അത്ഥചിന്തയിൽ വിശ്രമസുഖം അനുഭവിക്കുന്ന ഒരു പ്രചണ്ഡപണ്ഡിതനു കൈരളീപല്ലവം അനാകഷകമായി തോന്നുന്നുവെങ്കിൽ അതിൽ അസ്വാഭാവികമായി യാതൊന്നുമില്ല. എങ്കിലും അവിടുന്നു് ഭാഷയുടെ അഭ്യുദയത്തിലും ദത്താവധാനനാണെന്നും, അതിൽ അപൂവ്വം ചില കൃതികളെങ്കിലും രചിച്ചു തന്റെ തദ്വിഷയകമായ മനോവൃത്തി പ്രസ്പഷ്ടമാക്കിട്ടുണ്ടെന്നും പരിഷൽത്രൈമാസികത്തിന്റെ അനുവാചകന്മാക്കു് അറിവുള്ളതാണു്.

"ഗളിതവയസാമിക്ഷ്വാകൂണാമിദം ഹി കുലവ്രതം" എന്ന കാളിദാസവചനം—കാളിദാസന്റെ സൂക്തിയെ സ്മൃതിയെ

ന്നാണു് കുമാരിലഭട്ടൻ വ്യപദേശിച്ചിട്ടുള്ളതു്—സാത്ഥക മാക്കി സ്ഥാനസന്ന്യാസംചെയ്ത, ഗോശ്രീഭൂമിയുടെ അഭിനവ കൂമ്മാവതാരമായ സാക്ഷാൽ രാജഷി രാമവമ്മ മഹാരാജാവു തിരുമനസ്സിലെ ഭാഗിനേയന്മാരിൽ ഒരാറം മലയാളത്തിനും മറെറാരാറം സംസ്കൃതത്തിനും ജീവാതുക്കളായിത്തീന്നതു് കാക താലീയമെന്നു ഞാൻ കരുതുന്നില്ല. അങ്ങനെ അവർ—യശഃ കായനായ അപ്പൻതമ്പുരാൻ തിരുമേനിയും, മാക്കണ്ഡേയ നാകണമെന്നു നാം നിത്യപ്രാത്ഥനചെയ്യുന്ന പരീക്ഷിത്തു തിരുമേനിയും—ആ രണ്ടു ഭാഷകളേയും പ്രത്യേകം പ്രത്യേക മായി പരിപോഷിപ്പിച്ചു. അപ്പൻതമ്പുരാൻെറ നിയ്യാണാ നന്തരം കൈരളിയുടെ പരിപാലനഭാരവും പരീക്ഷിത്തു തിരു മേനിയിൽത്തന്നെയാണു് ലയിച്ചിരിക്കുന്നതെന്നുള്ള വസ്തുത അവിടുന്നു് അറിയേണ്ട വിധത്തിൽ അറിഞ്ഞിരിക്കുന്നുവെ ന്നാണു്, ഇന്നത്തെ ആദ്ധ്യക്ഷ്യസ്വീകാരത്തിൽനിന്നു് അസ്മാ ദൃശന്മാർ അനുമാനിക്കുന്നതു്. അവിടത്തെ സ്വാഗതപ്ര സംഗം കേട്ടപ്പോറം, അവിടുന്നല്ല നാമാണു് പരീക്ഷിത്തുകളെ ന്നും, അവിടുന്നു ശുകബ്രഹ്മഷിതന്നെയാണെന്നും, പലക്കും തോന്നിയിരിക്കണം. നമ്മുടെ സാഹിത്യം ഇന്നു വീണ്ടും സനാഥമായി; മലയാളത്തിനു് ഒരു മന്ദാരവൃക്ഷത്തിൻെറ അഭൗമച്ഛായ അവലംബവുമായി.

മൂന്നാമത്തെ വിശേഷസംഭവം മഹാകവി വള്ളത്തോറം പരിഷത്തിൻെറ ഒരു ആജീവനസാമാജികനായി ഈ ഷോഡ ശസമ്മേളനത്തിൻെറ ഉപക്രമയോഗത്തിൽ ആദ്ധ്യക്ഷ്യംവ ഹിച്ചു് തനിക്കു സ്വതസ്സിദ്ധമായ ഭാഷയിൽ വിജ്ഞേയവും വിനോദകരവുമായ ഒരു പ്രസംഗംകൊണ്ടു നമ്മേ അനുഗ്രഹി ച്ചുവെന്നുള്ളതാണു്. വള്ളത്തോളിനോടു ഭാഷാസാഹിത്യം അതിൻെറ അഭിവൃദ്ധിക്കു് ഏതെല്ലാം പ്രകാരത്തിൽ കടപ്പെ ട്ടിരിക്കുന്നുവെന്നു പറഞ്ഞറിയിക്കേണ്ട അവസരം ഇതല്ല; അതിലേക്കു ഞാൻ ഇപ്പോറം ഒരുങ്ങുന്നുമില്ല. അദ്ദേഹത്തി ൻെറ കഴിഞ്ഞ അൻപതുകൊല്ലത്തെ കൈരളീകൈങ്കയ്യം

അതിൻെറ ബഹുമുഖതകൊണ്ടും ഫലഭൂയിഷ്ഠതകൊണ്ടും ആരുടെ ആദരത്തേയും ആവർജ്ജിക്കുന്നു എന്നുള്ളതു ഭൂതാർത്ഥകഥനം മാത്രമാണു്. അദ്ദേഹം കലാമണ്ഡലത്തിൻെറ വലയത്തിൽനിന്നു പുറത്തുചാടിപ്പോന്നതു് കവിതയെ സംബന്ധിച്ചുനോക്കുമ്പോൾ ഒരു വലിയ ലാഭമാണെന്നു ഞാൻ പറയുന്നതിൽ പ്രമാദശങ്കയ്ക്കു് അവകാശമുണ്ടെന്നു തോന്നുന്നില്ല. അദ്ദേഹത്തിൻെറ അനുഗൃഹീതമായ തൂലികയിൽനിന്നു പരിഷൽത്രൈമാസികം പല അമൂല്യലാഭങ്ങളും പ്രതീക്ഷിക്കുന്നു.

പ്രിൻസിപ്പാൾ ശങ്കരൻനമ്പ്യാരുടെ നിപുണമായ നേതൃത്വത്തിലാണു് എറണാകുളത്തെ ഈ സമ്മേളനത്തിനുള്ള സകലസംവിധാനങ്ങളും സജ്ജീകൃതങ്ങളായതു്. അദ്ദേഹത്തിൻെറ പ്രകൃഷ്ടമായ വിവിധഭാഷാപാണ്ഡിത്യത്തേയും ഗദ്യപദ്യരചനാപാടവത്തേയും സേവനസന്നദ്ധതയേയും കാര്യനിർവ്വഹണകുശലതയേയുംകുറിച്ചു് ആർക്കാണു് അറിവില്ലാത്തതു്! ആരാണു് അഭിനന്ദിക്കാത്തതു്!! അദ്ദേഹത്തെ ആത്മാർത്ഥതയോടുകൂടി സഹായിക്കാൻ എൻെറ പ്രിയസുഹൃത്തുക്കളായ ശ്രീമാന്മാർ കണ്ണൻ ജനാർദ്ദനൻ, ജി. ശങ്കരകുറുപ്പു്, എ. ഡി. ഹരിശർമ്മാ, പി. വി. കൃഷ്ണൻ നായർ, എം. ഒ. ജോസഫ് മുതലായി പല കൈരളീബന്ധുക്കളും ഉണ്ടായിരുന്നു. അവരുടേയും അവരെപ്പോലെതന്നെ ദിവാനിശം തദേകതാനന്മാരായി പ്രവർത്തിച്ച മററനേകം മാന്യന്മാരുടേയും പ്രശസ്യമായ പരിശ്രമത്തിൻെറ ഫലമാണു് ആഗന്തുകന്മാരായ നാം ഈ രണ്ടുമൂന്നു ദിവസങ്ങൾക്കിടയിൽ ആസ്വദിച്ചതു്. അവരോടു നമുക്കുള്ള ആധമർണ്ണ്യം അവാങ്മനസഗോചരമാണെന്നു ചുരുക്കത്തിൽ പറഞ്ഞുകൊള്ളട്ടെ.

ഫാന്നൂരെൽ കണ്ടത്തിൽ വറുഗീസ് മാപ്പിള കോട്ടയത്തുവെച്ചു കവിസമാജം സംഘടിപ്പിച്ചതിൽപിന്നെ കഴിഞ്ഞ അൻപതിൽ ചില്ലാനം കൊല്ലങ്ങളിൽ ഭാഷാപോഷണത്തെ

ലക്ഷീകരിച്ച പല സംഘടനവ്യവസായങ്ങളും കേരളീയർ അപ്പോഴപ്പോൾ ആരംഭിക്കുകയുണ്ടായിട്ടുണ്ടെങ്കിലും, അവയെല്ലാം അകാലമരണം പ്രാപിക്കുകയാണ് ചെയ്യുതെന്നു് ഓക്കുമ്പോൾ, ആൎക്കാണ് അന്തസ്താപവും അപത്രപയും തോന്നാത്തതു്? ൧൦൭൯-ൽ വറുഗീസ് മാപ്പിള നിര്യാതനായി. ൧൦൮൧-ൽ കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ, ആ തിരുമേനിയും മററുംകൂടി ബീജാവാപംചെയ്തു് വറുഗീസ് മാപ്പിളയുടെ കാൎയ്യദൎശിത്വത്തിൽ അദ്ദേഹം മരിക്കുന്നതുവരെ നടന്നുപോന്ന ഭാഷാപോഷിണിസഭ വൈക്കത്തുവെച്ചു് ഒന്നുകൂടി സമ്മേളിച്ചു; അതു് ആ സഭയുടെ അവസാനത്തെ സമ്മേളനമായിരുന്നു.

൧൧൦൯-ൽ ആണ് 'സമസ്തകേരളസാഹിത്യപരിഷത്തു്' എന്ന നമ്മുടെ ഈ സ്ഥാപനം ഇടപ്പള്ളിയിൽവെച്ചു ജനിച്ചതെന്നും, അതു സ്വല്പകാലം കഴിഞ്ഞപ്പോൾ കൊച്ചിരാജ്യത്തിന്റെ തലസ്ഥാനമായ ഈ നഗരത്തിൽവെച്ചു റജിസ്റ്റർ ചെയ്യപ്പെട്ടു എന്നുമുള്ളതു് നിങ്ങളിൽ പ്രായേണ എല്ലാവൎക്കും തന്നെ അറിവുള്ളതാണല്ലോ. പതിനാറുകൊല്ലമായി വലിയ ബാലാരിഷ്ടതകളൊന്നും കൂടാതെ ജീവിക്കുന്നതിനും, പതിനാറാമത്തെ ആട്ടപ്പിറന്നാൾ ഇക്കൊല്ലം ആഘോഷിക്കുന്നതിനും ഇതിനു സാധിച്ചു എന്നുള്ളതു്, കേരളത്തിലെ സാഹിതീസംഘടനകളുടെ ചരിത്രത്തെപ്പററി ചിന്തിക്കുമ്പോൾ അശ്രുതപൂൎവ്വവും ആശാവഹവും അഭിമാനജനകവുമായ ഒരു വസ്തുതയായിട്ടാണ് എനിക്കു പരിഗണിക്കുവാൻ തോന്നുന്നതു്. പ്രായത്തിനുള്ള പരിപുഷ്ടി ഇതിനുണ്ടായിട്ടില്ലെന്നുള്ളതു പരമാൎത്ഥംതന്നെ; എങ്കിലും ഈ നിലയിലെങ്കിലും ഇതിനെ വളൎത്തിക്കൊണ്ടുവരുവാൻ സാധിച്ചതിൽ അല്പമൊരു "ആത്മസംതൃപ്തി"ക്കു ഞങ്ങളിൽ ചിലർ അവകാശപ്പെട്ടാൽ അതിനെ ഒരു അക്ഷന്തവ്യമായ അപരാധമാണെന്നു് അന്യൎക്കു് അപവദിക്കുവാൻ പാടുള്ളതല്ല.

"പരസ്വമത്രേ കുലകന്യകാജനം" എന്നും "പരിഗ്രഹീത്രേ തമയച്ച സാമ്പ്രതം പരം പ്രസാദം" കലരുന്നതിനുള്ള അവസരം സന്നിഹിതമായിരിക്കുന്നുവെന്നും ഞങ്ങൾക്കറിയാം. ഈ ന്യാസത്തെ അതു് ഏററുവാങ്ങുവാൻ അധികാരികളായുള്ളവരെ ഏല്പിക്കുന്നതിനു ഞങ്ങൾ എന്നുമെന്നപോലെ, ഇന്നും സന്നദ്ധരാണു്. സ്നേഹിതന്മാരേ, മുന്നോട്ടു വരുവിൻ! നിങ്ങളുടെ ബലിഷ്ഠഹസ്തങ്ങൾ നീട്ടുവിൻ! ഞങ്ങളുടെ കൈയിൽനിന്നു ദുർവ്വഹമായ ഈ ഭാരം ഏററുവാങ്ങുവിൻ! പരിഷത്തു് സ്വേച്ഛാപ്രഭൃത്വപരമായ ഒരു സ്ഥാപനമാണെന്നു പറയുന്നതു് കലർപ്പില്ലാത്ത കള്ളവും പ്രായശ്ചിത്തമില്ലാത്ത പാപവുമാണു്. "ദൂരെയിരുന്നാൽ നേരറിയാമോ? ചാരേ വന്നിങ്ങാരായേണം" എന്നു മാത്രമേ ഞങ്ങൾക്കു നിങ്ങളോടു അഭ്യർത്ഥിക്കുവാനുള്ളു.

ഓരോ മലയാളിയും പരിഷത്തിൻെറ പ്രവർത്തകനാണെന്നു സുദൃഢമായി വിശ്വസിച്ചു തദനുരൂപമായി പ്രവർത്തിക്കണം; അപ്പോൾ ഈ സ്ഥാപനത്തിൻെറ വളർച്ചയ്ക്കും ഉയർച്ചയ്ക്കും വേണ്ട പുരുഷദ്രവ്യസമ്പത്തു സ്വയമേവ സഞ്ചിതമായിക്കൊള്ളും. പുരുഷദ്രവ്യസമ്പത്തു് എന്നു ഞാൻ പറഞ്ഞുവെങ്കിലും, ആദ്യമായി ദ്രവ്യസമ്പത്തിനുവേണ്ടിയാണു് പുരുഷസമ്പത്തു് അഭിലഷണീയമായിരിക്കുന്നതു്. ആരംഭത്തിൽ പുരുഷന്മാരിൽനിന്നു ദ്രവ്യം സമ്പാദിക്കാമെങ്കിൽ പിന്നീടു് ആ ദ്രവ്യം പുരുഷന്മാരെ സമ്പാദിച്ചുകൊള്ളും. "അർത്ഥസ്യ പുരുഷോ ദാസോ ദാസസ്ത്വർത്ഥോ ന കസ്യചിൽ" എന്നുണ്ടു്. ആരംഭശൂരത്വം, അനന്തരശ്ലഥത, അന്യോന്യസ്പർദ്ധ, അവഹേളനകൌതുകം മുതലായ ദുർഗ്ഗുണങ്ങൾ നമ്മെ വിട്ടൊഴിയുന്ന കാലത്തല്ലാതെ നമ്മിൽനിന്നു നാട്ടിനോ ഭാഷയ്ക്കോ സ്പൃഹണീയമായി യാതൊന്നും ആശിക്കാവുന്നതല്ല. പരിഷത്തിൽ ആജീവനസാമാജികന്മാരായി ചേരാൻ കഴിവുള്ളവർ അങ്ങനേയും, സാധാരണസാമാജികന്മാരായെങ്കിലും മററുള്ളവരും ചേര

ണം. അപ്പോൾ ദ്രവ്യസമ്പത്തുകിട്ടി; പിന്നെ പുരുഷസമ്പത്തിനു പ്രയാസമില്ല. പല സദ്വ്യവസായങ്ങളിൽ പരിഷത്തിന് ഏർപ്പെടാം; പണംകൊടുത്തു ത്രൈമാസികത്തിൽ അനുഗൃഹീതന്മാരായ സാഹിത്യകാരന്മാരെക്കൊണ്ടു പദ്യത്തിലും ഗദ്യത്തിലും ലേഖനങ്ങൾ എഴുതിക്കാം. നമ്മുടെ ഇടയിൽ പ്രതിഭാസമ്പന്നന്മാരും പ്രോത്സാഹനാർഹന്മാരുമായ യുവാക്കൾ പലരുമുണ്ടു്; ധനശക്തി മാത്രമുണ്ടെങ്കിൽ പരിഷത്തിന് അവരെ പലവിധത്തിൽ സഹായിക്കാം.

ഇത്തവണ യോഗാദ്ധ്യക്ഷന്മാരേയും മററും തിരഞ്ഞെടുക്കുന്ന വിഷയത്തിലും കാര്യനിർവ്വഹണസമിതി അഭിനന്ദനീയമായ ഔചിത്യം പ്രദർശിപ്പിച്ചിട്ടുണ്ടു്. വൃദ്ധന്മാരോടൊപ്പം യുവാക്കന്മാരേയും, ലബ്ധപ്രതിഷ്ഠന്മാരോടൊപ്പം ഉത്തിഷ്ഠമാനന്മാരേയും അവരുടെ കൂട്ടത്തിൽ കാണാവുന്നതാണു്. ഇതിൽനിന്നു് പരിഷത്തിനു പ്രത്യേകിച്ചൊരു പക്ഷവും പാർശ്വവുമില്ലെന്നും, ഏതു മനോവൃത്തിയേയും വിക്ഷണകോടിയേയും സ്വാഗതം ചെയ്യുവാൻ അതു സന്നദ്ധമാണെന്നും തെളിയുന്നില്ലേ? വാസ്തവത്തിൽ പാവനമായ ഈ സരസ്വതീമന്ദിരത്തിൽ, ജാതിമതവ്യത്യാസമോ വയശ്ചിന്താഭേദമോ കൂടാതെ, ഏവർക്കും സമാരാധനത്തിനു സ്വാതന്ത്ര്യം പരിപൂർണ്ണമായുണ്ടു്. പൂജയ്ക്കായി ഒരുക്കുന്ന പുഷ്പങ്ങൾക്കു വർണ്ണവിഷയത്തിൽ വൈചിത്ര്യവും വാസനാവിഷയത്തിൽ വൈവിദ്ധ്യവും ഉണ്ടായിരിക്കാം. നൈവേദ്യത്തിനായി സമർപ്പിക്കുന്ന സാധനങ്ങളുടെ വിഷയത്തിൽ ആസ്വാദ്യത രുചിഭേദമനുസരിച്ചു പ്രതിപുരുഷം വിഭിന്നമായും പ്രകടിഭവിക്കാം. അതെല്ലാം കേവലം നൈസർഗ്ഗികമാണു്. എന്നാൽ ഭക്തിപൂർവ്വമായി സമർപ്പിക്കുന്ന ഏതു് ഉപായനവും ഭാഷാഭഗവതി വാത്സല്യപൂർവ്വം സ്വീകരിക്കുമെന്നുള്ളതിൽ പക്ഷാന്തരത്തിന് അവകാശമില്ല. പട്ടേരിയുടെ നാരായണീയത്തിനും പൂന്താനത്തിൻെറ സന്താനഗോപാലംപാനയ്ക്കും അവിടെ സ്ഥാനമുണ്ടു്; എന്നുതന്നെയല്ല, നമ്മുടെ സാഹിത്യചരിത്രത്തിൽനിന്നു നാം പഠിക്കുന്ന

ഒരു പാഠം, ഭക്തികൾ വിഭക്തിയേക്കാൾ മേന്മകൂടുമെന്നുള്ളതാണ്. അതുകൊണ്ടു് യാതൊരു ഭക്തനും ശ്രീകോവിലനു മുൻപിൽവെച്ച് മറ്റൊരു ഭക്തനെ അധിക്ഷേപിക്കുകയോ ആട്ടിപ്പായിക്കുകയോ ചെയ്യുന്നതു് അന്യായമാകുന്നു.

നാമെല്ലാവരുംകൂടി—അക്കൂട്ടത്തിൽ എന്നെപ്പോലെയുള്ള വൃദ്ധന്മാരെ പൂർണ്ണമനസ്സുണ്ടെങ്കിൽ ഉൾപ്പെടുത്തിയാൽ മതി; ഇല്ലെങ്കിൽ വേണ്ട;—ഒത്തൊരുമിച്ചു വടം വലിച്ചാലല്ലാതെ മുന്നോട്ടുനീങ്ങാത്ത ഒരു മഹാരഥമാണ് സാഹിത്യം. ആ രഥത്തിനു മുന്നിൽ നാം അന്യോന്യം മത്സരിക്കുകയും മല്ലടിക്കുകയും ചെയ്താൽ, കാലം മൂക്കിൽ കൈവിരൽ വച്ചുകൊണ്ടു നമ്മെ കടന്നുപോകും; രഥം അവിടെത്തന്നെ കിടന്നു ജീർണ്ണിക്കുകയും ചെയ്യും. അതുകൊണ്ടു് സാഹിതീസപര്യക്കു് ഒരുങ്ങുന്ന നാം സാഹോദര്യശക്തി സമ്പാദിക്കുവാൻ ആദ്യമായി പ്രയത്നിക്കണം. ആ ബലം നമുക്കു സിദ്ധിക്കുമ്പോൾ നാം അചിരേണ ലക്ഷ്യത്തിൽ എത്തിച്ചേർന്നുകൊള്ളും. ദൈവം നമ്മെ അനായാസേന അനുഗ്രഹിക്കുകയും ചെയ്യും!

നമസ്തേ കല്യാണി! നമോസ്തു തേ കൈരളി!!

# കൃതജ്ഞതാപ്രകടനം

(എം. ഒ. ജോസഫ്, സഹകാര്യദൎശി)

വളരെ സന്തോഷാവഹവും അഭിമാനകരവുമായ ഒരു കൃത്യം നിൎവ്വഹിക്കുന്നതിനായിട്ടാണ്, ഇപ്പോൾ ഞാൻ നിങ്ങളുടെ മുൻപാകെ ആഗതനായിരിക്കുന്നതു്. ആ കൃത്യം ഒടുവിൽ നിൎവ്വഹിക്കാമെന്നു വെച്ചതു് അതിന്റെ സൎവ്വപ്രാധാന്യത്തെ അനുസ്മരിച്ചുതന്നെയാണ്. ഹൃദയം തിങ്ങിവിങ്ങുന്ന ആനന്ദത്തിന്റെ അതിപ്രസരം നിമിത്തം, എന്താണ് പറയേണ്ടതെന്നുതന്നെ എനിക്കു രൂപമില്ലാതായിരിക്കുന്നു. ഈ ആനന്ദത്തിൽ നിങ്ങളേയും ഭാഗഭാക്കുകളാക്കേണ്ടതു് എന്റെ ചുമതലയാകയാൽ അനിൎവ്വചനീയമായ ഈ ആനന്ദത്തിന്റെ കാരണമെന്തെന്നു് ആദ്യമായി പറയാം.

ഇപ്പോഴത്തെ പ്രവൎത്തകസമിതി കഴിഞ്ഞ വൃശ്ചികമാസത്തിൽ പരിഷത്തിന്റെ നിൎവ്വഹണകൃത്യം ഏറ്റെടുത്തപ്പോൾ, മഹാമഹിമശ്രീ കൊച്ചി 46-ാംകൂർ കേരളവൎമ്മ തമ്പുരാൻ തിരുമനസ്സുകൊണ്ടു്, നിലമ്പൂർ വലിയരാജാ അവർകൾ എന്നീ രണ്ടു ആജീവനസാമാജികന്മാരും ഒരു നൂററി അൻപതോളം സാധാരണസാമാജികന്മാരുമാണ് പരിഷത്തിന്നുണ്ടായിരുന്നതു്. ആജീവനസാമാജികന്മാരുടെ സംഖ്യ പത്തെങ്കിലും ആകണമെന്നുള്ള ഒരു മോഹംമാത്രമേ അന്നു ഞങ്ങൾക്കുണ്ടായിരുന്നുള്ളു. കുറച്ചു കഴിഞ്ഞപ്പോൾ സാംവത്സരികസമ്മേളനത്തിന്നു മുൻപു് 50 ആജീവനസാമാജികന്മാരെയെങ്കിലും സമ്പാദിക്കണമെന്നുള്ള ഒരു ശാഠ്യം ഞങ്ങൾക്കുണ്ടായി. ഇതു് വ്യാമോഹജന്യമായ ഒരു ദുർമ്മോഹമാണെന്നു പരിഷൽബന്ധുക്കളായ ചില ഉത്തമസുഹൃത്തുക്കൾപോലും പറയുവാൻ മടിച്ചില്ല. എന്നിരുന്നാലും ആ

ജീവനസാമാജികന്മാരുടെ സംഖ്യ ഇപ്പോൾ ൫൦ ആയിരം കടന്നു എന്നു പ്രഖ്യാപനം ചെയ്യുവാൻ എനിക്കു് അഭിമാനം തോന്നുന്നുണ്ടു്. (ഹസ്തതാഡനം) പുതിയ ആജീവനസാമാജികന്മാരുടെ പേരുകൾ ഞാൻ ഇവിടെ വായിക്കാം.

1. മ: മ: ശ്രീ. പരീക്ഷിത്തുതമ്പുരാൻ തിരുമനസ്സുകൊണ്ടു്
2. ലഫ്റ്റനൻറ് കേണൽ ഗോദവര്‍മ്മരാജാ
3. മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യർ
4. മഹാകവി വള്ളത്തോൾ നാരായണമേനോൻ,
5. ഡോക്ടർ പി. ജെ. തോമസ് എം. എ. ഡി. ഫിൽ.
6. ടി സുധാകരമേനോൻ എം. എസ്‌സി.
7. വി. കെ. മേനോൻ, (ബോംബേ)
8. ബഹു: ഗ്രാമോദ്ധാരണമന്ത്രി ടി. കെ. നായർ
9. റവ. ഫാദർ തോമസ് വെളുത്തേടത്തു്
10. റവ. ഫാദർ തോമസ് നെടുങ്കല്ലേൽ എ. എ.
11. അമ്പാടി ശങ്കരമേനോൻ ബി. എ. ബി. എൽ.
12. റാവുസാഹിബ് മാറായിൽ നാണുമേനോൻ
13 ഡോക്ടർ എ. കെ. കുഞ്ഞാലു
14. പ്രിൻസിപ്പാൾ പി. ശങ്കരൻ നമ്പ്യാർ എം. എ.
15. പ്രൊഫസർ പി. നാരായണമേനോൻ എം. എ.
16. ടി. എൻ. ഗോപീനാഥൻ നായർ ബി. എ.
17. ജോൺ പി. വളവി. എറണാകുളം
18. പി. പി. ലൂക്കു്, ബി. എ., എറണാകുളം
19. പോപ്പട്ട്‌ലാൽ ഗോവര്‍ദ്ധനലാൽ, കൊച്ചി
20. എൻ. ഗോവിന്ദപ്പൈ, കൊച്ചി
21. എം. പി. പോൾ എം. എ., കോട്ടയം
22. സി. വി. ഏ. ഹൈദ്രോസ്, കൊച്ചി
23. കെ. ആർ. ശങ്കുണ്ണി, ബ്രി: കൊച്ചി
24. ഡോക്ടർ സി. എൽ. ജോസഫ്, തൃശ്ശൂർ
25. കെ. ശ്രീധരമേനോൻ, എറണാകുളം

26. എസ്. എസ്. കോഡർ, ബ്രി: കൊച്ചി
27. കെ. ജെ. ഹെർഷൽ, ബ്രി: കൊച്ചി
28. മണപ്പാട്ട പി. കൊച്ചുമൊയ്തീൻ ഹാജി
29. ബി. എം. ജോസഫ്, ചെല്ലാനം
30. മണപ്പാട്ട കുഞ്ഞുമുഹമ്മദ് ഹാജി
31. ശ്രീമതി നാലപ്പാട്ട ബാലാമണിയമ്മ
32. മാത്യൂസ് കുന്നുതറ, തിരുവല്ല
33. പറയത്തു രാമൻ മേനോൻ ബി. എ., പറവൂർ
34. സർ ജി. ടി. ബോഗ്, സി. എസ്. ഐ.
35. പി. കുട്ടികൃഷ്ണമേനോൻ ബി. എ.
36. വെണ്മണി നാരായണൻ നമ്പൂതിരിപ്പാട്
37. പുത്തേഴത്തു രാമൻ മേനോൻ ബി. എ. ബി. എൽ.
38. ലഫ്റ്റനൻറ് എൽ. ജി. ശേണായി ബി. എ.
39. ഡി. എച്ച്. നമ്പൂതിരിപ്പാട് എം. എ. ബി. എൽ.
40. കെ. എ. നായർ, കവളപ്പാറ, ഷൊർണ്ണൂർ
41. എൻ. കൃഷ്ണക്കുമ്മത്ത് ബി. എ. ബി. എൽ.
42. പാലിയത്തു വലിയച്ചൻ, ചേന്നമംഗലം
43. ഐ. സി. ചാക്കോ ബി. എ. ബി. എസ്സി.
44. ഡോക്ടർ ചേലനാട്ട് അച്യുതമേനോൻ
45. വൈദ്യൻ ടി. എ. എസ്. നമ്പീശൻ, എറണാകുളം
46. വി. കെ. രഘുനന്ദനമേനോൻ എം. എസ്സി.
47. ടി. ഭാസ്കരമേനോൻ ബി. എ. ഓണേഴ്സ്
48. ശ്രീമതി അമ്പാടി കാത്ത്യായനിയമ്മ ബി.എ.എൽ.ടി.
49. ശ്രീമതി എം. ഭാഗീരഥിഅമ്മ തമ്പുരാൻ
50. സി. എ. കുഞ്ഞുണ്ണിരാജാ ബി. എ. ബി. എൽ.

ആജീവനസാമാജികന്മാരെപ്പററിയുള്ള ഞങ്ങളുടെ പ്രതീക്ഷ ഇങ്ങനെ പൂർണ്ണമായി ഫലിച്ചിരിക്കുന്നു. അടുത്ത സാംവത്സരികസമ്മേളനത്തിനു മുൻപ് അതു നൂറാക്കി തികയ്ക്കണമെന്നാണ് ഇപ്പോഴത്തെ ഞങ്ങളുടെ മോഹം. (ചിരി)

കേൾക്കുമ്പോൾ ചിരിക്കത്തക്കതാണെങ്കിലും, വളരെ ശ്രദ്ധേയമായ ഒരു സംഗതിയാണിതു്. 100 ആജീവനസാമാജികന്മാരെന്നു പറഞ്ഞാൽ, പരിഷത്തിനു് പതിനായിരം രൂപാ മൂലധനമുണ്ടായി എന്നാണർത്ഥം. അതായതു്, ഇപ്പോഴത്തെ നിരക്കിനു് പ്രതിവർഷം 400ക ആദായം കിട്ടുമെന്നു ചുരുക്കം. സാധാരണ കാലഘട്ടങ്ങളിലെ പരിഷത്തിന്റെ സാധാരണ ചെലവുകൾക്കു് ഈ തുക മതിയാകും. അതിനാൽ പൂർവ്വഗാമികളുടെ ദുരന്തം ഉണ്ടാകാതെ പരിഷത്തിനെ സജീവമായി നിലനിർത്തിക്കൊണ്ടുപോകാമെന്നാണു് ഇതിന്റെ അർത്ഥം. ഇപ്പോഴത്തെ ആജീവനസാമാജികന്മാർ അടുത്ത ആറു മാസത്തിനുള്ളിൽ ഓരോരുത്തരെക്കൂടി ചേർത്തുതന്നാൽ 100 അല്ലാ, അതിൽക്കൂടുതൽ ആജീവനസാമാജികർ പരിഷത്തിനുണ്ടാകും. സാധാരണസാമാജികന്മാരുടെ സംഖ്യയിലും ഗണ്യമായ വർദ്ധനവുണ്ടായിട്ടുള്ള വസ്തുതയും ഞാനിവിടെ പ്രസ്താവിച്ചുകൊള്ളട്ടെ

സാധാരണ സമ്മേളനങ്ങളിൽനിന്നു് വ്യത്യസ്തമായ ഒരു നടപടി, പ്രമേയങ്ങളെ സംബന്ധിച്ചിടത്തോളം, ഇവിടെ സ്വീകരിച്ചതിനെപ്പററിയും ഒരു വാക്കു പറയേണ്ടതുണ്ടു്. പരിഷത്തു് അംഗീകരിക്കുന്ന ഏതു തീരുമാനത്തിനും പൊതുസമ്മേളനത്തിന്റെ സമ്മതിദാനം ഉണ്ടായിരിക്കണമെന്നു് ചുരുക്കം ചിലർക്കു് അഭിപ്രായമുള്ളതുപോലെ തോന്നുന്നു. അതൊരു തെററിദ്ധാരണകൊണ്ടുണ്ടായിട്ടുള്ളതാണു്. പ്രമേയങ്ങൾ പൊതുസമ്മേളനം പാസാക്കുന്നപക്ഷം അതു നടപ്പിൽ വരുത്തുവാനുള്ള ചുമതലയും പൊതുസമ്മേളനത്തിനായിരിക്കണമല്ലോ. പരിഷത്തു് റജിസ്റ്റർചെയ്ത ഒരു സംഘടനയാകയാൽ, അതു് ചെയ്യുന്ന ഏതു പ്രവൃത്തിക്കും പരിഷദംഗങ്ങളുടെ ഭൂരിപക്ഷസമ്മതി ലഭിച്ചിരിക്കണം. പൊതുസമ്മേളനം ഐകകണ്ഠ്യേന പാസാക്കിയാലും, പരിഷത്തു് അതു നടപ്പിൽ വരുത്തണമെങ്കിൽ പരിഷദംഗങ്ങളുടെ ഭൂരിപക്ഷസമ്മ

തിവേണം. അതുകൊണ്ടാണ് പ്രമേയങ്ങൾ പാസാക്കുന്നതു് പരിഷദംഗങ്ങളുടെ യോഗത്തിൽ വെച്ചാകട്ടെ എന്നു തീരുമാനിച്ചതു്. എന്നാൽ, പരിഷത്തു് എന്തു ചെയ്യുവാൻ പോകുന്നുവെന്നു ബഹുജനങ്ങളും അറിഞ്ഞിരിക്കേണ്ടതായതുകൊണ്ടാണ് പാസാക്കപ്പെട്ട പ്രമേയങ്ങൾ ഇവിടെ വായിച്ചതു്.

അടുത്തകൊല്ലം പ്രധാനമായി ഞങ്ങൾ ഉദ്ദേശിച്ചിട്ടുള്ളതു് ഒരു അഖിലകേരളഗ്രന്ഥശാല സ്ഥാപിക്കണമെന്നാണ്. അതു വിജയോന്മുഖമായ ഒരു പ്രസ്ഥാനമായിരിക്കുമെന്നു ദീർഘദർശനം ചെയ്യുവാൻ എനിക്കു ധൈര്യം തോന്നുന്നു. കാരണം, ആ അഭിപ്രായം രൂപമെടുത്തപ്പോഴേക്കുതന്നെ അതിന്റെ പ്രാരംഭച്ചെലവിലേക്കായി 350 ക. പ്രിൻസിപ്പാൾ മി: പി. ശങ്കരൻനമ്പ്യാരും, 500 ക. ശ്രീമാൻ ടി. സുധാകരമേനോൻ എം. എസ്. സി. യും വാഗ്ദാനം ചെയ്തുകഴിഞ്ഞിരിക്കുന്നു. (ഹസ്തതാഡനം.) ഇനിയും പലരും ഇക്കാര്യത്തിലേക്കു കൈയയച്ചു ധനസഹായം ചെയ്യുവാൻ ഉണ്ടാകുമെന്നാണ് എന്റെ വിശ്വാസം.

വാസ്തവത്തിൽ, ഇക്കാര്യത്തിനുവേണ്ടി കണ്ണടച്ചുതന്നെ വേണ്ടപണം നിങ്ങൾക്കു ഞങ്ങളെ ഏല്പിക്കാവുന്നതാണ്. (ചിരി.) ആത്മവിശ്വാസത്തോടുകൂടിയാണ് ഞാനിതു പറയുന്നതു്. ഈ സാംവത്സരികസമ്മേളനത്തിനുവേണ്ടി, എറണാകുളത്തും പരിസരങ്ങളിലുംനിന്നുമായി മൂവ്വായിരത്തോളം ഉറുപ്പിക ഞങ്ങൾക്കു പിരിഞ്ഞുകിട്ടിയിട്ടുണ്ടു്. ഇതിലേക്കു ആകെക്കൂടി വന്നിരിക്കുന്ന ചെലവു് 17ക 8ണ മാത്രമാണ്. (ഹസ്തതാഡനം) പിരിഞ്ഞു കിട്ടിയതിൽ പകുതിയിലധികം വരുന്ന ഒരു സംഖ്യ ഞങ്ങൾ മിച്ചമുണ്ടാക്കിയിരിക്കുന്നു. (ഹസ്തതാഡനം.) പരിഷത്തിന്റെ ചരിത്രത്തിൽ ഇതൊരു പുതിയ സമ്പ്രദായമാണെന്നു ഞങ്ങൾ അഭിമാനിക്കുന്നു. പൊതുജനങ്ങളുടെ പണം ചെലവുചെയ്യുന്നതിൽ ഇത്ര ലുബ്ധം കാണിക്കുന്ന ഞങ്ങളെയല്ലാതെ ആരേയാണ് പൊതുജനങ്ങൾ അവരുടെ പണം വിശ്വസിച്ചു് ഏല്പിക്കേണ്ടതു്? (ചിരി)

എൻെറ വിഷയംവിട്ടു ഞാൻ വളരെ സഞ്ചരിച്ചിരിക്കുന്നു. കൃതജ്ഞതാപ്രകടനമാണല്ലോ എന്നിൽ നിക്ഷിപ്തമായിരിക്കുന്ന കർത്തവ്യം. ആർ ആർക്കു് കൃതജ്ഞത പറയാനാണെന്നു് എനിക്കറിഞ്ഞുകൂടാ. നാം എല്ലാം ഒരേ അമ്മയുടെ മക്കളാം; ആ ദേവിയുടെ പാദസപര്യക്കായി ഓരോരുത്തരും ഇവിടെ സന്നിഹിതരായിരിക്കുന്നു. ഓരോരുത്തരും അവരവരുടെ ചുമതല അതുപോലെ നിർവ്വഹിച്ചിരിക്കുന്നു. ചുമതല നിർവ്വഹിച്ചതിലുള്ള കൃതകൃത്യതയാണു് ഇപ്പോഴും എവരുടേയും മുഖത്തു നിഴലാടുന്നതു്. ഇവിടെ ഔപചാരികമായ ഒരു കൃതജ്ഞതയുടെ ആവശ്യമില്ലതന്നെ.

അതിനാൽ, കഴിഞ്ഞ ഒൻപതുയോഗങ്ങളിലും ഇവിടെ വന്നു് ആദ്ധ്യക്ഷ്യം വഹിക്കുകയോ പ്രസംഗിക്കുകയോ ചെയ്തിട്ടുള്ള മഹാശയന്മാർക്കു് അക്കാര്യത്തിൽ ഞാനൊരു കൃതജ്ഞത പറയേണ്ടതായിട്ടില്ല; അവരാരും അതു പ്രതീക്ഷിക്കുന്നുമില്ല. എന്നാൽ ഒരു കാര്യത്തിനു് നാം അവർക്കു കടപ്പെട്ടിരിക്കുന്നു. ഇക്കഴിഞ്ഞ മൂന്നു ദിവസങ്ങളിലായി, വിഭവസമൃദ്ധമായ ഒരു ഒന്നാംതരം വിജ്ഞാനസദ്യയാണു് അവർ നമുക്കു നല്കിയതു്. 'കവിതാമെഴുക്കുപിരട്ടി' ഇല്ലാതിരുന്നതുകൊണ്ടു് ചിലർക്കു് ഒരതൃപ്തി ഉണ്ടെങ്കിലും, തുടരെത്തുടരെയുണ്ടായ ഈ സാഹിത്യഭുക്തിമൂലം ചിലർക്കു് അജീർണ്ണം ഉണ്ടായിട്ടില്ലേ എന്നു സംശയിക്കേണ്ടതുണ്ടെങ്കിലും, ഈ റേഷൻകാലത്തു പ്രത്യേകിച്ചും ഇത്ര ഹൃദ്യമായ ഒരു സദ്യ കിട്ടിയാൽ, അതിൻെറ ദാതാക്കളോടു് നാം കൃതജ്ഞതകാണിക്കേണ്ടതല്ലേ? അതിനാൽ ഇവിടെവന്നു് ആദ്ധ്യക്ഷ്യം വഹിക്കുകയും പ്രസംഗിക്കുകയുംചെയ്ത എല്ലാ മഹതീമഹാന്മാരോടും ഈ മഹാസദസ്സിൻെറ നാമത്തിൽ, പ്രവർത്തകസമിതിക്കുവേണ്ടി, ഞാൻ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

ഈ ഉപസംഹാരസമ്മേളനത്തിലും, പൊതു—അദ്ധ്യക്ഷനായ മഹാകവി വള്ളത്തോൾതന്നെ ആദ്ധ്യക്ഷ്യം വഹി

ക്കേണ്ടതായിരുന്നു. എന്നാൽ മലബാറിൽ ഒരു മഹാസദസ്സിനെ സ്വസാന്നിദ്ധ്യംകൊണ്ടു് അനുഗ്രഹിക്കാമെന്നു് അദ്ദേഹം നേരത്തേ വാക്കുകൊടുത്തുപോയിട്ടുള്ളതുകൊണ്ടു്, അവരെ നിരാശപ്പെടുത്തേണ്ട എന്നു ഞങ്ങൾ തീരുമാനിച്ചു. ആ ശ്രീമ'ന്നാരായണ'നാകട്ടെ, സാക്ഷാൽ 'പരമേശ്വര'നിൽ സകലഭാരവും സമർപ്പിച്ചു സ്ഥലം വിട്ടിരിക്കുന്നു. സാഹിത്യത്തെ പോഷിപ്പിക്കുക, സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കുക, ഇവ രണ്ടുമാണു് പരിഷത്തുകൊണ്ടു് ഉദ്ദേശിച്ചിട്ടുള്ളതെങ്കിൽ, കഴിഞ്ഞ നാലു ദശാബ്ദങ്ങളായി ആ സദ്വ്യവസായത്തിൽ നിരന്തരം ഏർപ്പെട്ടുകൊണ്ടിരിക്കുന്ന ഈ "ഹരി" "ഹര"ന്മാർ പരിഷത്തിന്റെ മൂർത്തീകരണങ്ങൾതന്നെയാണെന്നു് അതിശയോക്തിലേശംകൂടാതെ പറയാം. ഇവരിരുവരുടേയും വാത്സല്യഭാജനമായ ഈ പരിഷത്തിനെ ഏതൊരു കേരളീയനാണു് 'ശരണം' പ്രാപിക്കാതിരിക്കുക?

സാക്ഷാൽ പണ്ഡിതരാജനും രാജപണ്ഡിതനുമായ സ്വാഗതസംഘാദ്ധ്യക്ഷൻ തിരുമേനിയെക്കുറിച്ചും ഒരു വാക്കു എനിക്കു പറയേണ്ടതുണ്ടു്. ഭാരതത്തിലെ പ്രശസ്തപണ്ഡിതന്മാരിൽ പ്രമുഖനായ തിരുമനസ്സിലെ സന്നിധിയിൽ നിന്നപ്പോഴാണു് "ശിരസ്സു സത്തക്കുയരാ സമൃദ്ധിയാൽ" എന്ന കാളിദാസവചനത്തിന്റെ പൊരുൾ എനിക്കു ശരിക്കു മനസ്സിലായതു്. അവിടത്തെ പാണ്ഡിത്യമോ, സേവനസന്നദ്ധതയോ, വിനയാതിരേകമോ, ഏതാണു് വലുതെന്നു തീർത്തു പറയുക വിഷമം. സ്വാഗതസംഘാദ്ധ്യക്ഷനായിരിക്കുവാനുള്ള ഞങ്ങളുടെ അഭ്യർത്ഥനയെ അവിടുന്നു് എപ്പോൾ സ്വീകരിച്ചുവോ, ഈ പരിഷത്സമ്മേളനം പരിപൂർണ്ണവിജയത്തിലെത്തി എന്നു് ഞങ്ങൾ ആ നിമിഷത്തിൽത്തന്നെ തീരുമാനിച്ചു; ഞങ്ങളുടെ തീരുമാനം ഒട്ടും അസ്ഥാനത്തിലായില്ലെന്നുള്ളതിനു നിങ്ങളും സാക്ഷ്യംവഹിക്കുമല്ലോ. അവിടത്തേക്കു് ഈ മഹാസദസ്സിന്റെ നാമത്തിലും, സ്വന്തം നിലയിലും, ഭക്തിസമന്വിതമായ കൃതജ്ഞത ഞാൻ പ്രകാശിപ്പിച്ചുകൊള്ളുന്നു.

ഈ സമ്മേളനത്തിന്റെ വിജയത്തിനു നിർവ്വാഹകസമിതിയെ സഹായിച്ചിട്ടുള്ളവർ അനേകരാണ്. ഓരോരുത്തരുടേയും പേര് ഇവിടെ എടുത്തു പറയുക സാദ്ധ്യമല്ല. അവരോടെല്ലാം ഞങ്ങൾ കൃതജ്ഞരാണ്. സമ്മേളനത്തിന് ഈ കലാലയശാലകൾ അനുവദിച്ചുതന്ന കോളേജ് ഭാരവാഹികളോടും, കഴിഞ്ഞ മൂന്നു ദിവസങ്ങളായി ഇവിടെ വേണ്ട സേവനകൃത്യങ്ങളിൽ ഏർപ്പെട്ടിരുന്ന ഭാഷാഭടസമിതി അംഗങ്ങളോടും, അവരുടെ നേതൃത്വം വഹിച്ച ശ്രീ: പി. വി. കൃഷ്ണൻനായർ അവർകളോടു പ്രത്യേകിച്ചും, ഇവിടെ നടന്ന വിവിധപ്രദർശനങ്ങളിൽ പങ്കെടുത്ത എല്ലാ സഹൃദയരോടും, ഞങ്ങൾ അതീവ കൃതജ്ഞരായിരിക്കുന്നു.

കാര്യദർശി എന്ന നിലയിൽ എനിക്കു് ഒരു വാക്കുകൂടി പറയേണ്ടതുണ്ടു്. നിർവ്വാഹകസമിതി അംഗങ്ങളും അല്ലാത്തവരുമായി പലരും ഞങ്ങളോടു് ആത്മാർത്ഥം സഹകരിച്ചു പ്രവർത്തിച്ചിട്ടുണ്ടു്. സ്വാഗതസംഘാംഗങ്ങളെ ചേർക്കുക, സംഭാവനപിരിക്കുക മുതലായ കാര്യങ്ങളിൽ, നിർവ്വഹണസമിതിക്കു പുറമേ, മെ: കെ. ജെ. അലക്സാണ്ടർ, രവിയപ്പൻതമ്പുരാൻ, ഉണ്ണിയനുജൻ രാജാ, ഇ. വി. അബ്രാഹം, കെ. എസ്. കൃഷ്ണപിള്ള, പി. രാമൻകുട്ടി, ശ്രീമതി എ. സത്യഭാമ മുതലായ ഭാഷാപ്രേമികൾ മഹത്തായ സേവനം ചെയ്തിട്ടുണ്ടു്. അവരോടു ഞങ്ങൾക്കുള്ള കൃതജ്ഞത അപരിച്ഛേദ്യവുമാണു്.

ഒരിക്കൽക്കൂടി എല്ലാവർക്കും ഹൃദയപൂർവ്വമായ കൃതജ്ഞത. സമസ്തകേരളസാഹിത്യപരിഷത്തു് സർവ്വോൽക്കർഷേണ വർത്തിക്കുമാറാകട്ടെ!

# സന്ദേശങ്ങൾ.

## H. H. The Maharaja of Cochin.

Private Secretary to His Highness writes (29-9-119):— Sir, I am commanded by His Highness to convey His Highness's good wishes to the Samasta Kerala Sahitya Parishat which helps to keep the burning light of Kerala culture."

## Sir C. P. Ramaswami Aiyar.

Sachivothama Sir C. P. Ramaswami Aiyar, Dewan of Travancore, from Ootacamund writes (6-5-44):— "I am in receipt of your invitation to the Annual Literary Conference of the Samasta Kerala Sahitya Parishat and wish it all success."

## Sir G. T. Boag.

Sir G. T. Boag, Dewan of Cochin, from Nilgiris writes (9-5-44):—"I have received your letter of May the 4th enclosing notices regarding the 16th Annual Session of your Academy to be held at Ernakulam the next Saturday and the following days. I am very sorry that I cannot be in Ernakulam at the time; and I am, therefore, obliged to decline your kind invitation to attend the Conference on the opening day. I trust the Conference will be a great success". (Sir Boag has accepted the Life-membership of the Academy.)

## I. C. Chakko, B. A., B. Sc.

"I thank you very much for your kind invitation to the Samasta Kerala Sahitya Parishat to be held at Ernakulam on the 13th instant and suceeding days.

"I should very much like to be present at the Parishat and take part in its activities in the company of the eminent scholars and literary men expected to be present there. But I regret that my health does not permit me to undertake the journey and so I am compelled to forgo the pleasure and honour of bodily associating myself with the meeting.

"But I wish the Parishat every success. I hope that it will this year enter on a course of greater usefulness and become the guide to Malayalis in all activities connected with our language and literary arts.

"I am glad that you have got the eminent poet Vallathol to preside over this year's Parishat. I am sure that his well-informed and unassuming guidance will be a source of inspiration to us all. Again wishing the Parishat every success, Yours faithfully, I. C. Chacko, (9-5-44).



**K. P. Thomas, Calcutta.**

K. P. Thomas, Editor, Orient Illustrated Weekly, Calcutta, writes (8-5-44] :— I thank you very much for your kind invitation to the sixteenth Annual Conference of the Samasta Kerala Sahitya Parishat.

"As one who feels proud of the cultural and artistic achievements of our beloved Kerala, I am confident that conferences of this kind have great potentialities for our national progress and prosperity. The people of Kerala owe a deep debt of gratitude to our great poets, artists and literary men and women for their efforts to ennoble and enrich our culture and spread its fragrance beyond our little land rich with glorious tradition. If today the rest of India and the rest of the world know of Kerala and admire its arts and culture, it is entirely due to the efforts of our poets, artists and writers. None could be more conscious of their achievements in the wider field of India's national life than those sons and daughters of Kerala who are living far away from their motherland. Conferences like this will be of

invaluable help not only to enrich our ancient culture but also to put new life into the dying bones of the past and to revive the glory of Kerala in every facet of the life of its people. May I wish the Conference all success."

**Telegrams**

Calcutta—Greetings—regret inability attend—trust from present deliberations Parishat will emerge strong live body helping directing every phase every branch Kerala's Literary cultural activity evolution—*V. M. Nair.*

Trichur—Best wishes—Cordial blessings for success of Parishat—*Bishop Alapatt.*

Trichur—Wish every success—Hope to see Parishat enlarged strengthened—*Principal Palocaren.*

Nowshera—Wish Conference success—May it inspire new spirit in Kerala Literature—Please enrol me Life Member—*Liet. L. G. Shenoy*

Paravur—Your invitation—thanks—held up on the way—hence unable to attend—Earnestly wish the whole thing was a complete success—*Mohamed Bashir.*

Ootacamund — May our Parishat prosper — *Kalyani Krishna Menon.*

Madras—Unavoidably detained with Conference every success—*Bhadramma.*

### ശ്രീമതി ബാലാമണിയമ്മ, കല്ക്കത്ത (൯—൩—൪൪)

ഏതൊരു മനുഷ്യഹൃദയത്തിലുമുണ്ട് കലയുടെ ആ സൂക്ഷ്മാംശം—സൌന്ദര്യം. ജീവിതത്തെ ശുദ്ധീകരിക്കയും ഉയൎത്തുകയും ചെയ്യുന്ന ദിവ്യചൈതന്യമാണതു്. പരിതഃസ്ഥിതികളെക്കൊണ്ടും പരിശ്രമംകൊണ്ടും അതിനെ വേണ്ടുംവണ്ണം വളൎത്താനും പ്രകാശിപ്പിക്കാനും സാധിച്ചാൽ ഓരോരുത്തൎക്കും ഓരോ കലാകാരനാകാം ഈ വികാസത്തിനും പ്രകാശനത്തിനുമുള്ള കഴിവു കേരളീയജനതയ്ക്കൊട്ടാകെ കൈവരുത്തുവാൻ പരിഷത്തിനു സാധിക്കട്ടെ.

ഭാഷാസാഹിത്യത്തിലെ പഴയതും പുതിയതുമായ എല്ലാ പ്രസ്ഥാനങ്ങളേയും സാഭിമാനം സ്വാഗതം ചെയ്യുവാൻ പരിഷത്തു സന്നദ്ധമാകണം. വിഭിന്നരീതിയിലുള്ള അസംഖ്യം പൂച്ചെടികൾക്കു നമ്മുടെ തോട്ടത്തിൽ വേണ്ടുന്ന പോഷണം കിട്ടേണ്ടിയിരിക്കുന്നു.

സമ്മേളനത്തിൽ പങ്കുകൊള്ളണമെന്ന് എനിക്കാശയുണ്ടായിരുന്നു. അതിനു സാധിക്കാതെ വന്നതിനാൽ തൽക്കാലം പരിഷത്തിന്റെ മഹത്തരമായ ആദർശത്തിനും സമുചിതമായ ഉദ്യമത്തിനും പൂർണ്ണമായ സാഫല്യമാശംസിച്ചുകൊണ്ടു വിരമിക്കട്ടെ.

## ബോംബേ കേരളീയസമാജം (൧—൭—൪൪)

ശ്രീമൻ, സമസ്തകേരള സാഹിത്യപരിഷത്തിന്റെ ൧൯-ാമത്തെ സമ്മേളനത്തിന്റെ സ്വാഗതസംഘത്തിനുവേണ്ടി സദയം അയച്ച ക്ഷണക്കത്തു കിട്ടി. നന്ദി പറഞ്ഞുകൊള്ളുന്നു. ബോംബേ നിവാസികളായ കേരളീയരുടെ പേരിൽ സമ്മേളനത്തിനു സർവ്വവിജയങ്ങളും ആശംസിക്കുന്നതിനു ഞങ്ങൾക്ക് അകൈതവമായ സന്തോഷമുണ്ട്. സാഹിത്യം സാധാരണ ജനങ്ങളെപ്പറ്റിയും, സാധാരണജനങ്ങൾ സാഹിത്യത്തെപ്പറ്റിയും, കൂടുതൽ അഭിരുചി കാണിച്ചുവരുന്ന ഈ കാലത്തു സമസ്തകേരള സാഹിത്യപരിഷത്തിന്റെ ഈ സമ്മേളനം മലയാളസാഹിത്യത്തിന്റെയും മലയാളക്കരയുടെതന്നെയും ചരിത്രത്തിൽ ഒരു നവാദ്ധ്യായം തുറക്കുകയും ഒരു പുതിയ നേതൃത്വം നൽകുകയും ചെയ്യുമെന്നു ഞങ്ങൾ ഹൃദയപൂർവ്വം ആശിക്കുന്നു. വള്ളത്തോൾ, ഉള്ളൂർ, ശങ്കരൻനമ്പ്യാർ മുതലായ മഹാകവികളുടേയും സാഹിതീശിരോമണികളുടേയും സാന്നിദ്ധ്യത്തിൽ നിങ്ങളുടെ സമ്മേളനം കൈരളീദേവിയെ കൗതുകം നിറഞ്ഞ അനേകം ഹാരങ്ങൾ അണിയിക്കുമാറാകട്ടെ. സമ്മേളനത്തിനു ഞങ്ങൾ വീണ്ടും സർവ്വമംഗളങ്ങളും ആശംസിച്ചുകൊള്ളുന്നു.

(കെ. ആർ. പണിക്കർ, കാര്യദർശി).

## ലഫ്റ്ററനന്റ് കണ്ണൻ ഗോദവർമ്മരാജാ (൨൧—൯—൧൧൯

പ്രിയപ്പെട്ട മി. ജോസഫ്, നിങ്ങൾ സദയം അയച്ച ക്ഷണക്കത്തും എഴുത്തും കിട്ടി. കൈരളിയുടെ ഒരു വിനീതദാസനെന്ന നിലയിൽ സാഹിത്യപരിഷത്തിനെക്കുറിച്ച് എനിക്കു കുറച്ചു പ്രത്യേകം പ്രതിപത്തിയുണ്ട്. പക്ഷേ, പരിഷത്സമ്മേളനങ്ങളിൽ സജീവമായി പങ്കെടുക്കുന്നതിന് എനിക്കു യോഗ്യതയില്ല. എങ്കിലും ഒരു വിദൂരസന്ദർശകനെന്ന നിലയിൽ ഞാൻ പരിഷത്കാര്യങ്ങൾ പത്രദ്വാരാ അറിയുവാൻ ശ്രമിക്കാറുണ്ട്.

കൈരളിയുടെ കുടുംബസമ്പത്താണു സമസ്തകേരളസാഹിത്യപരിഷത്ത്. ആയതിന്റെ പ്രോത്സാഹനത്തിനും അഭിവൃദ്ധിക്കും യഥാശക്തി പരിശ്രമിക്കേണ്ടതു് എല്ലാ മലയാളികളുടേയും കർത്തവ്യമാണ്. കൂടുതൽ ആയുഷ്കാലസാമാജികന്മാരെ ചേർക്കുന്നതിനുള്ള നിങ്ങളുടെ പരിശ്രമങ്ങൾ "ആരംഭസദൃശോദയ"ങ്ങളായി ഭവിക്കുമാറാകട്ടെ. പരിഷത്തിനു സർവ്വമംഗളങ്ങളും ആശംസിച്ചുകൊള്ളുന്നു.

എന്റെ ആയുഷ്കാലസാമാജികസംഭാവന ഖജാൻജിയുടെ പേർക്ക് അയക്കുവാൻ ഏർപ്പാടുകൾ ചെയ്തിട്ടുണ്ട്.

## പാലിയത്തു ഗോവിന്ദൻ വലിയച്ഛൻ (൩൦—൯—൧൧൯)

൧൯ മേടം ൧൨-ാംതീയതി അയച്ച എഴുത്തു കിട്ടി. സാഹിത്യപരിഷത്തിന്റെ ആയുഷ്കാലമെമ്പറായിരിക്കുന്നതു് എനിക്ക വലിയ സന്തോഷമാണു്. അതിലേക്ക ൧൦൦ക. ഇതുസഹിതം അയയ്ക്കുന്നു. ദേഹാസ്വാസ്ഥ്യം നിമിത്തം സമ്മേളനത്തിനു വന്നുചേരാൻ സാധിക്കാത്തതിൽ അത്യന്തം വ്യസനിക്കുന്നു. സമ്മേളനത്തിനു സകല വിജയങ്ങളും ആശംസിക്കുകയും, യോഗം ഭംഗിയായി നടന്നു എന്നറിവാൻ താല്പര്യപ്പെടുകയും ചെയ്യുന്നു.

## ശ്രീ. പള്ളത്തു രാമൻ (൨൭—൯—൧൧൯)

പരിഷത്ത് സമ്മേളനത്തിനു സർവ്വവിജയങ്ങളും ആശംസിച്ചു കൊള്ളട്ടെ. സാഹിത്യസാരഥിയായ പ്രിൻസിപ്പാൾ നമ്പ്യാർ അവർകളുടെയും മററും സാന്നിദ്ധ്യത്തിൽ നടക്കുന്ന സമ്മേളനം വിജയകരമാകാതിരിക്കുകയില്ല തന്നെ. (൧) പാലിഗ്രന്ഥങ്ങളുടെ വിവർത്തനം; (൨) കേരളത്തിലെ പ്രധാന വർഗ്ഗക്കാരായ നായർ, ഈഴവൻ, നമ്പൂതിരിമാർ ഇവരുടെ ചരിത്രത്തെ അധികരിച്ചു ഗവേഷണം; (൩) ഇതേവരെ മുദ്രിതങ്ങളായ എല്ലാ മലയാള ഗ്രന്ഥങ്ങളുടേയും ഒരു സമാഹാരം (ശ്രീ നീലകണ്ഠപ്പിള്ള തുടങ്ങിവെച്ചതു മുഴമിപ്പിക്കുക); ഇങ്ങനെ പലതും പരിഷത്തിന്റെ ദൃഷ്ടിയിൽ വീണ്ടും വീണ്ടും പതിയേണ്ടതായുണ്ടു്.

## ഡോക്ടർ പി. ജെ. തോമസ്സ്, കൽക്കത്ത, (൯—൭—൪൪)

മാന്യസ്നേഹിതരേ, സമസ്തകേരളസാഹിത്യപരിഷത്തിന്റെ ൧൩-ാമത്തു സാംവത്സരിക സമ്മേളനത്തിലേക്കുള്ള ക്ഷണക്കത്തു് ഇന്നുകിട്ടി. വന്ദനം. ദൂരസ്ഥനായ എനിക്കു് അവിടെ വന്നുചേരാനുള്ള വൈഷമ്യംകൊണ്ടു് ഈ കത്തയയ്ക്കുന്നതാണു്. പരിഷത്ത് സമ്മേളനം വിജയകരമായി പര്യവസാനിക്കട്ടെ! കൈരളിക്കു സമ്പത്തും സന്താനവും മേൽക്കുമേൽ വർദ്ധിക്കട്ടെ!!

## കെ. കെ. രാഘവപ്പണിക്കർ, മയ്യനാട്ട് (൩൧—൯—൧൧൯)

ശ്രീമൻ, സമസ്തകേരള സാഹിത്യപരിഷത്സമ്മേളനത്തിന്റെ ക്ഷണക്കത്തും കാര്യപരിപാടിയും കൈപ്പററി നന്ദിപറയുന്നു. കൃത്യാന്തരങ്ങളാൽ ഇത്തവണത്തെ സാഹിതീപൂജയ്ക്കു സംബന്ധിക്കാൻ സാധിക്കാതെ വന്നിരിക്കുന്നതിൽ അതിയായ വ്യസനമുണ്ടു്. സമ്മേളനത്തിനു സകല ഭാവുകങ്ങളും ആശംസിച്ചുകൊള്ളുന്നു.

## മദ്രാസ് കേരളസമാജം, (൩൦ -൯- ൧൧൯)

മാന്യരേ, പരിഷത്സമ്മേളനത്തെക്കുറിച്ചു പത്രദ്വാരാ അറിഞ്ഞു. സമ്മേളനത്തിന്റെ സർവ്വവിജയങ്ങൾക്കും മദിരാശി കേരളസമാജാംഗങ്ങളുടെ ഹൃദയംഗമമായ ആശംസകൾ!

മലയാളസാഹിത്യത്തിന്റെ സർവ്വതോമുഖമായ പൌഷ്കല്യത്തിനുവേണ്ടി പരിശ്രമിക്കുന്ന ഒരു കേരളീയസ്ഥാപനമെന്നനിലയ്ക്കു പരിഷത്തിന്റെ സ്ഥാനം ഏററവും അഭിനന്ദനീയമായ ഒന്നാണു്. ഈദൃശമായ ഒരു സ്ഥാപനത്തിൽനിന്നു കേരളത്തിനു പൊതുവിൽ ആശിക്കാവുന്ന കാര്യങ്ങളിൽ ഏററവും ശ്രദ്ധേയമായ ഒന്നുരണ്ടു വിഷയങ്ങളിൽ പരിഷത്തു ശ്രദ്ധ പതിപ്പിച്ചിട്ടുണ്ടെങ്കിലും, ഞങ്ങൾക്കു് ഇവിടെ അനുസ്മരിക്കുവാൻ ആഗ്രഹമുണ്ടു്. ഒന്നാമതായി മലയാളഭാഷാസാഹിത്യത്തിൽ കൈകാര്യം ചെയ്യുന്ന എഴുത്തുകാരുടെ ഗ്രന്ഥങ്ങൾ ശേഖരിച്ചു പ്രസിദ്ധീകരണത്തിനു മുൻപായി വേണ്ടുന്ന നിർദ്ദേശങ്ങൾ നൽകുക; ഭാഷാസാഹിത്യത്തിന്റെ മാനനീയമായ വളർച്ചയ്ക്കു് സഹായമാകുംവണ്ണം നവനവങ്ങളായ ഉൽകൃഷ്ടസൃഷ്ടികളുടെ ആവശ്യത്തിന്നായി പരിഷത്തിന്റെ ഭാരവാഹിത്വത്തിൽ വേണ്ട പ്രോത്സാഹനങ്ങൾ നൽകുക; അതില്ലാത്തപക്ഷം പരിഷത്തിന്റെ അവതാരികയോടുകൂടി പ്രസിദ്ധീകരണങ്ങൾ പുറത്തിറക്കുന്നതിനു് ഉതകുന്നതായ ഒരു കമ്മററിയുടെ രൂപീകരണമെങ്കിലും ഇന്നത്തെ സ്ഥിതിക്കു് അത്യാവശ്യമാണെന്നു ഞങ്ങൾക്കു വിനീതമായ അഭിപ്രായമുണ്ടു്. പാശ്ചാത്യദേശീയ ഭാഷാസമിതികൾ പലേടങ്ങളിലും ഇപ്രകാരം ഫലപ്രദമായി പ്രവർത്തിച്ചിട്ടുള്ളതായി നമുക്കറിവുള്ളതാണല്ലോ. അതുകൊണ്ടു കേരളത്തിന്റെ ഭാഷാഭിവൃദ്ധിക്കു് ഔദ്യോഗികമായി ഒരു പൊതുസമിതി അത്യാവശ്യമാണു്. രണ്ടാമതായി ഭാഷാസാഹിത്യത്തിൽ ഇന്നു പ്രവർത്തിച്ചുവരുന്ന യുവലേഖകന്മാർക്കു് അവരുടെ വാസനാശക്തിയേയും പ്രയത്നത്തേയും ഉണർത്തിക്കൊണ്ടു വരുന്നതിനു സാധിക്കുമാറു ചില മാസികാപ്രസിദ്ധീകരണങ്ങൾ, ദേശങ്ങൾതോറും സാഹിത്യസമ്മേളനങ്ങൾ, എന്നിവ നടത്തേണ്ടതാണെന്നും ഞങ്ങൾക്കഭിപ്രായമുണ്ടു്. ഈ കാര്യങ്ങളിൽ പരിഷത്തിന്റെ ശ്രദ്ധയെ സാദരം ക്ഷണിച്ചുകൊള്ളുന്നു. പരിഷത്തിന്റെ സർവ്വവിജയങ്ങൾക്കും ഞങ്ങൾ വീണ്ടും പ്രാർത്ഥിക്കുന്നു

അനുബന്ധം ൨.

## ആഡിററ ചെയ്ത
## വരവുചെലവുകണക്ക്.

### വരവ്.

| | | | |
|---|---|---|---|
| സ്വാഗതസംഘം സംഭാവന | 1945 | 0 | 0 |
| മററു സംഭാവനകൾ | 759 | 11 | 11 |
| ടിക്കററു വിററ വരവ് | 318 | 0 | 0 |
| ഡിപ്പോസിററ് മടക്കിവരവ് | 70 | 0 | 0 |
| പരസ്യക്കൂലി ഇനത്തിൽ വരവ് | 106 | 0 | 0 |
| പിരിഞ്ഞുകിട്ടാത്ത തുകകൾ പിന്നീട് പിരിഞ്ഞിട്ടുള്ളത് | 11 | 0 | 0 |
| അനാമത്ത് വരവ് | 31 | 8 | 0 |
| കടംവാങ്ങ ഇനത്തിൽ പിരിഞ്ഞുകിട്ടിയത് | 70 | 8 | 0 |
| സിക്രട്ടറിപക്കൽനിന്നും അനാമത്ത് വരവ് | 100 | 0 | 0 |
| റിപ്പോർട്ടിന്റെ വില വരവ് | 43 | 8 | 0 |
| കമ്മററിനിശ്ചയപ്രകാരം എഴുതിത്തള്ളിയ ഇനങ്ങളിൽ വരവ് | 24 | 8 | 0 |
| ആകെ | 3479 | 11 | 11 |

# ചിലവ്.

| | | | |
|---|---|---|---|
| സ്റ്റേഷനറി, അച്ചടിക്കൂലി, തപാൽചിലവ് മുതലായത് | 529 | 2 | 9 |
| യാത്രച്ചിലവ് | 226 | 10 | 6 |
| വാടക | 33 | 0 | 0 |
| ആജീവനസാമാജികസംഭാവനയായി ട്രാൻസ്ഫർചെയ്തത് | 36 | 0 | 0 |
| പരസ്യക്കൂലി | 28 | 8 | 0 |
| ഖജാൻജിവശം ഏല്പിച്ചത് | 1234 | 12 | 0 |
| പിരിഞ്ഞുകിട്ടാതെ ചിലവെഴുതിത്തള്ളിയത് | 64 | 0 | 0 |
| കടംവാങ്ങിയായി കൊടുത്ത ചിലവ് | 207 | 0 | 0 |
| പ്രദർശനങ്ങൾക്ക് ചിലവ് | 464 | 6 | 3 |
| മുനിസിപ്പാലിററിയിൽ ഡെപ്പോസിററ് | 75 | 0 | 0 |
| ആഫീസ് ചിലവ് കൂലിച്ചെലവ് മുതലായത് | 75 | 0 | 0 |
| ഭക്ഷണച്ചെലവ് | 320 | 0 | 0 |
| അനാമത്ത് മടക്കിക്കൊടുത്ത ചിലവ് | 21 | 8 | 0 |
| കിട്ടാക്കടമായി എഴുതിത്തള്ളിയത് | 24 | 8 | 0 |
| പലവക ചിലവ് | 58 | 13 | 6 |
| സെക്രട്ടറിക്ക് അനാമത്ത് മടക്കിക്കൊടുത്ത ചിലവ് | 50 | 0 | 0 |
| ആകെ | 3448 | 5 | 0 |
| നീക്കിയിരിപ്പ് | 31 | 6 | 11 |

# എസ്. എച്ച്. ലീഗ്.

## ആലുവാ.

വിജ്ഞാനാഭിവൃദ്ധി, സന്മാൎഗ്ഗപ്രചോദനം, സാഹിത്യപോഷണം മുതലായ ആദൎശങ്ങളെ മുൻനിറുത്തി വളരെ വൎഷങ്ങളായി അനുസ്യൂതം പ്രവൎത്തിച്ചുവരുന്ന ഒരു പ്രസിദ്ധീകരണപ്രസ്ഥാനം.

എസ്. എച്ച്. ലീഗ്, അതിൻെറ ആവിൎഭാവകാലം മുതൽ പ്രതിമാസം ഓരോ ചെറുപുസ്തകംവീതം സനിഷ്കൎഷം പുറപ്പെടുവിച്ചിട്ടുള്ളതുകൂടാതെ, കേരളത്തിലെ പല പ്രശസ്തപത്രങ്ങളുടേയും നിരൂപണവിചക്ഷണന്മാരുടേയും പ്രശംസകൾക്കു പാത്രീഭവിച്ചിട്ടുള്ള അനേകഗ്രന്ഥതല്ലജങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്.



ഇവയിൽ പലതിനും മൂന്നും നാലും പതിപ്പുകൾ ഇതികനം ആവശ്യപ്പെട്ടിട്ടുണ്ടെന്നു് അറിയുമ്പോൾ ഒച്ചപ്പാടുകൂടാതെ പൊതുജനസേവനം നിൎവ്വഹിച്ചുവരുന്ന ഈ സ്ഥാപനം കേരളീയരുടെ എത്രമാത്രം കൃതജ്ഞതയെ അൎഹിക്കുന്നുവെന്നു പ്രത്യേകം പറയണമെന്നില്ലല്ലോ.

വിജ്ഞാനതൽപരന്മാരും സദാചാരപ്രവൎത്തകന്മാരും സാഹിത്യകുതുഹലന്മാരും ഇതിനോടു സഹകരിച്ചു് ഏതെങ്കിലും വിധത്തിൽ പൊതുഗുണത്തിനായി പ്രവൎത്തിക്കണമെന്നു താൽപൎയ്യമുണ്ടെങ്കിൽ, താഴെക്കാണുന്ന മേൽവിലാസത്തിൽ എഴുതിച്ചോദിക്കുക.

ലീഗ് ഒരു പ്രതിക്കു് ആണ്ടിൽ മുൻക്കൂർ വരിസംഖ്യ

അഞ്ചലിൽ 12ണ. തപാലിൽ 1ക.

ജനറൽ സിക്രട്ടറി,
എസ്. എച്ച്. ലീഗ്,
മംഗലപ്പുഴ സെമിനാരി, ആലുവാ

